# അലയൊലി

‘കല്കി’ രാ. കൃഷ്ണമൂർത്തി

വിവർത്തനം:

ഡോക്ടർ എസ്. കെ. നായർ



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ, ന്യൂഡൽഹി.

ആദ്യ മുദ്രണം : 1977 (ശക 1899)
പുനർ മുദ്രണം : 1991 (ശക 1913)

© കി. രാജേന്ദ്രൻ
മലയാള വിവർത്തനം : © നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ, 1977

രൂ. 38.00

Original Title : ALAI OSAI *(Tamil)*
ALAYOLI *(Malayalam)*

പ്രസാധകർ : ഡയറക്ടർ, നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ
എ—5, ഗ്രീൻ പാർക്ക്, ന്യൂ ദൽഹി—110 016.

# അവതാരിക

തമിഴ്ഭാഷയിൽ രചിക്കപ്പെട്ടതെങ്കിലും 'അലയൊലി' എന്ന പേരിലുള്ള ഈ നോവൽ തമിഴകത്തിൻെറ മാത്രമെന്നു വിശേഷിപ്പിക്കാനാവില്ല. ഇന്ത്യയിലെ പല പ്രമുഖ നഗരങ്ങളും ഈ നോവലിനു് പശ്ചാത്തലമൊരുക്കിയിരിക്കുന്നു. അതുകൊണ്ടു് ഇതിനെ ഒരഖിലേന്ത്യാ നോവലെന്നു് വിശേഷിപ്പിക്കുന്നതിൽ തെററില്ല.

തെക്കു് രാജംപേട്ട ഗ്രാമംമുതൽ അങ്ങു വടക്കേ അററംവരെ ഇതിലെ കഥാപാത്രങ്ങൾ വിഹരിക്കുന്നു. എന്നിരുന്നാലും കഥാതന്തു ഒരിടത്തും മുറിഞ്ഞുപോയിട്ടില്ലതാനും.

അങ്ങനെ ഇന്ത്യയുടെ ഉത്തരദക്ഷിണ ഭാഗങ്ങൾ അവിഭക്തമാണെന്നു് ഈ നോവൽ അസന്ദിഗ്ദ്ധമായി സമർത്ഥിക്കുന്നു. പല നാട്ടുകാരും പല ഭാഷക്കാരും ഈ കൃതിയിൽ പ്രത്യക്ഷപ്പെടുന്നുവെന്നുമാത്രമല്ല, ഹൃദ്യമായ വൈകാരിക പ്രകടനത്തിലൂടെ രാജ്യത്തിൻെറ അഖണ്ഡത സ്ഥാപിക്കുകയും ചെയ്യുന്നു. ഈ വൈകാരികാംശം സ്വയം ഉൾക്കൊള്ളാൻ തോന്നിപ്പോകുമെന്നതാണു് ഇതിൻെറ മറെറാരു പ്രത്യേകത.

യശഃശരീരനായ കല്കി ഒരു നൂതന ശൈലിയിലാണു് ഈ നോവൽ രചിച്ചിരിക്കുന്നതു്. ദുഷ്ട കഥാപാത്രത്തേയും കഥാനായകനേയും ഒരേ അച്ചിൽ വാർത്തെടുത്തു് അവതരിപ്പിക്കുന്നതിനാൽ അവരോടു് അമർഷമോ സഹാനുഭൂതിയോ തോന്നേണ്ടതെന്നു് നിർണ്ണയിക്കാനാവാതെ വായനക്കാരൻ ചിന്താക്കുഴപ്പത്തിലാകുന്നു. അങ്ങനെ പല നൂതന സങ്കേതങ്ങളും ഇതിൽ പ്രയോഗിച്ചിട്ടുണ്ടു്.

ഈ നോവലിൻെറ മറെറാരു സവിശേഷത ഇന്ത്യയുടെ രാഷ്ട്രീയചരിത്രത്തിലെ പല സുപ്രധാന ഏടുകളും ഈ കൃതിയുടെ പശ്ചാത്തലത്തിൽ അണിനിരത്തിയിട്ടുണ്ടെന്നതാണു്. ആ നിലയ്ക്കു് ഇതിനെ ഒരു ഐതിഹാസിക നോവലായും പരിഗണിക്കാം.

മഹാത്മാഗാന്ധിയുടെ വ്യക്തിപ്രഭാവം നമ്മുടെ ജനഹൃദയങ്ങളെ എങ്ങനെ സ്വാതന്ത്ര്യസമരമാകുന്ന ത്യാഗയജ്ഞത്തിലേയ്ക്കു് ആകർഷിച്ചു?— ഇന്നത്തെ യുവതീയുവാക്കൾക്കു് ഇപ്രകാരമുള്ള പല അറിവുകളും ഈ നോവലിൽനിന്നു സ്വായത്ത

മാക്കാൻ കഴിയും. ഈ കൃതിയെ സംബന്ധിച്ച് കല്ലിയുടെ തന്നെ അഭിപ്രായം, 'തൻെറ സാഹിത്യസൃഷ്ടികളിൽവച്ച് അനുവാചകഹൃദയങ്ങളിൽ ഏറെനാൾ തങ്ങിനില്ക്കാനുള്ള യോഗ്യത ഈ കൃതിക്കാണ്'' എന്നത്രേ. ഏതു ഭാഷക്കാർക്കും അനായാസേന വായിച്ച് ആസ്വദിക്കാവുന്ന ഒരു നോവലാണിത്. അതായതു് പരിഭാഷപ്പെടുത്തിയാൽ ഇതിൻെറ ആസ്വാദ്യത തെല്ലും കുറയുകയില്ലെന്നു് സാരം.

'അലൈ ഒശൈ' അഥവാ 'അലയൊലി' എന്ന ഈ കൃതിയുടെ രചയിതാവുതന്നെ എഴുതിയ മുഖവുരയിൽനിന്നുള്ള ചില ഭാഗങ്ങൾ ഇവിടെ ഉദ്ധരിക്കുന്നതു് അനുചിതമായിരിക്കുകയില്ല. ഒപ്പം അദ്ദേഹത്തിൻെറ ഹാസ്യരസപ്രധാനമായ ശൈലിയുടെ ഒരേകദേശരൂപം ലഭിക്കുകയും ചെയ്യും.

പുസ്തക മാഹാത്മ്യത്തെപ്പററി പഴയ ആചാര്യന്മാർ വളരെയേറെ ഉൽഘോഷിച്ചിട്ടുണ്ടു്. 'പുസ്തകം ഹസ്തഭൂഷണം' എന്നു പ്രസിദ്ധമായൊരു പഴമൊഴിതന്നെയുണ്ടു്. അലമാരയിലെ അലങ്കാരവസ്തുക്കൾക്കിടയ്ക്കുപോലും അതിനു നിസ്തുല്യമായ സ്ഥാനമാണുള്ളതു്. ഉറക്കമില്ലായ്മയ്ക്കു് പുസ്തകത്തെക്കാളേറെ നല്ല മറുമരുന്നില്ലെന്നാണു് അനുഭവസിദ്ധമായ ചികിത്സാവിധി പ്രമാണം.

ചിലക്കു് കാപ്പിയോ ചായയോ കഴിച്ചാൽ ഉറക്കം നഷ്ടപ്പെടുമെന്നു പറയാറുണ്ടു്. പക്ഷെ പുസ്തകം കയ്യിലെടുത്താൽ മതി നിദ്രാദേവി അവരെ ക്ഷണേന അനുഗ്രഹിക്കുകയായി. പുസ്തകമഹാത്മ്യത്തെപ്പററി ഇതിലേറെ എന്തു പറയേണ്ടു?

പുസ്തകസമ്പാദനത്തിനു് സാധാരണ മൂന്നു മാർഗ്ഗങ്ങളാണു് നടപ്പിലുള്ളതെന്നു പറയപ്പെടുന്നു—യാചിക്കുക, ഇരവൽ വാങ്ങുക, മോഷ്ടിക്കുക! കൂടാതെ നാലാമതൊരു മാർഗ്ഗമുണ്ടു്— പൈസ കൊടുത്തു വാങ്ങുക. തീവണ്ടിയാത്രയുടെ സമയത്താണു് നമ്മളിൽ ചിലക്കു് ഗത്യന്തരമില്ലാതെ ഈ നാലാമത്തെ മാർഗ്ഗത്തെ ആശ്രയിക്കേണ്ടിവരുന്നതു്.

തീവണ്ടിയാത്രയിൽ പലക്കും ശരിക്കു് ഉറക്കം വരാറില്ല. വന്നാൽതന്നെ തീവണ്ടിയുടെ കുലുക്കത്തിൽ അതു് ഓടിയകലും. എന്നാൽ പുസ്തകം വായിച്ചു സമയം കൊല്ലാമെന്നു നാം ആലോചിച്ചുപോകുന്നതു് അപ്പോഴാണു്. അങ്ങനെ റെയിൽവേ പുസ്തകപാരായണ ശീലത്തെ പരോക്ഷമായി പ്രോത്സാഹിപ്പിക്കുന്നുവെന്നു് സമ്മതിച്ചേ തീരൂ. അതുകൊണ്ടാണു് വലിയ വലിയ റെയിൽവേ സ്റ്റേഷനുകളിൽ പുസ്തകക്കടകൾ പ്രത്യക്ഷ

മായിത്തന്നെ തുറന്നുവച്ചിരിക്കുന്നതും. പുസ്തകസമ്പാദനത്തിനുള്ള ആദ്യത്തെ മൂന്നു മാർഗ്ഗങ്ങളും തീവണ്ടി യാത്രാവേളയിൽ ഉപകരിക്കുകയില്ലല്ലോ. അതിനാൽ നാലാമത്തെ മാർഗ്ഗത്തെ ആശ്രയിക്കുകയേ തരമുള്ളു.

ഒരിക്കൽ ഒരു തീവണ്ടിയാത്രാസമയത്തു് എനിക്കും ഇതുപോലൊരു അവസ്ഥ നേരിടേണ്ടിവന്നു. 'ഏതായാലും ഉറക്കം വരുന്നില്ല; എന്നാൽ ഏതെങ്കിലുമൊരു പുസ്തകം വായിച്ചുകളയാം'— എന്നു കരുതി തൃശ്ശിനാപ്പള്ളി ജംഗ്ഷനിലെ ബുക്ക് സ്റ്റാളിൽ ഒരു പുസ്തകം വാങ്ങാൻ ചെന്നു. കടയിലുള്ള പുസ്തകങ്ങളെല്ലാം ഒന്നു കണ്ണോടിച്ചുനോക്കി, വർണ്ണപ്പകിട്ടാന്ന കവർചിത്രമുള്ള ഒരു പുസ്തകം തിരഞ്ഞുപിടിച്ചെടുത്തു. വുഡ് ഹൗസ് എന്ന വിഖ്യാതനായ ഗ്രന്ഥകർത്താവിൻെറ കൃതിയായിരുന്നു അതു്. ഹാസ്യരസ പ്രധാനമായ കൃതികൾ രചിക്കുന്നതിൽ അഗ്രേസരനായിട്ടാണു് വുഡ് ഹൗസ് ഗണിക്കപ്പെടുന്നതു്. ഇംഗ്ലീഷുകാരുടെ ജീവിതരീതിയേയും വർത്തമാനരീതിയേയും കളിയാക്കി, വ്യംഗ്യാത്മപ്രയോഗങ്ങളിലൂടെ വായനക്കാരെ ചിരിച്ചു മണ്ണുകപ്പിക്കാനുള്ള അദ്ദേഹത്തിൻെറ പാടവം അന്യാദൃശമാണു്. ഏതാനും ചില കഥാപാത്രങ്ങളെക്കൊണ്ടു് ഒന്നിനുപുറകെ ഒന്നായി കഥകൾ മെനഞ്ഞെടുക്കുക അദ്ദേഹത്തിൻെറ പ്രത്യേകതയത്രേ. 'ചിരി വരുന്നെങ്കിൽ വന്നോട്ടെ; അല്ലെങ്കിൽ ഉറക്കമെങ്കിലും വരുമല്ലോ'—എന്ന ചിന്തയോടെ ഞാൻ അഞ്ചേമുക്കാൽ ഉറുപ്പികകൊടുത്തു് മുന്നൂറു പുറമുള്ള ആ പുസ്തകവും വാങ്ങി, വണ്ടിയിൽ എൻെറ ഇരിപ്പിടത്തിലേയ്ക്കു മടങ്ങി. പ്രസ്തുത പുസ്തകത്തിൻെറ ഇരുപത്തിയേഴുലക്ഷത്തി മുപ്പതിനായിരം പ്രതികൾ ഇതിനകം വിററഴിഞ്ഞതായി പുറംചട്ടയിൽ അച്ചടിച്ചിട്ടുണ്ടായിരുന്നു. 'പൈസകൊടുത്തു വാങ്ങിച്ചു് വായിക്കുന്നവരുടെ എണ്ണം ഇത്രയാണെങ്കിൽ മററു മൂന്നു മാർഗ്ഗങ്ങളിലൂടെ അതു കരസ്ഥമാക്കി വായിക്കുന്നവരുടെ എണ്ണം എത്രയായിരിക്കാം!' ഇംഗ്ലീഷിൽ പുസ്തകമെഴുതുന്നവർ മഹാ ഭാഗ്യശാലികൾതന്നെ!! അവരുടെ ഭാഗ്യത്തെക്കുറിച്ചോർത്തു് അത്ഭുതപ്പെട്ടുകൊണ്ടു് ഞാൻ പുസ്തകം തുറന്നു വായിക്കാൻ തുടങ്ങി.

വായന തുടങ്ങിയപ്പോൾ ഒരു സംശയം തലപൊക്കി. ഒരു ഖണ്ഡിക വായിച്ചുകഴിഞ്ഞപ്പോൾ സംശയം അധികരിച്ചു. ഒരു പുറം കഴിഞ്ഞു് അടുത്തതിലേയ്ക്കു കടന്നപ്പോൾ സംശയം പമ്പകടന്നു— 'ഓഹോ! ഈ പുസ്തകം മുമ്പൊരിക്കൽ വായിച്ചതാണല്ലോ. വീണ്ടും പൈസ കളഞ്ഞതു് വലിയ വിഡ്ഢിത്ത

മായി. അഞ്ചോമുക്കാൽ ഉറുപ്പിക വെറുതേ കളഞ്ഞുകളിച്ചു'—എന്നു പിറുപിറുത്തുകൊണ്ടു് പുസ്തകം താഴേയ്ക്കെറിഞ്ഞു. പക്ഷെ, പാവം പുസ്തകമെന്തു പിഴച്ചു? പുസ്തകം വായിച്ചു കുറെ ചിരിക്കാമെന്നായിരുന്നു പ്ലാൻ. പകരം അതെന്നെനോക്കി ചിരിച്ചു. ചിരിക്കുക മാത്രമല്ല എന്നോടു വർത്തമാനവും തുടങ്ങി—'സഹോദരാ! നിങ്ങളെന്നെ താഴേയ്ക്കു് വലിച്ചെറിഞ്ഞല്ലോ. നിങ്ങളൊരു എഴുത്തുകാരനല്ലേ? ഇതുപോലെ അബദ്ധംപററിയാൽ നിങ്ങളുടെ പുസ്തകം വാങ്ങിക്കുന്നവരും ഇതുപോലെ വലിച്ചെറിയുകയില്ലേ?'

ഈ ചിന്ത കാരണം ഉള്ള ഉറക്കംതന്നെ പറന്നകന്നു. എങ്ങനെ സമയം കളയുമെന്നായി പിന്നത്തെ ചിന്ത. പെട്ടി തുറന്നു് തുണിയൊക്കെ വെളിയിലെടുത്തു വച്ചു. സമയം കൊല്ലാൻ എന്തെങ്കിലും മാർഗ്ഗമുണ്ടോയെന്നു നോക്കി. പെട്ടിക്കുള്ളിൽ ഏററവുമടിയിലായി കമ്പരാമായണത്തിൻെറ ഒരു പതിപ്പു കിടപ്പുണ്ടായിരുന്നു. അതെടുത്തു് കമ്പരുടെ കവിത വായിക്കാൻതുടങ്ങി. സമയം ഓടിയകന്നുകൊണ്ടിരുന്നു. വായിച്ചിരിക്കെ സമയംപോയതറിഞ്ഞതേയില്ല.

ആയിരം വർഷങ്ങൾക്കുമുമ്പാണു് കമ്പർ ആ ഗ്രന്ഥം രചിച്ചതു്. ഞാനതു നൂറു തവണ വായിക്കുകയും കേൾക്കുകയും ചെയ്തിട്ടുണ്ടു്. എന്നിട്ടും കമ്പരുടെ കവിതകൾ പഴയതായി തോന്നിയില്ലെന്നു മാത്രമല്ല പുസ്തകം താഴെ വയ്ക്കാൻകൂടി മനസ്സു വന്നില്ല. ഓരോ തവണ വായിക്കുമ്പോഴും അതിൽ പുതുമയും നൂതനത്വവും ദർശിക്കാൻ കഴിഞ്ഞിരുന്നു.

പ്രാചീനകാലത്തെ മഹാന്മാരുടെ അനശ്വര മഹാകാവ്യങ്ങളും ആധുനിക സാഹിത്യകാരന്മാരുടെ രാവിലെ വിടൎന്നു് സന്ധ്യയ്ക്കു വാടുന്ന ഗ്രന്ഥങ്ങളും തമ്മിലുള്ള അന്തരം ശരിയ്ക്കും മനസ്സിലാക്കാൻ ഇതു സഹായകമായി.

കമ്പരുടെ പാവനസ്മരണയെ പുരസ്കരിച്ചു നടന്ന ഒരു ചർച്ചാസമ്മേളനത്തിൽ ഞാൻ ഇക്കാര്യം സമർത്ഥിക്കുകയുണ്ടായി. വടക്കേയിന്ത്യയിൽ തുളസീദാസൻെറ ഹിന്ദി രാമായണത്തിനു തുല്യമായി ദക്ഷിണഭാരതത്തിൽ തമിഴ് രാമായണം വിരചിച്ചതു് കമ്പരത്രേ. സമ്മേളനം കഴിഞ്ഞു് ശ്രോതാക്കളിൽ ഒരു മാന്യൻ എന്നെ സമീപിച്ചു പറഞ്ഞു:— 'ശ്രീമാൻ! അങ്ങു് ഒരു തരത്തിൽ ഞങ്ങൾക്കെല്ലാം വിഡ്ഢികളുടെ ബിരുദം നൽകിയിരിക്കുകയാണു്.'

'അതു കൊള്ളാം! ഞാനങ്ങനെയൊന്നും ചെയ്തതായി ഓൎക്ക

ന്നില്ലല്ലോ? ബിരുദം നൽകുന്നതു സർവകലാശാലകളല്ലേ? അത്തരം കടുംകൈ ഞാൻ ചെയ്യുകയോ!'— ഞാൻ ചോദിച്ചു.

'ഞാൻ പറഞ്ഞതിന്റെ അർത്ഥം, അങ്ങു് എഴുതിയ പുസ്തകങ്ങൾ ഞങ്ങൾ വളരെ താല്പര്യത്തോടെ വായിക്കുകയും ഭദ്രമായി സൂക്ഷിക്കുകയും ചെയ്യുന്നു. ചില പുസ്തകങ്ങൾ മൂന്നു നാലു് ആവർത്തി വായിച്ചിട്ടുമുണ്ടു്. ആ നിലയ്ക്കു് അങ്ങുതന്നെ അങ്ങയുടെ പുസ്തകം ഒരു പ്രാവശ്യം വായിച്ചശേഷം ചവററുകൊട്ടയിലെറിയുമെന്നു് എങ്ങനെ പറയാൻ കഴിയും?'— അദ്ദേഹം ചോദിച്ചു.

'വിനയംകൊണ്ടു ഞാൻ പറഞ്ഞതല്ലേ? അതു കാര്യമാക്കേണ്ട. വരാൻപോകുന്ന കാര്യം ആർക്കറിയാം! വള്ളുവരും കമ്പരും തങ്ങളുടെ കൃതികൾ രചിച്ചപ്പോൾ ആയിരമായിരം സംവത്സരങ്ങൾക്കുശേഷം അവ വായിച്ചാസ്വാദിക്കപ്പെടുമെന്നു് വിചാരിച്ചിരുന്നോ? ഇല്ല! ഷേക്സ്പിയർക്കു് രംഗത്തവതരിപ്പിക്കാൻ പററിയ നാടകങ്ങൾ വേണ്ടിയിരുന്നു. അതുകൊണ്ടു് അദ്ദേഹം തുരുതുരെ പുതിയ നാടകങ്ങളെഴുതി. അവയ്ക്കു പരക്കെ പ്രചുരപ്രചാരം സിദ്ധിച്ചുവെന്നുമാത്രമല്ല, അവ അനശ്വരത നേടുകയുംചെയ്തു. ഇനി ബർണാഡ് ഷായുടെ കാര്യമാണെങ്കിലോ? ഷേക്സ്പിയറെക്കാൾ മഹാനാണു് താനെന്നു് അദ്ദേഹം സ്വയം വിശ്വസിച്ചിരുന്നു. പക്ഷെ അദ്ദേഹത്തിന്റെ മരണശേഷം ആരും അദ്ദേഹത്തെക്കുറിച്ചു് ആരാഞ്ഞതുപോലുമില്ല. അദ്ദേഹത്തിന്റെ വസതി വാങ്ങി ഒരു സ്മാരകം പണിയാൻ ചിലർ ശ്രമിച്ചു. പക്ഷെ ജനസമ്മതി ലഭിക്കാത്തതിനാൽ ആ ശ്രമം ഉപേക്ഷിക്കേണ്ടി വന്നു. അതുകൊണ്ടു് സാഹിത്യകാരന്മാർ ജീവിച്ചിരിക്കുന്നിടത്തോളം അവരുടെ കൃതികൾക്കു് അർഹമായ വില കല്പിക്കപ്പെടുന്നില്ല. അതാണു് ഞാൻ പറഞ്ഞതു്!'

'എങ്കിലും ചോദിക്കട്ടെ, അങ്ങയുടെ കാലശേഷം അങ്ങയുടെ പേരു നിലനിറുത്താൻ യോഗ്യമായ ഏതെങ്കിലും കൃതിയുണ്ടോ? അമ്പതോ നൂറോ വർഷത്തിനുശേഷവും അനശ്വരമായി നിലനില്ക്കാനുള്ള യോഗ്യത അങ്ങയുടെ ഏതു കൃതിക്കാണുള്ളതു്?' അദ്ദേഹം ചോദിച്ചു.

'നിങ്ങളുടെ ഈ ചോദ്യത്തിനു് ഇപ്പോൾ ഞാനെങ്ങനെ ഉത്തരം തരാനാണു്? നൂറു വർഷം കഴിഞ്ഞു വന്നു ചോദിക്കു— അപ്പോൾ ഉത്തരം തരാം'— ഞാൻ പറഞ്ഞു.

ആ സുഹൃത്തിന്റെ ചോദ്യത്തിനു് ശരിക്കൊരുത്തരംനല്കാതെ ഞാൻ തടിതപ്പി. പക്ഷെ ആ ചോദ്യം എന്റെ തലച്ചോറിനെ

കാന്തിന്നുകൊണ്ടിരുന്നു; ഹൃദയത്തെ അലട്ടിക്കൊണ്ടിരുന്നു. ഒരു പുതിയ കഥയോ നോവലോ എഴുതാനിരിക്കുമ്പോഴും ഈ ചിന്ത പൊടുന്നനേ മനസ്സിലുദിക്കുകയായി—ഈ രചന അനുവാചകഹൃദയങ്ങളിൽ എത്രനാളം തങ്ങിനില്ക്കും? വീണ്ടും വീണ്ടും എത്ര ആവർത്തി വായിക്കാൻതക്ക കൃതിയാകും? അതോടെ മനസ്സ മടിച്ചു് എഴുത്തു നിറുത്തുകയായി. അന്നു് ആ സുഹൃത്തു് ഈ ചോദ്യം ചോദിച്ചതുമുതൽ ഏതാനും ദിവസം മുമ്പുവരെ ഇതെന്റെ മനസ്സിനെ മഥിച്ചുകൊണ്ടിരുന്നു.

തമിഴിൽ ഒരു ചൊല്ലുണ്ടു്—'കാക്കയ്ക്കും തൻപിള്ള പൊൻപിള്ള!' അതെ, സ്വന്തം കുഞ്ഞിനെ ആരെങ്കിലും പൊട്ടയെന്നു പറയുമോ? പക്ഷെ ഇങ്ങനെയൊരു വാദമുഖം ഉന്നയിക്കാൻ കഴിയും. കാക്ക ബുദ്ധിയില്ലാത്ത പക്ഷിയാണെന്നു് എനിക്കു് അഭിപ്രായമില്ല. തന്റെ ശ്യാമവർണ്ണത്തിലുള്ള പൂപോലത്തെ പിഞ്ചോമനക്കുഞ്ഞിനേക്കാൾ അതു സ്വർണ്ണത്തിന്റെ പളപളപ്പിനു് മഹത്വം കല്പിക്കുന്നുവെന്നു് വിശ്വസിക്കാൻ ഞാനാളല്ല. തെററായ വിലയിരുത്തലിനു തുനിയുന്ന ജീവി മനുഷ്യനാണെന്നു് ഞാൻ പറയും. സ്വന്തം കുഞ്ഞിനെക്കാളും സ്വർണ്ണത്തിനും വജ്രത്തിനും വില കല്പിക്കുന്ന സ്വഭാവം മനുഷ്യനാണുള്ളതു്. മനുഷ്യന്റെ കാര്യത്തിലും സ്വർണ്ണംകഴിഞ്ഞു് അടുത്ത സ്ഥാനം സ്വന്തം കുഞ്ഞിനുതന്നെയാണു്. സംസാരജീവികൾ തങ്ങളുടെ സൃഷ്ടികൾക്കു് തികഞ്ഞ ശ്രേഷ്ഠത കല്പിക്കുമെന്നതു് പ്രകൃതിസ്വഭാവമാണെന്ന പ്രമാണം മേൽപറഞ്ഞ പഴമൊഴി വ്യക്തമാക്കുന്നു.

ഗ്രന്ഥകാരന്മാരുടെ കാര്യത്തിൽ ഈ പ്രമാണത്തിനു് എത്രമാത്രം സാംഗത്യമുണ്ടെന്നു് പറയാനാവില്ല. ഓരോ പ്രാവശ്യവും എന്തെഴുതുന്നോ അതാണു് ഏററവും ശ്രേഷ്ഠമായ രചനയെന്നു് അവർക്കു തോന്നിയേക്കാം. പക്ഷെ സ്വന്തം കൃതിയാണെന്ന വസ്തുത മറന്നു്, ആ കൃതി വായിക്കുകയാണെങ്കിൽ ഈ ധാരണ നിലനില്ക്കുമോ എന്തോ?

ഏവരേയുംപോലെ സാഹിത്യകാരനും അനുദിനം വളർച്ച പ്രാപിച്ചുകൊണ്ടിരിക്കുന്നു. ശരീരത്തിന്റെ വളർച്ച് നിലച്ച ശേഷവും മനസ്സും ബുദ്ധിയും വികസിച്ചുകൊണ്ടിരിക്കുക സ്വാഭാവികമാണു്. അതുകൊണ്ടു് ഏതെങ്കിലും സാഹിത്യകാരൻ ഏഴെട്ടു വർഷം മുമ്പുള്ള തന്റെ ഏതെങ്കിലും കൃതിയെടുത്തു വായിച്ചുനോക്കിയാൽ അപ്പോഴാണു് തന്റെ പോരായ്മകൾ അറിയുക. 'ശ്ശേ! ഞാനെന്തൊക്കെ വിഡ്ഢിത്തമാണീ എഴുതി

കൂട്ടിയിരിക്കുന്നതു്!—' എന്നു പശ്ചാത്തപിച്ചുപോയാൽ തെല്ലും ആശ്ചര്യപ്പെടാനില്ല. എനിക്കുതന്നെ അങ്ങനെ എത്ര അനുഭവ മുണ്ടായിരിക്കുന്നു! അത്തരം സന്ദർഭങ്ങളിൽ അന്നത്തെ ലോകം എത്രയോ വ്യത്യസ്തമായിരുന്നുവെന്നു പറഞ്ഞു ഞാൻ സ്വയം സാന്ത്വനപ്പെടുത്തുമായിരുന്നു—അതുകൊണ്ടാണു് കഥ ആ ശൈലിയിലായിപ്പോയതു്. ഇന്നത്തെ കഥ അതല്ല. അതുകൊണ്ടു് ഇന്നു് ഈ രീതിയിലെഴുതുന്നു.

ഈ കൃതിയുടെ രണ്ടാംപതിപ്പു് ഇറങ്ങാതിരുന്നെങ്കിൽ നന്നെന്നു് ചിലപ്പോഴ് ചിന്തിച്ചുപോകും.

മുമ്പുതന്നെ ഇത്തരം ചിന്തകൾ എന്നെ അലട്ടിയിരുന്നു. സുഹൃത്തിൻെറ ചോദ്യം എൻെറ മനസ്സിൽ കോളിളക്കങ്ങൾ സൃഷ്ടിച്ചു. ഞാൻ വലിയ ചിന്താക്കുഴപ്പത്തിലായി.

'അലയൊലി' ആണു് എന്നെ ഈ ചിന്താക്കുഴപ്പത്തിൽനിന്നു വിമുക്തനാക്കിയതു്.

കല്ക്കി വാരികയിൽ ആദ്യം ഈ നോവൽ ഖണ്ഡശഃ പ്രസിദ്ധീകരിച്ചു. അതു പൂർത്തിയായശേഷം പുസ്തകമായി ഇറക്കണമെന്ന വിചാരത്തോടെ രണ്ടാമതും വായിച്ചപ്പോൾ സുഹൃത്തിൻെറ ചോദ്യത്തിനു് ഉത്തരം കിട്ടി. എൻെറ കൃതികളിൽ ഏതിനെങ്കിലും നൂറോ അമ്പതോ വർഷം നിലനില്ക്കാനുള്ള അർഹത ഉണ്ടെങ്കിൽ അതു് 'അലൈ ഒശൈ' അഥവാ 'അലയൊലി'ക്കായിരിക്കും.

നേരുചോദിച്ചാൽ, 'അലയൊലി' എഴുതിയതു് ഞാനാണോ? ലളിതയും സീതയും, ധാരിണിയും സൂര്യനും, സൗന്ദരരാഘവനും പട്ടാഭിരാമനുമൊക്കെ ചേർന്നാണു് അതിനു ജന്മമേകിയതു്. അവരെല്ലാം പരസ്പരം സന്ധിച്ചു്, ആശയവിനിമയം നടത്തി, അവരവരുടെ ഉള്ളിലുള്ള ആശയാഭിലാഷങ്ങളും മാനസിക വിക്ഷോഭങ്ങളും വികാര വിചാരങ്ങളുമെല്ലാം തുറന്നു കാട്ടി എന്നെ സംബന്ധിച്ചിടത്തോളം അവർ സങ്കല്പസൃഷ്ടികളാണെന്നു് തോന്നിയിട്ടേയില്ല. മറിച്ചു് നമ്മെപ്പോലെ ജന്മമെടുക്കുകയും ജീവിതത്തിൻെറ സുഖദുഃഖങ്ങളനുഭവിക്കുകയും ചെയ്യുന്നവരാണു് അവരെന്നേ തോന്നിയിട്ടുള്ളു. പാവം സീത മാത്രമേ നമ്മോടു വിടവാങ്ങിയിട്ടുള്ളു. മററുള്ളവരെല്ലാം ഇന്നും ജീവിച്ചിരിക്കുന്നു. അവരെ ഇനി എന്നു് എവിടെവച്ചു കാണുമെന്നു അറിയില്ലെന്നു മാത്രം.

ഈ നോവൽ രചിക്കുന്നതിനുമുമ്പു് യശഃശരീരനായ കല്ക്കി ഇതിലെ സംഭവസ്ഥലങ്ങളെല്ലാം സന്ദർശിച്ചിരുന്നു.

ന്യൂഡൽഹി, പാനിപ്പട്ട്, കർണ്ണാൽ, കുരുക്ഷേത്രം എന്നിവിടങ്ങളിലൊക്കെ സഞ്ചരിച്ച്, പഞ്ചാബിൽ നിന്നുവന്ന അഭയാർത്ഥികളുടെ ശോച്യാവസ്ഥ സ്വന്തം കണ്ണുകൊണ്ടു കണ്ടു മനസ്സിലാക്കി.

അദ്ദേഹം ഏതെല്ലാം ഐതിഹാസികനോവലുകൾ രചിച്ചിട്ടുണ്ടോ അവയെല്ലാം എഴുതുന്നതിനുമുമ്പ് കഥയിലെ സംഭവസ്ഥലങ്ങൾ ചുററിസഞ്ചരിച്ചു കണ്ടശേഷമേ രചന തുടങ്ങിയിട്ടുള്ളു. അതുകൊണ്ടു് ഗ്രന്ഥകാരൻെറ ഭാവനാസൃഷ്ടിയാണോ അതോ ചരിത്രസത്യമാണോ കഥയിൽ വിവരിച്ചിരിക്കുന്നതെന്നു് മനസ്സിലാക്കുക വായനക്കാരനെ സംബന്ധിച്ചിടത്തോളം അത്ര എളുപ്പമായിരുന്നില്ല. ചരിത്ര വിശകലനം നടത്തുന്ന പണ്ഡിതന്മാർക്കുപോലും തെററു കണ്ടുപിടിക്കാനാവാത്തവിധം ഇവ രണ്ടും സമഞ്ജസമായി സമ്മേളിപ്പിച്ചിരിക്കുകയാണു്.

'അലയൊലി'യുടെ സംക്ഷിപ്തരൂപം തയ്യാറാക്കവേ മനസ്സില്ലാമനസ്സോടെയാണു് ചില ഭാഗങ്ങൾ വെട്ടിച്ചുരുക്കാനൊരുമ്പെട്ടതു്. 'കഷ്ടം! ഇത്ര സുന്ദരമായ ഭാഗം എങ്ങനെ നീക്കം ചെയ്യും?'—എന്നു പലപ്പോഴും തോന്നിയിരുന്നു. എങ്കിലും പരിഭാഷയുടെ ചട്ടക്കൂട്ടിലൊതുക്കാനായി നല്ല നല്ല സംഭാഷണങ്ങളധികവും വെട്ടിക്കളയേണ്ടിവന്നു.

ഇത്തരുണത്തിൽ മറെറാരു കാര്യം എടുത്തുപറയേണ്ടിയിരിക്കുന്നു. 'അലയൊലി' അതേപടി റഷ്യൻഭാഷയിൽ പരിഭാഷപ്പെടുത്തിയിട്ടുണ്ടു്. അതിൻെറ പല പതിപ്പുകളും ഇറങ്ങുകയും ലക്ഷക്കണക്കിനു പ്രതികൾ വിററഴിയുകയും ചെയ്തു. ഈ നോവലിനു് സാഹിത്യ അക്കാഡമിയുടെ അവാർഡും ലഭിച്ചിട്ടുണ്ടു്.

ഗ്രന്ഥകർത്താവിൻെറ ജീവചരിത്രത്തിൻെറ രത്നച്ചുരുക്കം ഇങ്ങനെയാണു്:—

'കല്ക്കി' എന്ന അപരനാമധേയത്തിൽ പ്രസിദ്ധനായ ഗ്രന്ഥകാരൻെറ ശരിക്കുള്ള പേരു് രാ. കൃഷ്ണമൂർത്തിയെന്നാണു്. തമിഴ്നാട്ടിലെ തഞ്ചാവൂർ ജില്ലയിൽപെട്ട പുത്തമംഗലംഗ്രാമത്തിൽ ക്രിസ്തുവർഷം 1899-ൽ ഒരു സാധാരണ ഇടത്തരം കുടുംബത്തിലാണു് അദ്ദേഹം ജനിച്ചതു്.

വിദ്യാലയജീവിതത്തിൻെറ ആരംഭത്തിൽതന്നെ അദ്ദേഹം നിസ്സഹകരണപ്രസ്ഥാനത്തിൽ ചേർന്നു് ജയിലിൽ പോയി. അതിനുശേഷം സ്വാതന്ത്ര്യസമരത്തിൽ സജീവമായി പങ്കെടുത്ത അദ്ദേഹം മൂന്നുപ്രാവശ്യം ജയിൽവാസം അനുഷ്ഠിച്ചിട്ടുണ്ടു്.

രാഷ്ട്രീയത്തിൽ അദ്ദേഹത്തിൻെറ ഗുരു ശ്രീ രാജാജി ആയിരുന്നു. അക്കാലത്തു് രാജാജി തിരുച്ചെംകോട്ട് നടത്തിവന്നിരുന്ന ഗാന്ധി ആശ്രമത്തിൽ ചേൎന്നു് 'കല്കി' പൊതുജനസേവന ത്തിൽ വ്യാപൃതനായി. ഈ സമയത്തു് ഗാന്ധിആശ്രമ ത്തിൻെറ ആഭിമുഖ്യത്തിൽ വിമോചനം എന്ന പേരിൽ, മദ്യ നിരോധനം പ്രചരിപ്പിക്കുന്നതിനു് ഒരു പ്രസിദ്ധീകരണം ഇറ ക്കുന്നുണ്ടായിരുന്നു. അതിൽ കല്കി ലേഖനങ്ങൾ എഴുതിപ്പോന്നു.

1923—ൽ 'തമിഴ തെൻടൽ' എന്നപേരിൽ സുപ്രസിദ്ധനായ വി. കല്യാണസുന്ദര മുതലിയാരുടെ 'നവശക്തി' എന്ന പത്ര ത്തിൽ അദ്ദേഹം സഹപത്രാധിപരായി ചേരുകയും, പരക്കെ അറിയപ്പെടുന്ന ലേഖകനാകുകയും ചെയ്തു.

തിരു. വി. കല്യാണത്തോടുള്ള അളവററ സ്നേഹവും ആദരവും മുൻനിൎത്തി, അദ്ദേഹത്തിൻെറ പേരിൻെറ ആദ്യത്തെ രണ്ടക്ഷ രവും സ്വന്തം പേരിൻെറ ആദ്യത്തെ അക്ഷരവും ചേൎത്തു് 'കല്കി' എന്ന അപരനാമധേയം സ്വീകരിച്ചു.

തമിഴ്നാട്ടിലെ പേരുകേട്ട രണ്ടു വാരികകളാണു് 'കല്കി'യും 'ആനന്ദവികട'നും. ഇവയുടെ പത്രാധിപത്യം യശഃശരീരനായ 'കല്കി' അത്യന്തം വിജയകരമായി നിർവഹിച്ചു. 'കല്കി' എന്ന പേരുകൂടാതെ, കർണ്ണാടകം, ഇൗശെത്തേനി, ലാംഗ്ഗലൻ, അഗസ്ത്യമൻ, രാകി, യമൻ, വ്യവസായി, പേടടാ തുടങ്ങി പല അപരനാമങ്ങളിലും തമിഴ്ആസ്വാദകവൃന്ദം അദ്ദേ ഹത്തെ അറിഞ്ഞിരുന്നു. രാഷ്ട്രീയം, സംഗീതം, യാത്രാവിവ രണം, കഥ, ഹാസ്യചിത്രീകരണം, സാമൂഹ്യനോവലുകൾ, ചരിത്രാഖ്യായികകൾ തുടങ്ങി എല്ലാ മേഖലകളിലും അദ്ദേഹം അത്ഭുതങ്ങൾ സൃഷ്ടിച്ചു. ഇന്നു തമിഴ്നാട്ടിൽ സാഹിത്യ രംഗത്തു് ദൃശ്യമായിട്ടുള്ള നവോത്ഥാനത്തിൻെറ ഉത്ഭവത്തിനു് അദ്ദേഹം നിസ്തുല്യമായ പങ്കു വഹിച്ചുവെന്നു് തെല്ലും അതിശ യോക്തി കൂടാതെ പറയാൻ കഴിയും.

കല്കിയുടെ സാമൂഹ്യസേവനവും തമിഴ്നാട്ടിൽ പരക്കെ വിഖ്യാതമാണു്. പ്രത്യേകിച്ചു് ഇടയപുരത്തു് മഹാകവി ഭാരതിയുടെ സ്മാരക മണ്ഡപവും, മദ്രാസിനു സമീപം ഗിണ്ടി യിൽ സ്ഥാപിച്ചിട്ടുള്ള ഗാന്ധി മണ്ഡപവും അദ്ദേഹത്തിൻെറ സാമൂഹ്യസേവനത്തിൻെറ മകുടോദാഹരണങ്ങളായി നില കൊള്ളുന്നു.

കല്കി രചിച്ച നോവലുകളിൽ പാൎത്ഥിവൻെറ സ്വപ്നം, ശിവകാമിയുടെ ശപഥം, ത്യാഗഭൂമി, കള്ളൻെറ കാമുകി,

മോനീമിൻ ശെൽവൻ, മോഹിനിദ്വീപ് തുടങ്ങിയവയാണ് ഏററവും പേരെടുത്ത കൃതികൾ. പാൎത്ഥിവൻെറ സ്വപ്നം, കള്ളൻെറ കാമുകി, ശോലൈ മലൈയിലെ രാജകുമാരി എന്നിവ ഹിന്ദിയിൽ പരിഭാഷപ്പെടുത്തിയിട്ടുണ്ട്. കൂടാതെ അദ്ദേഹത്തിൻെറ പല കഥാസമാഹാരങ്ങളും യാത്രാവിവരണങ്ങളും, സംഗീതനിരൂപണങ്ങളും പുസ്തകരൂപത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഒരു നല്ല കവികൂടിയായിരുന്നു അദ്ദേഹം. ഒട്ടേറെ കവിതകൾ അദ്ദേഹം രചിച്ചിട്ടുണ്ട്.

'പുലിരാജ' എന്ന അദ്ദേഹത്തിൻെറ കഥ ജൎമ്മൻഭാഷയിൽ പരിഭാഷപ്പെടുത്തുകയും അതേപേരിൽ ഒരു കഥാസമാഹാരത്തിൽ പ്രത്യക്ഷപ്പെടുകയും ചെയ്തു. 'മോഹിനിദ്വീപ്' എന്ന പേരിലുള്ള ചെറിയ നോവൽ നെഹ്രു അഭിനന്ദന ഗ്രന്ഥത്തിൽ സ്ഥാനം പിടിച്ചിട്ടുണ്ട്.

കൊല്ലവർഷം 1954-ൽ യശസ്സിൻെറ ഉച്ചകോടിയിൽ വിഹരിച്ചിരുന്നപ്പോൾതന്നെ കല്ക്കി മൺമറഞ്ഞു. രാജാജിയുടെ ഭാഷയിൽ അദ്ദേഹം പൗർണ്ണമിച്ചന്ദ്രനെപ്പോലെ വിളങ്ങിയശേഷം പൊടുന്നനേ പൊലിഞ്ഞുപോയി.

കല്ക്കിയുടെ രചനകളെ പല പ്രമുഖ വ്യക്തികളും പലതരത്തിൽ പ്രകീൎത്തിച്ചിട്ടുണ്ട്. അവയിൽ ചിലതു് വിശകലനം ചെയ്തു നോക്കിയാൽ വിവിധ ജീവിതത്തുറകളിൽപെട്ടവരെ കല്ക്കിയുടെ രചനകൾ എത്രമാത്രം ആകർഷിച്ചിരുന്നുവെന്നു് മനസ്സിലാക്കാൻ കഴിയും.

'പരിപക്വമായ ഒരു ഗദ്യശൈലിയാണ് കല്ക്കിക്ക് കൈമുതലായുണ്ടായിരുന്നതു്. വിളഞ്ഞു പഴുത്ത പഴംപോലെയാണ് കല്ക്കിയുടെ ഗദ്യശൈലി—ആവശ്യമുള്ളവക്ക് അതു പറിച്ചെടുക്കാം; തിന്നു രസിക്കാം; മധുരം ആസ്വദിക്കാം'— രാജാജിയുടെ വാക്കുകളാണിവ.

'സാഹിത്യമണ്ഡലത്തിൽ സ്വന്തം പ്രയത്നംകൊണ്ടു് വളൎന്നു വലുതായി വെന്നിക്കൊടി പാറിച്ച ദേഹമാണ് കല്ക്കി'— തമിഴിലെ സുപ്രസിദ്ധ ഗാന്ധിവാദിയും കവിയുമായ നാഗകൽ രാമലിംഗംപിള്ളയുടെ അഭിപ്രായം.

'കല്ക്കി ഒരാകർഷണ കേന്ദ്രമാണ്. അദ്ദേഹത്തിൻെറ രചനാപാടവം സാഹിത്യസമൂഹത്തിൽ എന്നെന്നും സുസ്ഥിരവും ശാശ്വതവുമായ ഒരു ശക്തിയായിരിക്കും'— ആനന്ദവികടൻെറ പത്രാധിപരും കല്ക്കിയുടെ സഹപത്രാധിപരുമായിരുന്ന പരേതനായ 'ദേവൻ'.

'സാഹിത്യകലയിൽ പരിചിതരല്ലാത്ത കന്നിക്കാരെപ്പോലും പ്രോത്സാഹിപ്പിച്ച് സാഹിത്യമണ്ഡലത്തിൽ അനശ്വരഖ്യാതി നേടിയ ആളാണ് കല്കി'— ഒരു സാഹിത്യകാരൻ.

'കർണ്ണാടക സംഗീതത്തിന് തൻെറ ലേഖനങ്ങളിലൂടെ കല്കി അമൂല്യമായ സംഭാവനകളേകിയിട്ടുണ്ട്''— സുപ്രസിദ്ധ കർണ്ണാടക സംഗീതാചാര്യനും ഗായകനുമായ ആര്യക്കുടി രാമാനുജം അയ്യങ്കാർ.

'ആനന്ദവികടൻെറ പത്രാധിപത്യം കല്കിയെ ഏല്പിച്ചപ്പോഠം തമിഴ്നാട്ടിലെ സമുന്നതനായ ഒരു സാഹിത്യകാരനെ ലഭിച്ചതിൽ എനിക്ക് അളവററ ആനന്ദംതോന്നി. ഒപ്പം ഭാവിയിൽ തമിഴ്നാട്ടിന് ഇതുപോലൊരു സാഹിത്യകാരനെ ലഭിക്കുമോ എന്ന് ആശ്ചര്യപ്പെടുകയുംചെയ്തു.' ആനന്ദവികടൻ വാരികയുടേയും ജമിനിയുടേയും ഉടമസ്ഥനായിരുന്ന പരേതനായ ശ്രീ. എസ്. എസ്. വാസൻ.

'ആനന്ദവികടനിൽ 'ത്യാഗഭൂമി' നോവൽ ഖണ്ഡശഃ പ്രസിദ്ധീകരിച്ചുവരവെ രാത്രി ഏതാണ്ട് എട്ടുമണിയോടെ പുസ്തകവില്പനക്കാരൻ ''ആനന്ദവികടൻ'' എന്നു വിളിച്ചുകൂവാത്ത താമസം, ഇടവഴിയിലെ വീടുകളിലെല്ലാം വൈദ്യുതദീപങ്ങഠം മിന്നിത്തെളിയുകയായി; കതകുകഠം മലക്കെ തുറക്കുകയായി'— ഒരു ആസ്വാദകൻ.

കല്കിയുടെ കൃതികഠം എത്ര ആസ്വാദ്യകരവും വായനക്കാരെ സംബന്ധിച്ചിടത്തോളം ആകർഷകവുമായിരുന്നു എന്ന് ഇതിൽനിന്നു മനസ്സിലാക്കാം. നേരുപറഞ്ഞാൽ ആളുകഠം അദ്ദേഹത്തിൻെറ സാഹിത്യസൃഷ്ടികഠംക്കുവേണ്ടി ജീവൻ കളയാൻ ഒരുക്കമായിരുന്നു.

'അലയൊലി' എന്ന പേരിലുള്ള ഈ നോവലിൻെറ സംക്ഷിപ്തവിവർത്തനം വായിച്ചശേഷം, മൂലകൃതി വായിക്കാൻ കഴിഞ്ഞിരുന്നെങ്കിൽ എന്ന് വായനക്കാരാശിച്ചുപോകുന്നെങ്കിൽ, ഈ പരിഭാഷയുടെ ലക്ഷ്യം നിറവേറിയെന്നു പറയാം.

ബോംബെ. — ആനന്ദി രാമചന്ദ്രൻ.

# 1

രാജംപേട്ട അഗ്രഹാരത്തിലെ വീടുകളിലധികവും ശൂന്യമായി ക്കിടന്നിരുന്നു. നല്ല നിലക്കു കഴിഞ്ഞിരുന്ന കുടുംബങ്ങളിൽ, ഗ്രാമ മുൻസിഫ് കിട്ടാവയ്യരുടെ രണ്ടുകെട്ടുള്ള വീടുമാത്രം ഗംഭീരമായി നിവന്നു നിന്നിരുന്നു.

വീട്ടിലെ മുൻകെട്ടിൽ ചെങ്കൽപ്പൂശിയ തളമുള്ള കൂടത്തിൽ ഇരുന്നുകൊണ്ട് സരസ്വതിയമ്മാൾ, തന്റെ മകൾ ലളിതയുടെ തലമുടി പിന്നുകയാണ്.

"എത്രനേരമായി അമ്മേ! വേഗം ഒന്നു പിന്നിവിടൂ." ലളിത പറഞ്ഞു.

"മെല്ലെയാണ് പിന്നാൻ പോണതു്. എന്താ നിനക്കിത്ര തിടുക്കം? ഈ നട്ടുച്ചവെയിലത്തു് തപാലാപ്പീസിലേക്ക് ഓടണം, അല്ലേ? തപാൽ വന്നാൽ എവിടേയ്ക്കാ പോവ്വ? ബാലകൃഷ്ണൻ കൊണ്ടുവന്നു തരുമല്ലോ."

ഇങ്ങനെ പറയുന്നതിനിടയ്ക്ക് പിന്നൽ മുഴുവനാക്കി. തല മുടി പൊക്കിക്കെട്ടുന്നതിനിടയിൽ ലളിത ഛടേന്നു് ചാടി എണീററുകൊണ്ടു് വാതലിന്നടുക്കലേക്കു ഓടിക്കഴിഞ്ഞു.

"ലളിതേ! ലളിതേ! ഇവിടെ വരാൻ. വരാൻ പറഞ്ഞാ വരണം! ഇല്ലെങ്കിൽ....നീയങ്ങനെ പോവുമോ? പിന്നെ തിരിയെ ഈ വീട്ടിൽ കാലുകുത്തിയാൽ...."

സരസ്വതി അമ്മാൾ ഇങ്ങനെ ഒച്ചയെടുത്തുകൊണ്ടിരിക്കെ മുൻസിഫ് കിട്ടാവയ്യർ വീട്ടിനകത്തേക്കു കയറി.

അച്ഛനെക്കണ്ടപ്പോൾ ലളിത അവിടെ മടിച്ചുനിന്നു. അവളുടെ ശരീരം പൂവല്ലിപോലെ ആടിയിരുന്നു. നിഷ്കപടമായ ആ മുഖത്തു് ലജ്ജയും ഓമനത്തവും തുളുമ്പിനിന്നിരുന്നു.

ഭർത്താവിനെ കണ്ട ഉടനെ ലളിതയുടെ അമ്മ എണീററു നിന്നു. കിട്ടാവയ്യർ അവളെ നോക്കിപ്പറഞ്ഞു. "എന്തൊരു ബഹളമാ, സരസൂ? എന്തിനാ ഈ ഒച്ചേം ബഹളോം? എപ്പൊ നോക്കിയാലും കുട്ടിയോടു കോപിച്ചു് ബഹളമുണ്ടാക്കുന്നതുതന്നെ നിന്റെ തൊഴിൽ."

''അതെയതെ. ഓമനപ്പുത്രിയോടു ബഹളംകൂട്ടുന്നതുതന്നെ യാണ് എൻെറ എപ്പോഴുമുള്ള തൊഴിൽ. നിങ്ങളിങ്ങനെ വളംവെച്ചുകൊടുത്തുകൊടുത്ത്....''

''....വളംവെച്ചുകൊടുത്തുകൊടുത്ത് അനുവഷളാക്കി വിട്ടു, അല്ലേ? സാരമില്ല; നിൻെറ വയററിൽ പിറന്നപ്പോഴേ അവരം സാമർത്ഥ്യക്കാരിയായി പിറന്നു, അല്ലേ? അതിരി ക്കട്ടെ. ഈ ബഹളമെല്ലാം ഇപ്പോഴെന്തിനാണെന്നാ ചോദിച്ചെ? ലളിത എന്തുചെയ്തു?''

''എത്രതവണ പറഞ്ഞു! തപാലാപ്പീസിലേക്കു തനിയേ പോണെന്നു വാശി. വരുന്ന തപാല് വഴിയിൽ തങ്ങിനി ല്ക്കുമോ? തൈയ് മാസം പിറന്നു; ഈ വർഷമെങ്കിലും കുട്ടി യുടെ കല്യാണം നടത്തണം....''

''മതി, നിർത്തു്. കല്യാണത്തിനും ഇതിനും എന്താ ബന്ധം?''

''കല്യാണപ്രായംവന്ന പെണ്ണിനെ ആരെങ്കിലും തനിയെ അയയ്ക്കുമോ?''

''അയച്ചാലെന്താ? ഭൂകമ്പം വരുമോ? തപാലാപ്പീസി ലേക്കു രണ്ടു ഫർലോങ്ങ്കൂടെയില്ല. വീട്ടിനകത്ത് പെൺ കുട്ടികളെ പൂട്ടിവെയ്ക്കുന്ന കാലമെല്ലാം മലകേറിപ്പോയി!........ ലളിതേ, നീ പോയ്‌വാ! എനിക്കു എന്തെങ്കിലും തപാലു ണ്ടെങ്കിൽ അതും വാങ്ങിക്കൊണ്ടുവാ.''

അത്രതന്നെ; അമ്മയെ ഒളികണ്ണിട്ടൊന്നു നോക്കി, ലളിത ഒരു മാൻകുട്ടിയെപ്പോലെ തുള്ളിച്ചാടി, വാതിൽക്കൽനിന്നു് ഒരോട്ടംകൊടുത്തു.

''ഞാനും കുറെയേറെ കണ്ടിട്ടുണ്ടു്. പെൺകുട്ടികളെ ഇങ്ങനെ തലയിൽക്കയററി ലാളിക്കുന്നവരെ കണ്ടിട്ടില്ല. ബോംബെ യ്ക്കുപോയി വന്നതിനു ശേഷമാണു് അച്ഛനും മകളും ഇങ്ങനെ ആയതു്. ഇതെല്ലാം എങ്ങനെ എവിടെപ്പോയി അവസാനി ക്കുമോ എന്തോ!'' സരസ്വതി അമ്മാൾ മുറുമുറുത്തുകൊണ്ടേ യിരുന്നു.

''എല്ലാം ഭംഗിയായി അവസാനിക്കും. നീയൊന്നു വാമൂടി ഇരിക്കു്! വരുന്ന ചെറുക്കൻ വലിയ പഠിത്തക്കാരനാവണ മെന്നുണ്ടു്, അതിനുചേർന്നപടി പെണ്ണിനെ വളർത്തിക്കൊണ്ടു വരണ്ടേ?

ഇതിനകം വാതിൽക്കൽ ആരോ വരുന്ന കാലൊച്ചയും ചുമ യ്ക്കലും കേട്ടു.

സരസ്വതി അമ്മാൾ അല്പം പിന്നാക്കം മാറി ഒതുങ്ങി ത്തൂണിന്നരികിൽ നില്പായി.

വന്ന മനുഷ്യൻ കിട്ടാവയ്യരുടെ അത്യന്ത സുഹൃത്തും ബന്ധുവു മായ ചീമാച്ചു അയ്യരാണ്

"നേരം വെളുത്തപ്പോ, പട്ടണത്തിൽനിന്നു നമ്മുടെ അത്താൻ കല്യാണസുന്ദരമുണ്ട് വന്നിരിക്കുന്നു. വരുമ്പോൾ കയ്യിലൊരു പത്രവുമുണ്ടായിരുന്നു. അതിലെല്ലാം നല്ല ഗമ യിൽ കൊടുത്തിരിക്കുന്നു, ഓയ്."

ഈ അവസരത്തിൽ ത്തൂണിന്റെ മറവിൽനിന്നുകൊണ്ടിരുന്ന സരസ്വതി അമ്മാൾ അല്പം മുന്നോട്ടുവന്നു് കിട്ടാവയ്യരെ തിരിഞ്ഞുനോക്കാൻ പാടുപെടുന്നപോലെ ചീമാച്ചു അയ്യർക്ക് തോന്നി. അതുകൊണ്ടാണ് ചീമാച്ചു അയ്യർ അങ്ങനെ പറഞ്ഞതു്.

"സരസൂ, ഇവിടെ മുമ്പിൽ വന്നു് ധൈര്യമായി പറ. നമ്മുടെ ചീമാച്ചു അയ്യരല്ലേ? എന്തിനാ സങ്കോചിക്കുന്നതു്?"

പതുങ്ങിയ സ്വരത്തിൽ സരസ്വതി അമ്മാൾ പറഞ്ഞു. "അദ്ദേഹം എന്തോ ഭൂകമ്പം കീകമ്പം എന്നൊക്കെ പറയു ന്നല്ലോ. കുട്ടി തനിയെ പോയിരിക്കയല്ലേ? ഉടനേ നിങ്ങ ളൊന്നുകൂട്ടിക്കൊണ്ടുവരൂ. അല്ലെങ്കിൽ ആരെയെങ്കിലും അയയ്ക്കൂ."

അഗ്രഹാരത്തിലെ വീടു തിരിഞ്ഞു് കുറച്ചുദൂരം പോയാൽ മതി വലിയ നിരത്തുകാണാം. നിരത്തിലൂടെ അര ഫർലാങ്ങ് പോയാൽ തപാലാഫീസ് ആയി.

ലളിത ഓടിയും നടന്നും അഞ്ചു മിനിട്ടിനുള്ളിൽ തപാലാ ഫീസിലെത്തി.

ലളിത ഓടിവന്നതുകൊണ്ടുള്ള കിതപ്പിൽതന്നെ ചോദിച്ചു: "പോസ്റ്റ്മാസ്റ്റർ! എനിക്കേതെങ്കിലും ലെററർ വന്നിട്ടുണ്ടോ?"

പോസ്റ്റ്മാസ്റ്റർ അപ്പൊഴാണ് അവളുടെ വരവിനെപ്പററി അറിഞ്ഞതെന്ന ഭാവത്തിൽ നിവർന്നുനോക്കി. "ഓഹോ! നീയാണോ കുട്ടീ? കുറച്ചിരിക്കു്! തപാൽക്കെട്ടു് തിരിച്ചു നോക്കട്ടെ. പറയാം."

അദ്ദേഹം കത്തുകൾ നോക്കിയശേഷം "ഇതാ നിനക്കുള്ള കത്തുകൾ എന്നു പറഞ്ഞുകൊണ്ടു് അവൾക്കുള്ള കത്തുകൾ കൊടുത്തു."

ലളിത ആകാംക്ഷയോടെ ആ കത്തു് വാങ്ങിക്കൊണ്ടു്

വാതില്ക്കലേക്കു കുതിച്ചു. അവിടെനിന്നുകൊണ്ടുതന്നെ കവർ പൊട്ടിച്ച് എഴുത്തെടുത്തുനോക്കി. എഴുത്തിതാണ്:—

ദാദർ, ബോംബെ
14–1–1934

പ്രിയപ്പെട്ട പ്രാണസ്നേഹിതയായ ലളിതയ്ക്ക് അത്തങ്കാൾ സീത സ്നേഹപൂർവ്വം എഴുതുന്നത്:—

കഴിഞ്ഞ ഞായറാഴ്ച ഞാനെഴുതിയ എഴുത്ത് കിട്ടിയിരിക്കുമല്ലോ. വളരെ ആഹ്ലാദത്തോടുകൂടിയാണ് ആ കത്ത് ഞാനെഴുതിയത്. നാലു പേജുകൾ ഞാൻ എഴുതിത്തള്ളി. എഴുതിക്കൊണ്ടിരിക്കുമ്പോൾ അമ്മ വന്ന് ഇടയ്ക്കു നോക്കി. 'സീതേ ഇത്ര നീണ്ട എഴുത്തെഴുതാൻ എന്തുവിശേഷമാണുള്ളത്?' എന്ന് അമ്മ ചോദിച്ചു. 'അമ്മേ നാലുപേജെഴുതിയിട്ടും വിശേഷങ്ങൾ മുഴുവനുമായിട്ടില്ല.' എന്ന് ഞാനും പറഞ്ഞു. ഉടനെ അമ്മ എന്റെ മുഖത്ത് ഒരുമ്മ തന്നിട്ട് ഇങ്ങനെ പറഞ്ഞു: 'എന്റെ ഓമനക്കുട്ടി, നീയും ലളിതയും ഇങ്ങനെതന്നെ എന്നും സ്നേഹമായിരിക്കണം, കേട്ടോ.' അപ്പോൾ അമ്മയുടെ കണ്ണു നിറയുന്നതുകണ്ട് ഞാൻ വളരെ അത്ഭുതപ്പെട്ടുപോയി. 'ഇതെന്താണമ്മേ, എന്തിനാണു കരയുന്നത്?' എന്നു ഞാൻ സങ്കടത്തോടെ ചോദിച്ചു. 'ഒന്നുമില്ല സീതേ, എനിക്ക് ഈ ലോകത്തിൽ സ്നേഹിതകൾ ഇല്ല. നിനക്കെങ്കിലും ഒരു നല്ല സ്നേഹിതയെ കിട്ടിയല്ലോ എന്നതാണ് സന്തോഷത്തിനു കാരണം. വേറൊന്നുമല്ല.'

'അതെങ്ങനെയമ്മേ? സന്തോഷിച്ചാലാരെങ്കിലും കരയുമോ?' എന്നു ഞാൻ വീണ്ടും ചോദിച്ചു. 'എത്രയോ കഥകൾ നീ വായിക്കുന്നുണ്ട് സീതേ! അതിലൊന്നിലും ആനന്ദബാഷ്പത്തെപ്പററി നീ പരാമർശിച്ചു കണ്ടിട്ടില്ലേ.' എന്ന് വീണ്ടും അമ്മ ചോദിച്ചു. 'ഞാനും ലളിതയും സഖികളായിരിക്കുന്നതിൽ അമ്മയ്ക്കിത്ര സന്തോഷമോ?' ഞാൻ ആശ്ചര്യത്തോടെ ചോദിച്ചു.

'അതെയതെ, സീതേ! ആർക്കറിയാം? എന്റെ കാലോ തലയോ നോവുന്ന വേളയിൽ നിനക്കാരുണ്ടൊരു സഹായം? ലളിതയുടെ സ്നേഹം നിനക്കൊരു കാലത്ത് വളരെ പ്രയോജനപ്പെട്ടേയ്ക്കാം' എന്നിങ്ങനെ അമ്മ പറഞ്ഞു.

ഇങ്ങനെയെല്ലാം അമ്മ പറഞ്ഞത് ആ സമയത്ത് എനിക്കു വളരെ ആശ്ചര്യകരമായിതോന്നി. ഞങ്ങൾക്കു വരാൻപോകുന്ന വിപത്തിനെപ്പററി അമ്മയുടെ മനസ്സിൽ എന്തോ ഒരു

തോന്നൽ ഉണ്ടായിരുന്നോ ആവോ?

ലളിതേ ഇനി അങ്ങോട്ടു—ഞാൻ എന്താ എഴുതേണ്ടതു്? എന്റെ മുൻ എഴുത്തു് അയച്ചതിന്റെ പിറേറദിവസം അമ്മയ്ക്കു പനി പിടിച്ചു; കിടപ്പിലുമായി. 'വെറും പനിയാണു്. രണ്ടുദിവസംകൊണ്ടു മാറിയേക്കും.' അമ്മയുടെ ഈ വാക്കു് വിശ്വസിച്ചു് ഞാൻ ഒന്നും ചെയ്യാതെയിരുന്നു. മൂന്നാംദിവസമായി. അച്ഛനൊരു സംശയം. ഉടനെ ഡോക്ടറെ വരുത്തി. ഡോക്ടർ ടൈഫോയ്ഡാണെന്നു പറഞ്ഞു. 'പോഷകക്കുറവു കൊണ്ടു് വളരെ ക്ഷീണിച്ചുപോയിരിക്കുന്നു. ഇത്രയും നാ ഇതു ഗൗനിക്കാതെ വിട്ടല്ലോ.' എന്നു് അച്ഛനെ നോക്കി ഡോക്ടർ പറഞ്ഞപ്പോൾ ഞാൻ ഞെട്ടിപ്പോയി! കൂടെക്കൂടെ അമ്മ വ്രതത്തിലിരുന്നതും പട്ടിണികിടന്നതും, അതിനെപ്പററി അച്ഛൻ അല്പംപോലും ഗൗനിക്കാതിരുന്നതും എന്റെ ഓർമ്മയിൽ വന്നു.

ലളിതേ, അതെല്ലാം ഇപ്പോൾ എഴുതിയിട്ടു് എന്താണു പ്രയോജനം? അമ്മയുടെ രോഗം മൂർഛിച്ചു. 'ഈശ്വരാനുഗ്രഹം ഉണ്ടെങ്കിൽ ജീവിക്കും'! എന്നു് അച്ഛനോടു ഡോക്ടർ പറഞ്ഞു കൊണ്ടിരുന്നു.

ഈശ്വരാനുഗ്രഹം ഉണ്ടോ ലളിതേ? ഉണ്ടെങ്കിൽ എന്നെ അനാഥയാക്കി എന്റെ അമ്മയെ ഈശ്വരൻ ആ സന്നിധിയിലേക്കു് വിളിക്കില്ല.

അമ്മാവനും അച്ഛനൊരെഴുത്തു് അയച്ചിട്ടുണ്ടു്. ഉടനെ പുറപ്പെടണമെന്നു കാണിച്ചു്. നീയും പറയണം. അമ്മാവൻ വന്നാൽ ഒരുപക്ഷേ അമ്മ ഇതിൽനിന്നു തപ്പിപ്പിഴച്ചേയ്ക്കും.

അടുത്ത ആഴ്ച നിനക്കു ഞാൻ കത്തു് എഴുതുമോ എന്തോ? എഴുതിയാലും ഇല്ലെങ്കിലും എപ്പോഴും നിന്നെപ്പററിയുള്ള ഓർമ്മ എനിക്കുണ്ടായിരിക്കും.

എന്നു്, നിന്റെ സ്വന്തം

സീത.

പോസ്റ്റാപ്പീസിന്റെ തിണ്ണയിൽ നിന്നുകൊണ്ടു് ഈ കത്തു വായിച്ച ലളിതയുടെ ഉള്ളുരുകി. അവളുടെ കണ്ണുകൾ നിറഞ്ഞു; വിമ്മിപ്പൊട്ടിക്കരഞ്ഞുകൊണ്ടു് വീട്ടിലേയ്ക്കു് ഓടി.

മകളുടെ വരവുകണ്ടു്, കിട്ടാവയ്യർ ലളിതയെ തലോടിക്കൊണ്ടു് ഇങ്ങനെ പറഞ്ഞു. "ലളിതേ, എന്തിനാ കരയുന്നതു്? എഴുത്തിൽ അങ്ങനെയെന്താ എഴുതിയിട്ടുള്ളതു്?" ലളിത പ്രയാസപ്പെട്ടു് വിമ്മലടക്കി ഇങ്ങനെ പറഞ്ഞു.

"അഛാ, അത്തയ്ക്ക് സുഖക്കേടാണ്. സീത എഴുതിയിരി ക്കുന്നു. ദാ, അഛനമുണ്ടൊരെഴുത്ത്." കൊണ്ടുവന്ന രണ്ടെഴു ത്തുകളും ലളിത അയ്യരുടെ നേക്കു നീട്ടി.

കിട്ടാവയ്യർ ആദ്യം ഒരെഴുത്തെടുത്ത് വായിച്ചുനോക്കി. അദ്ദേഹത്തിൻെറ കണ്ണിൽനിന്നു് ധാരയായി കണ്ണീരൊഴുകി. അകത്തുചെന്നു് ചാരുകസേരയിൽ വീണു.

## 2

രാജംപേട്ട കിട്ടാവയ്യർ അദ്ദേഹത്തിൻെറ അഛനു് ഒരേ ഒരു മകനാണു്; പിതാവു് അഖണ്ഡ കാവേരിക്കരയിൽ സമ്പാദിച്ചുവെച്ച പല ഏക്കർ പുഞ്ചനിലത്തിനും, ഗ്രാമ മുൻസിഫ് പദവിയ്ക്കും, ഉടമസ്ഥനായിരുന്നു. നല്ല വളമുള്ള ഭൂമി: പൊന്നു വിതച്ചാൽ പൊന്നു വിളയും. എന്നാലും ആ നിലത്തിൽ പൊന്നു വിതച്ചില്ലെങ്കിലും പൊന്നിനേക്കാൾ വിലപ്പെട്ട ചെമ്പാവു നെല്ലും കദളിവാഴയും വെററിലയും കരിമ്പും മററും തഴച്ചു വളന്നു.

അഛൻെറ കാലത്തുതന്നെ സഹോദരികൾ രണ്ടുപേക്കും കല്യാണമായിക്കഴിഞ്ഞിരുന്നു. അദ്ദേഹം കുടുംബനാഥനായ ശേഷം കുടുംബത്തിനു വലിയ ചെലവൊന്നുമുണ്ടായിരുന്നില്ല. എങ്കിലും ദാനധമ്മങ്ങളിലും പൊതുക്കാര്യങ്ങളിലും സ്നേഹിതന്മാക്കു സഹായം ചെയ്യുന്നതിലും കുട്ടികളെ പഠിപ്പിക്കുന്നതിലുമായി ധാരാളം പണം ചെലവഴിച്ചിരുന്നതുകൊണ്ടു് അഛൻെറ കാലത്തിനുശേഷം സ്വത്തിനു് അഭിവൃദ്ധിയൊന്നും ഉണ്ടായിട്ടില്ല. മകളായ ലളിതയ്ക്കുമാത്രം വർഷംതോറും ഒരു വയസ്സു കൂടിവന്നു. കഴിഞ്ഞ വർഷംതന്നെ കല്യാണം നടത്തേണ്ടതായിരുന്നു. ഇനി ഈ വർഷം അതു നടത്തിയില്ലെങ്കിൽ കുടുംബം കെട്ടുപോകുമെന്നായിരുന്നു ഭാര്യ സരസ്വതിയമ്മാളുടെ ദൃഢമായ വിശ്വാസം.

കഴിഞ്ഞ കൊല്ലം കിട്ടാവയ്യർ ലളിതയുടെ കല്യാണക്കാര്യത്തിൽ അധികം ശ്രദ്ധകാട്ടാതിരുന്നതിനു കാരണം അദ്ദേഹം കുടുംബസഹിതം ബോംബെ യാത്ര നടത്തിയതാണു്

കിട്ടാവയ്യരുടെ സഹോദരികളിൽ ഒന്നു്, അദ്ദേഹത്തിനു

മേലേയാണ്. അടുത്തുള്ള ഗ്രാമത്തിലെ ഒരു വൈദിക കുടുംബത്തിലാണ് അവരെ വേളിചെയ്തുകൊടുത്തിരുന്നതു്.

കിട്ടാവയ്യരുടെ അനുജത്തി രാജം ബോംബെയിലാണ് കുട്ടിക്കാലത്തെ രാജം കിട്ടാവയ്യരുടെ അഭിപ്രായഗതിയോടു യോജിച്ച ഒരുവളായിരുന്നു. അവരുടെ കല്യാണത്തിനു് അയ്യരു കാണിച്ച ഉത്സാഹത്തിനും പെരുമയ്ക്കും അളവില്ല. രാജത്തെ വേട്ട ചെറുക്കനെ അദ്ദേഹം കൂടെക്കൂടെ മഹാഭാഗ്യശാലിയെന്നു് വിശേഷിപ്പിച്ചിരുന്നു. എങ്കിലും അദൃശ്യമായ വിധി വൈഭവംകൊണ്ടു് രാജത്തിന്റെ ഭാഗ്യം അങ്ങനെയൊന്നും ശരിയായി വന്നില്ല. കല്യാണം കഴിഞ്ഞ ഉടനെ രാജത്തിന്റെ ഭർത്താവായ ദൊരസ്വാമിയ്ക്കു് ബോംബെയിൽ റെയിൽവെ ഓഫീസിൽ നല്ല ഒരു ഉദ്യോഗം കിട്ടി. താമസിയാതെതന്നെ രാജവും ബോംബെയ്ക്കു പോയി.

രാജത്തിന്റെ കുടുംബജീവിതം അത്രയ്ക്കു് സുഖകരമല്ലായിരുന്നുവെന്നു് പിന്നീടു് മനസ്സിലായി. എന്നാലും കഥയെന്താണെന്നു് ശരിയ്ക്കു് അറിയില്ല. അഭിമാനം കൂടുതലുള്ളതുകൊണ്ടു് രാജമ്മാൾ തന്റെ കഷ്ടപ്പാടുകളെ വെളിയ്ക്കു കാണിക്കാനിഷ്ടപ്പെട്ടിരുന്നുമില്ല. ബോംബെയ്ക്കും രാജംപേട്ടയ്ക്കും പോയി വരികയെന്നതു് അത്ര എളുപ്പമാണോ? പിന്നീടുപിന്നീടു് എഴുത്തുകൂടെ വരാതായി. "രാജം എങ്ങനെയിരിക്കുന്നുവോ എന്തോ." എന്നിങ്ങനെ ചിലപ്പോഴെല്ലാം കിട്ടാവയ്യർ ഓർത്തു വിഷമിക്കാറുണ്ടു്. അപ്പോഴെല്ലാം അദ്ദേഹത്തിന്റെ കണ്ണു നിറയും. "അവളുടെ തലേലെഴുത്തു് അങ്ങനെയായി." എന്നു് സ്വയം ഓർത്തു് നെടുവീർപ്പുവിട്ടു് അദ്ദേഹം സ്വന്തകാര്യത്തിലേക്കു് പ്രവേശിയ്ക്കും.

ഇങ്ങനെ ഇരിക്കെയാണ് ഒരുകൊല്ലം മുമ്പു് രാജത്തിന്റെ ഒരെഴുത്തുവന്നതു്. ഒരു ദയനീയമായ കത്തായിരുന്നു അതു്. ഇത്രയുംകൊല്ലം എത്രയോ ക്ഷമയോടെ, കഷ്ടപ്പാടുകൾ സഹിച്ചുകൊണ്ടിരുന്നുവെന്നും, തന്റെ മനോവേദന ഇനിയും തീർന്നിട്ടില്ല എന്നുമാണ് രാജം എഴുതിയിരുന്നതു്. ശരീരത്തിന്റെ ആരോഗ്യം കുറഞ്ഞു കുറഞ്ഞു വരികയാണെന്നും കഴിയുന്നതുംവേഗം തന്നെ വന്നു കാണണമെന്നും സഹോദരനോടു് അഭ്യർത്ഥിച്ചിരുന്നു. "വരുമ്പോൾ ഏടത്തിയമ്മയേയും ലളിതയേയും കൂട്ടിക്കൊണ്ടുവരണം. സീത അവളുടെ അമ്മങ്കാളെ കാണണമെന്ന കൊതിയോടെ ഇരിക്കുകയാണ്." ഇത്രയുംകൂടെ രാജം എഴുതിയിരുന്നു.

അങ്ങനെ കിട്ടാവയ്യർ കുടുംബസഹിതം ബോംബെയ്ക്കു പോയി. സരസ്വതിഅമ്മാൾ, ലളിത, ലളിതയുടെ അനിയൻ ചുണ്ടു,—ഇത്രയും പേരാണ് അയ്യരുടെ കൂടെപ്പോയതു്. യാത്ര ഉത്സാഹപൂർവ്വമായിരുന്നു. ദൊരസ്വാമി അയ്യർ സ്റ്റേഷനിൽവന്നു് ദാദറിലുള്ള തന്റെ ഭവനത്തിലേക്കു് കൂട്ടിക്കൊണ്ടുപോയി.

ബോംബെയിലായിരുന്നപ്പോൾ ലളിതയും ചുണ്ടുവും വളരെ സന്തോഷമായി സമയം കഴിച്ചു. ലളിതയും അവളേക്കാൾ ഒരു വയസ്സു മൂപ്പുള്ള സീതയും പ്രാണസ്നേഹിതകളായിത്തീർ്ന്നു. അന്യോന്യം മറക്കുകയില്ലെന്നു് അവർ കയ്യടിച്ചു സത്യം ചെയ്യുകപോലുമുണ്ടായി.

രാജത്തിന്റെ ജീവിതം വഞ്ചനയും മനോവേദനയും നിറഞ്ഞതാണെന്നു് കിട്ടാവയ്യർക്കു മനസ്സിലായി. പക്ഷേ, അതിന്റെ കാരണം അദ്ദേഹത്തിനു മനസ്സിലായിരുന്നില്ല. അവർ ബോംബെയിൽ താമസിച്ചിരുന്ന കാലത്തു് ദൊരസ്വാമി അയ്യർ അപൂർവ്വമായേ വീട്ടിൽ വന്നിരുന്നുള്ളു. വരുമ്പൊഴെല്ലാം വളരെ സന്തോഷം മുഖത്തുവരുത്തി മര്യാദയോടെ സംസാരിച്ചിരുന്നു. രാത്രി മിക്ക ദിവസങ്ങളിലും ഡ്യൂട്ടിയുണ്ടു് എന്നു പറഞ്ഞു് വീട്ടിൽ വരികയേ ഇല്ല.

രാജത്തിന്റെ കഷ്ടപ്പാടുകൾ എന്തെന്നറിയാൻ കിട്ടാവയ്യർ ശ്രമിച്ചു, പണത്തിനു വിഷമമുണ്ടെന്നു് പ്രത്യക്ഷത്തിൽ മനസ്സിലാക്കി. രാജത്തിന്റെ കഴുത്തിൽ മഞ്ഞച്ചരടിൽ ഇട്ടിരുന്ന തിരുമംഗല്യം ഒഴികെ മറ്റൊരാഭരണവും ഉണ്ടായിരുന്നില്ല.

കിട്ടാവയ്യർ പ്രതീക്ഷിച്ചപോലെ രാജം അത്രയധികം ചടച്ചിട്ടില്ല; കിടന്ന കിടപ്പു കിടക്കുന്നുമില്ല. ചുറുചുറുക്കോടെ അവൾ അവിടെ പെരുമാറിക്കൊണ്ടിരുന്നു.

"എനിക്കു് ശരീരത്തിനൊരു കുഴപ്പവുമില്ല ചേട്ടാ! നിങ്ങളെയെല്ലാം ഒരു കണ്ണു് കാണണമെന്നു കരുതിയാണു് ഞാൻ എഴുതിയിരുന്നതു്." ഇതാണു് കിട്ടാവയ്യർ ചോദിച്ചിരുന്നതിനു് രാജം പറഞ്ഞ മറുപടി.

ഇതുകൊണ്ടൊന്നും കിട്ടാവയ്യർക്കു് തൃപ്തിയായില്ല. അദ്ദേഹം വീണ്ടും വീണ്ടും ചോദിച്ചു് സത്യം അറിയാൻ ശ്രമിച്ചു.

"എന്താ രാജം, നിന്റെ വീട്ടുകാരനു് എന്തെങ്കിലും കെട്ട നടപടി ഉണ്ടോ? കുടിയോ, കിടിയോ...."

"കുടി, കുതിരപ്പന്തയം തുടങ്ങി എല്ലാം ഉണ്ടു ചേട്ടാ.

അതെല്ലാം ചോദിച്ചെന്തിനാണ് എന്റെ ഉള്ളിലെ തീ ആളിക്കത്തിക്കുന്നതു്." രാജത്തിന്റെ കണ്ണിൽനിന്നു് തുട തുടെ കണ്ണീർ പൊഴിഞ്ഞു; അവൾ കണ്ണീരൊപ്പി. കിട്ടാവ യ്യരാകട്ടേ മെല്ലെ മെല്ലെ കാര്യങ്ങൾ ആരാഞ്ഞു് വിവരങ്ങൾ എല്ലാം മനസ്സിലാക്കി. ചൂതാട്ടത്തിനു പുറമേ ചില്ലറ ചില രഹസ്യബന്ധങ്ങളും ഉണ്ടെന്നു് അവളുടെ വർത്തമാനത്തിൽ നിന്നും അദ്ദേഹം ഊഹിച്ചു. എങ്കിലും അനിയത്തിയോടു് ഇക്കാര്യങ്ങൾ വിസ്തരിക്കുന്നതിലുള്ള വൈരസ്യമോർത്തു് അദ്ദേഹം സംഭാഷണം നിർത്തുകയാണുണ്ടായതു്.

സീത ബോംബെ നാഗരികസംസ്കാരത്തിൽ പിറന്നു് വളർന്നവളാണു്. ലളിതയോ പട്ടിക്കാട്ടിൽ വളർന്നവളും. അതിനു ചേർന്നപടി ആയിരുന്നു അവരുടെ നടയും ഉടയും ഭാവങ്ങളും. സീതയുടെ കാതിന്നരികിൽ തൊങ്ങിയിരുന്ന കുറുനിരകൾമാത്രംമതി, അവളുടെ മുഖത്തെ വശ്യസൗന്ദര്യം സ്ഥാപിക്കാൻ. അവളുടെ സംഭാഷണ വൈദഗ്ധ്യത്തെ പ്പററി ചോദിക്കുകയേ വേണ്ട. ചലപിലയെന്നു് അവൾ പറഞ്ഞുകൊണ്ടേയിരിക്കും. ലളിത ഒരു വാക്കു പറയുന്ന നേരംകൊണ്ടു് സീത പത്തുവാക്കു പറഞ്ഞുകഴിയും. കാൺവെൻറു പള്ളിക്കൂടത്തിൽ പഠിച്ചവളായതുകൊണ്ടു് വർത്തമാനത്തിനിടയ്ക്കു് പെട്ടെന്നു് ഒരു ഇംഗ്ലീഷ് പാട്ടു പാടി ലളിതയ്ക്കു് അവൾ അത്ഭുതം ഉളവാക്കുകയും ചെയ്തു.

ഇതിനെല്ലാം പുറമേ സീത ലളിതയേക്കാൾ ഒരു വയസ്സിനു മൂത്തതുമാണു്. അതുകൊണ്ടു് അവളിൽ യൗവനത്തിന്റെ മാദകത്വം അങ്കുരിച്ചു തുടങ്ങിയിരുന്നു.

ഇത്രയെല്ലാം വിശദമായി വിവേചിച്ചുനോക്കി ലളിതയെക്കാൾ സീതയ്ക്കുള്ള വശ്യസൗന്ദര്യത്തിന്റെ രഹസ്യം കണ്ടു പിടിക്കാൻമാത്രം വിവേകം സരസ്വതി അമ്മാൾക്കില്ലായിരുന്നു. പൊതുവേ തന്റെ മകളേക്കാൾ നാത്തൂന്റെ മകൾക്കാണു് അഴകെന്നുമാത്രം അവൾക്കു ബോദ്ധ്യപ്പെട്ടിട്ടുണ്ടു് ഇതെല്ലാംകൊണ്ടു് ആ സ്ത്രീയുടെ സ്വഭാവമേ ആകെ മാറിയിരുന്നു.

# 3

കിട്ടാവയ്യർ ചാരുകസേരയിൽനിന്ന് എണീററപ്പോഠം താഴെ വീണപോയ കത്തെടുത്ത് നിന്നനില്പിലേ അതു പൊട്ടിച്ചു വായിച്ചു. ഏതാണ്ട് പാതിയോളം വായിച്ചപ്പോഴേയ്ക്കും അദ്ദേഹം ഇങ്ങനെ പറഞ്ഞു. "ഛേ! ഇംഗ്ലീഷു പഠിച്ചവർക്ക് ബുദ്ധിയേ ഇല്ല. വിശേഷിച്ചു മദ്രാസിൽചെന്നു താമസിച്ചാൽ അവക്ക് വാലും തലയും അറിയില്ല. ശുദ്ധ അഹങ്കാരികഠം!"

"ആരുടെയാണെഴുത്ത്? എന്താ വിശേഷം?" സരസ്വതിയമ്മാഠം ചോദിച്ചു.

"പഴയ മാമ്പലത്തു താമസിക്കുന്നില്ലേ ഒരു ബൃഹസ്പതി, അവനാണ് എഴുതിയിരിക്കുന്നത്! അവൻെറ ബുദ്ധി ഉലക്കക്കാതൽപോലെയാണ്!"

"ഓഹോ! നിങ്ങളുടെ ചെറിയ അമ്മാവൻ എഴുതിയിരിക്കുന്നോ? എന്താണ് എഴുതിയിരിക്കുന്നത്?" സരസ്വതി അമ്മാളുടെ ശബ്ദത്തിൽ ഒരു പരിഭ്രാന്തി കലന്നിരുന്നു.

"പട്ടണത്തിൽ പദ്മാപുരത്തിൽ ഒരു നല്ല പയ്യനുണ്ടെന്ന് ചീമാച്ചു അയ്യർ പറഞ്ഞില്ലേ? അതേപ്പററി ആലോചിച്ച് എഴുതണമെന്ന് ഞാൻ പറഞ്ഞിരുന്നു. ചെറുക്കൻെറ അച്ഛനമ്മമാരെ പോയി കണ്ടുപോലും. പെണ്ണിനെ മദ്രാസിൽകൊണ്ടുവന്ന് അവരെ കാണിക്കണമെന്നാണ് എഴുതിയിരിക്കുന്നത്. ഈ മദ്രാസുകാക്ക് തലയിലൊരു മണ്ണാങ്കട്ടയുമില്ലെന്നാണ് തോന്നുന്നത്. ചന്തയ്ക്കു മാടിനെക്കൊണ്ടുപോവുന്നതുപോലെ പെണ്ണിനെ കൊണ്ടുപോകണംപോലും! അങ്ങനെയാണെങ്കിൽ അവർ പണംതന്ന് വിലയ്ക്കുവാങ്ങുമോ. ശരി അവരങ്ങനെ ബുദ്ധിയില്ലാതെ പറഞ്ഞന്നിരിക്കട്ടേ! ഇവൻെറ ബുദ്ധിയെവിടെപ്പോയി? 'ലളിതയെ ഒന്നിത്രത്തോളം കൊണ്ടുവരുന്നതാണ് നല്ലതു" എന്നവൻ എഴുതിയിരിക്കുന്നു! നല്ലതുപോലും നല്ലതു്! ഇവൻ കുറേ ഏറെ നല്ലതു കണ്ടവനാണപോലും!" കിട്ടാവയ്യർ ശരമാരി ചൊരിഞ്ഞുകൊണ്ടിരുന്നു.

"എന്നാൽ നിങ്ങഠംക്കിത്ര കോപം വരരുതായിരുന്നു. കോപമെന്നതു് പാപമാണെന്നും, ചണ്ഡാളസ്വഭാവമാണെന്നും നിങ്ങഠംതന്നെ പറയാറില്ലേ? നിങ്ങളുടെ ചെറിയ അമ്മാവൻ ഒന്നും ആലോചിക്കാതെ എഴുതുന്ന ആളല്ല. നമ്മഠം കുട്ടിയേയും

കൊണ്ടുപോയാലും നേരിട്ട് അവരുടെ വീട്ടിൽ പോകണമെന്നുണ്ടോ? നിങ്ങളുടെ ചെറിയ അമ്മാവന്റെ വീട്ടിലേയ്ക്കല്ലേ ചെന്നിറങ്ങുക? അവിടെ വന്നുകണ്ടാലും മതിയായിരുന്നു. ഇതിന്നായി നിങ്ങൾ ഇത്ര കോപിക്കുന്നതെന്തിന്." സരസ്വതി അമ്മാൾ കിട്ടാവയ്യരെ ഇങ്ങനെ ഉപദേശിച്ചു.

സരസ്വതി അമ്മാൾ സൂചിപ്പിച്ചത് ചീമാച്ചു അയ്യരെ ആയിരുന്നു. ആ പേരു സൂചിപ്പിച്ചാൽ കിട്ടാവയ്യരുടെ കോപം തണുക്കുമെന്ന് അവർക്കറിയാമായിരുന്നു. അവരുടെ ഊഹം ശരിയായി. കിട്ടാവയ്യർ തിടുക്കത്തിൽ ഊണു കഴിഞ്ഞ് പുറത്തേക്കുപോയി.

*　　　　*　　　　*

മേലക്കോടി വീട്ടുതിണ്ണയിൽ മൂന്നുപേർ തയ്യാറെടുത്തു കാത്തിരുന്നിരുന്നു. ചീമാച്ചു അയ്യർ എന്ന ശ്രീനിവാസ അയ്യർ കയ്യിൽ ഒരു കുത്തു ചീട്ടുമായാണ് ഇരിപ്പ്. പഞ്ചുവയ്യരും, അപ്പാദുരശാസ്ത്രികളും സ്വദേശമിത്രൻ പത്രത്തിന്റെ ഓരോ ഏടിൽ മുഴുകിക്കൊണ്ടിരുന്നു.

കിട്ടാവയ്യർ ചെന്നുകയറിയ ഉടനെ ശാസ്ത്രികൾ പത്രത്തിൽ നിന്നു തല ഉയർത്തി ഇങ്ങനെ പറഞ്ഞു. "അയ്യനവർകളെ! അറിഞ്ഞോ കഥ? ബീഹാറിൽ ഭയങ്കര ഭൂകമ്പംപോലും."

"ഭൂകമ്പം വന്നാലും ശരി ഇല്ലെങ്കിലും ശരി മഹാത്മാഗാന്ധി നമ്മുടെ ഡിസ്ട്രിക്കിലേക്ക് വരാൻപോകുന്നു!" എന്നു പറഞ്ഞുകൊണ്ട് പഞ്ചുവയ്യർ പത്രത്തിലുണ്ടായിരുന്ന വെണ്ടയ്ക്കാതലക്കെട്ടെടുത്ത് ചൂണ്ടിക്കാണിച്ചു.

"എന്തിനാണു വരുന്നതെന്നറിയാമോ? അമ്പലങ്ങളെല്ലാം അയിത്തക്കാർക്ക് തുറന്നുകൊടുക്കാനാണ് വരുന്നത്. എങ്ങനെ ഭൂകമ്പം വരാതിരിക്കുമെന്നാണ് ഞാൻ ചോദിക്കുന്നത്? ഭൂകമ്പം മാത്രമാണോ വരാൻ പോകുന്നത്? ഭൂകമ്പം, കൊടുങ്കാറ്റ്, പേമാരി, പ്രളയം, മഹാപ്രളയം, എല്ലാം വരും! എല്ലാം വന്ന് ലോകം മുഴുവൻ നശിക്കും!"

"ഓയ്! ശാസ്ത്രികളേ! പഞ്ചാദി ചൊല്ലുന്ന ഈ വായ് കൊണ്ട് ഇങ്ങനെ ദുർവാക്കു പറഞ്ഞുവയ്ക്കരുതേ. തപ്പിപ്പിഴച്ച് അതെല്ലാം ഫലിച്ചാലോ?" പഞ്ചുവയ്യർ ഭയപ്പെട്ടു.

അദ്ദേഹം തുടർന്നു, "അതിരിക്കട്ടെ, ചീമാച്ചു, ഞാൻ നിങ്ങളോട് ഒരു കാര്യം ആലോചിക്കാനാണ് വന്നത്."

"എന്നാലതങ്ങ് നേരത്തെ എഴുന്നെള്ളിച്ചുകൂടായിരുന്നോ?

വരിക, നമുക്കകത്തേയ്ക്കു പോകാം.'' എന്നു പറഞ്ഞ് ചീമാച്ചു അയ്യർ കിട്ടാവയ്യരെയും കൂട്ടി അകത്തേയ്ക്കു പോയി.

ബോംബെയിൽനിന്നും മദ്രാസിൽനിന്നും വന്ന കമ്പികളെപ്പററി കിട്ടാവയ്യർ വിസ്തരിച്ചു പറഞ്ഞ് 'താങ്കളുടെ അഭിപ്രായമെന്ത്'' എന്നാരാഞ്ഞു.

ചീമാച്ചു അയ്യർ സ്വാഭിപ്രായം പ്രകടിപ്പിച്ചു.

മദിരാശി നഗരത്തിൻെറ പുതിയ ഭാഗമായ പദ്മാപുരത്തിൽ പാർക്കുന്ന പ്രമുഖന്മാരിൽ റാവുബഹദൂർ ബഹുമതി പദ്മലോചനശാസ്ത്രികളാണ് ആദ്യം നേടിയത്

അദ്ദേഹം കസേരയിലിരുന്ന് തൻെറ പുത്രനായ സൗന്ദരരാഘവനെപ്പററി ഓർത്തു. കുറച്ചുകാലമായി അദ്ദേഹം തൻെറ പുത്രനെപ്പററിയോർത്ത് വളരെയധികം വ്യസനിക്കാൻ തുടങ്ങിയിട്ട്.

ശാസ്ത്രികളുടെ സീമന്തപുത്രനായ ശങ്കരനാരായണനെപ്പററി അദ്ദേഹത്തിനു ഒരുതരം വഞ്ചന പററിക്കഴിഞ്ഞിരുന്നു ശങ്കരനാരായണൻ തികച്ചും ബുദ്ധിശാലിതന്നെ; സ്കൂളിലും കോളേജിലും നല്ലപോലെ പഠിച്ച് നല്ല മാർക്കുവാങ്ങി ഒന്നാം ക്ലാസ്സിൽ പാസ്സായതുമാണ്. ശാസ്ത്രികളുടെ മകനായിപ്പിറന്നവൻ പഠിപ്പിൽ ചൂത്തയാവുമോ? ബി. ഏ. കഴിഞ്ഞ് എം. ഏ. യും പഠിച്ച്, ബി. എല്ലും, എം. എല്ലും പാസ്സായി. ഇനി ജയിക്കാൻ പരീക്ഷയൊന്നുമില്ലെന്നു കണ്ട്, വക്കീൽപ്പണിയിൽ വ്യാപൃതനാവുകയാണുണ്ടായത്. പ്രസിദ്ധ വക്കീലായ വ്യാഘ്രമയ്യർ അമ്മാവനാണ്; അദ്ദേഹത്തിൻെറ കീഴിലാണ് ജോലി ആരംഭിച്ചത്. കുഴപ്പമുണ്ടാക്കിയത് ഇതാണ്. അഡ്വക്കേററ് വ്യാഘ്രമയ്യർ തൻെറ കീഴിൽ തൊഴിൽ പഠിക്കാൻ വന്ന പയ്യനെ അങ്ങനെതന്നെ വിഴുങ്ങി. അതായത് ''മാമ'ൻെറ വീട്ടിൽ 'മരുമകൻ' ലയിച്ചുതീർന്നെന്ന്! നട, ഉട, ഭാവന എന്നിവകളിൽ വൈദിക സമ്പ്രദായം വെടിഞ്ഞ് നാഗരിക രീതിയിലേയ്ക്ക് ആള മാറിക്കഴിഞ്ഞു. ആ യുവാവിൻെറ ഭാര്യാപദമലങ്കരിക്കുന്ന സ്ത്രീയുടെ അഭിപ്രായമാദരിച്ച് തൻെറ അച്ഛനും അമ്മയും ശുദ്ധ 'പഴഞ്ചന്മാർ' എന്ന വിചാരവും വരത്തക്കവണ്ണം അയാളുടെ മനസ്സു മാറിക്കഴിഞ്ഞു. മാത്രമല്ലാ, റാവുബഹദൂർ പദ്മലോചന ശാസ്ത്രികളുടെ പത്രലേഖനങ്ങളെപ്പററിയും മകന് ആക്ഷേപമുണ്ടായിരുന്നു. ഒരു തവണ, പിതാവെഴുതിയ പത്രലേഖനത്തെപ്പററി അയാൾ 'റിഡിക്യുലസ്'' എന്നൊരു പ്രയോഗം തട്ടിവിട്ടതായി ശാസ്ത്രി

കാം അറിഞ്ഞതോടെ, ഇത്രയുംകാലം അയാളുടെ അധിക പ്രസംഗത്തെ ക്ഷമാപൂർവ്വം സഹിച്ചിരുന്ന വൃദ്ധനു് ഇനിമേൽ 'അസഹ്യം' എന്ന നിലപാടുകൂടെ വന്നുചേൻറു. "അതെ, മകനേ. ഞാൻ "റിഡികുലസ്"" തന്നെ: നിൻെറ തള്ളയും, ശങ്കരാ. "റിഡികുലസ്"" ആണ്; മിസ്സസ് 'റിഡിക്യ ലസ്'! നീ മാത്രം ബുദ്ധിശാലി! അഡ്വക്കേററ് വ്യാഘ്ര മയ്യരുടെ സാക്ഷാൽ സീമന്ത മരുമകൻ അല്ലേ? നീ ഞങ്ങാക്കു പിറന്ന മകനല്ല; പിറക്കുമ്പൊഴേ വ്യാഘ്രമയ്യരുടെ മരുമക നായിത്തീൻറവൻ! അങ്ങനെ ഇനി കണക്കാക്കിക്കൊള്ളാം. പോടാ, പോ. എൻെറ മുഖത്തിനി നോക്കിപ്പോവരുതു്!" ശാസ്ത്രികാം ഇങ്ങനെ തറച്ചുപറഞ്ഞു. ശാസ്ത്രികാംക്കു ദേഷ്യം വന്നാൽ വന്നതുതന്നെ. ആക്കമതു മാററാൻ സാദ്ധ്യമല്ല. എല്ലാം കൊണ്ടും മാമനാരുടെ ഭവനത്തിൽ 'പതിന്നാലണ ഐക്യം' അടഞ്ഞിരുന്ന ശങ്കരനാരായണൻ ഇതോടെ 'പതിനാറണ ഐക്യ'ത്തിലായിത്തീൻറു; അങ്ങനെ മനഃശാന്തിയില്ലമായി.

ശാസ്ത്രികളുടെ ഇളയമകനായ സൗന്ദരരാഘവനും ജ്യേഷ്ഠ നെപ്പോലെ മഹാബുദ്ധിശാലിയാണ്. കോളേജ് വിദ്യാഭ്യാ സവും പരീക്ഷയും മററും അയാാംക്കു് എത്രയും ലഘുവായ കാര്യങ്ങളായിരുന്നു. ധനതത്വശാസ്ത്രത്തിൽ ബി. ഏ. ഓണേ ഴ്സ് പ്രസിഡൻസിയിൽ ഒന്നാമനായി ജയിച്ചു. അയാാം ജയിച്ച വർഷം ഇന്ത്യാ ഗവർമ്മെണ്ടിൻെറ ധനകാര്യനയത്തെ പ്പററിയുള്ള ഒരു ചർച്ച പത്രങ്ങളിൽവന്നിരുന്നു. ഒരു രൂപയ്ക്കു് പതിനെട്ടു പെൻസു കിട്ടുകയാണോ പതിനാറു പെൻസു കിട്ടുകയാണോ നല്ലതു് എന്നതായിരുന്നു ചർച്ചയുടെ പ്രമേയം. പത്രങ്ങളിലെഴുതി പേരെടുക്കാനുള്ള വാസന പിതാവിൽ നിന്നു നേടിയ സൗന്ദരരാഘവൻ ഈ വിഷയത്തെ പ്പററി ഒരു ലേഖനം പത്രത്തിലേക്കയച്ചു. അതിനു നല്ല പ്രചാരം കിട്ടി. നാട്ടിലെ പല ധനതത്വശാസ്ത്രജ്ഞരുടെ ശ്രദ്ധയെ അതാകർഷിച്ചു. മാത്രമോ, ഇൻഡ്യാ ഗവർമ്മെ ണ്ടിൻെറ ധനകാര്യവകുപ്പിൻെറ ശ്രദ്ധയും അതിൽ സവി ശേഷം പതിഞ്ഞു. ആ വകുപ്പിൻെറ അദ്ധ്യക്ഷൻ അയാാംക്കു് ഒരെഴുത്തെഴുതി. അയാാം അദ്ദേഹത്തെ പോയിക്കണ്ടു. അതിൻെറ ഫലമായി ഇൻഡ്യാ ഗവർമ്മെണ്ടിൻെറ ധന കാര്യവകുപ്പിൽ ഒരുദ്യോഗവും ലഭിച്ചു. ശമ്പളം ആരംഭ ത്തിലേ മാസം 750 ക; മേലോട്ടു് എത്ര വരെയും പോകാം.

എല്ലാംകൊണ്ടും തൻെറ ഇളയമകനെപ്പററി ശാസ്ത്രികാംക്കു്

അഭിമാനിക്കാനേ ഉള്ളൂ. എന്നിട്ടും അദ്ദേഹത്തിന്ന് അയാളെപ്പററി വ്യസനിക്കാൻ എന്താണ കാരണം?

വേറൊന്നുമില്ല; അയാളുടെ കല്യാണത്തെപ്പററിയാണ്.

സാധാരണ അച്ഛനമ്മമാർ പെൺമക്കളുടെ കല്യാണത്തെ സംബന്ധിച്ചാണ് വിഷമിക്കുക. പദ്മലോചന ശാസ്ത്രികളുടെ വിഷമം ഇതിന്നുനേരേ വിപരീതമായിരുന്നു. തന്റെ അരുമമകന്റെ കല്യാണമാണ് അദ്ദേഹത്തെ വിഷമിപ്പിച്ചത്. മൂത്തമകനാണ ഭേദം എന്നു രണ്ടാമത്തെ മകൻ വരുത്തി വെയ്ക്കുന്ന മട്ടുണ്ട്. ഇതിലാണ വിഷമം.

അദ്ദേഹത്തിന്റെ സഹധർമ്മിണി കാമാക്ഷി അമ്മ അദ്ദേഹത്തേക്കാൾ കൂടുതലായി വിഷമിച്ചു.

അഞ്ചടി ആറിഞ്ച് പൊക്കം; അതിനുചിതമായ ശരീരഘടന; ഒരു ശില്പിയുടെ കലാസൃഷ്ടിയെന്നു തോന്നിക്കുന്ന ഗംഭീരമായ മുഖഭാവം; ഭംഗിയായി ക്രോപ്പ്ചെയ്ത് വൃത്തിയായി ചീകിവെച്ച മുടി; പരിഷ്കൃതമായ വസ്ത്രധാരണം. അതാ മേശയ്ക്കരികിലുള്ള കസേരയിൽ ഉപവിഷ്ടനായിരിക്കുന്നു നമ്മുടെ കഥാനായകനായ സൗന്ദരരാഘവൻ.

ആ മേശപ്പുറത്ത് ആരോ അയച്ച ഒരു കത്തുകിടക്കുന്നു. എഴുതിത്തുടങ്ങി മുഴുവനാകാത്ത ഒരു കത്ത് അതിനടുത്തുംകിടക്കുന്നു. സ്വീഡൻ നാടകകൃത്തായ ഇബ്സന്റെ സമ്പൂർണ്ണകൃതി അടുത്തു തന്നെ കിടക്കുന്നു. ആ പുസ്തകത്തിന്നടിയിൽ അന്നത്തെ പത്രവുമുണ്ട്. ഇവയ്ക്കെല്ലാം പുറമേ ആ മേശയ്ക്കലങ്കാരമായി ഫ്രെയിം ചെയ്ത നല്ലൊരു ഫോട്ടോയും കാണുന്നു.

'സൗന്ദരരാഘവന്റെ കൈയിൽ നീലനിറത്തിലുള്ള ഒരു ഫൗണ്ടൻ പേനയുണ്ട്. അദ്ദേഹത്തിന്റെ ആകർഷകമായ ആ മുഖത്ത് ഇപ്പോൾ കോപതാപാദികൾ കയറിക്കൂടിയിരിക്കുന്നു. ഇടയ്ക്കിടയ്ക്ക് നെടുവീർപ്പിടുന്നുമുണ്ട്. ജ്ഞാനമഹത്വം നിഴലിക്കുന്ന അദ്ദേഹത്തിന്റെ കണ്ണിൽ വിദൂരതയിലുള്ള ഏതിനേയോ ദർശിക്കുന്ന ഒരു കിനാവിന്റെ മയക്കം പ്രത്യക്ഷപ്പെടുന്നു.

അന്ന് രാഘവനു വന്ന എഴുത്തിനു മറുപടിയയക്കാൻ അയാൾക്കു കഴിഞ്ഞില്ല. അതുകൊണ്ട് അതയാൾ വീണ്ടും എടുത്തുവായിച്ചു.

ജി. ഐ. പി. മാർഗ്ഗം
21—1—'34

ശ്രീ സൗന്ദരരാഘവൻ അവർകൾക്ക്
നമസ്തേ!

താങ്കൾ ബോംബേയ്ക്കയച്ച കത്ത് ഞാൻ ട്രയിനിൽ പുറപ്പെ

ടുന്ന സമയത്താണ് കിട്ടിയതു്. അതുകൊണ്ടു് ഓടുന്ന തീവണ്ടിയിൽ വെച്ചാണ് ഞാൻ ഈ കത്തെഴുതുന്നതു്. നാഗപുരി റെയിൽവേസ്റ്റേഷനിലെ തപാൽ പെട്ടിയിൽ ഈ എഴുത്ത് പോസ്റ്റുചെയ്യാമെന്നു വിചാരിക്കുന്നു.

ഞാൻ താങ്കളെ പിരിഞ്ഞതിനുശേഷം താങ്കളുടെ മനസ്സിന്റെ നിലയെപ്പററി ആ കത്ത് ശരിയ്ക്കും തെളിയിക്കുന്നുണ്ടു്. അതറിഞ്ഞു് ഞാൻ വളരെ വ്യസനിക്കുന്നു. ഞാൻ വീണ്ടും വീണ്ടും അപേക്ഷിയ്ക്കുന്നു, കഴിയുന്നതും വേഗം എന്നെ മറക്കാൻ.

താങ്കളൊരു പുരുഷനാണോ? ഈ ലോകത്തിൽ എത്രയോ കർത്തവ്യങ്ങൾ ചെയ്യതീർക്കേണ്ടതുണ്ടു്. അവയിൽ മനസ്സ് കാര്യമായി ഈടുപെട്ടാൽ ഈ വല്ലായ്മയെല്ലാം മാറിക്കൊള്ളും.

മനസ്സുമാററാൻ വേറെയുമുണ്ടു് നല്ലവഴി. അറിഞ്ഞുകൂടെങ്കിൽ താങ്കളുടെ പൂജ്യമാതാജിയോടു ചോദിച്ചു മനസ്സിലാക്കൂ.

താങ്കളുടെ അമ്മയോടു് എനിക്കു് അളവററ ഭക്തിയും മതിപ്പും ഉണ്ടായി. നിർഭാഗ്യംകൊണ്ടു് എനിക്കു് അവരുടെ മരുമകളാകാനുള്ള തലയിലെഴുത്തില്ല. അതുകൊണ്ടു് എനിക്കു് ആ മഹതിയോടുള്ള ഭക്തിക്കു് ഒട്ടുംതന്നെ കുറവുവന്നിട്ടില്ല. സനാതന ഹിന്ദുധർമ്മം രൂപമെടുത്തുവെന്നു് എന്റെ കണ്ണുകൾക്കു തോന്നിയ ആ മഹതി ഈ പതിതയുടെ കാലുകളിൽ വീണു് സാഷ്ടാംഗനമസ്കാരം ചെയ്തു. ദിവസംതോറും പുതുമലർ എടുത്തു് ദേവിയുടെ പാദങ്ങളിൽ പൂജചെയ്തർപ്പിക്കുന്ന ആ വൃദ്ധയുടെ പാവനകരങ്ങൾ എന്റെ കാലുകളിൽ തൊട്ടുകൊണ്ടു് "മകളേ, ഞാൻ കേണപേക്ഷിയ്ക്കുന്നു, എന്റെ ആശ നീ നിറവേററണം" എന്നിങ്ങനെ, കിണഞ്ഞുപറഞ്ഞു. അങ്ങനെ ചെയ്തുകൊള്ളാം എന്നു് ഞാൻ വാക്കും കൊടുത്തു. അതു ഞാൻ അവശ്യം നിറവേററുക തന്നെ ചെയ്യും. ലോകജീവിതത്തിൽ ഞാൻ ഇനി എത്ര എത്ര ഹീനകൃത്യങ്ങൾ ചെയ്തു് പാപം സമ്പാദിച്ചാലും അങ്ങയുടെ മാതാവിനു നൽകിയ വാഗ്ദാനത്തിൽനിന്നു പിന്മാറുക ഇല്ലതന്നെ. ഈ ഒരു വിചാരം മാത്രം മതി, ഈ ജീവിതഭാരം താങ്ങാനുള്ള കരുത്ത് എനിയ്ക്കു് ഉണ്ടായിക്കൊള്ളും.

താങ്കൾ ബോംബെയ്ക്കയച്ച കത്തുകളും അതിനുമുമ്പു് അയച്ചിട്ടുള്ള കത്തുകളും എല്ലാം ഞാൻ കത്തിച്ചുകളഞ്ഞു. അവയങ്ങനെ സൂക്ഷിച്ചുവെച്ചിട്ടെന്താണ ഫലം? താങ്കളും അങ്ങനെ ചെയ്യാൻ അപേക്ഷ. ഞാൻ മുമ്പയച്ച കത്തുകളും ഈ കത്തും, എന്റെ ഒരു ഫോട്ടോ അവിടെയുണ്ടല്ലോ, അതും കത്തിച്ചുകളയാൻ അപേക്ഷ.

ബീഹാറിൽ നടന്ന ഭൂകമ്പത്തെപ്പററി താങ്കാം പത്രത്തിൽ വായിച്ചിരിക്കുമല്ലോ. അതിൻെറ ഫലമായി ആ നാട്ടാക്ക് വന്ന ഭയങ്കര വിപത്തുകളെ പററിയും താങ്കാം അറിഞ്ഞിരിക്കമല്ലോ. പ്രകൃതിയുടെ പ്രതികാരകോപംകൊണ്ടു് സ്വപ്നത്തിൽ പോലും വിചാരിച്ചിരിക്കാത്ത മട്ടിലുള്ള യാതനകാംക്കു് പാത്രമായ ബീഹാർ ജനതയെ ശുശ്രൂഷിക്കുന്നതിനു് ഒരു സേവക സംഘം മുന്നോട്ടു വരണമെന്നു് ബീഹാർ ജനതാനേതാവായ ബാബു രാജേന്ദ്രപ്രസാദ് ആവശ്യപ്പെട്ടിട്ടുള്ളതും അറിഞ്ഞിരിക്കുമല്ലോ. അതനുസരിച്ചു് ബോംബെയിൽനിന്നും സേവക സംഘം പുറപ്പെട്ടുതുടങ്ങിയിരിക്കുന്നു. ആദ്യം പുറപ്പെട്ട സംഘത്തിലെ ഒരംഗമായി ഞാനും യാത്ര തുടരുകയാണു്.....

ദയവുചെയ്തു് എന്നെ വേഗം മറക്കണേ എന്നു മാത്രം വീണ്ടും അപേക്ഷിക്കുന്നു.

എന്നു്

ധാരിണി.

ആശ്ചര്യം! സർവ്വകലാശാലയിൽ വലിയ വലിയ പരീക്ഷകാംക്കു് അനായാസം ഉത്തരമെഴുതി വിജയം കൈവരിച്ച അസാധാരണ ധിഷണാശാലി ഈ കത്തിനു് എങ്ങനെ മറുപടിയെഴുതുന്നതിനു് ഇത്ര ബുദ്ധിമുട്ടുകയും നെടുവീർപ്പിടുകയും ചെയ്യുന്നതെന്തിനാണു്?

പദ്മാപുരം, മദിരാശി.

24—1—'34

ശ്രീമതി ധാരിണീദേവി അവർകാംക്കു്,

തീവണ്ടിയാത്രയിൽ സദയം എനിക്കുവേണ്ടി എഴുതിയ കത്തു് വന്നുചേന്നു. അതിലെഴുതിയിരിക്കുന്ന ഓരോ വാക്കും എൻെറ ഹൃദയത്തെ പിളന്നു് എങ്ങനെ വേദനിപ്പിക്കുന്നു എന്നു് അറിയുമോ?........ അതിനെപ്പററി എഴുതിയിട്ടു് എന്താണു പ്രയോജനം? ഇരുമ്പും കല്ലും സനാതനധമ്മത്തിൻെറ കടുത്ത നിയമങ്ങളുംപോലെ ആർദ്രതയില്ലാത്ത നിൻെറ ഹൃദയം എൻെറ മനോവേദനയെ എങ്ങനെ മനസ്സിലാക്കും....

ഇങ്ങനെ രാഘവൻ എഴുതാനാരംഭിച്ച കത്തു് ഇത്രത്തോളം കൊണ്ടുനിന്നു. ഇനി എന്താണു് എഴുതേണ്ടതു് എന്നാലോചിച്ചു്, എല്ലാമെല്ലാമോ എഴുതി ശരിയായെന്നു തോന്നാത്തതിനാൽ അതെല്ലാം വെട്ടിക്കളഞ്ഞിരിക്കുന്നു.

ഈ സമയത്തു്; പൂജാവേളയിൽ കരടിവന്നു എന്ന പഴമൊഴി പോലെ, വാതിലിൽ 'സാർ' എന്നൊരു വിളികേട്ടു.

രാഘവൻ അല്പം കോപത്തോടെ എണീററുവന്നു് മാളിക യുടെ വരാന്തയിൽ ഒരരികിൽനിന്നു നോക്കി. ബംഗ്ലാവിൻെറ ഗേററിൽ രണ്ടു ബ്രാഹ്മണോത്തംസങ്ങൾ നില്ക്കുന്നതായി അദ്ദേഹം കണ്ടു.

"ആരാണതു്"? രാഘവൻെറ ശബ്ദം കേട്ടു് അവരിരുവരും തല ഉയർത്തി നോക്കി. അവരിൽ ഒരാൾ നമ്മുടെ സ്നേഹിതൻ രാജംപേട്ട ഗ്രാമ മുൻസിഫു് കിട്ടാവയ്യരാണു്. മറേറ ആൾ കിട്ടാവയ്യരുടെ ചെറിയമ്മാവൻ പഴയ മാമ്പലത്തു താമസി ക്കുന്ന സുബ്ബയ്യരും.

സുബ്ബയ്യരുടെ മുഖം കണ്ടയുടനെ അദ്ദേഹം അച്ഛൻെറ പരി ചയക്കാരനായിരുന്നെന്നറിഞ്ഞ രാഘവൻ ഇങ്ങനെ പറഞ്ഞു. "ഓഹോ! അച്ഛനെ കാണാൻ വന്നതാണല്ലേ? ഇതാ കതകു തുറക്കാൻ പറയാമല്ലോ."

അയാൾ അകത്തേക്കുപോയി.

"വരിൻ! വരിൻ! നിങ്ങളാണോ? ആരോ ആണെന്നു വിചാ രിച്ചു. ഇക്കാലത്തൊന്നും പടിവാതിൽ തുറന്നിടാൻ പാടുള്ള തല്ല. തുറന്നോ, നാശമായി! ആരെങ്കിലും കൊള്ളരുതാത്തവ ന്മാർ തുറന്ന വീട്ടിൽ നായ് കയറുന്നതുപോലെ നുഴഞ്ഞു കയറും." എന്നിങ്ങനെ പറഞ്ഞുകൊണ്ടു് പദ്മലോചന ശാസ്ത്രികൾ അവരെ അകത്തേയ്ക്കു് കൂട്ടിക്കൊണ്ടു പോയി.

"ഇരിയ്ക്കിൻ! എന്തിനു നില്ക്കുന്നു?...........പാപമൊന്നുമല്ല. സുബ്ബയ്യർ, ഈ സോഫയിൽത്തന്നെ സുഖമായി ഇരിക്കൂ. നിങ്ങളിരുന്നാൽ സോഫ തേഞ്ഞുപോകുമോ? ആ മാതിരി ചില ആസാമികളെക്കണ്ടാൽ എനിയ്ക്കതു് ഇഷ്ടമല്ല. തറയിൽ ആയിരം രൂപാ വിലയുള്ള രത്നക്കമ്പളം ചിലർ വിരിയ്ക്കും. ആരെങ്കിലും അതിൽ കാൽവെച്ചു നടന്നാൽ 'അയ്യയ്യോ അഴുക്കാ യല്ലോ' എന്നു് പരാതിപ്പെടുകയും ചെയ്യും. രണ്ടായിരം രൂപാ ചെലവുചെയ്തു് സോഫവാങ്ങി ചിലർ അതിന്മേൽ അഴുക്കും കിഴക്കും മേൽ വിരിപ്പു് ഇട്ടുകളയും. നിങ്ങൾക്കറിയുമോ ഞാൻ രാമനാഥപുരം ജില്ലയിൽ സബ്ജഡ്ജി ആയി ഇരി യ്ക്കുമ്പോൾ ഒരു ശനിയൻെറ വീട്ടിൽ പോകേണ്ടി വന്നു. ആ വീട്ടിൽ തൂണിനു് ഉറയിട്ടിരുന്നു! തൂണിനേയ്! തൂണിനു് ഉറ! ഒന്നാന്തരം കരിങ്കല്ലുകൊണ്ടുള്ള തൂൺ! ഒരോ തൂണിനും ചിലവു് അയ്യായിരം രൂപാ! അത്രയ്ക്കു് ഗംഭീരമായ തൂണു് ഉണ്ടാക്കി യിട്ടു് അതു് ഉറയിട്ടു് മൂടിവെച്ചിരിക്കുന്ന അതു്! എങ്ങനെയി രിക്കുന്നു സാർ കഥ? അ്! പോട്ടെ. നിങ്ങളിരിയ്ക്കിൻ."

എന്നിങ്ങനെ പദ്മലോചന ശാസ്ത്രികൾ ശ്വാസം വിടാതെ പറഞ്ഞുകൊണ്ടേയിരുന്നു. കിട്ടാവയ്യരും, സുബ്ബയ്യരും ഇടം നോക്കി മെല്ലെ ആസനസ്ഥരായി.

ശാസ്ത്രികൾ ഒന്നു ശ്വാസം വിട്ട തക്കംനോക്കി സുബ്ബയ്യർ പറഞ്ഞു. "കഴിഞ്ഞ ഞായറാഴ്ച, സർവ്വജ്ഞ സംഘത്തിൽ ഭാഗവതപ്രവചനം ഉണ്ടായില്ലേ? അതിൽ വളരെ രസിച്ച ഭാഗമേതാണെന്ന് അറിയുമോ. അങ്ങു ഭാഗവതരെ ഉപചരിച്ചുപറഞ്ഞ ആ ഭാഗമാണ്. ആഹാ! എത്ര ഭംഗിയായി പ്രസംഗിച്ചു. അതാ, അങ്ങനെയിരിക്കണം പ്രസംഗം. ഇല്ലെങ്കിൽ ചുമ്മാ മിണ്ടാതിരിക്കണം. എല്ലാവരും പ്രസംഗിക്കുന്നുപോലും."

പക്ഷേ, ശാസ്ത്രികൾ അത്ര ചില്ലറക്കാരനൊന്നുമല്ല; മുഖസ്തുതികൊണ്ട് വഞ്ചിക്കപ്പെടുന്ന ആളുമല്ല.

"അതേ സാർ അതേ! നിങ്ങളെപ്പോലെ ഇതിനകം ഒരു തൊണ്ണൂറ് ആളുകൾ എന്നെ സ്തോത്രം ചെയ്തു വിട്ടിട്ടുണ്ട്. ഗംഭീരമായി പ്രസംഗിച്ചുകളഞ്ഞെന്നു് സർട്ടിഫിക്കററും തന്നിട്ടുണ്ട്. പക്ഷേ ഞാൻ പ്രസംഗിച്ചതിൻെറ താല്പര്യം ആരുടെയെങ്കിലും മനസ്സിൽ പതിഞ്ഞിട്ടുണ്ടോ എന്നു ചോദിച്ചാൽ അവിടെയാണുകളി. എവിടെ പതിയാൻ. അക്കഥയെല്ലാം നില്ക്കട്ടേ സുബ്ബയ്യരേ! നിങ്ങൾ ആരെയോ കൂട്ടിക്കൊണ്ടു വന്നിട്ടുണ്ടല്ലോ. ഞാൻ വേറേ എന്തോ ചില കാര്യങ്ങൾ പറഞ്ഞുകൊണ്ടേ ഇരുന്നു. ആരാണിദ്ദേഹം? പറഞ്ഞേയില്ലല്ലോ? കണ്ടാൽ വലിയ ഒരാളാണെന്നു തോന്നുന്നുണ്ട്. കാവേരിജലം പാനം ചെയ്തു വളർന്ന ആളാണെന്നു് മുഖത്തെഴുതി ഒട്ടിച്ചിരിക്കുന്നു. എന്താ ശരിയല്ലേ?"

"മുമ്പേ അങ്ങയോടു പറഞ്ഞിരുന്നല്ലോ, രാജംപേട്ട വില്ലേജ് മുൻസിഫ് എന്ന്. അദ്ദേഹം തന്നെ കിട്ടാവയ്യർ. നേരിട്ടൊന്നുവന്ന് കണ്ടു പോകണമെന്നു പറഞ്ഞു് എഴുത്തിട്ടിരുന്നു. അങ്ങനെ വന്നതാണ്."

"സുബ്ബയ്യരേ! നല്ല കഥയായി. ഇദ്ദേഹം ആരാണെന്നു് മുമ്പേ തന്നെ പറയാമായിരുന്നില്ലേ? കാര്യമായിട്ട് ഒരാളെ വിളിച്ചു കൊണ്ടുവന്നിട്ട് വെറുതെ ഒരോ വമ്പും മൂച്ചും പറഞ്ഞുകൊണ്ട് സമയം കളഞ്ഞല്ലോ! പോകട്ടേ, അപ്പോൾ ഇദ്ദേഹമാണല്ലേ, രാജംപേട്ട മുൻസിഫ്. ഞാൻ തന്നെ പറഞ്ഞില്ലേ? കണ്ടില്ലേ മുഖം, കാവേരീ തീർത്ഥത്തിൻെറ മഹത്വം പ്രകാശിക്കുന്നുവെന്നും ഞാൻ പറഞ്ഞല്ലോ. വളരെ സന്തോഷം! അപ്പോൾ ഇദ്ദേഹമാണല്ലേ കിട്ടാവയ്യർ? മുൻസിഫ് ഉദ്യോഗം മാത്രമേ ഉള്ളോ?

നിലം കൃഷി, കൊടുക്കൽ വാങ്ങൽ തുടങ്ങി ചിലതെല്ലാം ഇല്ലേ?"

"എല്ലാം ഉണ്ടു്; അയ്യരവർകാംക്കു് അഖണ്ഡ കാവേരീ ബന്ധംകൊണ്ടു് അറുപതു് ഏക്കർ പുഞ്ചനിലം ഉണ്ടു്. അതു മുഴവൻ രണ്ടു പൂവുമാണു്."

"വളരെ സന്തോഷം. ജന്മി അദ്ദേഹം ഇങ്ങോട്ടു വന്നതിൻെറ കാര്യമെന്താണാവോ? പട്ടണം കാണാനായിട്ടു വന്നിരിക്കുക യാണോ?"

"അദ്ദേഹം പട്ടണമെല്ലാം മുമ്പേ കണ്ടിട്ടുണ്ടു്. ബോംബെ യിലും പോയിട്ടുണ്ടു്. ഇപ്പോറം വന്നിരിക്കുന്നതു് ഒരു മരു മകനെ തേടിയാണു്."

"ഓഹോ ഹോ! മരുമകനെ തേടി വന്നിരിക്കുകയാണല്ലേ? ബലേ! ബലേ!! ഇൻഷ്വറൻസു് വേലയ്ക്കു പുറമേ നിങ്ങറംക്കു് ഈ ജോലിയുമുണ്ടു് ഇല്ലേ? ഇതുവരെ എത്ര വീട്ടിൽ കൊണ്ടു പോയിക്കഴിഞ്ഞിരിക്കുന്നു? എത്ര ചെറുക്കന്മാരെ കാണിച്ചു കൊടുത്തു? ഈ പരിഷ്ക്കാര കാലത്തു് 'മരുമകൻ ബ്യൂറോ' എന്നും 'കല്ല്യാണക്കമ്പിനി' എന്നും രണ്ടു സ്ഥാപനങ്ങറം ഏർപ്പെടുത്തി യിട്ടുണ്ടല്ലോ. നിങ്ങളും അങ്ങനെ വല്ല കമ്പിനിയും തുടങ്ങി യിട്ടുണ്ടോ?"

"അതൊന്നുമില്ല അയ്യരവർകളേ, എനിക്കറിഞ്ഞ ഇടം ഇതു മാത്രമേ ഉള്ളു. നേരേ ഇങ്ങോട്ടു് ഇദ്ദേഹത്തെ കൂട്ടിക്കൊണ്ടുവന്നു. കഴിഞ്ഞ പ്രാവശ്യം ഇതിനെപ്പററി സംസാരിച്ചപ്പോറം അങ്ങും ഇവിടത്തെ അമ്മാളും, പെണ്ണിനെ കൂട്ടിക്കൊണ്ടുവന്നു് പയ്യനെ കാണിച്ചുകൊടുത്താൽ നന്നു് എന്നു പറഞ്ഞല്ലോ. ഓർമ്മ യില്ലേ?"

"വളരെ ശരിയാണു്. ഇപ്പോറം ഓർമ്മവന്നു. ഉറക്കെ ഒന്നും പറയേണ്ട. പയ്യൻ മാളികയിലുണ്ടു്. അവൻെറ കാതിൽ ഇതു ചെന്നു വീഴും!........എൻെറ അഭിപ്രായം അതുതന്നെ. ഇക്കാര്യത്തിൽ ഞാൻ കുറേ എല്ലാം മോഡേണാണു് എന്നു വെച്ചോളൂ. ചെറുക്കനു് പെണ്ണിനെ ഇഷ്ടപ്പെടണം. പെണ്ണിനു് ചെറുക്കനെയും. അവസാനം 'എന്നെ ഇങ്ങനെ നശിപ്പിച്ചു കളഞ്ഞല്ലോ' എന്നു പറയിക്കാൻ ഇടം കൊടുക്കരുതു്. പെണ്ണു് കണ്ണും തിരുമ്മിക്കൊണ്ടു് നില്ക്കാൻ ഇടവരരുതു്. പയ്യൻ മുഖം വീർപ്പിച്ചുകൊണ്ടും നില്ക്കരുതു്. ശാസ്ത്രം പറയുന്നതും ഇതുതന്നെ യാണു്. ഇക്കാലത്തു് വരദക്ഷിണ കിരദക്ഷിണ എന്നെല്ലാം പറയുന്നില്ലേ? അതെല്ലാം ശുദ്ധ 'നോൺസെൻസ്.' എനി

ല്ലിതൊന്നും പിടിക്കില്ല. ശാസ്ത്രത്തിന്ന് സർവ്വ വിരോധവു മാണ്. ഞാൻ പയ്യന്ന് വരദക്ഷിണ ചോദിക്കാം എന്നു വെച്ചാൽ 'മുപ്പതിനായിരം കൊണ്ടുവാ, അമ്പതിനായിരം കൊണ്ടുവാ' എന്ന് എനിക്കും പറയാനൊക്കും. എന്നാൽ...."

സുബ്ബയ്യർ ഇടയ്ക്കു കയറി പറഞ്ഞു. "സ്വാമീ അതിനെപ്പററി ഒന്നും അങ്ങു സംസാരിക്കേണ്ട ആവശ്യമേയില്ല. പെൺകുട്ടി യുടെ കല്ല്യാണത്തിനെന്നും പറഞ്ഞു് കിട്ടാവയ്യർ മുപ്പതിനാ യിരം രൂപാ എടുത്തുവെച്ചിട്ടുണ്ട്. ലൗകിക വിഷയങ്ങളെല്ലാം ഒരു കുറവുമില്ലാതെ തൃപ്തിയായി നടക്കും........"

"ലൗകികത്തിന്റെ കാര്യമിരിക്കട്ടേ അയ്യാ, ലൗകികം! കല്ല്യാണമെന്നതു് പരമ വൈദികമായ വിഷയമാണ്. അഗ്നി സാക്ഷികമായി വിവാഹം ചെയ്തു് ഗൃഹസ്ഥനാവുന്നതു് ബ്രാഹ്മണന്റ വൈദികക്രിയാക്രമങ്ങളെല്ലാം ഏർപ്പെടുത്തിയിരിക്കുന്നതു്. എങ്കിലും ചെറുക്കനോടും പെണ്ണിനോടും ചോദിക്കാതെ കല്ല്യാ ണം നിശ്ചയിക്കുന്ന കാലമെല്ലാം പോയിക്കഴിഞ്ഞു. ചെറു ക്കനു പെണ്ണിനെ പിടിക്കണം. പെണ്ണിനു ചെറുക്കനെ പിടി ക്കണം. അതാണ് മുഖ്യ വിഷയം. ജന്മിയദ്ദേഹം കല്ല്യാണ പെണ്ണിനെ കൊണ്ടുവന്നിട്ടുണ്ടോ........?"

ഇത്രയും നേരം വായ് തുറക്കാൻ വഴിയില്ലാതെ ചുമ്മാതി രുന്ന കിട്ടാവയ്യക്ക് ഇപ്പോഴാ സ്വല്പമൊരു ധൈര്യമുണ്ടായി. "കൂട്ടിക്കൊണ്ടുവരാം എന്നു തന്നെയാണ് കരുതിയിരുന്നതു്. അതിനു സ്വല്പം അസൗകര്യം ഇപ്പോഴാ വന്നു പെട്ടു. എന്റെ അനുജത്തി ബോംബെയിലുണ്ട്. അവാംക്ക് ശരീരത്തിനു നല്ല സുഖമില്ലെന്നു പറഞ്ഞു് എഴുത്തു വന്നു. അവളെ കാണാൻ വേണ്ടി ഞാൻ ബോംബെയ്ക്കു പോകുന്നുണ്ട്. അങ്ങേയ്ക്ക് വിരോ ധമില്ലെങ്കിൽ ബോംബെയിൽനിന്ന് തിരിച്ചുവന്നശേഷം ഗ്രാമത്തിൽ പോയി കുട്ടിയേയും കൂട്ടിക്കൊണ്ടു വരാം."

"അതിനെന്താണ്. സൗകര്യംപോലെ ചെയ്യൂ. തിടുക്ക മൊന്നുമില്ല. ഇപ്പോ തൈമാസം പിറന്നേ ഉള്ളല്ലോ. പക്ഷേ പയ്യന്റെ ഈ ദശ കഴിയുന്നതിനു മുമ്പ് കല്ല്യാണം നടന്നിരി ക്കണം. അധികം വൈകിക്കാൻ നിവൃത്തിയില്ല. പയ്യന്റെ തള്ള വളരെ തിടുക്കം കൂട്ടിക്കൊണ്ടിരിക്കുകയാണ്. ഇപ്പോഴാ തന്നെ ഒരു മുപ്പതു ജാതകം കൈവശമുണ്ട്. ദിവസവും ജ്യോ ത്സ്യരേ വരുത്തി പൊരുത്തം നോക്കിക്കലുതന്നെയാണ് അവ രുടെ ജോലി. കാമാക്ഷീ....! ഒന്നിത്രത്തോളം വന്നിട്ടു പോ." ശാസ്ത്രികാം ശബ്ദം ഉയർത്തി വിളിച്ചു.

വീട്ടിന്റെ പിൻകെട്ടിൽ നിന്നു് 'ഇതേ വരുന്നു,' എന്നൊരു സ്ത്രീസ്വരം കേട്ടു. "വാ! വാ! നീ വന്നാലെ കാര്യങ്ങൾ നടക്കൂ!" ശാസ്ത്രികൾ ഉറക്കെ വിളിച്ചു പറഞ്ഞു.

അല്പനേരത്തിനുള്ളിൽ ശാസ്ത്രിയുടെ ഭാര്യ വന്നപ്പോൾ സുബ്ബയ്യർ ഇങ്ങനെ പറഞ്ഞു. "വരണം! വരണം! അമ്മാ! ഇവിടെ പുറമേ നിന്നും ആരുമല്ല വന്നിരിക്കുന്നതു്. ഞാൻ തന്നെയാണു്. ഇതാ ഈ മഹാബ്രാഹ്മണൻ ഞാനന്നു പറഞ്ഞിരുന്നില്ലേ, ആ രാജ്യംപേട്ട ഗ്രാമ മുൻസിഫ് കിട്ടാവയ്യരാണു്."

"വളരെ സന്തോഷം. കുട്ടിയേയും കൂട്ടിക്കൊണ്ടു വന്നിട്ടുണ്ടോ?" കാമാക്ഷിഅമ്മാൾ ചോദിച്ചു.

"ഇത്തവണ കൊണ്ടുവന്നിട്ടില്ല. ഇദ്ദേഹത്തിന്റെ അനിയത്തിക്കു് സുഖമില്ലെന്നു പറഞ്ഞു് ബോംബെയിൽനിന്നു കത്തു വന്നിരുന്നു. അതുകൊണ്ടു് ബോംബെയ്ക്കു പോവുകയാണു്. തിരിച്ചുവന്നാലുടൻ കുട്ടിയേയും കൂട്ടി വരാമെന്നു പറഞ്ഞിട്ടുണ്ടു്. ജാതകം കൊണ്ടുവന്നിട്ടുണ്ടു്. ജാതകപ്പൊരുത്തം നോക്കിക്കഴിഞ്ഞു്, മററു കാര്യങ്ങളും തൃപ്തികരമായി ചെയ്തു കഴിഞ്ഞാൽ പിന്നെ കുട്ടിയേയും കൊണ്ടു വരുന്നതിലെന്താ വിഷമം?"

"മററു കാര്യങ്ങളെപ്പററി പറയാൻ എന്തിരിക്കുന്നു? നിങ്ങൾക്കെതിഷ്ടമോ, എങ്ങിനെ ഇഷ്ടമോ, അതേ പോലെ ചെയ്യൂ. പെണ്ണിനെ കൊണ്ടുവന്നു കാട്ടി പയ്യനു് ഇഷ്ടപ്പെട്ടു കഴിഞ്ഞാൽ പിന്നെ കാര്യങ്ങളൊന്നും പറയാനില്ല. കല്യാണത്തിനു മുഹൂർത്തം നിശ്ചയിക്കണം. അതേ ചെയ്യാനുള്ളൂ." എന്നു് കാമാക്ഷി അമ്മാൾ പറഞ്ഞു.

ഇത്രയും പറഞ്ഞു് അവർ വാ മൂടുന്നതിനു മുമ്പു് മാളികയിൽ നിന്നു് ആരോ താഴെ ഇറങ്ങിവരുന്ന ശബ്ദം കേട്ടു.

ഇറങ്ങിവന്ന ആൾ രാഘവൻ ആണു്. കുറച്ചു മുമ്പേ വിഷാദവും വല്ലായ്മയും കലർന്നിരുന്ന ആ മുഖത്തു് ഇപ്പോൾ കല്യാണക്കാര്യത്തെപ്പററിയുള്ള സംഭാഷണം അല്പമൊരു പുഞ്ചിരി കലർത്തിവിട്ടു.

കോണിപ്പടിയിൽ ശബ്ദം കേട്ട ഉടനെ താഴെ സംസാരിച്ചുകൊണ്ടിരുന്ന നാലുപേരുടേയും കണ്ണുകൾ ആ ഭാഗത്തേക്കു് തിരിഞ്ഞു.

ഇറങ്ങിവന്ന പയ്യനെ കിട്ടാവയ്യർ കണ്ണിമയ്ക്കാതെ കൗതുകപൂർവ്വം നോക്കി. അവന്റെ ഗംഭീര ഭാവവും സുന്ദര മുഖവും ആ മുഖത്തു് ഒളി വീശിയിരുന്ന ജ്ഞാനപ്രഭയും കിട്ടാവയ്യരുടെ മനസ്സിനെ അപഹരിച്ചു. 'ഈ പയ്യനെ മരുമകനായി കിട്ടി

യാൽ അതൊരു മഹാഭാഗ്യമായിരിക്കും. ലളിത ഭാഗ്യശാലിനിയാണ്.' അദ്ദേഹം മനസ്സിൽ കണ്ടു.

നാലുപേരേയും പൊതുവായി ഒന്നു നോക്കിക്കൊണ്ട് രാഘവൻ പറഞ്ഞു. "എന്തോ കല്യാണക്കാര്യം തീരുമാനിച്ചുകൊണ്ടിരിക്കുന്നതുപോലെ തോന്നുന്നല്ലോ."

"എന്തോ കല്യാണക്കാര്യമെന്നോ, നിന്റെ കല്യാണക്കാര്യം തന്നെയാണ് പറഞ്ഞുകൊണ്ടിരുന്നത്." ശാസ്ത്രികൾ ധൈര്യമായി പറഞ്ഞു. അന്യന്മാരുടെ മുമ്പിൽ രാഘവൻ മര്യാദയായി പെരുമാറുമെന്ന് ശാസ്ത്രികൾക്ക് അറിയാം.

"ഓഹോ! അങ്ങനെയാണോ കഥ? എന്നോടു ചോദിക്കാതെ എന്നെ കല്യാണം കഴിപ്പിച്ചു വിടാനാണോ ഉദ്ദേശം?"

"നല്ല കഥയായി! നിന്നോടു ചോദിക്കാതെ തീരുമാനിക്കുമെന്നോ? അതെന്താ ഞങ്ങളെപ്പററി അങ്ങനെ നീ വിചാരിച്ചതു് രാഘവാ?" ശാസ്ത്രികൾ പറഞ്ഞു.

"എല്ലാം നിന്നോടുചോദിച്ച് നിന്റെ അഭിപ്രായപ്രകാരമേ ചെയ്യൂ കുട്ടീ! കല്യാണമെന്നതു് ഒരു ചില്ലറക്കാര്യമാണോ,? ഇന്നു ചെയ്ത് നാളെ മാററാവുന്ന ഒന്നാണോ? നിന്നോടു ചോദിക്കാതെ തീരുമാനിക്കാൻ നീ അത്രയ്ക്കു കൊച്ചുകുഞ്ഞോ മറേറാ ആണോ?" കാമാക്ഷിഅമ്മാളാണ് ഇങ്ങനെ പറഞ്ഞതു്.

"ച്ചുമ്മാ വല്ലതും വഴവഴാ പറഞ്ഞുകൊണ്ടിരിക്കുന്നതെന്തിനു്? സംഗതി നേരേ പറഞ്ഞാൽ തീർന്നല്ലോ! രാഘവാ നമ്മുടെ സുബ്ബയ്യരു് മുമ്പൊരു തവണ പറഞ്ഞില്ലേ? ആ രാജം പേട്ട മുൻസിഫ് ഇദ്ദേഹമാണ്. പെണ്ണിന് ഒരു ചെറുക്കനെ തേടി വന്നിരിക്കുകയാണ്. നിന്നെ വിളിക്കാമെന്നു വിചാരിച്ചുകൊണ്ടിരുന്നപ്പോഴേയ്ക്കും നീ താനെ ഇങ്ങോട്ടു വന്നു. നിന്റെ അഭിപ്രായം നീ പറ. ബാക്കി കാര്യമെല്ലാം 'സെററിലായി'ക്കഴിഞ്ഞാൽ പെണ്ണിനെ ഇവിടെ വിളിച്ചുകൊണ്ടു വന്ന് കാണിക്കാമെന്നാണ് പറഞ്ഞതു്. നല്ല കുലം, നല്ല ഗോത്രം, എനിക്കും നിന്റെ അമ്മയ്ക്കും വളരെ ഇഷ്ടപ്പെട്ട ഒരു ബന്ധമാണ്. പക്ഷേ ഞങ്ങൾക്കുമാത്രം പിടിച്ചതുകൊണ്ടെന്താപ്രയോജനം; കല്യാണം കഴിക്കാൻ പോകുന്നവൻ നീയല്ലേ? പെണ്ണിനെ കൂട്ടിക്കൊണ്ടുവരാൻ പറഞ്ഞയയ്ക്കട്ടോ? നിന്റെ അഭിപ്രായം എന്താണെന്നു വെച്ചാൽ അതു പറഞ്ഞേക്കു്. വെറുതെ ഇവരെ അലട്ടുന്നതിൽ പ്രയോജനമില്ല, വേണമെങ്കിൽ വേണമെന്നു പറ, വേണ്ടെങ്കിൽ വേണ്ടെന്നും പറഞ്ഞുവിടണം." ശാസ്ത്രി കാര്യം നേരെ പറഞ്ഞു.

രാഘവൻെറ മുഖത്തുണ്ടായിരുന്ന പുഞ്ചിരി മറഞ്ഞു. അല്പം കോപം വന്നു. അഛൻ സംസാരിക്കാനാരംഭിച്ചപ്പോൾ തല കുനിച്ചിരുന്നവൻ ഇപ്പോൾ തല നിവർത്തി അദ്ദേഹത്തെ നോക്കി. "അഛാ! എനിക്കു് കല്ല്യാണം കഴിക്കണമെങ്കിൽ ഇദ്ദേഹത്തിൻെറ സ്ഥലത്തു് ഞാൻ തന്നെപോയി പെണ്ണിനെ കണ്ടുകൊള്ളാം. ഇങ്ങോട്ടു വരുത്തേണ്ട ആവശ്യമില്ല."

രാഘവൻ പറഞ്ഞതിനു് മറുപടി ഉരിയാടാൻ അവിടെയുള്ള ആർക്കും തന്നെ നാവു പൊങ്ങിയില്ല. മറുപടിക്കു കാക്കാതെ അദ്ദേഹം വീടിൻെറ പിൻ ഭാഗത്തേയ്ക്കു് തിടുക്കത്തിൽ നടന്നു പോയി.

അദ്ദേഹം പോയപ്പോൾ കാമാക്ഷിഅമ്മാൾ കിട്ടാവയ്യരെ നോക്കി ഇങ്ങനെ പറഞ്ഞു. "നിങ്ങൾ ഒന്നും ഇനി ചിന്തിക്കേണ്ട. രാഘവനെ വഴിക്കു കൊണ്ടുവരാൻ ഞാൻ മതി. ഏതായാലും നിങ്ങൾ ബോംബെയ്ക്കുപോയി വേഗം തിരിച്ചു വരാൻ നോക്കു".

പദ്മലോചന ശാസ്ത്രികളുടെ വാഗ്ധോരണി സഹിക്കാൻ കൂട്ടാക്കാതെ മററു രണ്ടുപേരും എഴുന്നേററുപോയി.

# 4

ദേവീ സദനത്തിൻെറ പിൻകെട്ടിൽ ഒരു വശത്തു് അടുക്കളമുറിയും അതിനു നേരെ എതിരെ കാമാക്ഷിഅമ്മാളുടെ പൂജാമുറിയും രണ്ടിനും നടുവിൽ വിശാലമായ ഒരു തളവും ഉണ്ടായിരുന്നു. തളത്തിൽ ഒരു ഊഞ്ഞാൽ അഥവാ ആട്ടുകട്ടിൽ തൂങ്ങുന്നുണ്ടു്. രാഘവൻ ആ ആട്ടുകട്ടിലിൽ ചെന്നിരുന്നു, ആട്ടുകട്ടിലിനൊപ്പം അദ്ദേഹത്തിൻെറ മനസ്സും ഊഞ്ഞാലാടി.

ന്യൂ ഡൽഹിയിൽ ധനകാര്യവകുപ്പിൻെറ അദ്ധ്യക്ഷ പദവി അലങ്കരിച്ചിരുന്ന രാഘവൻ നാട്ടിലേക്കു മടങ്ങാൻ നിശ്ചയിച്ചപ്പോൾ കറാച്ചി വഴി ആവട്ടേ എന്നു തീരുമാനിച്ചു. ആ വർഷമാണു് കറാച്ചിയിൽ കോൺഗ്രസ്സു് മഹാസമ്മേളനം ചേർന്നതു്. അനേകമനേകം ഭാരതീയ യുവാക്കളെ പോലെ രാഘവനും കലാശാലാ വിദ്യാർത്ഥിയായിരുന്ന വേളയിൽ ദേശീയ സമരത്തിൽ ആവേശം കൊണ്ടിരുന്ന ഒരു യുവാവായി

രുന്നു; അതോടൊപ്പം സാമൂഹിക പുരോഗതിക്കുവേണ്ടി ശ്രമവും ചെയ്തിരുന്നു. ഇന്ത്യയിൽനിന്നു് ജാതിമത ഭേദങ്ങൾ എല്ലാം ഒഴിഞ്ഞാലെ ഈ നാട്ടിന്നു ഗതികിട്ടു എന്നുള്ള വിശ്വാസവും അദ്ദേഹത്തിനുണ്ടായിരുന്നു.

അതുകൊണ്ടു് ന്യൂ ഡൽഹിക്കു പോയ കാര്യം അവിടെ ചെയ്തു തീർത്തതോടെ കറാച്ചിയിൽ പോയി, കോൺഗ്രസ്സ് മഹാസഭ സമ്മേളനത്തിലെ ഒരു സന്ദർശകനായി, അവിടുത്തെ നടപടികളെല്ലാം അദ്ദേഹം സൂക്ഷ്മനിരീക്ഷണം ചെയ്തു. ഈ സൂക്ഷ്മനിരീക്ഷണം കൊണ്ടു് നമ്മുടെ ദേശീയ നേതാക്കളെപ്പററി അദ്ദേഹത്തിനുണ്ടായിരുന്ന മതിപ്പു് അധികമാവുകയല്ല ഉണ്ടായതു്. "ലോകം എത്രയോ പുരോഗമിച്ചുകൊണ്ടിരിക്കുന്നു. അമേരിക്കയിലെ ഫോർഡു മോട്ടോർ കമ്പിനിയിൽ ഒരു മിനിട്ടിനു മുന്നൂറു കാറു വീതമാണു് ഉണ്ടാക്കുന്നതു്! ഇങ്ങനെയുള്ള യന്ത്രയുഗത്തിൽ ഇവരെല്ലാം കൈറാട്ടു് ചുററിക്കൊണ്ടു് കഷ്ടപ്പെടുകയാണു്. ഒരു മണിക്കൂർകൊണ്ടു് മുന്നൂറു ഗജം നൂൽ നൂൽക്കും പോലും. ഭഗവാനെ! ഈ നേതാക്കന്മാരെക്കൊണ്ടു് എന്നാണോ ഇന്ത്യ പുരോഗതി പ്രാപിക്കാൻ പോവുന്നതു്." ഇങ്ങനെ രാഘവൻ ചിന്താധീനനാവാറുണ്ടു്.

പിന്നീടു് ഈ യന്ത്രയുഗത്തിന്റെ മറെറാരു പ്രകട ലക്ഷ്യമായി അന്നു കരുതപ്പെട്ടിരുന്ന ആകാശ വിമാനം കാണാൻ അദ്ദേഹം ചെന്നു. അക്കാലത്തു് കറാച്ചിയിൽ പുതിയതായി ഒരു വിമാനത്താവളം പണിചെയ്തിരുന്നു. അവിടെ വാടക വിമാനം എന്നൊരു ഏർപ്പാടും നടപ്പിലുണ്ടായിരുന്നു. അഞ്ചു രൂപാ കൊടുത്താൽ അഞ്ചു മിനിട്ടുനേരം പറക്കാം. വിമാനം രണ്ടായിരമടി ഉയരത്തിൽ പറന്നു് കറാച്ചീ നഗരം ഒന്നു ചുററി തിരിഞ്ഞു് താഴെ ഇറങ്ങും.

വിമാനത്താവളത്തിൽ പോയപ്പോൾ രാഘവനു വിമാനത്തിൽ കയറണമെന്ന വിചാരം ആദ്യം ഉണ്ടായിരുന്നില്ല. ഒന്നു കണ്ടുകളയാം എന്നു കരുതിയാണു് പോയതു്. അവിടെ പോയതിനുശേഷം തീർച്ചയായും വിമാനത്തിൽ കയറണമെന്ന നിലപാടുവന്നു. ആകാശ വിമാനത്തിൽ കയറുന്നതും ഇറങ്ങുന്നതും നോക്കി രസിച്ചുകൊണ്ടിരുന്ന ആളുകൾക്കിടയിൽ രാഘവന്നരികിൽ മൂന്നു് ഉത്തരേന്ത്യൻ സ്ത്രീകൾ നില്പുണ്ടായിരുന്നു. അവരിൽ ഒരു സ്ത്രീയ്ക്കു് അല്പം പ്രായമുണ്ടു്; മററു രണ്ടുപേരും യുവതികളാണു്. യുവതികളിൽ ഒരുവൾ തടിച്ചുപൊക്കം കുറഞ്ഞു് ഇരുനിറത്തിൽ ആയിരുന്നു. ലക്ഷണം തികഞ്ഞ

പെണ്ണെന്നു പറകവയ്യ. മററെ യുവതിയാവട്ടേ.........ആഹാ....
അവളെ വർണ്ണിക്കാൻ പ്രയാസമാണ്. കാർത്തിക മാസത്തിലെ പൂർണ്ണചന്ദ്രന്റെ ചന്ദനനിറം ഒരു മാന്ത്രികന്റെ മന്ത്രശക്തിയാലെന്നവിധം സ്ത്രീരൂപം കൊണ്ടതാണോ അവളെന്നു തോന്നും. ഹേമന്ത കാലത്തു് പുൽക്കൊടിത്തുമ്പിൽ തങ്ങിയ ഹിമകണത്തിൽ പ്രഭാത സൂര്യന്റെ കിരണങ്ങൾ പ്രതിബിംബിക്കുന്നതു പോലാണു് അവളുടെ കൺമിഴികൾ പ്രകാശിച്ചിരുന്നതു്. ബാലഗോപാലൻ അമ്മയായ യശോദയോടു വെണ്ണ യാചിക്കുവാൻ ഓടിച്ചെല്ലുമ്പോൾ അരയിലുള്ള കിങ്ങിണിയിൽ നിന്നു തിരുന്ന കളനാദം പോലെയാണു് അവളുടെ മധുരഭാഷണം.

ആ മധുര സ്വരത്തിൽ അവൾ രാഘവനോടു് ഇംഗ്ലീഷിൽ ഇങ്ങനെ ചോദിച്ചു. "നിങ്ങൾ മദ്രാസുകാരനാണോ?" രാഘവൻ രസിച്ചിട്ടുള്ള ഷെല്ലി, കീററ്സു് ഇവരുടെ കവിതയേക്കാൾ മധുരതരമായി തോന്നി ആ ചോദ്യം. തന്നോടു തന്നെയാണു് ആ ചോദ്യമെന്നു തീരുമാനിക്കാൻ രാഘവനു് ഒരു മിനിട്ടു വേണ്ടിവന്നു. അദ്ദേഹം അതിനു മറുപടി പറഞ്ഞു. ഉടനെ അവൾ വീണ്ടും ഇങ്ങനെ ചോദിച്ചു. "നിങ്ങൾ വിമാനത്തിൽ കയറി നഗരം ചുററിക്കാണുന്നുണ്ടോ?" "അതിനാണു ഞാൻ വന്നിരിക്കുന്നതു്" എന്നു രാഘവൻ ഉടനെ മറുപടി കൊടുത്തു. "നിങ്ങളും വിമാനത്തിൽ കയറാനാണോ വന്നിരിക്കുന്നതു്?" എന്നിങ്ങനെ രാഘവൻ അവരോടു ചോദിച്ചു. "നിങ്ങൾ ആദ്യമൊന്നു കയറി എങ്ങനെയിരിക്കുന്നുവെന്നു് വന്നു പറയൂ." ആ യുവതി മൊഴിഞ്ഞു.

അവളുടെ അടുത്തു നിന്നിരുന്ന മറെറാരു യുവതി അവളുടെ കാതിൽ എന്തോ രഹസ്യമായി മന്ത്രിച്ചപ്പോൾ ഇരുവരും കലകലായെന്നു് ചിരിച്ചു. അങ്ങനെ ഇരുവരും ചേർന്നുണ്ടായ ചിരിയിൽ രാഘവനോടു സംസാരിച്ച യുവതിയുടെ കളനാദം ഒററപ്പെട്ടു് അദ്ദേഹത്തിന്റെ കാതിൽ വീണപ്പോൾ അദ്ദേഹം പരവശനായി. ആ രണ്ടു യുവതികളുടെ രൂപത്തിലും വർണ്ണത്തിലും ശബ്ദത്തിലും എന്തെന്തു വ്യത്യാസങ്ങൾ എന്നു ചിന്തിച്ചു് രാഘവൻ അത്ഭുതപ്പെട്ടു. അവരുടെ സംഭാഷണത്തിൽ നിന്നും അവരിൽ കൂടുതൽ സുന്ദരിയായവളുടെ പേരു് ധാരിണിയെന്നാണെന്നും മറേറവളുടെ പേരു് നിരുപമ എന്നാണെന്നും മനസ്സിലാക്കി. മാത്രവുമല്ല, അവർ കറാച്ചി കോൺഗ്രസ്സിൽ വനിതാ സേവികമാരാണെന്നും കോൺഗ്രസ്സു് സമ്മേളനം കഴിഞ്ഞു് തന്നെപ്പോലെ കാഴ്ചകാണാൻ വന്നതാണെന്നും

അദ്ദേഹം മനസ്സിലാക്കി.

രാഘവൻ വിമാനത്തിലേറി ആകാശത്തിൽ വട്ടമിട്ടു പറന്നുകൊണ്ടിരിക്കുമ്പോൾ അദ്ദേഹത്തിന്റെ ചിന്ത ഭൂമിയിൽ തങ്ങി സഞ്ചരിക്കുകയായിരുന്നു. ശരിക്കു പറഞ്ഞാൽ വിമാനത്താവളത്തിൽ നിന്ന ധാരിണിക്കു ചുററും അദ്ദേഹത്തിന്റെ മനസ്സ് പാറിപ്പറക്കുകയായിരുന്നു.

വിമാനം ഇറങ്ങിയ ഉടനെ രാഘവന്റെ കണ്ണുകൾ ആ മൂന്നു സ്ത്രീകൾ നിന്ന ഇടം തേടിപ്പാഞ്ഞു. ഒരു ക്ഷണനേരത്തേയ്ക്ക് അവരെ കാണാതിരുന്നപ്പോൾ ലോകം മുഴുവൻ ഇരുളടഞ്ഞതായി രാഘവനു തോന്നി. കുറച്ചകലെയായി മറെറാരു സ്ഥലത്തു് അവർ നിൽക്കുന്നതു കണ്ടപ്പോൾ വീണ്ടും സൂര്യൻ പ്രകാശിച്ചു. രാഘവൻ ആ സ്ഥലം നോക്കി ബദ്ധപ്പെട്ടു ചെന്നു. ധാരിണി ആകാംക്ഷാപൂർവ്വം രാഘവനോടു ചോദിച്ചു. "എങ്ങനെയിരുന്നു?" രാഘവനാകട്ടേ തന്റെ മനസ്സു ഭൂമിയിൽ സഞ്ചരിച്ചുകൊണ്ടിരുന്നുവെന്ന സത്യം പറയാതെ വാനപ്രയാണത്തിന്റെ സുഖത്തെ സംബന്ധിച്ച് 'അത്ഭുതകരം' എന്നു മാത്രം വർണ്ണിച്ചു. "നിങ്ങളും വിമാനത്തിൽ കയറി നോക്കുന്നില്ലേ," എന്നും അദ്ദേഹം ചോദിച്ചു. "ഇല്ല. ഇവരിരുവരും ഭയപ്പെടുന്നു, എന്നോടു പോകേണ്ടെന്നും പറയുന്നു." ധാരിണി ഇങ്ങനെ ഒരു കളിമട്ടിൽ പറഞ്ഞു.

"ഭയപ്പെടാനൊന്നുമില്ല, സീററുകൾ അധികമുള്ള വിമാനമായിരുന്നെങ്കിൽ ഞാൻ തന്നെ നിങ്ങളെ കൂട്ടിക്കൊണ്ടു പോകുമായിരുന്നു. പക്ഷേ, ഈ വിമാനത്തിൽ ഒരേ ഒരു സീററേ ഉള്ളൂ. വൈമാനികനെക്കൂടാതെ ഒരാൾക്കു കൂടെ കയറാം!" അതേ കളിമട്ടിൽ രാഘവനും പറഞ്ഞു.

"ശരി; നാം ഇനി പോവുകയല്ലേ?" എന്ന് മറേറ സ്ത്രീ ചോദിച്ചപ്പോൾ ധാരിണി രാഘവനെ നോക്കി ഇങ്ങനെ പറഞ്ഞു. "ഞങ്ങൾക്ക് ഇനി പോകണം" ഇത്രയും പറഞ്ഞ് അവർ തിരിഞ്ഞു നടന്നു. കുറച്ചകലെ കിടക്കുന്ന ടാക്സിയിൽ അവർ കയറിയപ്പോൾ താൻ നിന്ന സ്ഥലത്തേക്ക് ധാരിണി തിരിഞ്ഞുനോക്കിയെന്ന് രാഘവന് ഒരു സംശയം ഉണ്ടായി. സംശയമല്ല; അതു തീർച്ചതന്നെയായിരുന്നു.

വിമാനത്തിൽ കയറിയ രാഘവന് ഒരു കപ്പൽ യാത്ര നടത്തണമെന്നുള്ള ആഗ്രഹമുണ്ടായി. കറാച്ചി കോൺഗ്രസ്സിനു വന്നിരുന്നവർ പലരും കടൽ മാർഗ്ഗമായാണ് ബോംബെയ്ക്കു പോയതു്. രാഘവനും സിന്ധ്യാ കമ്പിനി വക ഒരു കപ്പലി

ച്ചേയ്സ് ടിക്കററു വാങ്ങി കയറി അതു് കടലോരം വഴി മാത്രം സഞ്ചരിക്കുന്ന ഒരു ചെറിയ കപ്പലായിരുന്നു. അതിൽ കെട്ടുകളും ഭാണ്ഡങ്ങളും കിടക്കകളും ഭക്ഷണ സാധനങ്ങളും, തുടങ്ങി പലതും ശേഖരിച്ചുകൊണ്ടു് ജനങ്ങൾ തിങ്ങിക്കൂടിയിരുന്നു. ആ വടക്കന്മാരുടെ അഴുക്ക തുണികളും, ആഭാസ സമ്പ്രദായങ്ങളെയും, 'ആ', 'ഓ,' എന്ന കൂക്കുവിളികളെയും, മററും കണ്ടും കേട്ടും, രാഘവൻ ആകെ ഒന്നമ്പരന്നു. "ദൈവമേ എങ്ങനെ മുപ്പത്തി എട്ടു മണിക്കൂർ ഇതിനകത്തു് കഴിച്ചു കൂട്ടും എന്നായി രാഘവൻെറ വിചാരം. പക്ഷേ പെട്ടെന്നാണ് രാഘവൻെറ ഈ വിചാരം മാറിയതു്. അതാ കപ്പലിലേക്കുള്ള ഏണി കയറി മൂന്നു സ്ത്രീകൾ കപ്പലിലേക്കിറങ്ങി വരുന്നു. അപ്പോൾ ആ അഴുക്ക തുണികളും ആഭാസ സമ്പ്രദായങ്ങളും നിറഞ്ഞ കപ്പൽ രാഘവനു് ഒരു ഗന്ധർവ്വലോകമായിത്തോന്നി. രാഘവനെ കപ്പലിൽ കണ്ടപ്പോൾ ധാരിണിക്കും അത്ഭുതമുണ്ടായെന്നു് അവളുടെ മുഖഭാവം വിളിച്ചുപറഞ്ഞു. ആ അത്ഭുതഭാവത്തിൽ ആനന്ദം കലർന്നിരുന്നുവെന്നതു് രാഘവനും മനസ്സിലാകാതിരുന്നില്ല.

രാഘവൻ ഉത്തരേന്ത്യയിൽ ആദ്യമായാണു് വരുന്നതു്. ധാരിണിയാകട്ടെ ബോംബെയിൽ നിവസിക്കുന്നവളാണു്. വടക്കേ ഇന്ത്യയെപ്പററിയും, അവിടത്തെ ജനങ്ങളുടെ ആചാരമര്യാദകളെ പററിയും ധാരിണിയോടു ചോദിച്ചു മനസ്സിലാക്കാൻ രാഘവനു് അനേകം വിഷയങ്ങളുണ്ടായിരുന്നു. അതുപോലെ മദിരാശിയെപ്പററി മനസ്സിലാക്കാൻ എന്തെല്ലാം കാര്യങ്ങൾ ധാരിണിക്കുമുണ്ടായിരുന്നു. അതെല്ലാം അവൾ മനസ്സിലാക്കണമെന്നുമുണ്ടായിരുന്നു. അങ്ങനെ ഇരുവക്കും സംഭാഷണ വിഷയങ്ങൾ ധാരാളം ഉണ്ടായിരുന്നിട്ടും, അവർക്ക് അതിനെപ്പററി യാതൊരു ആവേശവും തോന്നിയില്ലെന്നതാണു വാസ്തവം. അടുത്തിരുന്നു് പരസ്പരം കണ്ടുകൊണ്ടിരുന്നാൽമതിയെന്നായിരുന്നു അവരുടെ വിചാരം. കപ്പലിൽ എല്ലായിടത്തും ഞെരുങ്ങിയിരുന്ന എല്ലാവരുടേയും ശ്രദ്ധയെ ആകർഷിയ്ക്കാതെ കണ്ടു് അവരിരുവരും എന്തോ ചില നേരം പോക്കുകൾ പറഞ്ഞുകൊണ്ടാണിരുന്നതു്. ഈ വർത്തമാനത്തിനിടയ്ക്കു് ധാരിണിയ്ക്കു് തമിഴ് വശമാണെന്ന രഹസ്യമറിഞ്ഞപ്പോൾ രാഘവനുണ്ടായ ആശ്ചര്യം ചെറുതല്ല.

കപ്പലിൽ ധാരിണിയെയും അവളുടെ തോഴിയെയും പോലെ വേറെയും ചില ദേശസേവികകളും ഉണ്ടായിരുന്നു.

ധാരിണിയുടെ ഈ സൗന്ദര്യം എടുത്തുകാണിക്കത്തക്കവിധം അവളുടെ അരികിലിരുന്ന നിരുപമയ്ക്കു് ശരീരസൗന്ദര്യമില്ലെങ്കിലും ശാരീരസൗഭാഗ്യം ഒട്ടേറെ ഉണ്ടായിരുന്നു. നിരുപമയുടെ നേതൃത്വത്തിൽ ദേശസേവികകൾ ഹിന്ദി ദേശീയ ഗീതങ്ങൾ പാടി. അക്കാലത്തു് പ്രചാരത്തിലിരുന്ന "ഝംഠാ ഊഞ്ചാ, രഹേ ഹമാരാ." എന്ന പതാകാഗീതം ഉറക്കെ അവർ പാടി. അതിനുശേഷം ഉറുദു മഹാകവിയായ ഇക്ബാൽ പാടിയ, 'സാരേ, ജഹാൻസേ, അഛാ, ഹിന്ദുസ്ഥാൻ ഹമാരാ' എന്ന ദേശീയ ഗീതമാണവർ പാടിയതു്. ഈ ഗീതങ്ങളെല്ലാം, ദൈവസന്നിധിയിൽ ഇരുന്നു്, ഗന്ധർവ്വ കന്യകകൾ പാടുന്നതായിട്ടാണു്, രാഘവനു തോന്നിയതു്. രണ്ടാമത്തെ ഗീതത്തിന്റെ അർത്ഥം രാഘവൻ ധാരിണിയിൽനിന്നു മനസ്സിലാക്കി. "ലോകത്തിലുള്ള എല്ലാ ദേശങ്ങളിലുംവെച്ചു് നമ്മുടെ ഹിന്ദുസ്ഥാനമാണു് ശ്രേഷ്ഠം." ധാരിണി അർത്ഥം പറഞ്ഞപ്പോൾ രാഘവൻ ഉടനെ ഇങ്ങനെ പറഞ്ഞുപോയി; "അതിലെന്താണു് സംശയിക്കാനുള്ളതു്? നിങ്ങളെപ്പോലെയുള്ള ഒരു വനിത ഈ നാട്ടിൽ ഉള്ള കാലത്തോളം ഇതിനു തുല്യമായി മറ്റു് ഏതു നാടാണുള്ളതു്?" ഇതു കേട്ടപ്പോൾ ധാരിണിയുടെ കപോലങ്ങൾ കുഴിയുംമാറു് അവൾ പുഞ്ചിരിതൂകി. ആ രൂപം ഇന്നും രാഘവന്റെ മനോനേത്രങ്ങൾക്കു മുമ്പിൽ നിറംമങ്ങാത്ത അജന്താചിത്രംപോലെ വിലസുന്നുണ്ടു്.

ഇതെല്ലാം നടന്നിട്ടു് ഇപ്പോൾ മൂന്നുവർഷം കഴിഞ്ഞിരിക്കുന്നു. ഇതിനിടയ്ക്കു് ധാരിണിയും രാഘവനും തമ്മിൽ ധാരാളം കത്തിടപാടുകളും നടന്നു. അവയെല്ലാം കാളിദാസനും കമ്പരും ടാഗോറും ഭാരതിയും പ്രശംസിക്കുന്ന രീതിയിലുള്ള കവിതാരസം തുളുമ്പിനിന്നവയായിരുന്നു. കത്തിടപാടുകൾകൊണ്ടു മാത്രം അവരുടെ ബന്ധം നിന്നില്ല. രാഘവൻ ഒരു പ്രാവശ്യം ബോംബെയ്ക്കു പോയി. ധാരിണി അദ്ദേഹത്തെ 'എലിഫെൻറാ ദ്വീപി'ൽ കൊണ്ടുപോയി അവിടെയുള്ള അത്ഭുത ഗുഹാശില്പങ്ങളെ കാണിച്ചുകൊടുത്തു. പിന്നീടു് ധാരിണി ഡൽഹിയ്ക്കുപോയി. ന്യൂഡൽഹിയിൽ ജോലി ചെയ്തിരുന്ന രാഘവൻ അവിടെയുള്ള പഴയ കോട്ടകൊത്തളങ്ങളും മസൂദികളും മുഗൾചക്രവർത്തിമാരുടെ അത്യന്തമോഹനമായ മാർബിൾ കൊട്ടാരങ്ങളും മററും മററും ധാരിണിയെ കൂട്ടിക്കൊണ്ടുപോയി കാണിച്ചു. ആ സമയത്തെല്ലാം അവർ നടന്നിരുന്നതു് മണ്ണും കല്ലും നിറഞ്ഞ തറയിലായിരുന്നില്ല; കല്പനാ ലോകത്തിലെ

ആനന്ദസാഗരത്തിൻെറ അലകാംക്ക മേൽ നീന്തുകയായിരുന്നു അവർ.

പിന്നീട് ലോകമഹാത്ഭുതങ്ങളിലൊന്നായ താജ്മഹൽ കാണുവാൻ ആഗ്രയ്ക്കു പോകണമെന്നു് ഇരുവരുംകൂടി ആലോചിച്ചു. അതു് കുറച്ചുനാഠംകൂടി കഴിഞ്ഞുമതിയെന്നു് തീരുമാനിയ്ക്കുകയാണുണ്ടായതു്. ആരെന്തു വിചാരിയ്ക്കും പറയും എന്ന ഭയമില്ലാതെ ഇരുവരും ദമ്പതികളായി കൈകോർത്തുകൊണ്ടു് പോയി ഷാജഹാൻെറ ആ അതുല്യ പ്രണയസ്മരണ ദർശിച്ചാൽമതിയെന്നു് അവർ തീരുമാനിച്ചു.

ചുരുക്കിപ്പറയട്ടേ, ഈ മൂന്നുവർഷക്കാലവും രാഘവൻെറ ജീവിതത്തിൽ കൃതയുഗമാണു് നടന്നിരുന്നതു്. ഒരുവശത്തു് ഉദ്യോഗശ്രേണിയിൽ അദ്ദേഹം അങ്ങേ അററത്തെ പടിയിലേക്കു് ഏറിക്കൊണ്ടിരുന്നു. വകുപ്പദ്ധ്യക്ഷനായ സായിപ്പു് രാഘവനെ ശീമയ്ക്കു കൊണ്ടുപോകാം എന്നു് വാക്കു കൊടുത്തിരുന്നു. മറെറാരു വശത്തു് അദ്ദേഹം പ്രേമത്തിൻെറ കല്പനാലോകത്തിൽ സഞ്ചരിച്ചു് ആനന്ദിയ്ക്കുകയായിരുന്നു. ഈ നാളുകളിലെല്ലാം അദ്ദേഹം എവിടെ തിരിഞ്ഞുനോക്കിയാലും തങ്കരേഖകാംകൊണ്ടു് അവിടമെല്ലാം അലങ്കരിക്കപ്പെട്ടതായേ തോന്നിയിട്ടുള്ളു. ആ കണ്ണുകളിൽ നിരന്തരമായി ദേവലോകത്തിലെ മധുരവീണാനാദം പതിച്ചുകൊണ്ടിരുന്നു. പഴയ ഡൽഹി നഗരത്തിലുള്ള കുപ്പയും കുളവും ദുർഗന്ധം നിറഞ്ഞ കുറുക്കു വഴികളും രാഘവനു് മുഗാംചക്രവർത്തിമാർ ഉപയോഗിച്ചിരുന്ന അത്തറിൻെറ സൗരഭ്യവും അവരുടെ അന്ത:പുരനാരീമണികാം കുളിച്ചിരുന്ന പനിനീരിൻെറ പരിമളവും ഉദ്വമിക്കുന്ന ഇടങ്ങളായിട്ടാണു് തോന്നിയതു്.

ആഹാ! ആ ആനന്ദത്തിനെല്ലാം ഇപ്പോഠം ഒരു പരിണതി വന്നെന്നോ? എങ്ങനെ വന്നു? വിശ്വസിക്കാനാവില്ല!

വന്നവർ യാത്രപറഞ്ഞശേഷം കാമാക്ഷിഅമ്മാഠം വീടിൻെറ പിൻകെട്ടിലേക്കു ചെന്നു. വിഷാദം കലന്ന മുഖത്തോടെ രാഘവൻ ഊഞ്ഞാൽകട്ടിലിൽ ഇരുന്നു് മെല്ലെ ആടുന്ന കാഴ്ചയാണു് അവർ കണ്ടതു്. ഊഞ്ഞാൽകട്ടിലിനെതിരെ ചുമരരുകിൽ കിടന്ന കസേരയിൽ കാമാക്ഷി അമ്മാഠം ഇരുന്നു.

രാഘവൻ ഒരു നിമിഷനേരം മിണ്ടാതിരുന്നു. പെട്ടെന്നു് തല ഉയർത്തി അമ്മയുടെ മുഖത്തു നോക്കി കോപസ്വരത്തിൽ ഇങ്ങനെ ചോദിച്ചു. ''എന്താണമ്മേ, അമ്മയും അച്ഛനും ചേന്നു് എൻെറ ജീവിതം കെടുത്തുവാനാണോ ഭാവം? ഞാൻ

സന്തോഷമായിരിക്കുന്നതിൽ നിങ്ങൾക്കിരുവർക്കും ഇഷ്ടമി ല്ലെന്നോ? അച്ഛന്റെ സ്വേച്ഛാധികാരം അമ്മയെയും പിടി പെട്ടോ?''

ഇതേമാതിരി ചോദ്യംതന്നെയാണ് കാമാക്ഷി അമ്മാൾ പ്രതീക്ഷിച്ചത്. അതുകൊണ്ട് ഒട്ടുംതന്നെ പരിഭ്രമിക്കാതെ അവർക്ക് സാവധാനം മറുപടി പറയാൻ കഴിഞ്ഞു.

''രാഘവാ! നിന്റെ അച്ഛന്റെ കഥകളൊന്നും എന്നോട് ചോദിക്കല്ലേ. എന്നെ സംബന്ധിച്ച കാര്യങ്ങളാണെങ്കിൽ ചോദിക്ക്, പറയാം. നിന്നെ പെററ നാൾമുതൽ ഈ നിമിഷം വരെ, ഇരുപത്തിനാലുവർഷമായി നിന്റെ സന്തോഷം ഒഴികെ എനിക്ക് മറെറാരു വിചാരവും ഉണ്ടായിട്ടില്ല. നിന്റെ സന്തോഷത്തിനുവേണ്ടി ഞാനെന്തു ചെയ്യണമെന്നാൽ അതു പറ. കിണററിൽ ചാടണോ? ചാടാം. വിഷം തിന്നണോ? തിന്നാം. പക്ഷേ നിന്റെ സന്തോഷത്തേക്കാൾ നിന്റെ സുഖ ത്തേക്കാൾ, എന്റെ സന്തോഷമാണ് ഞാൻ കരുതുന്നതെന്ന് നീ പറയാതെടാ അപ്പനെ!'' ഇത്രയും പറഞ്ഞതോടെ അവർ വിതുമ്പിക്കരഞ്ഞുപോയി. കണ്ണീരു തുടച്ചു.

''ഞാൻ സന്തോഷമായി ഇരിക്കണമെന്നാണ് അമ്മയുടെ ആഗ്രഹമെങ്കിൽ എന്തിനാണ് ധാരിണിയെ അങ്ങനെ വിരട്ടി ഓടിച്ചത്?''

''അയ്യയ്യോ! എന്താ ഈ പറയുന്നത്; ചുമ്മാ പഴിചാരല്ലേ! ഞാനാണോ ആ പെണ്ണിനെ വിരട്ടി ഓടിച്ചത്? ഞാൻ വിരട്ടി ഓടിച്ചാൽ അങ്ങു പോകുന്നവളാണോ അവൾ....?''

''പിന്നെ അവൾ എന്തിനു അത്ര തിടുക്കം പിടിച്ചുപോക ണം? ഞാൻ വെളിയിൽപോയി തിരിച്ചുവരുന്നതിനകം അവൾ റെയിൽവേ . സ്റ്റേഷനിലേക്ക് പറന്നു ചെന്ന് ബോംബെ മെയിലിൽ കയറിയില്ലേ? അങ്ങനെ അവൾ വിര ണ്ടോടണമെങ്കിൽ അമ്മ എന്തെങ്കിലും പറഞ്ഞിരിക്കണം!''

''രാഘവാ! ആകാശവും ഭൂമിയും സാക്ഷിയാകെ ഞാൻ പറ യുന്നു, അവളോടു ഞാൻ ഒരൊററവാക്കും ദോഷമായി പറഞ്ഞി ട്ടില്ല. അങ്ങനെ പറഞ്ഞിരുന്നെങ്കിൽ നീ തിരിച്ചുവരുന്നതു വരെ അവളിവിടെയിരുന്ന് നിന്നെക്കണ്ടു ബഹളം കൂട്ടുമായി രുന്നില്ലേ? അവളെന്താ പട്ടിക്കാട്ടുകാരി പെണ്ണാണോ? പേടിച്ചുതുറിയാണോ? നിന്നോടവൾക്ക് വാസ്തവത്തിൽ സ്നേഹമുണ്ടെങ്കിൽ ഞാനങ്ങനെ പറഞ്ഞാലും അവൾ പോ കുമോ? ഒന്നാലോചിച്ചു നോക്ക്.''

രാഘവൻ അല്പനേരം ചിന്താധീനനായി ഇരുന്നു. "പിന്നെ എന്താണ് വാസ്തവത്തിൽ ഇവിടെ നടന്നതു് ഞാനിവിടെ ഇല്ലാത്തപ്പോൾ. അമ്മയെന്താണു പറഞ്ഞതു്? അവളെന്തു പറഞ്ഞു?"

"അയ്യയ്യോ അവൾ പറഞ്ഞതെല്ലാം പറയുന്നതിനു് എന്റെ നാക്കു വഴങ്ങില്ല. അവൾ എന്തോ എല്ലാം കരുതിക്കൂട്ടിക്കൊണ്ടു വന്നവളാണ്. വന്നു കണ്ടതിനു ശേഷം അബദ്ധം എന്നായി ട്ടുണ്ടാവണം. ഞാനും നിന്റെ അച്ഛനും തനി കോത്താഴത്തു കാരാണു പോലും! ഞങ്ങളെപ്പററി എന്തു വേണമെങ്കിലും പറഞ്ഞുകൊള്ളട്ടേ. നിന്നെ ശ്രദ്ധ കൊള്ളരുതാത്തവൻ എന്ന വൾ പറഞ്ഞു രാഘവാ! ഒന്നാം ക്ലാസ്സുമുതൽ എം. എ. ക്ലാസ്സു വരെ മെഡലും സമ്മാനവും വാങ്ങിയ നിന്നെ ശ്രദ്ധ കൊള്ളരു താത്തവൻ എന്നു പറഞ്ഞാൽ രാഘവാ അതു് എനിക്കത്ര പിടിക്കില്ല! സാരിയുടുത്ത ഏതു പെണ്ണിനെ കണ്ടാലും നീ അവരുടെ പുറകേ പല്ലുമിളിച്ചു ചെല്ലുമെന്നാണവൾ പറഞ്ഞതു്. നിനക്കു് കുറച്ചു നല്ല ബുദ്ധി പറഞ്ഞു തന്നു് നിന്നെ ഒന്നു മര്യാദ പഠിപ്പിക്കാൻ വേണ്ടിയാണു പോലും അവൾ മദ്രാസ്സുവരെ വന്നതെന്നു്! പിന്നെയും അവൾ എന്തോ ഒക്കെ പറഞ്ഞു. കേൾക്കാൻ കൊള്ളില്ല. എനിക്കു സഹിച്ചില്ല!" ഇത്രയും പറഞ്ഞുകൊണ്ടു് കാമാക്ഷി അമ്മാൾ പുടവത്തുമ്പുകൊണ്ടു് കണ്ണു തുടച്ചു വിതുമ്പി.

രാഘവനു് വല്ലാതെ കോപം വന്നു. പക്ഷേ അതു് അമ്മ യോടാണോ, ധാരിണിയോടാണോ എന്നതു് അദ്ദേഹത്തിനു പോലും പിടി കിട്ടിയില്ല.

ധാരിണിയുടെ എഴുത്തിൽ എഴുതിയിരുന്ന ഒരു കാര്യം രാഘ വനു് പെട്ടെന്നു് ഓർമ്മവന്നു.

"കരച്ചിൽ നിർത്തു അമ്മേ! ഇനി ഒരേ ഒരു ചോദ്യത്തിനു മാത്രം മറുപടി പറയൂ! ധാരിണിയുടെ കാലുകൾ ഏതെങ്കിലും കാര്യത്തിനു് അമ്മ തൊട്ടുവെന്നതു ശരിയാണോ? തൊട്ടു കൊണ്ടു് എന്തെങ്കിലും അമ്മ അവളോടു ചോദിച്ചോ?"

"ഓഹോ! അതും അവൾ നിന്നെ എഴുതി അറിയിച്ചോ? എന്തെല്ലാം കളവും നുണയും ചുരുട്ടിച്ചേർത്തു് അവൾ എഴുതിയി രിക്കുന്നുവോ ആവോ? എനിക്കൊന്നും അറിഞ്ഞുകൂടാ. നട ന്നതു് എന്താന്നുവെച്ചാൽ ഉള്ളതു് ഉള്ളപടി ഞാൻ പറയാം. അവൾ എന്നെപ്പററി അലക്ഷ്യമായി പറഞ്ഞതിനുശേഷം എനിക്കെന്തോ പേടിയായി. അതുകൊണ്ടു് ഞാൻ അവളോടു്

ഇങ്ങനെ പറഞ്ഞു. 'പെണ്ണേ! എന്റെ മകനു് ഈ നാട്ടിൽ ആയിരം പേരു്, ഇരുപതിനായിരം, മുപ്പതിനായിരം എല്ലാം കൊടുക്കാമെന്നു പറഞ്ഞു് പെണ്ണു കെട്ടിയ്ക്കാൻ കാത്തിരിയ്ക്കുകയാണു്. എങ്കിലും രാഘവനു് നിന്നെമാത്രമാണു് പിടിച്ചിരിക്കുന്നതു്. എങ്ങനെയായാലും അവൻ സന്തോഷമായിരിക്കണമെന്നേ എനിയ്ക്കുള്ളു. അതേ എനിയ്ക്കൊരു പ്രാർത്ഥനയുള്ളു. ജാതി, കുലം, ആചാരം, ഇതെല്ലാം വേറെ ആയാലും നീ ഞങ്ങളുടെ ഭാഷയെങ്കിലും സംസാരിക്കുന്നല്ലോ. അത്രയും എനിയ്ക്കു് സന്തോഷംതന്നെ. എനിയ്ക്കു് നിന്നോടു് ഒരേ ഒരു പ്രാർത്ഥനയേ ഉള്ളു. എന്നിൽനിന്നും എന്റെ മകനെ നീ വേർപെടുത്തരുതു്. അവനൊരുവനുവേണ്ടി മാത്രമാണു് ഞാൻ എന്റെ ജീവൻ കാത്തുകൊണ്ടിരിക്കുന്നതു്. അവൻ നന്നായിരിക്കണം എന്നു പ്രാർത്ഥിച്ചുകൊണ്ടാണു് അല്ലും പകലും ഞാൻ ശ്രീരാമമൂർത്തിയെ ധ്യാനിക്കുന്നതു്. അവനും നീയും എവിടെപ്പോയാലും എന്നെയും നിങ്ങളോടൊപ്പം കൊണ്ടുപോകണം. നിങ്ങൾക്കിരുവർക്കും വേണ്ടി വീട്ടുവേല ചെയ്തു് കാലം കഴിക്കുകയാണു് എനിക്കിനി സന്തോഷം! ഈ ഒരു വരം നീ എനിക്കു തരണം! നിന്റെ കാൽ പിടിച്ചു ഞാൻ അപേക്ഷിക്കുന്നു. എന്നു പറഞ്ഞു ഞാൻ അവളുടെ കാലിൽ തൊട്ടു. ഉടനെ 'ഡാം, നോൺസെൻസ്'' എന്നെല്ലാം നിന്റെ അച്ഛൻ കോപിച്ചു പറയുന്നതുപോലെ കോപിച്ചു് അവൾ പറഞ്ഞു. 'നിങ്ങൾക്കു വയസ്സായല്ലോ, എവിടെപ്പോയി ബുദ്ധി? ഞാൻ ജാതിയും മതവും ഒന്നുമില്ലാത്തവൾ! തനി കാട്ടു വൈദികത്തിലിരിക്കുന്ന നിങ്ങളും ഞാനും കൂടി യോജിക്കില്ല! നിങ്ങളുടെ മകനു കുറച്ചു് ബുദ്ധി ഉപദേശിച്ചു കൊടുക്കിൻ!' എന്നിങ്ങനെ പറഞ്ഞു് അവൾ തിടുക്കപ്പെട്ടു് പൊയ്ക്കളഞ്ഞു. അപ്പനേ രാഘവാ! ഞാൻ പറയുന്നതു് വിശ്വസിക്കാൻ നിനക്കു പ്രയാസമായിരിക്കും, അവൾ എന്താണങ്ങനെ തിടുക്കപ്പെട്ടു പോയതു് എന്നെനിക്കു മനസ്സിലായില്ല. അവൾ ഇവിടെ താമസിക്കുമ്പോൾ ഒരു സംഭവമുണ്ടായി. ഒരാൾ വന്നു കതകിൽ മുട്ടി, 'ധാരിണിയമ്മ ഇവിടെയുണ്ടോ' എന്നു ചോദിച്ചു. അവൾ പെട്ടെന്നു് എണീററു ചെന്നു് അയാളുടെ കയ്യിൽ നിന്നു് ഒരെഴുത്തു വാങ്ങിവന്നു. എഴുത്തു വായിച്ചു ഉടൻ അവളുടെ മുഖത്തിന്റെ ഭാവം മാറി. 'ഞാൻ പോകുന്നു. നിങ്ങളുടെ മകനെ ഞാൻ നശിപ്പിക്കുമെന്നു വിചാരിയ്ക്കുണ്ടോ,' ഇത്രയും പറഞ്ഞു് അവൾ കതകു തുറന്നു് പെട്ടെന്നു് കാറിൽ കയറി. പോകു

മ്പോഠം അവഠംക്കു വന്ന കത്തു് അവഠം താഴെ ഇട്ടിരുന്നു. അതു ഞാൻ എടുത്തുവച്ചിട്ടുണ്ടു്. നീ വേണമെങ്കിൽ അതു നോക്കു്!'' എന്നു പറഞ്ഞുകൊണ്ടു് കാമാക്ഷി അമ്മാഠം എണീററു പോയി അലമാരി തുറന്നു് കത്തെടുത്തുകൊണ്ടു വന്നു് രാഘവനു കൊടുത്തു. രാഘവൻ കത്തു തുറന്നു് വായിച്ചു തുടങ്ങി. ആ കൈകഠം വിറച്ചു; ഹൃദയം തുരുതുരാ ഇടിച്ചു. വളരെ കുറച്ചു വരികഠം മാത്രമേ അതിലുണ്ടായിരുന്നുള്ളു.

''എൻെറ ഓമനസ്സു്! എൻെറ കാര്യം ഞാൻ വിചാരിച്ചതിലും നേരത്തെ ശരിയായി. ഇന്നു വൈകുന്നേരത്തെ മെയിലിൽ അത്യാവശ്യമായി ബോംബെയ്ക്കു പുറപ്പെടണം. ഉടനെ ഹോട്ടലിലേയ്ക്കു വരാൻ പററിയില്ലെങ്കിൽ റെയിൽവേ സ്റ്റേഷനിൽ വന്നാലും മതി. നിനക്കും ഞാൻ ടിക്കററു വാങ്ങിയിട്ടുണ്ടു്. മിസ്റ്റർ രാഘവൻെറ പ്രേമനാടകം! എങ്ങനെയിരിക്കുന്നു? രാഘവനു് രണ്ടായിരം രൂപാ പിഴയിട്ടതു മതി. ഇനിയും അവനു് പിഴയിടല്ലേ. എന്തെങ്കിലും എതിരായി വന്നു സംഭവിച്ചേയ്ക്കും!''

ഇതു വായിച്ചുകൊണ്ടിരിക്കേ രാഘവൻെറ കണ്ണുകളിൽ നിന്നു തീപ്പൊരി പറന്നു. നെഞ്ചിൽ ഒരഗ്നിപർവ്വതം പൊട്ടിച്ചുററും തീജ്ജ്വാലകഠം ചിതറി. കൊല്ലൻെറ ഊതുലയിൽ നിന്നുവരുന്ന കാററുപോലെ അദ്ദേഹത്തിൻെറ ശ്വാസഗതി ചുട്ടുപഴുത്തിരുന്നു.

രാഘവൻ അല്പനേരം സ്തംഭിച്ചിരുന്നുപോയി; പെട്ടെന്നു് എണീററു. അമ്മയുടെ മുമ്പിൽ സാഷ്ടാംഗം വീണു നമസ്കരിച്ചു.

''എന്നെപ്പോലെ ഒരു വിഡ്ഢിയാരുമില്ല. ധാരിണി പറഞ്ഞതു് ശരിയാണു്. അവളുടെ കാലിൽ വീഴത്തക്ക ഒരു നില ഞാൻ അമ്മയ്ക്കു വരുത്തിവച്ചല്ലോ! ഈ നിമിഷം മുതൽ അമ്മയാണെനിക്കു ദൈവം. അമ്മയെന്തുപറയുന്നുവോ അതെല്ലാം കേട്ടുകൊള്ളാം. ആരെ കല്ല്യാണം കഴിക്കണമെന്നു പറയുന്നുവോ ഞാനതനുസരിച്ചുകൊള്ളാം.'' രാഘവൻ ശപഥം ചെയ്തു.

## 5

ബോംബെയിലെ ഒരു ഭാഗമായ ദാദറിൽ അടയാളം കണ്ടു പിടിക്കാൻ വയ്യാത്തതരത്തിൽ ഒരു തെരുവുണ്ടു്. അതു പോലൊരു വീടും ഉണ്ടു്.

ആ വീടിൻെറ നാലാമത്തെ നിലയിൽ മൂന്നു മുറികളും ഒരു കുളിമുറിയും ചേൻ്ന കെട്ടിലാണു് കിട്ടാവയ്യരുടെ സഹോദരി രാജമ്മാൾ കഴിഞ്ഞ ഇരുപതു വർഷമായി താമസിച്ചുപോരു ന്നതു്. ഹിന്ദു സമുദായത്തിലെ സ്ത്രീകളുടെ ഉത്തമ ഗുണങ്ങൾക്കെല്ലാം ഒരാകാരമായിരുന്ന ആ മഹിളാ രാജ്ഞി കല്ല്യാണം കഴിഞ്ഞു് കണവൻെറ കൈപിടിച്ചു് ബോംബെയ്ക്കു വന്നതിനു ശേഷം ആ മൂന്നു മുറികൾക്കുള്ളിൽ മാത്രമാണു് തൻെറ രാജ്യ ഭരണം നടത്തിപ്പോരുന്നതു്. ഇരുപതാണ്ടുകാലത്തെ കുടുംബ ജീവിതത്തിൻെറ സുഖദു:ഖങ്ങളെല്ലാംതന്നെ ആ മൂന്നു മുറികൾക്കുള്ളിൽ വെച്ചാണു് അവർ അനുഭവിച്ചു തീർത്തതു്. കുട്ടികളെ പെററുവളർത്തിയതും അവിടെത്തന്നെ. കുട്ടികളുടെ കാര്യത്തിൽ ദു:ഖിച്ചു ഉറക്കെ കരഞ്ഞതും അവിടെവച്ചുതന്നെ. ഭർത്താവി നോടൊപ്പം കൂടിച്ചേൻ്നു് ചിരിച്ചു കളിച്ചതും അവിടെത്തന്നെ. ഭർത്താവിൻെറ വിചിത്ര നടപടികളെപ്പററി ഓർത്തോർത്തു് ഉള്ളം ഉരുകി ഹൃദയം പൊട്ടി കണ്ണീർ ചൊരിഞ്ഞതും അവിടെവെച്ചു തന്നെയാണു്.

ആ മൂന്നു മുറികളുള്ളതിൽ ഒന്നിലാണു് ആ സമയത്തു് രാജ മ്മാൾ ഒരേ കിടപ്പിൽതന്നെ, ജീവിക്കമെന്ന വിശ്വാസം വെടിഞ്ഞു്, ഇരുപതിലേറെ ദിവസങ്ങളായി കഴിച്ചുകൂട്ടുന്നതു്. ആക്കിറിയാം അവൾ എഴുന്നേല്ക്കുമോ ഇല്ലയോ എന്നു്? ഏതാ യാലും അവളുടെ ആശയററിരുന്നു.

സീത പള്ളിക്കൂടത്തിലെ പഠിപ്പുനിർത്തിയിട്ടു് ഒരു വർഷ മായിരിക്കുന്നു. രാജമ്മാൾ വളരെ മുൻകരുതലോടെ മകളെ എങ്ങനെയുള്ളിടത്തയച്ചാലും ഏതു നിലയ്ക്കും ആകണം എന്നു വിചാരിച്ചു് വീട്ടു വേലകളിൽ അവളെ നല്ലപോലെ പരിചയിപ്പിച്ചിട്ടുണ്ടായിരുന്നു. അതിപ്പോൾ വളരെ സൗകര്യ മായി.

മാളികയിലെ ആ ചെറിയ വരാന്തയിൽ സീത അരമതിലി ന്മേത്തു നിന്നു് കീഴോട്ടു കുനിഞ്ഞു് തെരുവിലേക്കു് നോക്കി ക്കൊണ്ടിരുന്നു. അകത്തുനിന്നു് 'സീതേ'! എന്നു് ദീനസ്വര ത്തിൽ ഒരു വിളികേട്ടകാരുന്നു. "അമ്മേ! ഇതാ ഞാൻ വരുന്നേ!" എന്നിങ്ങനെ വീണാനാദം പുറപ്പെടുവിച്ചുകൊണ്ടു് സീത അകത്തേയ്ക്കോടി. "സീതേ ഒരു കാറുവന്നു നിന്നപോലെ തോന്നണല്ലോ!" രാജമ്മാൾ നേർത്ത സ്വരത്തിൽ ചോദിച്ചു. "ഇല്ല അമ്മേ! അതു വേറെങ്ങോ പോകുന്ന കാറാണു്. ഇനിയും സമയമായിട്ടില്ലല്ലോ അമ്മേ. ട്രയിനിപ്പോൾ വന്നി ട്ടേയുള്ളു. സ്റ്റേഷനിൽ നിന്നു് ഇവിടെ വരാൻ കാൽ മണിക്കു റെങ്കിലും വേണ്ടേ. ഇങ്ങനെ ധൃതി പിടിച്ചാൽ എന്താ ചെയ്ക." കിലുകിലാ സ്വരത്തിലാണു് സീത ഇത്രയും പറഞ്ഞതു്

ഇതിനകം മറ്റൊരു കാറിന്റെ ശബ്ദം കേട്ടു. സീത വരാ ന്തയ്ക്കു് ഓടിവന്നു് അരമതിലിന്മേൽ പിടിച്ചു് എത്തി നോക്കി. ഒരു കാർ ആ വീടിന്റെ പടിക്കൽ വന്നുനിന്നു. "അമ്മേ! അമ്മാവൻ വന്നു. ഞാൻ താഴെ ഇറങ്ങി കൂട്ടിക്കൊ ണ്ടുവരാം." എന്നു പറഞ്ഞു് ഒരു ചാട്ടത്തിനു് രണ്ടും മൂന്നും പടികൾ വീതം താണ്ടി സീത കീഴേ ഇറങ്ങി. രണ്ടു നിലകൾ ഇറങ്ങിയ ഉടനെ കയ്യിൽ തോൽ ബാഗും പിടിച്ചുകൊണ്ടു് ഡോക്ടർ കയറി വരുന്നതു കണ്ടു് അവൾ അവിടെ നിന്നു പോയി. "ഡോക്ടർ! ഡോക്ടറുടെ വണ്ടിയാണോ ഇപ്പോൾ വന്നതു്? നാട്ടിൽ നിന്നു് അമ്മാവൻ വന്നു എന്നു ഞാൻ വിചാ രിച്ചു!" "ഓഹോ, നിന്റെ അമ്മാവൻ ഇന്നു വരുന്നുണ്ടോ? അദ്ദേഹം വന്നതിനു ശേഷം നിന്റെ അമ്മയുടെ ശരീരം മെച്ച പ്പെട്ടുമോ എന്നു നോക്കാം." എന്നു ഡോക്ടർ പറഞ്ഞു. പതി വനുസരിച്ചു് സീത ഡോക്ടറുടെ കൈയ്യിൽനിന്നു ബാഗു വാങ്ങി ഇരുവരും മൗനം പൂണ്ടു് കോണിപ്പടി കയറി.

പതിവുപോലെ ഡോക്ടർ തെർമോമീററർ വച്ചു നോക്കി. പുറത്തു് കുഴലും വെച്ചു നോക്കി. ടോർച്ചടിച്ചു് തൊണ്ടയ്ക്കകവും നോക്കി. എല്ലാം നോക്കിയതിനു ശേഷം പ്രിസ്ക്രിപ്ഷൻ മാററി എഴുതിക്കൊണ്ടിരിക്കുമ്പോൾ ദൊരസ്വാമിയും കിട്ടാ വയ്യരും വന്നു ചേർന്നു.

രാജത്തെ കണ്ട ഉടനെ കിട്ടാവയ്യർ പരിഭ്രാന്തനായി.

ഗ്രാമത്തിൽനിന്നു പുറപ്പെട്ടപ്പോൾ അദ്ദേഹത്തിനു് തെല്ലൊരു ഉത്സാഹക്കുറവുണ്ടായിരുന്നു. പക്ഷേ മദിരാശിയിൽ വന്നു് പദ്മലോചന ശാസ്ത്രികളുടെ വീട്ടിൽ പോയി 'മരുമകൻ

പയ്യനെ' കണ്ടതുകൊണ്ടു് അദ്ദേഹത്തിനു് കുറച്ചൊരു ഉത്സാഹം ഉണ്ടായി. ചെറുക്കന്റെ കാര്യം തീർച്ചപ്പെടുത്താം എന്നു് സുബ്ബയ്യർ ഉറപ്പുകൊടുത്തിരുന്നു. അതുകൊണ്ടു് മദിരാശിയിൽനിന്നു് ബോംബെയ്ക്കു പുറപ്പെട്ടതു് ഉത്സാഹത്തോടെയായിരുന്നു. 'രാജത്തിനു് അത്ര വലിയ സുഖക്കേടൊന്നും കാണുകയില്ല. സരസു പറഞ്ഞതുപോലെ കുറച്ചു കൂട്ടി എഴുതിയതായിരിക്കണം.' എന്നിങ്ങനെയായിരുന്നു അയ്യരുടെ വിചാരഗതി.

വളരെ നാളുകളായി പനി പിടിച്ചു മെലിഞ്ഞു പോയിരുന്ന രാജത്തെ പെട്ടെന്നു കണ്ടതോടെ കിട്ടാവയ്യരുടെ സ്നേഹം നിറഞ്ഞ ഹൃദയം ദുഃഖ നിമഗ്നമായി. രാജത്തിനു് ശരീര ക്ഷീണം മാത്രമല്ല; അവളുടെ മുഖത്തു് പ്രതിഫലിച്ച ഏതോ ഒന്നു് ഈ ലോകത്തിൽനിന്നു് രക്ഷനേടുകയില്ലാ എന്നു പറയുമ്പോലെ തോന്നി. ആ വിചാരം മാററിക്കൊണ്ടു് 'രാജം രക്ഷപെടും' എന്ന പ്രത്യാശയോടെ കിട്ടാവയ്യർ തന്റെ ഈറൻ കണ്ണുകൾ കൊണ്ടു് ഡോക്ടറെ നോക്കി.

"എന്താ, ഡോക്ടർ? രാജത്തിനെങ്ങനെയിരിക്കുന്നു?"

"നിങ്ങളിന്നു വന്നെത്തിയല്ലോ. ഇനി ഒരു പക്ഷേ വേഗം ഗുണപ്പെട്ടേയ്ക്കും. നിങ്ങളുടെ സഹോദരിക്കു് ദേഹാസ്വാസ്ഥ്യം കാൽ പങ്കേ ഉള്ളു; മനസ്സിനാണു് മുക്കാൽ പങ്കം. 'എന്റെ രോഗം മാറില്ല' എന്നിങ്ങനെ ഈ അമ്മ ഉറച്ച വിശ്വാസത്തോടെ ഇരിക്കുകയാണു്. ഞാൻ മരുന്നു കൊടുത്തിട്ടെന്താ ഫലം? നിങ്ങൾ കുറച്ചു പ്രയത്നിച്ചെങ്കിലും സഹോദരിക്കു് കുറച്ചു മനോധൈര്യം ഉണ്ടാക്കികൊടുക്കൂ. അപ്പോൾ ശരീരത്തിനു് ആരോഗ്യം കിട്ടും."

ഇങ്ങനെ പറഞ്ഞുകൊണ്ടു് ഡോക്ടർ പുറപ്പെട്ടു. അദ്ദേഹത്തെ യാത്രയാക്കാൻ ദൊരസ്വാമിയും പിന്നാലെ പോയി. കിട്ടാവയ്യർ, തന്റെ പ്രിയ സഹോദരിയുടെ അടുക്കൽ ചെന്നിരുന്നു് ഇങ്ങനെ പറഞ്ഞു, കണ്ണീർ തുടച്ചു. "ആശ്വസിപ്പിക്കുന്നതിനു പകരം ഞാനും നിന്നെ അധൈര്യപ്പെടുത്തുന്നു! ഇത്രയും നാൾ നിന്റെ കാര്യം ശ്രദ്ധിക്കാതെ ഞാൻ കഴിച്ചുകൂട്ടിയല്ലോ എന്നു വിചാരിച്ചിട്ടു് അടക്ക വയ്യാത്ത വ്യസനമുണ്ടു്."

"ഏട്ടാ! ഏട്ടന്റെ പേരിൽ എന്താണു തെററു്? ഇത്രയും നാൾ [illegible] പററിയി [illegible] വരുന്നു [illegible]

വരെ എനിക്ക് ജീവൻ തരണേ എന്നായിരുന്നു ഭഗവാനോടുള്ള എന്റെ പ്രാർത്ഥന. ഏതായാലും വന്നു ചേർന്നല്ലോ! നന്നായി. എന്റെ മനസ്സിലുള്ളതു പറഞ്ഞുതീർന്നാൽ ഭാരം തീർന്നു. പിന്നെ മനഃസമാധാനമായി കണ്ണടച്ച് ഭഗവാന്റെ പാദാരവിന്ദങ്ങളിൽ ചേരാമല്ലൊ."

പെരുകി വന്ന ദുഃഖവും വിമ്മിട്ടവും അടക്കിക്കൊണ്ടു് കിട്ടാവയ്യർ പറഞ്ഞു. "ഛീ! ഭ്രാന്തു പറയാതെ! ഇതെന്താ നീ ഇങ്ങനെ പറയുന്നതു്? അങ്ങനെയൊന്നും നിനക്കു വരില്ല. സീതയുടെ കല്ല്യാണവും കഴിഞ്ഞു് പേരക്കിടാങ്ങളെയും വളർത്തി നീ അങ്ങനെ സുഖമായിരിക്കും."

അവിശ്വാസം രേഖപ്പെടുത്തുന്ന ശോകാത്മകമായ ഒരു പുഞ്ചിരി രാജത്തിന്റെ മുഖത്തു പരന്നു. മൃത്യുവിന്റെ നിഴൽ പരന്നിരുന്ന അവളുടെ മുഖത്തു് ക്ഷണനേരത്തേയ്ക്കു് ആ പുഞ്ചിരി ജീവന്റെ പ്രകാശം കൊടുത്തു.

കതകിനടുക്കൽ തങ്ങളുടെ സംഭാഷണം കേട്ടുകൊണ്ടു് സീത നിൽക്കുന്നുവെന്നു് രാജം മനസ്സിലാക്കി. അവളെ കൈകാട്ടി അരികിലേയ്ക്കു വിളിച്ചു.

"സീതേ! അമ്മാവൻ നാട്ടിൽനിന്നും വന്നിരിക്കുകയല്ലേ? കാപ്പി കൊടുത്തില്ലല്ലോ." "ഇതാ ഒരു മിനിട്ടിനകം കാപ്പി കൊണ്ടുവാരാം അമ്മേ" സീത അടുക്കളയിലേയ്ക്കു് ഓടി.

സീത പൊയ്ക്കഴിഞ്ഞപ്പോൾ രാജം ഇങ്ങനെ തുടർന്നു. "ഏട്ടാ! അദ്ദേഹം ഡോക്ടറോടൊപ്പം പോയോ എന്തോ? എനിക്കു് ഏട്ടനോടു പറയാനുള്ളതു് ഉടനെ പറഞ്ഞു തീർത്തേക്കാം. അതിനു മുമ്പു് ഒരു കാര്യം. പെട്ടിയോ മറേറാ കൊണ്ടുവന്നിട്ടുണ്ടോ? അതൊന്നു് എടുത്തുകൊണ്ടുവരൂ." അവളുടെ പരിഭ്രമത്തിന്റെ ഹേതു തെല്ലുപോലും മനസ്സിലാവാതെ കിട്ടാവയ്യർ പറഞ്ഞു. "പെട്ടി കൊണ്ടുവന്നിട്ടുണ്ടു് രാജം, താഴെ ഇരിക്കയാണു്. പക്ഷേ അതിനെന്താ ഇത്ര തിടുക്കം?"

"അതുകൊണ്ടല്ലോ പറഞ്ഞതു്, ഏട്ടാ! വേറെ കാരണം ഉണ്ടു്. പെട്ടിയെടുത്തു് അകത്തേയ്ക്കു കൊണ്ടുവരൂ. എന്നിട്ടു വാതില്ക്കൽ ഒന്നു നിന്നു് ഒന്നു് എത്തിനോക്കണം; അദ്ദേഹം ഡോക്ടറോടൊപ്പം പോയോ എന്നറിയണം. മിക്കവാറും മരുന്നു വാങ്ങാൻ ഡോക്ടറുടെ കൂടെ പോയിക്കാണും." ഇടവിടാതെ അവൾ സംസാരിക്കാൻ തുടങ്ങി.

"നീ എന്തിനാണു് ഇങ്ങനെ അധികം സംസാരിക്കുന്നതു്? ഞാൻ അടുത്ത വണ്ടിയ്ക്കൊന്നും മടങ്ങിപ്പോകാൻ ഉദ്ദേശിക്കു

ന്നില്ല. എല്ലാം പതുക്കെ പറഞ്ഞാൽ മതിയല്ലോ.'' കിട്ടാവയ്യർ ഇതു പറഞ്ഞു തീർക്കുന്നതിനു മുമ്പ് രാജം ഇടയ്ക്കുകയറി പറഞ്ഞു. ''ഏട്ടാ! നൂറുകോടി പുണ്യമുണ്ട്; ഞാൻ പറയുന്നതു പോലെ ഒന്നു കേൾക്കൂ! വളരെ പ്രധാനപ്പെട്ട ഒരു കാര്യമാണ്. എനിക്കു പറയേണ്ടതെല്ലാം പറഞ്ഞു കഴിഞ്ഞാൽ മനസ്സിന് സമാധാനമായി. പറഞ്ഞുതീരുന്നതുവരെ മനസ്സിന് വലിയ ഭാരമായിരിക്കും. ഒന്നു വേഗം പോയി വാതില്ക്കൽ എത്തി നോക്കി പെട്ടിയും കൊണ്ടുവരൂ.'' ഇനി അവളോടു വാദിച്ചിട്ടു കാര്യമില്ലെന്നു മനസ്സിലാക്കിയ കിട്ടാവയ്യർ താഴെ ചെന്നു് നോക്കി. രാജം പ്രതീക്ഷിച്ചപോലെ ദൊരസ്വാമി കാറിൽ കയറുന്നതു കണ്ടു. താഴെ വെച്ചിരുന്ന പെട്ടി മുകളിലേക്കു കൊണ്ടുവന്നു.

''ഏട്ടാ! ആ കതകു കുറച്ചൊന്നു ചാരു. ആ പെട്ടിയൊന്നു വേഗം എന്റെ അടുക്കലേക്കു കൊണ്ടുവരൂ.''

കിട്ടാവയ്യർ അങ്ങനെതന്നെ അതു് അനുസരിച്ചു. പിന്നീട് രാജം ചെയ്ത കാര്യങ്ങൾ അദ്ദേഹം അത്ഭുതത്തോടെ നോക്കി നിന്നു.

രാജം പെട്ടെന്നു് എഴുന്നേററിരുന്നു. തലയ്ക്കുവച്ചിരുന്ന രണ്ടു തലയണകളിൽ ഒന്നെടുത്തു് അതിന്റെ ഉറ ഊരി ഒരു വശത്തെ തയ്യൽ വളരെ വേഗം അഴിച്ചു തുടങ്ങി. പഞ്ഞിക്കുള്ളിൽ കയ്യിട്ടു് എന്തോ ഒന്നെടുത്തു. ആദ്യം ഒരു കെട്ടു് രൂപാ നോട്ടുകളാണു് വെളിയിൽ വന്നതു്. പിന്നെ അതിമനോഹര ശില്പ വേല ചെയ്തിട്ടുള്ള ഒരു രത്നമാലയും. മാലയിൽ ഉണ്ടായിരുന്ന പതക്കത്തിന്മേൽ വൈരക്കല്ലുകൾ തിളങ്ങി. വൈരങ്ങളുടെ നടുവിൽ പൊൻ നിറത്തിലുള്ള ഒരു ഗോമേദകം കണ്ണുകൾ കവരുമാറു് ജ്വലിക്കുന്നുണ്ടായിരുന്നു.

''ഏട്ടാ! ഏട്ടാ! ഈ രണ്ടായിരം രൂപാ നോട്ടുകളും ഈ രത്ന മാലയും ആ പെട്ടിയിൽ സൂക്ഷിച്ചുവയ്ക്കൂ! വേഗം! വേഗം!'' രാജം പറഞ്ഞു.

കിട്ടാവയ്യർ ഒന്നു മടിച്ചു. അദ്ദേഹത്തിന്റെ മനസ്സിൽ എന്തോ ആശങ്കകൾ ഉദിച്ചു. എങ്കിലും ഏതോ വിചിത്ര സ്വപ്നം കാണുന്നതുപോലെ അതെല്ലാം വാങ്ങി പെട്ടിയിൽ വെച്ചു. അനന്തരം തല നിവർത്തി സഹോദരിയെ നോക്കി.

''ഏട്ടാ! ഞാൻ പറയേണ്ടതെല്ലാം പറയാതെ മരിക്കാൻ പോവുന്നില്ല. പറയാതെ മരിച്ചാലൊ എന്റെ ചങ്കു് ദഹിക്കില്ല!............''

"രാജം! ഇങ്ങനെ ഒൻ്റം പറയാതിരിക്കാമോ? നീ ഒന്ന് വെറുതെ കിടന്നാൽ മതി. ഞാൻ നിന്നോട് ഒന്നും ചോദിക്കുന്നില്ല!" കിട്ടാവയ്യർ പറഞ്ഞു.

രാജം അല്പനേരം അനങ്ങാതെ കിടന്നു. അതോടെ ശ്വാസതടസ്സം നീങ്ങി.

"ഏട്ടനൊന്നും ചോദിക്കില്ല, എങ്കിലും എനിക്കു പറയണം. ഇപ്പോഴും തന്നില്ലേ ആ രണ്ടായിരം രൂപാ. അതു സീതയുടെ കല്ല്യാണത്തിനു വേണ്ടിയാണ്. ആ രത്നമാല അവളുടെ കല്ല്യാണത്തിന് ഇടാനാണ്. ഏട്ടൻതന്നെ സീതയുടെ കല്ല്യാണം നടത്തണം. നാട്ടിൽ കൊണ്ടുപോയി അവിടെ അടുത്ത് നല്ല പയ്യനെക്കൊണ്ട് കല്ല്യാണം കഴിപ്പിക്കണം. അങ്ങനെ ആവാം എന്ന് വാ തുറന്ന് ഒന്നു പറയൂ. പറഞ്ഞാലേ എനിക്ക് മനസ്സമാധാനം ആവൂ. ഡോക്ടർ പറഞ്ഞതുപോലെ ഒരുപക്ഷേ സുഖക്കേടും മാറിയേക്കും."

"രാജം! ഇതെല്ലാം നീ എന്നോടു പറയണമോ? സീതയെ ഞാനങ്ങനെ നിരാധാരയായി വിടുമോ? ലളിതയെപ്പോലെ സീതയും എൻെറ മകളാണെന്ന വിചാരമാണ് എനിക്കുള്ളത്. തീർച്ചയായും നല്ലൊരു വരനെ അവിടുന്നുതന്നെ കണ്ടുപിടിച്ച് ഞാൻ കല്ല്യാണം നടത്താം. നീ കൂടിയിരുന്ന് അതുകണ്ട് സന്തോഷിക്കാൻ പോവുകയാണ്. പക്ഷേ സീതയുടെ കല്ല്യാണത്തിന് നിൻെറ വീട്ടുകാരനറിയാതെ പണം സ്വരൂപിച്ച് ഉണ്ടാക്കിവയ്ക്കണമോ? ഗ്രാമങ്ങളിലുള്ള പെണ്ണുങ്ങൾ ഇങ്ങനെ ചെയ്യുമെന്നു കേട്ടിട്ടുണ്ട്. വീട്ടുസാമാനങ്ങൾ വിറ്റും, പിടിച്ചു ചെലവു ചെയ്തും നാട്ടിൻപുറത്തെ സ്ത്രീകൾ പണം സമ്പാദിച്ചു വയ്ക്കാറുണ്ട്. അങ്ങനെ ഒരു കാര്യം നിന്നിൽ നിന്നു ഞാൻ പ്രതീക്ഷിച്ചില്ല. ആ മനുഷ്യൻ ഇതറിഞ്ഞാൽ എന്തു വിചാരിക്കുമോ ആവോ? നിന്നെപ്പററി എന്തു കരുതും? എന്നെപ്പററിയും എന്തു വിചാരിക്കും? എനിക്കിതു പിടിച്ചിട്ടില്ല!"

"ഒന്നു കേൾക്കൂ, ഏട്ടാ! ഏട്ടനിങ്ങനെ പറഞ്ഞുകൊണ്ടിരിക്കല്ലേ. അങ്ങനെയുള്ള തെററൊന്നും ഞാൻ ചെയ്തില്ല. അദ്ദേഹത്തിൻെറ പണത്തിൽനിന്നും കാലണ ഞാൻ എടുത്തിട്ടില്ല. നമ്മുടെ വീട്ടിൽ നിന്ന് ഏട്ടൻ എനിക്ക് ഉണ്ടാക്കിത്തന്ന ആഭരണങ്ങളും, ആദ്യകാലത്ത് അദ്ദേഹംതന്നെ തീർത്ത പണ്ടങ്ങളും വിററ് അദ്ദേഹത്തിനുതന്നെ കഷ്ടകാലം വന്നപ്പോൾ കൊടുത്തിട്ടുണ്ട്. വീട്ടു ചെലവിനുള്ള പണത്തിൽനിന്ന് എങ്ങനെ മിച്ചം വയ്ക്കാനൊക്കും? ഈ ബോംബെയിൽ വാടക വീട്ടിൽ

താമസിച്ചാൽ ഏട്ടനും ഇതു മനസ്സിലാകും. ഈ പണവും രത്ന മാലയും സീതയുടെ കല്ല്യാണത്തിനു വേണ്ടി മാത്രം ദൈവകൃപ കൊണ്ടു കിട്ടിയതാണ്. കേട്ടാൽ ഒരു കഥപോലെ തോന്നും. ഏട്ടാ! ഇപ്പോൾ ഞാൻ പറയാൻ പോകുന്ന കാര്യങ്ങൾ അദ്ദേഹ ത്തിനോട്, അതായതു് സീതയുടെ അഛനോട്, ഒരു കാലത്തും പറഞ്ഞുപോകരുതു്. വേറെ ആരോടും പറയരുതു്. വീട്ടിൽ ഏടത്തിയമ്മയോടും പറയരുതു്. പറയില്ലെന്നു് സത്യം ചെയ്യു; വേണ്ടാ. സത്യം ചെയ്യണ്ടാ. പറഞ്ഞ വാക്കു പാലി ക്കുമെന്നു് എനിക്കറിയാം. ആരോടും പറയില്ലല്ലോ, അല്ലേ?'' ഇത്രയും പറഞ്ഞു് നിർത്തി.

''പറയില്ല. തീർച്ചയായും പറയില്ല. നീ എന്നോടും പറയാ തിരുന്നാൽ അത്രയും നന്നു്. പറയുമ്പോൾ നീ വ്യസനിക്കും. ഇങ്ങനെ നിന്നെ വിഷമിപ്പിക്കാനാണോ ഞാൻ ബോംബെ യിൽ വന്നതു്?''

''എനിക്കു് ഒരു വിഷമവുമില്ല. കേൾക്കൂ; എനിക്കിത്ത വണ സുഖക്കേടു പിടിപെട്ടിട്ടു് ഇരുപതു ദിവസമായി. നല്ല പോലെ ഓർക്കുന്നു. ഞാൻ കിടപ്പിലായതു് ഒരു വെള്ളിയാഴ്ച യാണു്. വൈകുന്നേരം, അംബികയുടെ പടത്തിനു മുന്നിൽ വിളക്കുകൊളുത്തി ഞാൻ നമസ്കരിച്ചു. ശ്യാമളാദണ്ഡകം ഞാൻ ചൊല്ലി. 'അമ്മേ പരാശക്തീ! നീ തന്നെ എന്റെ കുഞ്ഞിനെ, സീതയെ രക്ഷിക്കണം. നല്ല ഒരിടത്തു് അവളെ കല്ല്യാണം ചെയ്തയയ്ക്കാൻ നിന്റെ കൃപ ഉണ്ടായിരിക്കണം.' എന്നിങ്ങനെ ഞാൻ പ്രാർത്ഥിച്ചു. ദേഹത്തിനു് എന്തോ ഒരു വല്ലായ്മ തോന്നി. എനിക്കെന്തോ വല്ലാതെ വന്നു. അതോടെ ഈ മുറിയിൽ കിട ക്കയിൽ വന്നു് കിടപ്പുമായി. സീത അവളുടെ കൂട്ടുകാരിയെ കാണാൻ പോയിരിക്കുകയായിരുന്നു. അദ്ദേഹം ആഫീസിൽ നിന്നു് വന്നിട്ടുണ്ടായിരുന്നില്ല. കണ്ണടച്ചു. പിന്നെ കുറേ നേരത്തേയ്ക്കു് ഒന്നും ഓർമ്മയില്ല. മയക്കം തെളിഞ്ഞതു് കണ്ണു മിഴിച്ചുനോക്കിയപ്പോൾ വെറുതേ ചാരിവെച്ചിരുന്ന ഈ കതകു കൾ പെട്ടെന്നു് തുറന്നു. പക്ഷേ ആ ശബ്ദം കേട്ടിട്ടായിരിക്കാം ഞാൻ മയക്കത്തിൽ നിന്നു് ഉണർന്നതു്.

''കതകു തുറന്നതു് സീതയോ, സീതയുടെ അഛനോ എന്നു ഞാൻ സംശയിച്ചു. അതിനകം കതകു് നന്നായി തുറന്നു. സീതയുമല്ല, സീതയുടെ അഛനുമല്ല. ഒരു സ്ത്രീ അകത്തേയ്ക്കു വന്നു. ഏതാണ്ടു് എന്റെ വയസ്സുവരും. വടക്കത്തിയെപ്പോലെ തോന്നി. തലവഴി സാരി ഇട്ടിരുന്നു. കൈയിൽ ഒരു ചെറിയ

തോൽപ്പെട്ടിയും ഉണ്ടായിരുന്നു. എൻെറ അടുക്കൽ വന്നു 'രാജമ്മാൾ നിങ്ങൾതന്നെയാണോ' എന്നു ചോദിച്ചു. ഹിന്ദി ഭാഷയിലായിരുന്നു. ഇരുപതു വർഷമായി ഈ നാട്ടിൽതന്നെ കഴിഞ്ഞതുകൊണ്ടു് എനിക്കു് ഹിന്ദി നല്ലവണ്ണം അറിയാം. എങ്കിലും വന്നവൾ ആരോ എന്തോ എന്നു് ശങ്കിച്ചതുകൊണ്ടു് പെട്ടെന്നു് മറുപടി പറയാൻ കഴിഞ്ഞില്ല.

"ഉടനെ അവൾ കുറച്ചു ഗൗരവസ്വരത്തിൽ ഇങ്ങനെ പറഞ്ഞു. 'ഇതാനോക്കൂ! ഒരു പ്രധാനപ്പെട്ട കാര്യത്തിനാണു് ഞാൻ വന്നിരിക്കുന്നതു്. നേരം പാഴാക്കാനില്ല. രാജംപേട്ട രാജമ്മാൾ നിങ്ങൾതന്നെയാണോ? ദൊരസ്വാമി അയ്യരുടെ ഭാര്യ?' അതേ എന്നു ഞാൻ ദീനസ്വരത്തിൽ മറുപടി പറഞ്ഞു. 'അതെങ്ങനെ ഞാൻ വിശ്വസിക്കും' എന്നു പറഞ്ഞുകൊണ്ടു് ആ സ്ത്രീ നാലു പുറവും നോക്കി. ഭിത്തിയിൽ തൂക്കിയിരുന്ന പടങ്ങളിൽ അവളുടെ ശ്രദ്ധപതിച്ചു. അടുത്തുചെന്നുനോക്കി. വീണ്ടും ചില പടങ്ങൾ ഉററുനോക്കി പെട്ടെന്നു് തിരിച്ചു് എൻെറ അരികിൽ വന്നു. എൻെറ മുഖം ഉററുനോക്കിക്കൊണ്ടു് ഇങ്ങനെ പറഞ്ഞു. 'അതേ നീ രാജമ്മാൾ തന്നെ!' ഇത്രയും പറഞ്ഞിട്ടു് ആ സ്ത്രീ കതകു സാക്ഷയിട്ടു വന്നു് എനിക്കു് എതിരെ പുറം തിരിഞ്ഞു് ആ മേശമേൽ വെച്ചിരുന്ന തോൽപ്പെട്ടി തുറന്നു. എന്തോ ചിലതെല്ലാം എടുത്തു് അവൾ മേശപ്പുറത്തു് പരത്തി. എടുത്തു വെച്ചതിൽ ചിലതെല്ലാം തിരികെ പെട്ടിക്കകത്തു വെച്ചു. ബാക്കിയെല്ലാം കൈയിലെടുത്തുകൊണ്ടു എൻെറ അരികിൽ വന്നു.

"രാജമ്മാ, ഞാനിപ്പോൾ നിങ്ങളോടു പറയുന്ന കാര്യം നിങ്ങളെ അത്ഭുതപ്പെടുത്തിയേക്കാം. പക്ഷേ, അത്ഭുതപ്പെടാനൊന്നുമില്ല. കാര്യമെന്തെന്നു പിന്നെപ്പറയാം. ആദ്യം ഈ രൂപയും രത്നമാലയും വാങ്ങു്. രൂപാ രണ്ടായിരമുണ്ടു്. രത്നഹാരത്തിനു വലിയ വിലയാണു്. പണവും മാലയും നിങ്ങളുടെ മകളുടെ സ്ത്രീധനത്തിനുവേണ്ടിയാണു തരുന്നതു്. ഒന്നും ആലോചിക്കേണ്ടാ! വാങ്ങി വെക്കൂ!'' ഇത്രയും ആ സ്ത്രീ പറഞ്ഞു. അത്ഭുതവും ഭയവും ആനന്ദവും ഒരേ കാലത്തു് എനിക്കുണ്ടായി. നമ്മുടെ സീതക്കു് ഈ ഭാഗ്യമുണ്ടായല്ലോ എന്നു ആനന്ദിച്ചു. ഈ സ്ത്രീ ആരു്, ഇവരെന്തിനു ഇതു നൽകുന്നു എന്നു് എനിക്കു് അത്ഭുതമായി. എന്നാലും അവരു പറഞ്ഞതിനെ വിലക്കാനുള്ള ധൈര്യം എനിക്കുണ്ടായില്ല. കൈയ്യിൽ വെച്ചുകൊണ്ടു്, "ഇന്നാപിടി'' എന്നു രണ്ടു തവണ പറഞ്ഞ

പ്പോൾ, രണ്ടു കൈകളും നീട്ടി ഞാനതു വാങ്ങി. "സൂക്ഷിച്ചു വെയ്ക്കണം" എന്നും അവർ പറഞ്ഞു. ശരി; പിന്നീടു പെട്ടിയിൽ വെയ്ക്കാം എന്നു കരുതി ഞാൻ രണ്ടും തലയണക്കീഴിൽ ഒളിച്ചു.

പിന്നീട് ആ സ്ത്രീ തുടർന്നു പറഞ്ഞു: "രാജമ്മാ! ഇങ്ങനെ പണവും മാലയും കൊണ്ടുവന്നു തന്നതു് നിങ്ങളെ അത്ഭുതപ്പെടുത്തുന്നുണ്ടാവും. മുൻപും പിൻപും ഒരു പരിചയവുമില്ലാത്ത ഇവളാരു്, ഇങ്ങനെ പണവും മാലയും തരുന്നതാരു്, എന്നു നിങ്ങൾ അത്ഭുതപ്പെടുന്നുണ്ടാവും. നിങ്ങൾക്കെന്നെ അറിയില്ല. എങ്കിലും നിങ്ങളെ വളരെക്കാലമായി എനിക്കറിയാം. വളരെക്കാലം മുൻപു് ഞാൻ നിങ്ങൾക്കു് ഒരു കെടുതൽ ചെയ്തു. വേണമെന്നു കരുതി ചെയ്തതല്ല. വിധിബലംകൊണ്ടു് അങ്ങനെ സംഭവിച്ചതാണു്. അതിനു പരിഹാരമായിട്ടു് ഈ പണവും മാലയും തന്നതാണു്. ഇതു രണ്ടും സൂക്ഷിച്ചു വച്ചു് മകളുടെ കല്യാണവേളയിൽ കൊടുക്കണം. പക്ഷേ ഒരു കാര്യം. ഞാനിങ്ങനെ തന്ന കഥ ആരുടെയടുക്കലും നീ പറഞ്ഞുപോവരുതു്. മനസ്സിലായോ?" എന്താണു മറുപടി പറയേണ്ടതെന്നറിയാതെ ഞാൻ കുഴങ്ങി. "എന്താ ഇങ്ങനെ ആലോചിക്കുന്നതു്, രാജമ്മാ? ഞാൻ പറഞ്ഞതെല്ലാം മനസ്സിലായോ?" ഇതു കുറെ കടുത്ത സ്വരത്തിലാണു് ചോദിച്ചതു്. 'മനസ്സിലായി' എന്നു ഞാൻ മെല്ലെ പറഞ്ഞു. 'ഞാൻ പറഞ്ഞമാതിരി ചെയ്യുമോ?' എന്നു് അവൾ ചോദിച്ചു. ഞാൻ മിണ്ടാതിരുന്നു. ഉടനെ ആ സ്ത്രീയുടെ മുഖത്തു് ഒരു ഭാവഭേദം കണ്ടു. അവർ ഒരു ഭദ്രകാളിയായി മാറി. കണ്ണുകളിൽ നിന്നു തീപ്പൊരി പാറി. കൈപ്പെട്ടിക്കകത്തു് കൈയിട്ടു് എന്തോ ഒന്നെടുത്തു. എടുത്ത വസ്തു ഫളഫളാ എന്നു ജ്വലിച്ചു.

കുത്തു വളഞ്ഞ ഒരു ചെറിയ കത്തി! അതെടുത്തു് എന്റെ കൺമുന്നിൽ അവൾ കാണിച്ചു. 'കണ്ടോ രാജമ്മാ, നല്ലപോലെ കണ്ടില്ലേ? ഞാൻ നല്ലവക്കെല്ലാം നല്ലവളാണു്, കൊള്ളരുതാത്തവക്കു് കൊള്ളരുതാത്തവളും. ഞാൻ പറഞ്ഞ പ്രകാരം നീ എല്ലാം ചെയ്യണം. നിന്റെ വീട്ടുകാരനോടു് ഞാൻ വന്നതിനെപ്പററി ഒരക്ഷരം മിണ്ടിപ്പോവരുതു്. പറഞ്ഞെന്നറിഞ്ഞാൽ ഒരു ദിവസം ഈ കത്തികൊണ്ടു് നിന്നെ ഒരൊററ കുത്തുകുത്തി കടലു പുറത്തുചാടിക്കും! സൂക്ഷിച്ചോ!' എന്റെ സപ്തനാഡികളും തളർന്നുപോയി. വൈദ്യുത വിളക്കിന്റെ ശോഭയിൽ 'ഫള ഫള'യെന്നു പ്രകാശിച്ചിരുന്ന ആ കത്തിയെ പേടിച്ചു

പേടിച്ചു ഞാൻ നോക്കിക്കൊണ്ടിരുന്നു. 'പേടിയ്ക്കേണ്ടാ രാജം! പേടിയ്ക്കേണ്ടാ. ഞാൻ പറഞ്ഞപ്രകാരം ചെയ്താൽ നിന ക്കൊന്നും വരില്ല.' എന്നു് ആ സ്ത്രീ പറഞ്ഞുകൊണ്ടിരുന്ന പ്പോൾ, ആരോ മുകളിലേക്കു് കയറിവരുന്ന ശബ്ദം കേട്ടു. അവൾ അല്പം ഭയപ്പെട്ടുപോയി. 'ആരു്, നിന്റെ ഭർത്താ വാണോ?' എന്നു് പതിഞ്ഞ സ്വരത്തിൽ അവൾ ചോദിച്ചു. 'അല്ല, മകളാണ്'' എന്നു് ഞാൻ പറഞ്ഞു. അപ്പോൾ അവ ളുടെ ഭയം മാറി. സീത വാതിലിന്ന സമീപം വന്നു് കതകിൽ മുട്ടി. 'അമ്മേ! എന്തു ചെയ്തുകൊണ്ടിരിക്കുകയാണു്? കതകു തുറക്കു!' എന്നു് അവൾ പറഞ്ഞു. ഞാൻ കിടന്ന കിടപ്പിൽ തന്നെ 'സീതേ! പടത്തിന്നു മുമ്പിൽ വിളക്കു കത്തിച്ചുവോ, നോക്കു! ഇന്നു വെള്ളിയാഴ്ചയല്ലേ? മുഖം കഴുകി പൊട്ടു തൊട്ടു കൊണ്ടു് ലളിതാസഹസ്രനാമം ചൊല്ലു' എന്നു പറഞ്ഞു. 'ശരി അമ്മേ' എന്നു പറഞ്ഞുകൊണ്ടു് സീത അടുക്കളയിലേക്കു് പോയി.

''ആ സ്ത്രീ വളരെ വേഗം തോൽപ്പെട്ടി പൂട്ടി, അതും എടുത്തു കൊണ്ടു് പോകാൻ തുടങ്ങി. 'രാജമ്മേ! സൂക്ഷിച്ചോ! ഞാൻ പറഞ്ഞതെല്ലാം ഓർമ്മയിലിരിക്കട്ടേ.' ഇത്രയും പറഞ്ഞു് അവൾ യാത്രയായി. കതകു തുറന്നുകൊണ്ടു് അവൾ കോണി പ്പടി ഇറങ്ങുന്ന ശബ്ദം ഞാൻ കേട്ടു. അപ്പൊഴേ എന്റെ ജീവൻ നേരേ വീണുള്ളു. കുറച്ചു ധൈര്യവുമുണ്ടായി. ഇതെല്ലാം ഒരു സ്വപ്നമാണോ എന്നു പോലും എനിക്കു തോന്നി. തലയിണ യുടെ അടിയിൽ ഞാൻ തപ്പിനോക്കി. നോട്ടുകെട്ടും രത്ന മാലയും അവിടെയുണ്ടു്. കണ്ടതു സ്വപ്നമല്ല, എല്ലാം യഥാർത്ഥ ത്തിൽ നടന്നതാണു് എന്നു ബോദ്ധ്യപ്പെട്ടു. അതിനകം സീത മുറിക്കുള്ളിൽ കയറിവന്നു.

'അമ്മേ ആരെങ്കിലും വന്നിരുന്നോ? എന്തോ ശബ്ദം കേട്ടല്ലോ എന്താ അമ്മേ ഈ സമയത്തും കിടക്കുകയാണോ?' ഇതു ചോദി ച്ചുകൊണ്ടാണവൾ വന്നതു്. അവൾ പെട്ടെന്നു് ഈ മേശപ്പുറ ത്തേക്കു നോക്കി പരിഭ്രാന്തയായി. ഫള ഫളായെന്നു പ്രകാശി ക്കുന്ന ആ കത്തിയുണ്ടു് മേശപ്പുറത്തു കിടക്കുന്നു! പോകുന്ന തിട്ട ക്കത്തിൽ അവർ ആ കത്തി എടുക്കാൻ മറന്നിരിക്കുന്നു. ഞാനും അതു ശ്രദ്ധിച്ചിരുന്നില്ല. 'അമ്മേ ഈ കത്തി ഏതാണു്? ഇതിന്റെ പിടിക്കു് എന്തു ഭംഗി!' അവൾ കത്തി കൈയിലെ ടുത്തു. ഞാൻ ആകെപ്പാടെ വിഷമത്തിലായി. 'വേണ്ടാ സീതേ! വേണ്ട! ആ കത്തി തൊട്ടുപോവരുതു്!' എന്റെ

സ്വരത്തിൽ പരിഭ്രാന്തി കലൻനതായിക്കണ്ട സീത അത് തൊടാതെ എൻെറ മുഖത്തേക്ക് ഉററുനോക്കി. ഇതിനകം വീണ്ടും കോണിപ്പടി എററന്ന ശബ്ദം തട തടാ എന്ന കേട്ടു. കത്തി മറയ്ക്കണമോ, കതക സാക്ഷ ഇടണമോ എന്നിങ്ങനെ ആലോചിച്ചുകൊണ്ടിരിയ്ക്കേ, ആ സ്ത്രീ ഒരു കൊടുങ്കാററുപോലെ പാഞ്ഞു മുറിക്കകത്തു കയറി. നേരെ മേശപ്പുറത്തുനിന്ന് കത്തി യെടുത്ത് പെട്ടിക്കകത്തു വെച്ചു. പിന്നീട് സീതയുടെ മുഖവും എൻെറ മുഖവും മാറി മാറി നോക്കി ഇങ്ങനെ ചോദിച്ചു.

'രാജമ്മേ ഈ കുട്ടി നിൻെറ മകളല്ലേ.' 'അതേ' എന്ന ഞാൻ പറഞ്ഞു. ഉടൻ അവർ സീതയെ കെട്ടിപ്പിടിച്ച് ശിരസ്സിൽ മുകൻന് കവിളത്ത് ഉമ്മ വെച്ചു. 'ദൈവം നിന്നെ നന്നായി രക്ഷിക്കട്ടേ! പുരുഷന്മാരുടെ ക്രൂരതകളിൽ നിന്ന് നിന്നെ കാത്തു രക്ഷിക്കട്ടേ!'

"പിന്നീട് എന്നെ നോക്കി ഇങ്ങനെ പറഞ്ഞു. 'രാജം ഞാൻ പറഞ്ഞതെല്ലാം ഓർമ്മയുണ്ടല്ലോ. എല്ലാം ഭദ്രമായിരിക്കണം!' ഇത്രയും പറഞ്ഞുകൊണ്ട് അവർ മുറി വിട്ടു പുറത്തിറങ്ങി. അവരുടെ കാലൊച്ച മാഞ്ഞതോടെ സീത എൻെറ അടുക്കൽ വന്നിങ്ങനെ ചോദിച്ചു. 'ഇതാരാണമ്മേ ഈ ഭ്രാന്തി?' അങ്ങനെ പറയല്ലേ സീതേ, അവർ ഭ്രാന്തിയൊന്നുമല്ല. നല്ല സ്ത്രീയാണ്. ഞങ്ങൾ വളരെ കാലത്തെ സ്നേഹിതകളാണ്.' 'സ്നേഹിതകളായിരുന്നെങ്കിൽ ഞാൻ കണ്ടിട്ടേ ഇല്ലല്ലോ!' എന്ന സീത പറഞ്ഞു.

"നീ ജനിക്കുന്നതിന മുമ്പേ ഇവരും ഞാനും സ്നേഹിതകളായ താണ്. പിന്നീട് ഇവർ 'പരേലി'ലേക്ക് താമസം മാററി. പിന്നെ അധികവും ഇങ്ങോട്ടു വരാറേ ഇല്ലായിരുന്നു.' നുണ യാണു പറഞ്ഞത്. എന്തോ അങ്ങനെ പറയണമെന്ന് എനിക്ക തോന്നി..........."

ഇതെല്ലാം കേട്ടുകൊണ്ടിരുന്ന കിട്ടാവയ്യർ ഇങ്ങനെ ചിന്തിച്ചു. "ഇതു മാത്രമാണോ നുണ! ഇത്ര നേരം പറഞ്ഞുകൊണ്ടിരുന്ന തെല്ലാം നുണയാണ്! പാവം! ഭർത്താവറിയാതെ കണ്ട് സീതയ്ക്കുവേണ്ടി പണം സമ്പാദിച്ചു വെച്ച് ഇങ്ങനെയൊരു കള്ളക്കഥയും കെട്ടിയുണ്ടാക്കി! അതാണ് അമ്മയുടെ മമത."

പിറേറന്നും ഡോക്ടർ വന്നു. പതിവുപോലെ പരിശോധന നടത്തി. "ഇന്നു കുറച്ചുകൂടി ഭേദമായിട്ടുണ്ട്!" എന്നു പറഞ്ഞു. പിന്നീട് പ്രിസ്ക്രിപ്ഷൻ എഴുതുവാൻ പേനയും കടലാസ്സും

കൈയിലെടുത്തു. പക്ഷേ ഒന്നും എഴുതിയില്ല. പെട്ടെന്നു് എന്തോ ഓർത്തപോലെ കടലാസും പേനയും താഴെ വെച്ചു.

"മിസ്റ്റർ ദൊരസ്വാമി! ഒരു കാര്യം പറയട്ടേ?"

"ഓ, പറയാമല്ലോ കേൾക്കട്ടേ."

"നിങ്ങളുടെ ഭാര്യയ്ക്കു് ഇനി ഈ മരുന്നുകൾ കൊണ്ടൊന്നും പ്രയോജനമില്ല!"

"പിന്നെ എന്തു മരുന്നാ വേണ്ടതു്? ആയുർവേദം നോക്കാമെന്നാണോ?"

"ആയുർവേദത്തിനു പോയാൽ അതും കഴപ്പം. അതു് ഇവരെ യമലോകത്തിലേക്കു് അയയ്ക്കുന്നപോലെയാണു്!"

"പിന്നെന്താണു് ചെയ്യേണ്ടതെന്നു പറയൂ?"

"നിങ്ങളുടെ ഭാര്യയ്ക്കിപ്പോൾ കൊടുക്കേണ്ടുന്ന ഔഷധം സ്ഥലം മാററമാണു്! ഈ ബോംബെയിൽ ഇരുപതു വർഷമായി കഴിഞ്ഞുകൂടുകയല്ലേ? വേറെ എവിടെ എങ്കിലും പോയി ഒന്നു താമസിച്ചിട്ടു വരട്ടേ. നിങ്ങളുടെ മച്ചുനൻ കിട്ടാവയ്യർ ഗ്രാമത്തിൽ വസിക്കുന്ന ആളല്ലേ? അദ്ദേഹത്തിൻെറ കൂടെ അയച്ചാലെന്താ?"

"അതിലെനിയ്ക്കൊട്ടും ആക്ഷേപമില്ല, കിട്ടാവയ്യർ കൂട്ടിക്കൊണ്ടുപോയാൽ."

"കൂട്ടിക്കൊണ്ടുപോയാൽ എന്നെന്താ പറയുന്നതു്? പൊന്നുപോലെ കൂട്ടിക്കൊണ്ടുപോകും. കഴിഞ്ഞ കൊല്ലംതന്നെ കൂട്ടിക്കൊണ്ടുപോകണമെന്നു പറഞ്ഞതാണു്. ഇദ്ദേഹം അയച്ചില്ല..........."

"ഞാനയച്ചില്ലെന്നോ? നിങ്ങളുടെ സഹോദരി ഒരേ ഒരു വാശിയിൽ നില്ക്കുകയായിരുന്നു, പോവില്ലാ എന്നു പറഞ്ഞു്."

"ഈ വർഷവും അതുതന്നെ ഞാൻപറയും." രാജമ്മാൾ ശഠിച്ചു.

"ഈ ദുർവാശി കൊള്ളില്ല കേട്ടോ, സ്ഥലം മാറിയില്ലെങ്കിൽ ഈ രോഗം ഭേദമാവില്ല."

"ഡോക്ടർ, ഇരുപതു വർഷമായി ഞാൻ ഇവിടെ കഴിയുകയായിരുന്നു. ഇനി ജീവിക്കുന്ന കുറച്ചു നാളുകൂടി ഇവിടെ തന്നെ കഴിയണം, എനിക്കു്."

"ഇനിമേൽ എല്ലാം നിങ്ങളുടെ ഇഷ്ടം, ഞാനെന്തു പറയാനാണു്?" ഡോക്ടർ വീണ്ടും കടലാസും പേനയും എടുത്തു് വരിവരിയായി മരുന്നുകളുടെ കുറിപ്പു് എഴുതിത്തുടങ്ങി.

ഡോക്ടർ പോയതിനുശേഷം, കിട്ടാവയ്യരും സീതയും വളരെയധികം നിർബന്ധവും പ്രേരണകളും ചെലുത്തിയതിൻെറ

ഫലമായി, നാട്ടിൽ പോകുന്നതിനു് രാജമ്മാം സമ്മതിച്ചു. അപ്പോഠം സീതയ്ക്കുണ്ടായ ആനന്ദത്തിനു് അതിരില്ലായിരുന്നു.

അന്നു രാത്രി മുതൽ രാജത്തിന്റെ ആരോഗ്യം ക്രമേണ വദ്ധിച്ചുവന്നു. കിട്ടാവയ്യർ വന്നതിന്റെ എട്ടാം ദിവസം രാജമ്മാളും സീതയുമൊരുമിച്ചു് അദ്ദേഹം ബോംബെയിലെ വിക്ടോറിയാ ടെർമിനിസ്സിൽ നിന്നും വണ്ടി കയറി. ദൊരസ്വാമി സ്റ്റേഷനിൽ വന്നു് ടിക്കററുവാങ്ങി അവരെ യാത്രയയച്ചു.

വണ്ടി പുറപ്പെടുന്നതുവരെ കിട്ടാവയ്യർ കമ്പാർട്ടുമെൻറിന്റെ വാതില്ക്കൽ നിന്നുകൊണ്ടു് ദൊരസ്വാമിയോടു സംസാരിച്ചുകൊണ്ടിരുന്നു. എങ്കിലും സംസാരിക്കുന്നതിനിടയ്ക്കും അദ്ദേഹത്തിന്റെ ശ്രദ്ധ മറെറന്തിലോ വ്യാപരിച്ചുകൊണ്ടിരുന്നതുപോലെ തോന്നി. പ്രധാനപ്പെട്ട ഒരു പത്രം വിററുകൊണ്ടിരുന്ന പയ്യന്മാർ കൂവി വിളിക്കുന്ന ഒരു വാർത്ത അദ്ദേഹത്തിന്റെ കാതിലും മനസ്സിലും പതിഞ്ഞു. "രജനീപുരം മഹാരാജാവിനെ കൊല്ലുവാൻ ശ്രമം", "ഒരു സ്ത്രീയുടെ സാഹസം", "കൈയിൽ കത്തിയുമായി വിലങ്ങു വച്ചിരിക്കുന്നു", എന്നിങ്ങനെയെല്ലാം ആ പത്രം വില്ക്കുന്ന പയ്യന്മാർ ഇംഗ്ലീഷിലും ഹിന്ദുസ്ഥാനിയിലും വിളിച്ചു പറഞ്ഞുകൊണ്ടിരുന്നു. ദൊരസ്വാമിയോടു സംസാരിച്ചുകൊണ്ടിരുന്നതിനിടയ്ക്കു്," ഇതെന്താ ഈ കൊലപാതകക്കാര്യം" എന്നു് കിട്ടാവയ്യർ ചോദിച്ചു. "ബോംബെയിൽ ഇതേ മാതിരി എത്രയോ നടക്കും. നമുക്കെന്താണതിൽ കാര്യം?" എന്നിങ്ങനെ ദൊരസ്വാമി പറഞ്ഞപ്പോഠം അയാളുടെ മുഖം കറുത്തു കരിവാളിച്ചപോലെ കിട്ടാവയ്യർക്കു തോന്നി.

ഇതിനകം വണ്ടി പുറപ്പെടേണ്ട സമയമായി. വണ്ടി നീങ്ങിത്തുടങ്ങിയതിനു ശേഷം ദൊരസ്വാമി ഇങ്ങനെ ശബ്ദം ഉയർത്തി പറഞ്ഞു. "രാജം, കഴിയുന്നതും വേഗം ഞാനവിടെ വന്നു് നിങ്ങളെ കൂട്ടിക്കൊണ്ടു വരുന്നുണ്ടു്. വെറുതെ വിഷമിക്കരുതു്. ഞാൻ നേരെ ചൊവ്വേ കഴിഞ്ഞോളാം! സീതേ, അമ്മയെ നീ ശരിക്കു നോക്കിക്കൊള്ളണേ! ഞാൻ പറഞ്ഞതെല്ലാം ഓർമ്മയിരിക്കട്ടേ. കിട്ടാവയ്യർ! സുഖമായി പോയ് വരൂ! സൂക്ഷിച്ചിരിക്കണേ, രാത്രി വണ്ടിക്കകത്തേ വാതിൽ ശരിക്കും തഴതിട്ടു കൊള്ളണം. രാജം! ശരീരം സൂക്ഷിക്കണേ!"

ദൊരസ്വാമി ആത്മാർത്ഥമായാണു് അതെല്ലാം പറഞ്ഞതു്. കഴിയുന്നതും വേഗം നാട്ടിൽവന്നു് നിങ്ങളെ കൂട്ടിക്കൊണ്ടുവരാം

എന്നു പറഞ്ഞതു് മനഃപൂർവ്വമായിത്തന്നെയായിരുന്നു. പക്ഷേ 'അന്യഥാ ചിന്തിതം കാര്യം ദൈവമന്യത്ര ചിന്തയേത്" എന്നുണ്ടല്ലോ.

## 6

ദേവപട്ടണത്തിലെ തേരോട്ടുന്ന മാടവീഥിയിൽ രണ്ടു മാളികകൾ അന്യോന്യം നോക്കി ഉയർന്നു നില്ക്കുന്നു. രണ്ടു വീടുകളിലും കയറുന്നിടത്തു് ഇരുമ്പുകമ്പികൾ കൊണ്ടു് പടിക്കെട്ടു് ഉണ്ടാക്കിയിട്ടുണ്ടു്. ഇരുവീടുകളിലും ഓരോ ബോർഡു് തൂങ്ങുന്നതു കാണാം. ഒന്നിൽ 'ആർ. ആത്മനാഥയ്യർ (അഡ്വക്കേററു്) ബി. എ. ബി. എൽ. എന്നും', മറേറതിൽ 'എൻ. ദാമോദരൻപിള്ള ബി. എ. ബി. എൽ. എന്നും' എഴുതിയിരിക്കുന്നു.

ആത്മനാഥയ്യരും ദാമോദരൻപിള്ളയും വളരെക്കാലമായി സുഹൃത്തുക്കളാണു്. ദേവപട്ടണത്തിലെ വലിയ വക്കീലന്മാരും. ഇരുവരും വലിയ ഗൃഹസ്ഥരാണു്. ധാരാളം സമ്പാദ്യങ്ങളുമുണ്ടു്. എങ്കിലും വലിയ വീടുകൾ കെട്ടിയതുകൊണ്ടു് ഇപ്പോൾ കുറച്ചു കടത്തിലായിരുന്നു.

ദാമോദരൻപിള്ളയുടെ വീടിൻെറ മൂന്നാമത്തെ നിലയിൽ ഒരു ദിവസം രാത്രിയുടെ പ്രാരംഭയാമത്തിൽ മൂന്നു യുവാക്കന്മാർ സോല്ലാസം സംഭാഷണം ചെയ്തുകൊണ്ടിരുന്നു. അവരിൽ ഒരാൾ പിള്ളയുടെ മൂത്തമകനായ അമരനാഥനാണു്. മറേറ ആൾ ആത്മനാഥയ്യരുടെ സീമന്ത പുത്രനായ പട്ടാഭിരാമനും. മൂന്നാമത്തെ ചെറുപ്പക്കാരൻ നമ്മുടെ രാജംപേട്ട കിട്ടാവയ്യരുടെ മകൻ സൂര്യനാരായണനായിരുന്നു.

അമരനാഥനും പട്ടാഭിരാമനും ബി. ഏ. പരീക്ഷയ്ക്കു പഠിച്ചുകൊണ്ടിരിക്കുകയാണു്. ഇരുവരുടേയും വയസ്സു് ഇരുപതു്

സൂര്യനാരായണനു് അവരിൽ നിന്നും രണ്ടു വയസ്സു് താഴെയാണു്. എസ്സ്. എസ്സ്. എൽ. സി. പരീക്ഷയ്ക്കാണു് അവൻ പഠിക്കുന്നതു്. കുറച്ചു പ്രായമായതിനു ശേഷമാണു് കിട്ടാവയ്യർ സൂര്യനാരായണനെ സ്കൂളിൽ ചേർത്തതു്.

ആത്മനാഥയ്യർ കിട്ടാവയ്യരുടെ വക്കീലാണു്; വളരെക്കാലമായി സ്നേഹബന്ധത്തിൽ കഴിയുന്നവരുമാണു്. കാര്യമായി സൂക്ഷിക്കണമെന്നു പറഞ്ഞാണു് മകനെ കിട്ടാവയ്യർ ആത്മനാ

ഥയ്യരെ ഏല്പിച്ചിരിക്കുന്നതു്. സൂര്യനാരായണൻ ഹോട്ടലിൽ നിന്നാണു് ഊണു കഴിക്കുന്നതു്. പഠിക്കാനുള്ള സൗകര്യം പ്രമാണിച്ചു് താമസം ആത്മനാഥയ്യരുടെ വീട്ടിലാണു്.

"അമർനാഥ്, നമ്മുടെ സൂര്യൻ നാളെ നാട്ടിലേക്കു്പോവുകയാണു്. അറിഞ്ഞോ?" പട്ടാഭി ചോദിച്ചു.

"അങ്ങനെയോ? ഇപ്പോഴം നാട്ടിലെന്താ വിശേഷം? പരീക്ഷ അടുത്തു വരുന്നല്ലോ" അമർനാഥ് പറഞ്ഞു.

"മദ്രാസിൽ നിന്നു് ആരോ പെണ്ണു കാണാൻ വരുന്നുണ്ടു്. അതു സംബന്ധിച്ചു് ഞാനുംകൂടി ചെല്ലണമെന്നു് അഛൻ നിർബ്ബന്ധിക്കുന്നു" സൂര്യൻ പറഞ്ഞു.

"ആരെങ്കിലും പെണ്ണു കാണാൻ വരുന്നതിനു നിനക്കെന്താടാ? നീ പെണ്ണാണോ? അല്ലെങ്കിൽ നീയാരു്?" ചോദിച്ചതു് അമരനാഥനാണു്.

"എന്തായിങ്ങനെ ചോദിക്കുന്നതു്? ഇവന്റെ അനിയത്തിക്കു് കല്യാണനിശ്ചയമാവുമ്പോഴം ഇവൻ അവിടെ ഇരിക്കണ്ടേ" എന്നിങ്ങനെ പട്ടാഭിരാമൻ പറഞ്ഞു.

"ആരു്! സൂര്യന്റെ അനിയത്തി ലളിതയ്ക്കാണോ കല്യാണം? അവളെ കാണാനാണോ മദ്രാസുകാരൻ വരുന്നതു്? കേമമായല്ലോ! ഇതെന്താ പട്ടാഭിരാമാ, സൂര്യന്റെ അനിയത്തിയെ നീയാണു് കല്യാണം കഴിക്കാൻ പോവുന്നതെന്നല്ലോ ഞാൻ വിചാരിച്ചുകൊണ്ടിരുന്നതു്........"

"ഛീ! ഛീ! എന്താ ഇങ്ങനെ വാ അലയ്ക്കുന്നതു്? അതും സൂര്യനെ അടുത്തിരുത്തി?"

"വായലയ്ക്കുന്നോടാ, വായലയ്ക്കുകയാണോ? നേരുപറഞ്ഞാൽ വായലയ്ക്കലാവുമോ? സൂര്യനോടുതന്നെ ഞാൻ ചോദിക്കുന്നു. ഞാനെന്തിനു പേടിക്കുന്നു! എന്തെടാ സൂര്യാ? നമ്മുടെ പട്ടാഭിരാമൻ നേരം വെളുത്താൽ മുതൽ ലളിതയെ ധ്യാനിച്ചു് ഉരുകിക്കൊണ്ടിരിക്കും!—അങ്ങനെയിരിക്കേ ലളിതയെ കാണാൻ മദ്രാസിൽ നിന്നു് ഒരുവൻ വരുന്നതെന്തിനു്?" അമർനാഥ് ചോദിച്ചു.

"അതെല്ലാം എനിക്കെന്തറിയാം, സാർ! എന്നോടു ചോദിച്ചുകൊണ്ടാണോ ഏല്പാടു ചെയ്യുന്നതു്? ഒരു പക്ഷേ പട്ടാഭിയുടെ ജാതകം പൊരുത്തപ്പെട്ടില്ലായിരിക്കും" എന്നിങ്ങനെ സൂര്യൻ പറഞ്ഞു.

"എനിക്കു് ഇത്രമാത്രമറിയാം; എന്റെ ജാതകം ചോദിച്ചില്ല; നോക്കിയുമില്ല. കല്യാണക്കാര്യത്തിൽ എന്റെ ദ്രവ്യ

മായ വിശ്വാസം നിനക്കറിയില്ലേ? ബി. ഏ. പാസ്സായി, മാസം ഇരുന്നൂറു രൂപാ സ്വന്തമായി വീട്ടിലേക്കു് സമ്പാദിച്ചു കൊടുക്കാനുള്ള നിലവന്നതിനു ശേഷമേ കല്യാണക്കാര്യം ഞാൻ ആലോചിക്കു എന്നു് എത്രയോ തവണ നിന്നോടു പറഞ്ഞിട്ടുണ്ടു്.''

''എടാ! ഈ കഥയെല്ലാം നീ ആരോടാടാ പറയുന്നതു്? കഴിഞ്ഞ കൊല്ലം കിട്ടാവയ്യരും അദ്ദേഹത്തിൻെറ മകളും കൂടി നിൻെറ വീട്ടിൽ വന്നു് ഒരാഴ്ച താമസിച്ചപ്പോഴം നീ എന്തു പാടുപെട്ടെന്നു് എനിക്കറിഞ്ഞുകൂടേ? വീട്ടിൽ നിന്നു പുറത്തേയ്ക്കും, പുറത്തുനിന്നു് അകത്തേയ്ക്കും, പെററ പൂച്ചയെപ്പോലെ എത്ര തവണ നീ അങ്ങോട്ടും ഇങ്ങോട്ടും സഞ്ചരിച്ചു? അതെല്ലാം ഞാൻ മറന്നെന്നു നീ വിചാരിക്കുന്നുവോ? നിൻെറ ഹൃദയം എത്ര ഇളകിയിരുന്നെന്നു് എനിക്കറിയില്ലേ? സൂര്യാ, നീ തെററിദ്ധരിക്കില്ലെങ്കിൽ ഞാനൊരു കാര്യം പറയാം: എന്തായാലും നിൻെറ അച്ഛൻ ചെയ്തതു നന്നായില്ല. നമ്മുടെ പട്ടാഭിരാമൻ ഉള്ളപ്പോഴം നിൻെറ അച്ഛൻ വേറേ വരനെ തേടിയതു് എന്തിനാണു്? ഇവനെന്താ ഒരു കുറവു്?''

ഇത്രയും നേരം മങ്ങിയ മുഖത്തോടെ എല്ലാം കേട്ടുകൊണ്ടിരുന്ന സൂര്യൻ ഇങ്ങനെ പറഞ്ഞു. ''ഞാനും നേരു പറയട്ടേ! എനിക്കും അച്ഛൻെറ ഈ ഏർപ്പാടു് അത്ര പിടിച്ചില്ല. ലളിതയെ പട്ടാഭിരാമനു കൊടുക്കണമെന്നുതന്നെയായിരുന്നു എൻെറയും ആഗ്രഹം. ലളിതയ്ക്കും അതു സന്തോഷമായിരിക്കും. ഒരു പരിചയവുമില്ലാത്ത ഒരു മനുഷ്യനെക്കൊണ്ടു് ലളിതയുടെ കഴുത്തിൽ കയറിടാൻ ശ്രമിക്കുന്നതു് എന്തിനാവോ അറിയില്ല. സത്യം പറഞ്ഞാൽ എനിക്കും അതത്ര പിടിച്ചില്ല.''

''ഞാനിവിടെ ഒരുവൻ ഇരിപ്പുണ്ടല്ലോ, എൻെറ മനസ്സറിയാതെകണ്ടു് നിങ്ങൾ രണ്ടുപേരും വർത്തമാനം പറയുകയാണോ? ലളിതയെ സംബന്ധിച്ചു് എനിക്കങ്ങനെ ഒരു വിചാരം ഇല്ലേ ഇല്ല. പക്ഷേ ഒന്നു പറയാം; ഒരു പരിചയവുമില്ലാത്ത ഒരു മനുഷ്യൻ—പെണ്ണിനെ അവൻെറ മുന്നിൽ കൊണ്ടുനിർത്തുന്നു—പെണ്ണിനു് സാമുദ്രിക ലക്ഷണമെല്ലാം തികഞ്ഞിട്ടുണ്ടോ എന്നവൻ നോക്കുന്നു—പിന്നീടവൻ പെണ്ണിനെ പിടിക്കുന്നില്ലെന്നു പറയുന്നു—ഇതെല്ലാം വളരെ പിശകായ കാര്യങ്ങളാണു്. ഇതേ മാതിരി വേണം വേണ്ടാ എന്നെല്ലാം പറയാനുള്ള അധികാരം പെണ്ണിനുമുണ്ടെങ്കിൽ സാരമില്ല. എന്നാൽ പെണ്ണിൻെറ നിലയെന്താണു്? ചെറുക്കൻെറ

മുഖത്തു നോക്കാൻ ധൈര്യം കാണില്ല........'' പട്ടാഭിരാമൻ പറഞ്ഞു.

''അതെന്താണപ്പാ അങ്ങനെ പറയുന്നതു്? പെണ്ണുകാണാൻ വരുന്നവനെ കണ്ടിട്ടു് പിടിക്കുന്നില്ല എന്നു് എത്രയോ പെണ്ണുങ്ങൾ പറഞ്ഞിട്ടുണ്ടു്. അങ്ങനെ പല കല്യാണവും നിന്നു പോയിട്ടുണ്ടു്.''

''അങ്ങനെയെല്ലാം കഥകളിൽ നടന്നു കാണും; യഥാർത്ഥ ജീവിതത്തിൽ കാണില്ല.''

''ഇതുവരെ നടന്നിട്ടുണ്ടോ ഇല്ലയോ, ഇപ്പോ അങ്ങനെ ചെയ്താലെന്താണു് എന്നാണു ഞാൻ ചോദിക്കുന്നതു്. സൂര്യാ! ഞാൻ പറയുന്നതു കേൾക്കു് നീ നിന്റെ അനിയത്തിയോടു പറ വന്നു കാണുന്നവനെ എനിക്കിഷ്ടമില്ലെന്നു് ധൈര്യമായിട്ടു പറഞ്ഞയയ്ക്കാൻ.'' ഇങ്ങനെ അമരനാഥൻ പറഞ്ഞു.

''അങ്ങനെയൊന്നും ചെയ്യരുതു് സൂര്യാ'' പട്ടാഭിരാമൻ എതിർത്തു.

''അതു പോകട്ടെ, സൂര്യാ നീ എന്തു പറയുന്നു?'' അമരനാഥൻ ചോദിച്ചു.

''നിങ്ങൾ പറയുന്നതിനോടു ഞാൻ യോജിക്കുന്നു.''

''കേട്ടോ പട്ടാഭി! മെജോറിററി അഭിപ്രായം നിനക്കെതിരാണു്! എന്തു ചെയ്യാം!'' അമർനാഥ് പറഞ്ഞു.

''ലോകത്തിൽ മെജോറിററിയും വിഡ്ഢികളാണെന്നു് സ്വാമി വിവേകാനന്ദൻ പറഞ്ഞിട്ടുള്ളതു് അറിയില്ലേ?'' പട്ടാഭിരാമൻ തട്ടിവിട്ടു.

''അപ്പനേ, പട്ടാഭി! ഭൂരിപക്ഷം വിഡ്ഢികളാണെന്നു് സ്വാമി വിവേകാനന്ദനു പറയാം. നിനക്കും എനിക്കും അതു പറഞ്ഞുകൂടാ. ഇനിയുള്ള കാലത്തു് ഭൂരിപക്ഷമാണു് മാതാവും പിതാവും ഗുരുവും ദൈവവുമെല്ലാം. ഭൂരിപക്ഷത്തെ ധിക്കരിക്കുന്നവർക്കു് ലോകത്തിൽ പുരോഗതി ഉണ്ടാവില്ല. ഭൂരിപക്ഷം ജനങ്ങളുടെ ഇഷ്ടത്തിനനുസരിച്ചു നടക്കാൻ കഴിയാതെ വന്നാൽ അവരെ വഞ്ചിച്ചെങ്കിലും നാം തപ്പിപ്പിഴയ്ക്കണം!'' എന്നിങ്ങനെ അമർനാഥ് പ്രസംഗിച്ചു.

സീത ബോംബെയിൽനിന്നു വന്ന ശേഷം ഒരാഴ്ച രാജംപേട്ടയിൽ താമസിച്ചു. അതിനുശേഷം അമ്മയും മകളുംകൂടി സഹോദരിയായ അഭയാംബാളിന്റെ ഗ്രാമത്തിൽപോയി. അവർ രാജംപേട്ടയിൽ മടങ്ങിവന്ന അന്നുതന്നെ സൂര്യനാരായണനും ദേവ

പട്ടണത്തിൽ നിന്നു് മടങ്ങി വന്നിരുന്നു. വഴിക്കുവച്ചു് ഇരു കൂട്ടരും തമ്മിൽ കണ്ടുമുട്ടി. അന്നത്തെ സംസാരത്തെ തുടന്നു് ബോംബെയിൽ നിന്നു വന്ന സീതയോടും അവളുടെ അമ്മയോടും അയാൾ കൂടുതൽ അടുത്തു.

രാജംപേട്ടയിൽ താമസിച്ച ഒരാഴ്ചക്കാലത്തു് ലളിതയും സീതയും വിശ്രമവേളകളിൽ കുളക്കര ബംഗ്ലാവിൽ പോവുക പതിവായിരുന്നു. മററുള്ളവരുടെ ശല്ല്യമില്ലാതെ, അവിടെയിരുന്നു വത്തമാനം പറയുകയായിരുന്നു ലക്ഷ്യം. പകലെല്ലാം പറഞ്ഞാലും വത്തമാനം തീരില്ല. സൂര്യൻ അസ്തമിച്ചാൽക്കൂടെ വീട്ടിലേക്കു വരില്ല. ബംഗ്ലാവിനു് എതിരേയുള്ള കുളത്തിൻെറ പടിയിലിരുന്നു് അവർ സംഭാഷണം തുടരും. ആ കൊച്ചു പെൺകുട്ടികൾ അങ്ങനെ നിത്താതെ തങ്ങളുടെ അന്തരംഗ രഹസ്യങ്ങൾ കൈമാറുന്നതു് ആയിരമായിരം നക്ഷത്രക്കണ്ണുകൾകൊണ്ടു് ഉററുനോക്കിക്കൊണ്ടു് വാനമഹാദേവി മുകളിൽ ഇരിക്കും.

ഇന്നു ലളിതയും സീതയും കുളക്കര ബംഗ്ലാവിൽ ചെന്നു് ഒററയ്ക്കിരുന്ന സമയത്തു് അവരുടെ സംഭാഷണം പതിവുപോലെ സരസമായി പരിണമിച്ചില്ല. രണ്ടുപേരുടെ മനസ്സിലും ഏതോ ഒരു തടസ്സം ഉണ്ടായിരുന്നതിനാൽ അതു സംഭാഷണത്തിലും ഇടയ്ക്കുവീണു.

"ലളിതേ! ഇന്നു നമ്മൾ ഇവിടെ വന്നതു് അത്ര ശരിയല്ല. ഇതിനകം അമ്മായി നമ്മളെ അന്വേഷിച്ചു തുടങ്ങിയിരിക്കും. ഞാനാണു് നിന്നെ ഇവിടെ പിടിച്ചുകൊണ്ടു വന്നിരിക്കുന്നതെന്നു് എന്നെ ചീത്ത പറയാനും മതി." സീതയാണു് സംഭാഷണം ആരംഭിച്ചതു്.

"നിന്നെ എന്തിനു ചീത്ത പറയണം? വേണമെങ്കിൽ അമ്മ എന്നെ പറയട്ടേ. അതിനു ഞാൻ മറുപടി കൊടുത്തുകൊള്ളാം." ലളിത പറഞ്ഞു.

"ഊണു കഴിഞ്ഞ ഉടനെ നിൻെറ തലമുടി ചീകി പിന്നിക്കെട്ടണമെന്നു് അമ്മായി പറഞ്ഞുകൊണ്ടിരുന്നു. താഴംപൂ ചേത്തു പിന്നണമെങ്കിൽ ഒരു മണിക്കൂർ സമയം വേണ്ടേ? അവരാണെങ്കിൽ വൈകുന്നേരം അഞ്ചുമണിക്കു് വരികയും ചെയ്യും. നമ്മളിങ്ങനെ ഇവിടെയിരുന്നാൽ എങ്ങനെ?" സീത ചോദിച്ചു.

"അതെങ്ങനെയെങ്കിലും ആകട്ടേ. ഈ ഏപ്പാടേ എനിക്കു തീരെ പിടിച്ചിട്ടില്ല. എന്നേക്കാൾ ഒരു വയസ്സിനു മൂത്തതു്

നീയല്ലേ, നിന്റെ കല്ല്യാണക്കാര്യം തീർച്ചപ്പെടുത്തിയിട്ട വേണ്ടേ എന്റേത്തു് ആലോചിക്കാൻ. അച്ഛനും കൂടി ഇങ്ങനെ ചെയ്യുന്നല്ലോ എന്നോർത്തു ഞാൻ അത്ഭുതപ്പെടുന്നു. എനിക്ക കല്ല്യാണത്തിനു് എന്താ ഇത്ര തിടുക്കം. ഇന്നു നീ നോക്കിക്കോ. ഈ തിടുക്കവും ആർഭാടവും എന്തിനാണെന്നു് എനിക്കുറിഞ്ഞു കൂടാ. ഇതിനെപ്പററി എന്തെങ്കിലും പറയാമെന്നു വെച്ചാൽ അമ്മ ബഹളം കൂട്ടുമെന്നു് എനിക്ക ഭയമുണ്ടു്...........''

''ആക്കെന്താണു ഭയം? ഞാനൊരുവൻ ഇവിടെ ഉള്ളപ്പോാം ആരുമൊന്നും ഭയപ്പെടേണ്ട.'' ഇത്രയും പറഞ്ഞുകൊണ്ടു് സൂര്യൻ പെട്ടെന്നു് ബംഗ്ലാവിലേക്കു് കയറി.

''ഇനി കുറച്ചു സുഖിക്കണം; നാഗരികജീവിതം നയിക്കണം'' ഈ വിചാരത്തോടെയാണു് കിട്ടാവയ്യർ ഏതാനും വർഷം മുമ്പു് ഗ്രാമതടാകത്തിനടുത്തുള്ള സ്വന്തം നിലത്തിലെ കളത്തിൽ ഒരു ചാവടികെട്ടിയതു്. ഈ വർഷം ലളിതയുടെ കല്ല്യാണമുണ്ടാക മെന്നു കരുതിയാണു് അതു് പുതുക്കി പണിതതു്.

പെട്ടെന്നു് ബംഗ്ലാവിലേക്കു് നുഴഞ്ഞുകയറിയ സൂര്യനാരായ ണനെ നോക്കി ലളിത അല്പം കോപത്തോടെ ഇങ്ങനെ പറഞ്ഞു. ''ഇവിടെയും വന്നോ? ഇവിടെ ആരും ഭയപ്പെടു ന്നില്ല. വീരാതിവീരനായ സൂര്യന്റെ സഹായവും വേണ്ട. സ്ത്രീകാം സംസാരിക്കുന്നിടത്തു് ഈ ആൺ പിള്ളേർക്കു് എന്താണു കാര്യം? പറഞ്ഞാലും കോംക്കില്ല അല്ലേ?''

''കാര്യമില്ലാതെയല്ല ഞാൻ വന്നതു് ലളിതേ! അത്ത സീതയെ അന്വേഷിച്ചു. ഇവിടെയുണ്ടെങ്കിൽ അയയ്ക്കാനും പറഞ്ഞു. അതുകൊണ്ടാണു് വന്നതു്. ബോംബെയിൽ നിന്നു് അത്തിൻപേരുടെ ഒരെഴുത്തു വന്നിട്ടുണ്ടു്. സീതയുടെ പേരിൽ വന്ന എഴുത്തു് അവാം തന്നെ വന്നു പൊട്ടിക്കട്ടേ എന്നാണു് അത്ത പറയുന്നതു്. സംസ്കാരമുള്ളവരും അല്ലാത്തവരും തമ്മി ലുള്ള വ്യത്യാസം അതാണു്. നമ്മുടെ നാട്ടിലാണെങ്കിൽ വല്ല വക്കും വന്ന എഴുത്തു് പൊട്ടിച്ചുവായിച്ചിട്ടേ പിന്നെ കാര്യ മുള്ളു.''

''അത്ത വിളിച്ചുവെന്നു് നേരത്തെ അങ്ങോട്ടു് എഴുന്നള്ളിക്കാ മായിരുന്നില്ലേ. ഇത്രയെല്ലാം ചുററിവളച്ചു പറയണോ? വാ സീതേ, നമുക്ക പോകാം.'' ലളിത പറഞ്ഞു.

''നീ എന്തിനാണിപ്പോാം പോകുന്നതു്. സീത പോകട്ടേ. വേഗം വരുമല്ലോ. അതുവരെ നമുക്കു് കുറച്ചു സംസാരിക്കാം.'' എന്നിങ്ങനെ സൂര്യനാരായണൻ പറഞ്ഞു.

"അതേ ലളിതേ. നീ ഇവിടെ ഇരിക്കു്. ഞാൻ പോയി അഞ്ചു മിനിട്ടിനകം തിരിച്ചുവരാം."

ലളിതയോടു അവളുടെ കല്യാണക്കാര്യത്തെക്കുറിച്ചു ചിലതു പറയണമെന്നു തീരുമാനിച്ചുകൊണ്ടാണു് സൂര്യനാരായണൻ വന്നതു്. പിന്നീടായാൽ സൗകര്യം കിട്ടില്ല എന്നറിയാം. അയാൾ പറഞ്ഞു: "നിന്നോടു് ഒരു കാര്യം ചോദിക്കാനാണു് ഞാൻ പ്രധാനമായി വന്നതു്. അതിപ്പോ പറഞ്ഞാലേ പററൂ.. പിന്നെ അതിനു സന്ദർഭം കിട്ടിയില്ലെന്നു വരും."

"എന്താന്നുവെച്ചാ വേഗം അതങ്ങു പറഞ്ഞേക്കൂ്. അതിനെന്തിനാ ഈ മുട്ടമന്ത്രമെല്ലാം."

മുട്ടമന്ത്രമൊന്നുമല്ല ലളിതേ. നിന്റെ നന്മയ്ക്കു് ഒരു കാര്യം ഞാൻ പറയാൻ പോകുന്നു. വൈകുന്നേരം ആരോ നിന്നെ കാണാൻ വരുന്നുണ്ടല്ലോ. മണവാളനായി വരാൻ പോകുന്ന ചെറുക്കനെ നിനക്കിഷ്ടപ്പെട്ടാലും, ഇഷ്ടപ്പെട്ടില്ലെങ്കിലും നീ ധൈര്യമായി പറയണം. അച്ഛനും അമ്മയും പറഞ്ഞുവെന്നു കരുതി, അല്ലെങ്കിൽ നാണം കൊണ്ടോ മൗനം ദീക്ഷിക്കരുതു്. മനസ്സിലായോ? കല്യാണമെന്നതു് ഒരു സാധാരണ കാര്യമല്ല. ഏതെങ്കിലും ഒരു സാധനം നിനക്കിഷ്ടപ്പെട്ടില്ലെങ്കിൽ അതു് എറിഞ്ഞുകളഞ്ഞു് വേറേ മേടിക്കാം. കല്യാണക്കാര്യം അങ്ങനെയൊന്നുമല്ല. ഒരു പ്രാവശ്യം നടന്നാൽ നടന്നതു തന്നെ. പിന്നെ അതു മാററാനൊക്കില്ല."

"ശരി, ഏട്ടാ! ഞാനും അങ്ങനെ തന്നെ മനസ്സിൽ ഉറപ്പിച്ചു വെച്ചിരിക്കുകയാണു്. ഒരു പക്ഷേ എനിക്കു് ഇഷ്ടപ്പെട്ടില്ലെങ്കിൽ ഏട്ടനും എന്റെ ഭാഗം വാദിക്കുമല്ലോ."

"തീർച്ചയായും. അതിനെപ്പററി നീ ഒട്ടും സംശയിക്കേണ്ട." സൂര്യനാരായണൻ ആശ്വസിപ്പിച്ചു.

ഇതിനിടയ്ക്കു് ചുണ്ടപ്പയ്യൻ കുളത്തിൻ കരയിലേക്കു് ഓടി വന്നു. "എടീ ലല്ലൂ, അമ്മ നിന്നെ കൂട്ടിക്കൊണ്ടു വരാൻ പറഞ്ഞിരിക്കുന്നു. നിന്റെ തലമുടി ചീകി അലങ്കരിക്കാൻ സമയമായിരിക്കുന്നുവെന്നു്. മണി മൂന്നായി, ഇനിയും നീ ഇവിടെ ഇരിക്കുകയാണോ? ഏട്ടനോടു് രഹസ്യം പറയാൻ ഇതാണോ സമയം." അവൻ വളരെ ഉച്ചത്തിലാണു് സംസാരിച്ചതു്.

"ഈ ചെറുക്കൻ വല്ലാതെ അധികാരം എടുക്കുന്നതു കണ്ടോ....! ചുണ്ടു! സീത അത്തങ്കാൾ അവിടെയിരിക്കുകയാണോ? ഇങ്ങോട്ടുവരാൻ പറഞ്ഞില്ലേ?" ഇങ്ങനെ ലളിത ചോദിച്ചു. "സീത അത്തങ്കാളാണു് നിന്നോടു് ഉടനെ വരാൻ പറഞ്ഞതു്.

ഇങ്ങോട്ടു് അവരു വരില്ലാത്രേ. എന്താണെന്നറിയില്ലേ? മിസ്റ്റർ കെ. സൂര്യനാരായണ അയ്യരവർകരു ഇവിടെ ജയഭേരി അടിച്ചിരിക്കുന്നതുകൊണ്ടാണു്!'' എന്നിങ്ങനെ ചുണ്ട പറഞ്ഞിട്ടു് സൂര്യൻ തന്നെ അടിക്കാൻ വന്നാൽ അവൻെറ കയ്യെത്താത്ത തരത്തിൽ ഓടിപ്പോവാൻ തയ്യാറായി നിന്നു.

# 7

സരസ്വതി അമ്മാളും സീതയും, ലളിതയോടു വീട്ടിലേക്കു വരാൻ പറഞ്ഞതു ശരിയാണു്. അവരു വന്ന ഉടനെ കേശാലങ്കാരം ആരംഭിച്ചു. ആ സമയത്തു് സീത വളരെ ഉത്സാഹവതിയായി കാണപ്പെട്ടു. സീത കാണിച്ച തീവ്രോത്സാഹം കണ്ടു് സരസ്വതി അമ്മാളുടെ കഠിന ഹൃദയംപോലും ചഞ്ചലമായി.

''അടുത്തുതന്നെ സീതയ്ക്കും ഒരു വരനെ കണ്ടുപിടിച്ചു് കല്ല്യാണനിശ്ചയം ചെയ്തിരുന്നെങ്കിൽ! ഒരേ മുഹൂർത്തത്തിൽ രണ്ടു കല്ല്യാണവും നടത്തിയാൽ നന്നായിരുന്നു. പക്ഷേ ശാസ്ത്രപ്രകാരം അങ്ങനെ ചെയ്യാമോ എന്തോ? ആവാമെങ്കിൽ വളരെ നല്ലതു്. ഒരു ചെലവിൽ മറേറ ചെലവും ഒതുങ്ങിക്കിട്ടും. ഏതായാലും അതിനുവേണ്ടി മുഹൂർത്തം നീട്ടി വെയ്ക്കാൻ പാടില്ല. ചിത്രാമാസത്തിൽ കല്ല്യാണം നടത്തിയാൽ എല്ലാ കാര്യങ്ങരുക്കും സൗകര്യമായിരുന്നു.'' മററുള്ളവരുടെ കാതിലും വീഴത്തക്കവിധം സരസ്വതി അമ്മാരു ഇങ്ങനെ ഉറക്കെ ആത്മഗതം ചെയ്തു.

ലളിതയുടെ അലങ്കാരത്തിൻെറ അവസാനചടങ്ങുകരു നടന്നുകൊണ്ടിരിക്കുകയാണു്. സീതയുടെ പരിഭ്രമത്തെപ്പററി പറയാനില്ല. ലളിതയുടെ ഒരു കൈയിലെ വള ഊരി മറേറ കയ്യിൽ ഇട്ടു നോക്കും; ഒരു വിരലിലെ മോതിരം ഊരി മറെറാരു വിരലിൽ ഇടും; തലയിൽ വെച്ച പൂവു് മാററി മാററി വെച്ചു നോക്കും; ചീപ്പുകൊണ്ടു് നെററിക്കരികിലെ അളകങ്ങരു ഒന്നുകൂടി വകഞ്ഞു് ശരിപ്പെടുത്തും. നെററിയിലെ പൊട്ടു് ഒരു പത്തു തവണ മായ്ച്ചു തൊടീച്ചു!

സൂര്യനെ കണ്ട ഉടനെ സരസ്വതി അമ്മാരു കോപാക്രാന്തയായി. ''എന്തെടാ! ഇത്രയും നേരം നീ എവിടെ പോയി

രുന്നു? അത്തയോടു രഹസ്യം പറയാൻ ഇതാണോ നേരം. അവർ പറഞ്ഞ സമയത്തിനു് അരമണിക്കൂർ മുമ്പേ വന്നല്ലോ. ടിഫിൻ കൊണ്ടുകൊടുക്കാൻ നോക്കിയപ്പോഴും ആളെ കാണുന്നില്ല. ചീമാച്ച അമ്മാവൻ സമയം പോയെന്നു പറഞ്ഞു് ബഹളം കൂട്ടുന്നു. ഒടുവിൽ വേലക്കാരുടെ അടുത്തു കൊടുത്തു് ചുണ്ടുവിനോടു പോകാൻ പറഞ്ഞിരിക്കുകയാണു്. ഇപ്പോഴും പോയിട്ടേ ഉള്ളൂ. നീ ഒന്നു ചെല്ലു്. മണവാളനു് നീ തന്നെ കാഫിയും ടിഫിനും കൊടുക്കു്. റവ കൊണ്ടു് കേസരി ഉണ്ടാക്കി കൊടുത്തയച്ചിട്ടുണ്ടു്. അതൊക്കെ വിളമ്പാൻ മറന്നെന്നു വരും. നീ പോയി ശ്രദ്ധിക്കു്! പോ! വേഗം പോ!''

''എനിക്കു പോകാൻ കഴിയില്ല. എത്ര പേരു പോകണം. ഇതിനകം ഇത്രമാത്രം ബഹളം കൂട്ടുന്നതു് എന്തിനാണെന്നു മനസ്സിലാകുന്നില്ലല്ലോ?''

''കേട്ടില്ലേ ഈ ചെറുക്കന്റെ സാമർത്ഥ്യം. തന്തയെപ്പോലെ തന്നെ മകനും! ഇവരെയെല്ലാം വെച്ചുകൊണ്ടു് എങ്ങനെയാണു്, നാളെ ഒരിക്കൽ ഈ കല്ല്യാണം നടത്താൻ പോകുന്നതു്? എനിക്കൊന്നുമറിയില്ല!''

ഉടനെ സീത ഇടയ്ക്കുകയറി പറഞ്ഞു. ''സൂര്യാ! അമ്മ പറയുന്നതുപോലെ ചെയ്താലെന്താ. മണവാളച്ചെറുക്കന്റെ കാര്യം പിന്നെ ആരാ ശ്രദ്ധിക്കേണ്ടതു്?''

''എല്ലാരും കൂടി ചേർന്നു് മണവാളനാണെന്നു് അങ്ങു് തീർച്ചപ്പെടുത്തിക്കഴിഞ്ഞല്ലോ. ആ മഹാൻ വന്നു് ലളിതയെ കണ്ടിട്ടു പോലുമില്ല!'' സൂര്യൻ പറഞ്ഞു.

''അതുതന്നെയാ ഞാനും പറയുന്നതു്.'' അപ്പറഞ്ഞതു് ലളിതയാണു്.

''നീയൊന്നു മിണ്ടാതിരിക്കു് ലളിതേ.'' സരസ്വതി അമ്മാൾ ശാസിച്ചു.

''അമ്മാഞ്ചി! ഇങ്ങനെ വാശിപിടിക്കുകയാണെങ്കിൽ വന്നവർക്കെല്ലാം ഞാൻ പോയി ടിഫിൻ കൊടുത്തിട്ടുവരാം. ആരാ പോവേണ്ടതു്? ഞാനോ, അമ്മാഞ്ചിയോ? ഞാൻ പോകട്ടേ? ആൺകുട്ടിയാണെങ്കിൽ അന്തസ്സിനു് ഒന്നു പോ! 'സാർ! വരു വരു!' എന്നു കൈപിടിച്ചു കുലുക്കി സ്വീകരിക്കുക—അതല്ലാതെ ഇവിടെ എന്തു ചെയ്യാനാണു്?'' സീത സധൈര്യം പറഞ്ഞു.

''അങ്ങനെ പറ സീതേ! ഈ വീട്ടിൽ നീ ഒരുത്തി മാത്രമേ തന്റേടക്കാരിയായുള്ളൂ. നീ ഇല്ലായിരുന്നെങ്കിൽ ഇവളുടെ

തലമുടി ചീകിക്കെട്ടുന്നതിനകം, എന്നെ എല്ലാവരുംകൂടി എത്ര പാട്ടപെടുത്തുമായിരുന്നു. അറിയാമോ? നിനക്കൊരു നല്ല ചെറുക്കനെ കണ്ടുപിടിച്ച് നിൻെറ കല്ല്യാണം തീരുമാനിച്ചാലേ എൻെറ മനസ്സിനൊരു സമാധാനം കിട്ടു.''

''എല്ലാവരും ഇന്നു പുതുതായി വന്നവർക്കുവേണ്ടി എന്തു ബഹളമാണു കൂട്ടുന്നതു്. അതേ സമയം വീട്ടിലുള്ള ആളെപ്പററി വല്ലവരും ശ്രദ്ധിക്കുന്നുണ്ടോ? എനിക്കുമുണ്ടു വിശപ്പ്. എന്നെ ആരെങ്കിലും ടിഫിൻ കഴിയ്ക്കുന്നു പറഞ്ഞു നിർബ്ബന്ധിക്കുന്നുണ്ടോ? ഈ ലോകമേ ഇങ്ങനെയാണു്, മഹാമോശം!'' ഇങ്ങനെ പറഞ്ഞുകൊണ്ടു് സൂര്യൻ പുറത്തേയ്ക്കു പോയി.

സൂര്യൻ, ചീമാച്ചു അയ്യരുടെ വീട്ടിൽ ചെന്നപ്പോഠം മദ്രാസിൽനിന്നു വന്നവർ അവിടെ ലഘുഭക്ഷണം കഴിച്ചുകൊണ്ടിരിക്കുകയായിരുന്നു. മണവാളപ്പയ്യനും, അഛനും, അമ്മയും, സുബ്ബയ്യരും ഇങ്ങനെ നാലുപേരാണു് വന്നിരിക്കുന്നതെന്നു് സൂര്യനു മനസ്സിലായി. അവരോടൊപ്പമിരുന്നു്, ചുണ്ടുവും ടിഫിൻ കഴിച്ചുകൊണ്ടിരുന്നു. ചീമാച്ചു അയ്യർ അവർക്കു വേണ്ടുന്ന ഉപചാരവും ചെയ്തു നില്ക്കുന്നു.

സൂര്യൻ തിണ്ണയിൽ തൂണും പിടിച്ചുകൊണ്ടു് മൗനമായി നിന്നു. അവനെ ശ്രദ്ധിച്ച റിട്ടയേഡ് സബ്ജഡ്ജി അവർകഠം ഇങ്ങനെ ചോദിച്ചു. ''ഈ പയ്യൻ ഏതാണു്?''

''ഈ പയ്യനാണു് പെണ്ണിൻെറ ഏട്ടൻ സൂര്യനാരായണൻ. എസ്സ്. എസ്സ്. എൽ. സി. ക്കു പഠിക്കുകയാണ്.'' ചീമാച്ചു അയ്യർ പറഞ്ഞു.

സൗന്ദരരാഘവൻ എം. എ. തല പൊക്കി നോക്കി. ''എസ്സ്. എസ്സ്. എൽ. സി. ക്കുതന്നെ പഠിച്ചുകൊള്ളട്ടേ. അതിനു് ഇത്രമാത്രം കോപിച്ചു നില്ക്കണോ?''

സൗന്ദരരാഘവൻ പരിഹാസ്യമായി പറഞ്ഞതു് സൂര്യനാരായണനു് അത്ര രസിച്ചില്ല. ''എനിക്കു് എന്താണു കോപം? നിങ്ങളെല്ലാമാണു് വന്നപ്പോഴേ കോപവും കൊണ്ടുവന്നിരിക്കുന്നതെന്നു തോന്നുന്നു. അതുകൊണ്ടല്ലേ ഞാൻ വിളമ്പുന്നതൊന്നും വേണ്ടാ വേണ്ടാ എന്നു പറയുന്നതു്. കല്ല്യാണത്തിനു ശേഷമല്ലേ കോപതാപങ്ങഠം എല്ലാം വേണ്ടതു്. ഇപ്പോഠം എന്തിനാണു്?'' സൂര്യനാരായണൻ ചോദിച്ചു.

''ബലേ ഭേഷ്!'' പത്മലോചനശാസ്ത്രികഠം ഉത്ഘോഷിച്ചു. ''കാമാക്ഷീ, കേട്ടോ പയ്യൻെറ വർത്തമാനം. ഈ

കാവേരി വെള്ളത്തിന്ന് എന്തോ പശിമയുണ്ടെന്നു് ഞാൻ പറഞ്ഞതിൻെറ അർത്ഥം ഇപ്പോഠം നിനക്കു മനസ്സിലായോ?''

''ഇക്കാലത്തു് ആൺ പിള്ളേരെല്ലാം ഇങ്ങനെ ചുറുചുറുക്കുള്ള വരായിരിക്കും!'' കാമാക്ഷി അമ്മാഠം പറഞ്ഞു.

ലളിതയുടെ അലങ്കാരം ഏകദേശം ഒരു വിധം അവസാനിപ്പിച്ചു.

''സീതേ! ഇനി നീ പോയി മുഖം കഴുകി പൊട്ടുതൊടു്!''

''എനിയ്ക്കെന്താടീ ഇപ്പോഠം നടക്കാൻ പോവുന്നതു്? ഇതാ നോക്കു്! കാതിനടുക്കൽ ഈ ചുരുണ്ട മുടി ഇങ്ങനെ തൂങ്ങിക്കിടക്കുന്നതു് നന്നായിരിക്കും!'' എന്നിങ്ങനെ വീണ്ടും സീത ലളിതയ്ക്കു മോടികൂട്ടാൻ തുടങ്ങി.

''എല്ലാം ഇത്രയും മതി. നീ പോകുന്നുണ്ടോ ഇല്ലയോ? നീ വേഗം പോയി മുഖം കഴുകി പൊട്ടും തൊട്ടു്, നല്ലൊരു പുടവയുമുടുത്തു് വന്നില്ലെങ്കിൽ ഞാൻ മുറിക്കകത്തു കയറി കതകടച്ചു് സാക്ഷയുമിട്ടു് ഇരുന്നുകളയും. കതകിൽ ആരുവന്നു മുട്ടിയാലും ഞാൻ തുറക്കില്ല. പെണ്ണുകാണാൻ വന്നവർ കാണാതെ അങ്ങു മടങ്ങിപ്പോകും.''

''സീതേ! അവളുപറയുന്നതുപോലെ കേഠക്കു്. നീ എന്തിനിങ്ങനെ വാശിപിടിക്കുന്നു. നീ തോഴിയായി അരികിൽ നില്ക്കണമെന്നാണു് അവളുടെ ആഗ്രഹം. മുഖത്തിങ്ങനെ എണ്ണയൊലിപ്പിച്ചു്, മുടിയുമായി നിന്നാൽ കാര്യം ഭംഗിയാവുമോ?'' സീതയുടെ പേരമ്മയാണു് ഇങ്ങനെ പറഞ്ഞതു്.

''അതേ സീതേ! പേരമ്മ പറയുന്നതുപോലെ നീ കേഠക്കു്.'' സരസ്വതി അമ്മാഠം പറഞ്ഞു.

''ശരി! ഇങ്ങനെ എല്ലാരും കൂടി ചേന്നു പറയുമ്പോഠം ഞാനെന്തു ചെയ്യാനാണു്.'' ഇത്രയും പറഞ്ഞുകൊണ്ടു സീത സ്വയം വേഷമണിയാനായി പുറപ്പെട്ടു.

ഈ സമയം സരസ്വതി അമ്മാളുടെ തള്ള അവളെ പറമ്പിലൊരിടത്തേക്കു കൂട്ടികൊണ്ടുപോയി എന്തോ രഹസ്യമായി പറഞ്ഞു. അതിനുത്തരമായി സരസ്വതി അമ്മാഠം ഇങ്ങനെ പറഞ്ഞു. ''അമ്മയ്ക്കു് അങ്ങനെയെല്ലാം തോന്നും. ഒന്നു മിണ്ടാതിരിക്കു. കിണററിൽ നിന്ന വെള്ളത്തെ വന്ന വെള്ളം കൊണ്ടുപോയി എന്നു വരുത്തരുതു്.'' സരസ്വതി അമ്മാളുടെ ഈ മറുപടി എല്ലാവരും സ്പഷ്ടമായി കേട്ടു.

സീത തൻെറ പുടവ മാററിക്കൊണ്ടു് മുഖം കഴുകി പൊട്ടുതൊട്ടുവന്നപ്പോഠം സരസ്വതി അമ്മാഠം അവളെ വിളിച്ചി

ങ്ങനെ പറഞ്ഞു. "സീതേ! സീതേ! നിൻെറ അമ്മാവൻ അതാ വാതില്ക്കൽ നില്ക്കുന്നനോക്കു്. ഒന്നകത്തേക്കു വിളിക്കു്."

സീത വാതില്ക്കൽ ചെന്നുനോക്കി. അമ്മാവനും, നാട്ടുകാരിൽ ചിലരും തെരുവിലിട്ടിരുന്ന വേനൽക്കാലപ്പന്തലിൽ നില്ക്കുന്നുണ്ടായിരുന്നു. കാറു് പുറപ്പെട്ടുവരികയാണു്.

ഈ സമയത്തു് അമ്മാവനെ വിളിക്കാമോ ഇല്ലയോ എന്നാലോചിച്ചുകൊണ്ടു് സീത വാതിൽപ്പടിയിൽ കുറേ നേരം ശങ്കിച്ചുനിന്നു. അപ്പോഴേക്കും കാറു് വാതില്ക്കൽ വന്നുനിന്നു. ലളിതയെ കാണാൻ വരുന്ന ചെറുക്കൻ എങ്ങനെയിരിക്കുന്നുവെന്നു് അറിയാനുള്ള കൗതുകത്തോടെ അല്പനേരം ആ വാതില്ക്കൽ തന്നെ നിന്നുപോയി.

കാറിൽനിന്നു് ആദ്യം ഒരു കാരണവർ ഇറങ്ങി. പിന്നാലെ ഒരു യുവാവും. അതാണു് കല്യാണച്ചെറുക്കൻ എന്നു തീരുമാനിച്ചു. അഹോ! എന്തു സൗന്ദര്യം! എന്തു ഗാംഭീര്യം! ലളിത ഭാഗ്യശാലിനിയാണു്; സംശയമില്ല.

സീതയുടെ ഹൃദയം വിങ്ങി. തൊണ്ട അടഞ്ഞു. കണ്ണുകൾ നിറഞ്ഞപോലെ തോന്നി. തല ചുററുന്നുണ്ടു്. പെട്ടെന്നു് എല്ലാം നിയന്ത്രിച്ചു. ആ സമയം ആ യുവാവു് തന്നെ നോക്കുന്നതുപോലെ തോന്നി. "എന്നെ കല്യാണപ്പെണ്ണെന്നു് ഒരു പക്ഷേ തെററിദ്ധരിച്ചേക്കുമോ" എന്നിങ്ങനെ സന്ദേഹമുണ്ടായി; അതോടെ ലജ്ജയും. ഒററ ഓട്ടത്തിനു് അവൾ ലളിതയുടെ അടുത്തുചെന്നു് അവളെ കെട്ടിപ്പിടിച്ചു് കാതിൽ ഇങ്ങനെ മന്ത്രിച്ചു. "എടീ! നിനക്കുവന്നിരിക്കുന്ന ചെറുക്കനെ ഞാൻ കണ്ടു. എന്തു സുന്ദരൻ. അമ്മാവൻ പറഞ്ഞതുപോലെ മന്മഥൻ തന്നെ."

"ഛീ! പോടീ!" ലളിത ശാസിച്ചു.

വീടിൻെറ ഇടനാഴിയിൽ ആളുകൾ വന്നുചേരുന്ന ശബ്ദം കേട്ടപ്പോൾ പെണ്ണുങ്ങളെല്ലാവരും അകായിലേക്കും അടുക്കളയിലേക്കുമായി ഓടി മറഞ്ഞു.

അല്പം കഴിഞ്ഞു് സരസ്വതി അമ്മാൾ മാത്രം വെളിയിൽ വന്നു് ബന്ധുക്കാരി ആവാൻ പോകുന്ന കാമാക്ഷി അമ്മാളെ സമീപിച്ചു് 'വരൂ!' എന്നിങ്ങനെ ക്ഷണിച്ചു.

കസേരകളിൽ വന്ന ആണുങ്ങൾ ഇരുന്നു. അല്പനേരത്തേക്കു് വീണ്ടും മൗനമായിരുന്നു.

"കുട്ടിയോടു വരാൻ പറയ്യാ! കൈയിൽ താംബൂലത്തട്ടവും

എടുക്കട്ടേ. അഞ്ചര മണിമുതൽ ആറു മണിവരെ നല്ല മുഹൂർത്ത മാണു്. മണി അഞ്ചേമുക്കാൽ ആയി. വേഗം വരട്ടേ!" ചീമാച്ചു അയ്യർ മൗനം ഭഞ്ജിച്ചു.

അകായിൽ എന്തോ വാദപ്രതിവാദം നടക്കുന്ന പോലെ തോന്നി. വീണ്ടും ചീമാച്ചു അയ്യർ പറഞ്ഞു. "അതിനെന്താ? സീതയും വരട്ടേ. നിങ്ങളും വരിൻ. എല്ലാവരും വരണം. ചെറുക്കനും, പെണ്ണും കൂടി ഇപ്പോൾ രഹസ്യമൊന്നും പറയാൻ പോകുന്നില്ല. അതെല്ലാം ഞാൻ പിന്നീടു നോക്കിക്കൊള്ളാം."

ആ സമയത്തു് ലളിതയും, സീതയും മുറിക്കകത്തുനിന്നു് പ്രത്യക്ഷമായി. ലളിത താംബൂലത്തട്ടു് കൈയിലെടുത്തു് കുനിഞ്ഞു തലനിവർത്താതെ നടന്നു. സീതയാവട്ടെ 'ഹസ്തേന ഹസ്തതലം' ഗ്രഹിച്ചിട്ടു് അവളെ മൃദുവായി ഒന്നു മുന്നോട്ടുന്തി നടക്കുംപോലെ തോന്നി.

സീത തല കുനിച്ചല്ല നടന്നതു്. വന്നിരുന്നവരെ സധൈര്യം നോക്കിക്കൊണ്ടാണു് നടന്നതു്. ആ നോട്ടത്തിനിടയിൽ ചെറുക്കനേയും അവൾ നോക്കി. താൻ പ്രതീക്ഷിച്ചപോലെ അദ്ദേഹം ലളിതയെ നോക്കാതെ തന്നെത്തന്നെ ഉററുനോക്കുന്നതു കണ്ടപ്പോൾ അവൾ പുളകിത ഗാത്രയായി.

സ്വപ്നത്തിലെന്നപോലെ നടന്നുവന്ന ലളിത വിരുന്നുകാരുടെ മുമ്പിൽ വന്ന ഉടനെ അവരുടെ മുന്നിൽ വെച്ചിരുന്ന പീഠത്തിൽ താംബൂലത്തട്ടു സമർപ്പിച്ചു. പിന്നീടു് എല്ലാവരേയും നമസ്കരിച്ചു.

ലളിത നമസ്കരിച്ചപ്പോൾ ചെറുക്കനെന്തു ചെയ്യുന്നുവെന്നറിയാൻ സീത അദ്ദേഹത്തെ നോക്കി. ലളിതയെ നോക്കുന്നതിനു പകരം അദ്ദേഹം തന്നെ നോക്കുന്നതായി അവൾ കണ്ടു വെറുതെ നോക്കുകമാത്രമല്ല, പുഞ്ചിരി തൂകുന്നതും കണ്ടു. ആകാശത്തുനിന്നു് നക്ഷത്രങ്ങൾ ഉതിർന്നു വീണു് ലോകം മുഴുവൻ ജ്യോതിർമയമാക്കി—സീതയുടെ ഹൃദയമാകുന്ന ലോകത്തെ മാത്രം.

ലളിത നമസ്കരിച്ചു് എണീററ ഉടനെ അവൾക്കു് ചെറുക്കനെ കാണണമെന്നു കൊതിതോന്നി. അടഞ്ഞിരുന്ന കണ്ണിമകൾ ശ്രമപ്പെട്ടു തുറന്നു്. അവൾ നോക്കി. പദ്മലോചനശാസ്ത്രികളെ ആണു് അവൾ കണ്ടതു്. 'അയ്യോ ഇയാളാണോ?' എന്നു് ക്ഷണനേരത്തേക്കു് ഭീതിയുണ്ടായി. 'ഛീ! ഇയാളല്ല.' ഇയാൾ ചെറുക്കൻെറ അഛനായിരിക്കണം. എന്നു മനസ്സിലാക്കിയശേഷം അടുത്തിരിക്കുന്ന ആളിലേക്കു ദൃഷ്ടി അയച്ചു.

ഇപ്പോഠം അവഠം കണ്ടതു് സൗന്ദരരാഘവനെ തന്നെയായിരുന്നു. പക്ഷേ സൗന്ദരരാഘവനാകട്ടേ ആ സമയത്തു് മന്ദസ്മിതത്തോടുകൂടി അവളുടെ തലസ്ഥമീതേ മററെങ്ങോ നോക്കിക്കൊണ്ടിരിക്കുകയായിരുന്നു. ലളിത വീണ്ടും ശിരസ്സുകുനിച്ചു.

"ഏതു കുട്ടീയെ കാണാനാണു് നമ്മളിപ്പോഠം വന്നിരിക്കുന്നതു്? തലയിൽ കുന്തൽ വില്ലയും തിരുപ്പൂവും വെച്ചു പിന്നിയിട്ടുള്ള ആ കുട്ടിയെ അല്ലേ?'' പദ്മലോചനശാസ്ത്രി തന്റെ ഘന ഗംഭീര സ്വരത്തിൽ ചോദിച്ചു.

ശാസ്ത്രികളുടെ ധമ്മദാരങ്ങഠം കാമാക്ഷിയമ്മ ഇങ്ങനെ പറഞ്ഞു. "നന്നായിരിക്കുന്നു! നിങ്ങളുടെ ഒരു ചോദ്യം. കണ്ടാലറിയില്ലേ ഏതു പെണ്ണാണെന്നു്. നമസ്കാരം ചെയ്തല്ലോ. അതിൽ നിന്നു പോലും മനസ്സിലായില്ലേ?''

"ഇല്ലെടീ! മനസ്സിലാവുകയും മററും ചെയ്തു. എന്നാലും സംശയത്തിനു് ഇടവരുത്തരുതു് എന്നു കരുതി ചോദിച്ചതാണു്. ആട്ടേ; പെണ്ണിനു് എഴുതാനും വായിക്കാനും അറിയാമോ? എന്തുവരെ പഠിച്ചിട്ടുണ്ടു്?''

"നല്ല ഒരു ചോദ്യമാണീ ചോദിച്ചതു്! എഴുതാനും വായിക്കാനും അറിയാമോ എന്നല്ലേ? അഛന്റെ മുൻസിപ്പു വേലയിൽ പാതിയോളം അവളല്ലേ ചെയ്തു തീക്കുന്നതു്. അവഠം വായിക്കാത്ത കഥാപുസ്തകമോ നോവലോ ബാക്കിയില്ല. ഇംഗ്ലീഷങ്ങനെ വെള്ളംപോലെ പറയും. നാളെ ഒരിക്കൽ മണവാളച്ചെറുക്കൻതന്നെ ചോദിച്ചുനോക്കട്ടേ, മനസ്സിലാവുമല്ലോ!'' എന്നിങ്ങനെ ചീമാച്ചു അയ്യർ കാച്ചിവിട്ടു.

ഇതെല്ലാം കേട്ടുകൊണ്ടിരുന്ന സാക്ഷാൽ മണവാളച്ചെറുക്കൻ ഇങ്ങനെ പറഞ്ഞു. "നാളെയ്ക്കെന്തിനാ മാററി വയ്ക്കുന്നതു്? ഇന്നുതന്നെ സംസാരിച്ചുനോക്കാമല്ലോ?''

"അങ്ങനെ അടിച്ചുവിടു സാർ! പക്ഷേ ഞങ്ങളെല്ലാം തനി പട്ടിക്കാട്ടു മനുഷ്യരാണു്. അത്ര വലിയ പരിഷ്കാരമൊന്നും ഈ നാട്ടിൽ പരന്നിട്ടില്ല. കല്ല്യാണം കഴിഞ്ഞു പെണ്ണിനെ കൂട്ടിക്കൊണ്ടുപോയി പത്തു ദിവസം കഴിയുമ്പോഴേക്കും എല്ലാ പരിഷ്കാരങ്ങളും അവഠംക്കു മനസ്സിലാവും.'ഓയ്''! കിട്ടാവയ്യർ ഞാൻ പറഞ്ഞതെന്താ?''

അപ്പോഠം സബ്ജഡ്ജി ശാസ്ത്രികഠം ഇങ്ങനെ മൊഴിഞ്ഞു. "കിട്ടാവയ്യരോടു ചോദിക്കുന്നതെന്തിനു്? ഞാൻതന്നെ പറയാമല്ലോ. എനിക്കും ഇക്കാലത്തെ പരിഷ്കാരമൊന്നും അത്ര പിടിക്കില്ല. എന്റെ ഭാര്യയാണെങ്കിൽ എന്നേക്കാഠം കഷ്ടം.

കല്യാണപ്പെണ്ണു് ഇംഗ്ലീഷു് പഠിച്ചു് ഉദ്യോഗം ഭരിക്കണമെന്നൊന്നും ഞങ്ങൾ ആശിക്കുന്നില്ല. എങ്കിലും നമ്മുടെ ചെറുക്കൻ ഒരു പരിഷ്കാരി പയ്യനാണല്ലോ. അതുകൊണ്ടു് പെണ്ണും അത്തരത്തിലായിരിക്കണമെന്നു് അവൻ വിചാരിക്കുന്നതിൽ തെററില്ല. അക്കഥേനിററട്ടേ; കുട്ടിക്കു പാട്ടറിയാമോ? അഭ്യാസം നടന്നിട്ടുണ്ടോ?''

''ഓയ്! എന്താ കിട്ടാവയ്യരേ മറുപടി പറയൂ ഹേ! എല്ലാററിനും ഞാൻ മറുപടി പറഞ്ഞാൽ മതിയോ?''

ഉടനെ കിട്ടാവയ്യർ മറുപടി പറഞ്ഞു. ''കുട്ടി സംഗീതം അഭ്യസിച്ചിട്ടൊന്നുമില്ല. ഈ ഗ്രാമത്തിൽ അതിനുള്ള സൗകര്യമൊന്നുമില്ല. എങ്കിലും നന്നായി പാടും. ഞാൻതന്നെ കുറേ ചൊല്ലിക്കൊടുത്തിട്ടുണ്ടു്. എനിക്കു് അസാരം സംഗീതത്തിൽ ജ്ഞാനവും ഉണ്ടു്.''

''ഓഹോ! ഹോ! അങ്ങനെ വരട്ടേ സംഗതികൾ പുറത്തേയ്ക്കു്. നിങ്ങളുതന്നെ പാട്ടു പറഞ്ഞുകൊടുത്തിട്ടുണ്ടു് അല്ലേ? ദീക്ഷിതരുടെ കൃതി ഏതെങ്കിലും അറിയുമോ?''

''നന്നായിട്ടറിയാം...........ലളിതേ 'മാമവ പട്ടാഭിരാമാം' പാടൂ.''

ഇത്രയും നേരം ലളിത തലകുനിച്ചുതന്നെ നില്ക്കുകയായിരുന്നു. ഇപ്പോൾ അച്ഛൻെറ ശബ്ദം കേട്ടിടത്തേക്കു് തല ഉയർത്തി അവൾ ദയനീയമായിനോക്കി. വീണ്ടും അവൾ തല കുനിച്ചു.

''ദീക്ഷിതരുടെ കൃതി അറിയില്ലെങ്കിൽ വേണ്ടാ ശ്യാമാ ശാസ്ത്രികളുടെ കൃതി പഠിച്ചിട്ടുണ്ടെങ്കിൽ പാടൂ.''

''ആഹാ! ശ്യാമാ ശാസ്ത്രി കൃതിയും കുട്ടിക്കറിയാം. മോളേ 'സരോജ ദള നേത്രി' പാടൂ.''

അപ്പോഴും ലളിത മൗനം പൂണ്ടുനിന്നു. ഈ അവസരത്തിൽ സീത ഇങ്ങനെ ചെവിയിൽ മന്ത്രിച്ചു. ''എന്തെടീ ഒന്നും മിണ്ടാണ്ടിരിക്കുന്നതു്. ഒരു പാട്ടെങ്കിലും പാടു്.''

അതിലും പ്രയോജനമുണ്ടായില്ല. സീത കല്യാണച്ചെറുക്കൻെറ നേരേ നോക്കി. ചെറുക്കനും അതേ സമയത്തു് അവളുടെ മുഖത്തുനോക്കി. അവരിരുവരുടേയും മനസ്സിലിരുന്നതു് കണ്ണുകളിലൂടെ പ്രവേശിച്ചു.

''സീതേ!, നീയും ലളിതയും ചേന്നൊരു പാട്ടു പാടു്. കുട്ടിക്കൊററയ്ക്കു പാടാൻ മടിയുണ്ടു്.'' സുബ്ബയ്യർ പറഞ്ഞു.

''അതേ അതേ; സീതേ നീയുംകൂടി പാടൂ'' സരസ്വതി

അമ്മാൾ അടുത്തുവന്നുനിന്നു് ഇങ്ങനെ പറഞ്ഞു.

പെട്ടെന്നു് സീത ഇങ്ങനെയാണു് മറുപടി പറഞ്ഞതു്. "ഞങ്ങൾക്കിരുവക്കുംകൂടി അറിയാവുന്ന പാട്ടൊന്നുമില്ലല്ലോ."

"അങ്ങനെയാണെങ്കിൽ നീ തന്നെ ഒന്നു പാടു്. ധൈര്യം വന്നതിനുശേഷം പിന്നീടു് അവൾ പാടിക്കൊള്ളും." ശാസ്ത്രികൾ ആണു് ഇങ്ങനെ അഭിപ്രായപ്പെട്ടതു്.

"ഒന്നാലോചിച്ചുനോക്കട്ടെ. ലളിതേ! 'നഗുമോ കഗന ലേനി' നിനക്കറിയുമല്ലോ? നമുക്കു രണ്ടു പേക്കും കൂടി ചേൻു പാടാം. എന്താ? ഇങ്ങനെ മൗനമായിരിക്കല്ലേ." എന്നു പറഞ്ഞുകൊണ്ടു് സീത പെട്ടെന്നു് പാടാൻ തുടങ്ങി. പല്ലവി പാതിയായപ്പോൾ ലളിതയും ചേൻു. പക്ഷേ അവളുടെ ശബ്ദം ശരിക്കുയന്നില്ല. സീതയുടെ ശബ്ദമാണു് മേൽസ്ഥായിയിൽ നിന്നതു്. സീത അനുപല്ലവി എടുത്തു് മേലേ പാടിയപ്പോൾ ലളിതയും കൂടെ പാടാൻ ആരംഭിച്ചു. പക്ഷേ അവളുടെ ശബ്ദത്തിൽ അപസ്വരം കടന്നുകൂടി. പെട്ടെന്നു പാട്ടുനിത്തി സീതയുടെ കൈകുതറി അവൾ നേരേ അകത്തേക്കു് നടന്നു.

എല്ലാരും ആകെ വല്ലാതെയായി. 'ഇതെന്താ ലളിതേ' എന്നു് കോപസ്വരത്തിൽ കിട്ടാവയ്യർ ചോദിച്ചു. സരസ്വതി അമ്മാൾ ലളിതയുടെ കൈപിടിച്ചുനിത്തി. "അസത്തു പെണ്ണേ! ദിവസവും കച്ചേരിക്കു പാടുന്നതുപോലെ മൂന്നു മണിക്കൂർ പാടുന്നവളാണു്. ഇന്നെന്തുപററി." അമ്മയുടെ കയ്യും കുതറി ലളിത അകത്തേയ്ക്കുപോയി.

പാവം, സീത! ഇനിയെന്തു ചെയ്യണമെന്നറിയാതെ ഒരു നിമിഷം പകച്ചുനിന്നു. പിന്നീടു് കല്യാണച്ചെറുക്കനെ ഒരു തവണ കൂടി കടാക്ഷിച്ചു് അവൾ അകത്തേക്കു കടന്നുപോയി.

കിട്ടാവയ്യർ എഴുനേററു നില്ക്കുകയായിരുന്നു; പദ്മലോചന ശാസ്ത്രികൾ അദ്ദേഹത്തോടു് ഇരിക്കുവാൻ പറഞ്ഞു. "സാരമില്ല; കുട്ടിയെ ഉപദ്രവിക്കണ്ടാ. സ്വരം ഞാൻ കേട്ടു. വളരെ മധുരമായിരിക്കുന്നു. ഇത്രയുംമതി. ഇനി ഒരു ദിവസം സാവകാശമായി കേൾക്കാമല്ലോ."

"പെണ്ണു് ഊമയല്ലെന്നു മനസ്സിലായി അല്ലേ. അതുധാരാളമായി." എന്നിങ്ങനെ സൗന്ദരരാഘവൻ ആശ്വസിപ്പിക്കാനെന്നപോലെ പറഞ്ഞു.

"അങ്ങനെയൊന്നും പറയാതെടാ അപ്പനെ!" കാമാക്ഷി അമ്മാൾ തറപ്പിച്ചു പറഞ്ഞു് അവിടെ നിന്നു് എഴുനേററു് അകത്തേക്കുപോയി. സ്ത്രീകളും പുരുഷന്മാരും മാറി മാറിയിരുന്നു്

കുറച്ചു നേരം സംസാരിച്ചു. പിന്നീട്ട് പെണ്ണു കാണാൻ വന്ന വർ അവക്കായി നിശ്ചയിച്ചിരുന്ന വസതിയിലേക്കു യാത്ര തിരിച്ചു.

## 8

അവർ പോയിക്കഴിഞ്ഞിട്ടും സരസ്വതി അമ്മാളുടെ ഹൃദയ ത്തിൽനിന്നു പരിഭ്രമം വിട്ടുമാറിയില്ല. അമ്മാൾ സീതയെ വിളിച്ചു ഇങ്ങനെ പറഞ്ഞു. "കുട്ടീ അവർ താമസിക്കുന്ന വീട്ടിൽ ചെന്നു ആവശ്യമുള്ളതെല്ലാം വന്നുചേർന്നോ, ഇനിയും എന്തെങ്കിലും ആവശ്യമുണ്ടോ എന്നെല്ലാം ആ മണവാളച്ചെറു ക്കന്റെ അമ്മയോടു ചോദിച്ചു വരണം. പിന്നെ ആ ചീമാച്ചു അയ്യരോടു ഉടനെതന്നെ ഇവിടെ വരാൻ പറയണം."

സീത അങ്ങോട്ടുപോകുന്ന വഴിക്കു ചീമാച്ചു അയ്യർ വരുന്നതു കണ്ടു. എങ്കിലും അവൾ തിരിച്ചുപോരാതെ നേരേ നടന്നു. വീടിനു മുൻവശത്തുള്ള ഹാളിൽ സൗന്ദരരാഘവൻ ഒരു ചാരു കസേരയിൽ ഇരിക്കുകയായിരുന്നു. സീതയെ കണ്ടയുടനെ അദ്ദേഹം നിവർന്നിരുന്നു ചോദിച്ചു. "നീ ഒററയ്ക്കേ ഉള്ളോ. കൂട്ടുകാരത്തി വന്നില്ലേ?"

സീത അല്പമൊന്നു മടിച്ചുനിന്നിട്ടു ഇങ്ങനെ പറഞ്ഞു. "ഞാൻ മാത്രമേ വന്നുള്ളു. നിങ്ങളുതന്നെയല്ലേ ലളിതയെ ആകെ പരിഭ്രമിപ്പിച്ചതു്?"

"അവളിപ്പോഴും കരഞ്ഞുകൊണ്ടിരിക്കുകയാണോ? അതോ കരച്ചിൽ നിർത്തിയോ?" സൗന്ദരരാഘവൻ ചോദിച്ചു.

"കരയുന്നുമില്ല ഒന്നുമില്ല. എന്തിനാ കരയുന്നതു്?"

"ഭാഗ്യമായി; നീ ഇങ്ങനെ വായ് തുറന്നു സംസാരിക്കുന്നു ണ്ടല്ലോ. നീയും അവളെപ്പോലെ മിണ്ടാപ്പെണ്ണായിരുന്നാൽ അതു് ആപത്താണേ."

"എന്നെയും ആരെങ്കിലും കല്യാണപ്പെണ്ണിന്റെ നിലയ്ക്കു കാണാൻ വന്നാൽ ഒരുപക്ഷേ ഞാനും മിണ്ടാപ്പെണ്ണായി നിന്നേക്കും." ഇത്രയും പറഞ്ഞുകൊണ്ടു ഇനി അവിടെ ഇതി ലേറെ സമയം നില്ക്കാൻ പാടില്ലെന്നു നിശ്ചയിച്ചു അവൾ അകത്തേക്കു പോയി. എന്തുകൊണ്ടോ അവളുടെ നെഞ്ചു് പട പടായെന്നു് അടിച്ചുകൊണ്ടിരുന്നു.

കാമാക്ഷി അമ്മാളും ശാസ്ത്രികളും കൂട്ടത്തിലിരുന്നു് സംസാരി ക്കുകയായിരുന്നു. സീതയെ കണ്ട ഉടനെ അവർ സംഭാഷണം നിർത്തി.

"കുട്ടീ എന്താണു വന്നതു്?" കാമാക്ഷി അമ്മാൾ ചോദിച്ചു.

"ആഹാരം എല്ലാം ശരിക്കു് വന്നെത്തിയോ എന്നറിഞ്ഞു വരാൻ അമ്മായി പറഞ്ഞയച്ചു."

"എല്ലാം ശരിക്കു വന്നെത്തിയെന്നു പറ. അത്രയല്ലേ ഉള്ളു."

"അത്രേ ഉള്ളു അമ്മായി. ലളിതയെപ്പററി ഒരു കാര്യം ഞാൻ തന്നെ പറയാൻ പോകുന്നു. ഇന്നു് അവളൊന്നും മിണ്ടാതെ നിന്നല്ലോ എന്നു വിചാരിക്കേണ്ട. എന്റെ ലളിതയെപ്പോലെ ഇത്ര മിടുക്കത്തി ഭൂലോകത്തില്ല. 'കലകലാ'യെന്നു വർത്തമാനം പറഞ്ഞുകൊണ്ടിരിക്കും. എന്നേക്കാൾ നല്ലപോലെ പാടും, കുയിലിന്റെ ശബ്ദമാണു്. ഇന്നു് എന്തോ കല്ല്യാണച്ചെറു ക്കന്റെ മുമ്പിൽ ആകെ ഒന്നു ഭയന്നുപോയെന്നേ ഉള്ളു. അതി നെപ്പററി ഒന്നും വിചാരിക്കരുതു്."

"ഈ പെണ്ണു് ഒരു വല്ലാത്ത പെണ്ണാണല്ലോ" പദ്മ ലോചന ശാസ്ത്രികൾ പറഞ്ഞു.

"ഓ! അതുകൊണ്ടായിരിക്കും നിങ്ങൾക്കെല്ലാം സംശയ മുണ്ടായതു്, ഒരു പക്ഷേ ഞാനോ കല്ല്യാണപ്പെണ്ണെന്നു്, ഇല്ലേ?"

"അതിനെന്താ, ഇവൾക്കും ഒരു പക്ഷേ നാളെ ഒരിക്കൽ കല്ല്യാണം വേണ്ടതല്ലേ. അപ്പോൾ കുട്ടീ നിന്റെ അഛനു ബോംബെയിലെന്താ ജോലി?"

"റെയിൽവേയിലാണു് ഉദ്യോഗം."

"ശമ്പളമെത്ര കാണും."

"മാസം മൂന്നൂറുരൂപാ. ശമ്പളമെത്രയായാലെന്താ എല്ലാം ചെലവിനേ മതിയാകൂ. എന്നേ കണ്ടാലും അതറിയില്ലേ?"

"ലളിതയെപ്പോലെ ആഭരണങ്ങൾ ഇട്ടിട്ടില്ലെന്നല്ലേ പറയു ന്നതു്. ശ്രീരാമചന്ദ്രമൂർത്തിയുടെ കാരുണ്യമുണ്ടെങ്കിൽ നീയും അവളെപ്പോലെ നല്ലനല്ല ആഭരണങ്ങൾ അണിയും. അതിരി ക്കട്ടേ സീതേ നിന്റെ കല്ല്യാണത്തെ സംബന്ധിച്ചു് അഛൻ ഒരേർപ്പാടും ചെയ്തിട്ടില്ലേ. വല്ല ചെറുക്കനെയോ, കിറുക്കനെയോ നോക്കി വെച്ചിട്ടുണ്ടോ?"

"അമ്മായി, എന്റെ അഛനു് ഏർലിമാര്യേജിനോടു് അത്ര തൃപ്തിയില്ല. എനിക്കും ആ അഭിപ്രായമാണു്. പക്ഷേ അമ്മ മാത്രം എപ്പോഴും കല്ല്യാണം കല്ല്യാണം എന്നു പറഞ്ഞു് നടക്കുക

യാണ്   ഒരു പക്ഷേ നിങ്ങളോടുപോലും നാളെ പറഞ്ഞേക്കും. അതൊന്നും അത്ര ശ്രദ്ധിക്കേണ്ട.''

''എന്താ കുട്ടീ ഇങ്ങനെയെല്ലാം പറയുന്നതു്. കാലാകാലത്തിൽ കല്ല്യാണം നടക്കേണ്ടതല്ലേ?'' കാമാക്ഷി അമ്മാൾ ചോദിച്ചു.

''നടക്കേണ്ടതുതന്നെ; പക്ഷേ അയ്യായിരം കൊണ്ടുവാ, പതിനായിരം കൊണ്ടുവാ എന്നെല്ലാമാണല്ലോ പറയുന്നതു്. അതിനു് എന്റെ അച്ഛൻ എവിടെ പോകും. അതുകൊണ്ടാണു് ഞാൻ കല്ല്യാണം കഴിക്കുന്നില്ലെന്നു വിചാരിച്ചിരിക്കുന്നതു്.''

''ആണാകട്ടേ, പെണ്ണാകട്ടേ, അച്ഛനോടും, അമ്മയോടും ഇങ്ങനെയൊരു ഭയപ്പെടുന്ന മനോഭാവമല്ലേ വെച്ചുകൊണ്ടിരിക്കുന്നതു്?'' ശാസ്ത്രികൾ സീതയെ പ്രശംസിച്ചു പറഞ്ഞു.

''ലളിതയുടെ കാര്യം എങ്ങനെയെന്നോ. അച്ഛനും, അമ്മയും വരച്ചവരയിലാണു് നില്ക്കുന്നതു്. നാളെ നിങ്ങളുടെ മകന്റെ കൂടെ കഴിയേണ്ടി വരുമ്പോൾ അവൾ നിങ്ങളോടും അങ്ങനെ തന്നെയേ പെരുമാറൂ. നിങ്ങളെല്ലാം അവിടെ നിന്നു പുറപ്പെട്ടപ്പോൾ ഞാനെന്താ അവളോടു പറഞ്ഞതെന്നറിയാമോ? 'ലളിതേ! കല്ല്യാണത്തിനുശേഷം അമ്മായിഅമ്മയും, അമ്മായി അച്ഛനുമാണു് സാക്ഷാൽ അമ്മയും, അച്ഛനും. സ്വന്തം അമ്മയും, അച്ഛനും പിന്നെ.' അതിനെന്താ ലളിത മറുപടി പറഞ്ഞതെന്നോ? 'അതിനെന്താടീ സംശയം' എന്നു് കേട്ടോ അമ്മായീ ഇക്കാലത്തു് ചില പെൺകുട്ടികൾ നടക്കുന്നതുപോലെ ഒരു മര്യാദയുമില്ലാതെ ധിക്കാരമായി ലളിത നടക്കില്ല. ഞാനും, ഏതോ ഒരു കൊച്ചുപെണ്ണു് വായിട്ടലയ്ക്കുന്നുവെന്നു വിചാരിക്കല്ലേ. ഞങ്ങളുടെ ലളിതയെ കല്ല്യാണം ചെയ്യത്തക്കവിധം നിങ്ങളുടെ മകൻ പൂർവ്വപുണ്യം നേടിയിട്ടുണ്ടു്. നിങ്ങളുടെ മകനെ കിട്ടാൻ പോകുന്ന ലളിതയും മുജ്ജന്മസുകൃതം ഉള്ളവളാണു്. സംശയമില്ല.''

''ഈ പെണ്ണു് വല്ലാത്ത സാമർത്ഥ്യക്കാരിയാണല്ലോ.'' ശാസ്ത്രികൾ അഭിപ്രായപ്പെട്ടു.

ഇതു കേട്ടപ്പോൾ സീതയുടെ ഉള്ളിൽ ആനന്ദം നിറഞ്ഞു. ഇനി അവിടെ സംസാരിച്ചുകൊണ്ടിരിക്കുന്നതു് അത്ര പന്തിയല്ലെന്നു് അവൾ നിശ്ചയിച്ചു. ''അമ്മായി ഞാൻ പോയി വരാം. എന്തെങ്കിലും തെറ്റുപറഞ്ഞിട്ടുണ്ടെങ്കിൽ ക്ഷമിക്കണേ.'' ഇത്രയും പറഞ്ഞു് അവൾ പുറപ്പെട്ടു.

സൗന്ദരരാഘവൻ അവിടെത്തന്നെ ഇരിക്കുകയായിരുന്നു.

അദ്ദേഹം അവളെ കണ്ടപ്പോരം ഇങ്ങനെ പറഞ്ഞു. ''നീ അമ്മയോട്ട് പറഞ്ഞതെല്ലാം ഞാൻ കേട്ടു. പതിനായിരം രൂപാ കൊടുത്തു് ഒരു വക്കീലിനെ വെച്ചാൽ പോലും, ലളിതയ്ക്കു വേണ്ടി നീ വാദിച്ചപോലെ വാദിക്കാനാവില്ല. നിന്നെ കൂട്ടുകാരിയായി കിട്ടിയ നിൻെറ ലളിതയും എത്രയോ പൂർവ്വപുണ്യം ചെയ്തിരിക്കണം.''

''താങ്ക്സ്.''

''എനിയ്ക്കെന്തിനാ താങ്ക്സ്, ഞാനല്ലേ നിനക്കു താങ്ക്സ് പറയേണ്ടതു്.''

''നിങ്ങളിപ്പോരം താങ്ക്സ് പറഞ്ഞാൽ ഞാനതു വാങ്ങില്ല. നാളെ കല്ല്യാണനിശ്ചയത്തിനുശേഷം തന്നാൽ അതു വാങ്ങിച്ചു കൊള്ളാം.''

''കല്ല്യാണനിശ്ചയം ചെയ്യേണ്ടതു തന്നെയാണു്. പക്ഷേ അതിനു രണ്ടു കക്ഷികളുടെയും സമ്മതം വേണമല്ലോ.'' രാഘവൻ ഇത്രയും പറഞ്ഞു് പുഞ്ചിരി തൂകി. സീതയ്ക്കും പുഞ്ചിരി വന്നു. അവരം പുറപ്പെട്ടു. സൗന്ദരരാഘവൻെറ വാക്കിനും പുഞ്ചിരിക്കും അർത്ഥമെന്തെന്നു് അവരംക്കു് മനസ്സിലായില്ല. ഒരു പക്ഷേ അവളുടെ അന്തരാത്മാവിനു് അതിൻെറ അർത്ഥം മനസ്സിലായിക്കാണും.

ഒരു കാര്യം തീർച്ചയാണു്. കിട്ടാവയ്യരുടെ വീടുനോക്കി നടന്നുകൊണ്ടിരുന്ന സീതയ്ക്കു മേൽ വാനവലോകത്തുനിന്നും, ദേവന്മാരും, ഗന്ധർവ്വന്മാരും, കിന്നരന്മാരും നറുമണമുള്ള പൂക്കരം ചൊരിഞ്ഞു കാണണം. ദേവലോക ഗായികകരം വാദ്യോപകരണസഹിത ഗീതാമൃതം ചൊരിഞ്ഞിരിക്കണം. ആ ഗീതത്തിനനുസരിച്ചു് അവിടെ ഒരു നടനവും നടന്നിരിക്കണം. തനിക്കുണ്ടായതെന്താണു്? തൻെറ ഉള്ളം ഇങ്ങനെ ഉത്സാഹപൂർണ്ണമായതു് എന്തുകൊണ്ടു്? ഇതുവരെ ഇല്ലാതിരുന്ന ഈ ആനന്ദമൂർച്ഛയ്ക്കു് കാരണമെന്തു്? ഇതിനെപ്പററി ഒന്നും അവരം ആരാഞ്ഞില്ല. ഉള്ളത്തിൽ ആനന്ദവും, ഉടലിൽ പുളകവും ഒന്നുചേർന്നു് എല്ലാം മറന്നു് അവരം നടന്നു.

വീട്ടിൽ എത്തിയ ഉടനെ ആ പരിഭ്രാന്തി തെല്ലൊന്നു മാറി. അവരം നേരെ സരസ്വതി അമ്മാളുടെ അടുക്കൽ ചെന്നു. ''അമ്മായി ഒട്ടും വിഷമിയ്ക്കുണ്ടാ. ഞാൻ ലളിതയെപ്പററി പുകഴ്ത്തിപ്പറഞ്ഞതെല്ലാം കേട്ടു് അവർ ആകെ കുഞ്ഞിപ്പോയിട്ടുണ്ടു്. ചെറുക്കനും അതെല്ലാം കേട്ടിരിക്കുന്നു. നാളെ തീർച്ചയായും കല്ല്യാണനിശ്ചയം നടക്കും.''

കിട്ടാവയ്യരുടെ വീട്ടു വാതില്ക്കൽ ഇട്ടിരുന്ന വേനൽക്കാല പന്തലിൽ, രാജംപേട്ടയിലെ 'തിണ്ണമഹാസഭ' കൂടിയിരിക്കുകയാണ്. ചിലർ പന്തിലിനകത്തുള്ള ബഞ്ചുകളിലും മററു ചിലർ തിണ്ണയ്ക്കുരുകിലും ആസനസ്ഥരായിരിക്കുന്നു.

അകത്തുനിന്നു വന്ന കിട്ടാവയ്യരെ നോക്കി പഞ്ചു അയ്യർ ഇങ്ങനെ പറഞ്ഞു. "കേട്ടില്ലേ അയ്യരവർകളേ? നിങ്ങളുടെ മകൻ സൂര്യനാരായണൻ ഒരേ ബഹളംതന്നെ. നാലു ദിവസം കല്ല്യാണംനടത്തുന്നതിലും, കല്ല്യാണത്തിനു് ഇത്രയധികം രൂപാ ചെലവാക്കുന്നതിലും അവൻ എതിരാണ്. അതു തെററാണു പോലും. വരദക്ഷിണ ചോദിക്കുന്നതും വാങ്ങുന്നതും എല്ലാം മൗഢ്യമാണെന്നും പറയുന്നു."

"അവൻ പറഞ്ഞതിലെന്താണ് അത്ഭുതം. ഇക്കാലത്തു് എല്ലാവരും അങ്ങനെയാണല്ലോ പറയുന്നതു്. പാവങ്ങൾ കഷ്ടപ്പെടുന്ന സമയത്തു് പണം പാഴാക്കി കളയുന്നതു് ന്യായമല്ലെന്നാണ് അവർ പറയുന്നതു്." കിട്ടാവയ്യർ തന്റെ മകനെ താങ്ങി അഭിപ്രായപ്പെട്ടു.

"അത്രയുംകൊണ്ടു നിത്തിയാൽ മതിയായിരുന്നു. പണം പാഴ്ചിലവുചെയ്യരുതു്, എല്ലാം തിട്ടപ്പെടുത്തി വയ്ക്കണം എന്നൊക്കെ പറയുന്നെങ്കിൽ പറയട്ടേ, അതു് അഛന്റെയും മകന്റെയും സ്വന്തകാര്യം. സൂര്യൻ വലിയ സോഷ്യലിസ്ററു പോലെയാണ് സംസാരിക്കുന്നതു്. പാവപ്പെട്ടവരുടെ വിയർപ്പുകൊണ്ടു് ഉണ്ടാക്കുന്ന പണം നാം ആഡംബരത്തിനു ചെലവാക്കുന്നുവെന്നു്. ഇതൊന്നും അധികനാൾ നീണ്ടുനില്ക്കില്ല എന്നും അയാൾ താക്കീതു ചെയ്യുന്നു!"

"അല്ലാതെ പിന്നെന്താണ്? ഇങ്ങനെയങ്ങു് ശതകോടി വർഷങ്ങൾ നിലനില്ക്കുമെന്നാണോ വിചാരിക്കുന്നതു്. ലോകം പോകുന്ന പോക്കിനെ പററി നിങ്ങൾക്കു് അറിയില്ല. 'ഉഴുന്നവനാണ് നിലം' എന്ന നാണയം നടപ്പിലായിരിക്കുന്നു. നിങ്ങളെല്ലാം കിണററിലെ തവളകളെപ്പോലെയാണല്ലോ" എന്നു ചീമാച്ചു അയ്യർ പറഞ്ഞു.

"എടാ അപ്പനേ ചീമാച്ചു! നീയും അവന്റെ കക്ഷിയിൽ ചേർന്നു കഴിഞ്ഞോ? ഇന്നു് ഉഴുന്നവനു നിലം എന്നു പറയും. നാളെ കൊയ്യുന്നവനു നെല്ലു് എന്നായിരിക്കും. പിന്നെ വരുന്നതു് ആശാരിക്കു വീടു്, മണ്ണാനു മുണ്ടു്, ഡ്രൈവർക്കു് മോട്ടോർ, ഡോക്ടർക്കു മരുന്നു്, പോർട്ടർക്കു് തീവണ്ടി എന്നെല്ലാം ഉള്ള ഏർപ്പാടുകളായിരിക്കും. 'വിനാശകാലേ വിപരീത ബുദ്ധി'!" എന്നി

ങ്ങനെ പറഞ്ഞു അപ്പാദ്ദര ശാസ്ത്രികരം.

ഈ അവസരത്തിൽ, ചീമാച്ചു അയ്യരുടെ ധർമ്മപത്നി അന്ന മ്മാരം തിടുക്കത്തിൽ നടന്നു വന്നു് കിട്ടാവയ്യരുടെ വീട്ടിലേക്കു് നുഴഞ്ഞു കയറി. അവരുടെ ആ പോക്കു കണ്ടാൽ ആ വീട്ടി ലെന്തോ ഭയങ്കര സംഭവം നടന്നതുപോലെയുണ്ടു്. കോപം കലറ്റസ്വരത്തിൽ ഒരേ ഒരു ബഹളം തന്നെ. ആരോ വിമ്മി പ്പൊട്ടി കരയുന്നതും കേട്ടു. അതിനിടയ്ക്കു് സരസ്വതി അമ്മാ ളിന്റെ തള്ളയുടെ ശബ്ദം ഇങ്ങനെ ഉയറു കേട്ടു. "ഈ കരുത്തം കെട്ട കൂട്ടരെ ഇങ്ങോട്ടു വരുത്തേണ്ടാ എന്നു പറഞ്ഞതല്ലേ ഞാൻ, കേട്ടോ നിങ്ങരം? പെണ്ണുകാണാൻ വരുന്നതിനു മുമ്പേതന്നെ നിന്നോടു് തനിയെ ഞാൻ പറഞ്ഞതുമല്ലേ. അതും നീ കേട്ടോ? കിണററിലെ നിന്ന വെള്ളത്തെ വന്ന വെള്ളം കൊണ്ടുപോകി ല്ലന്നല്ലേ പറഞ്ഞതു്. ഇപ്പോരം കൊണ്ടുപോയി വിട്ടല്ലോടി. നീ ഇപ്പോരം ഇനി എന്തു ചെയ്യും?"

തള്ളയുടെ ഈ പ്രസംഗത്തിനു മറുപടിയായി സരസ്വതി അമ്മാരം ഇങ്ങനെ പറയുന്നതും കേട്ടു. "ഇതുപോലെ ഒരന്യായം നടത്തുമെന്നു് ആരു കണ്ടു അമ്മേ? എടാ ചുണ്ടൂ! നിന്റെ അഛനെ ഇങ്ങോട്ടു വിളിയ്ക്കെടാ. ഇവിടെ വീടുമുഴുവൻ കത്തുക യാണു്. അവിടെ എന്തു പ്രസംഗമാടാ നടക്കുന്നതു്. വിളിച്ചു കൊണ്ടു വാടാ ഉടനെ."

ഇതും ആ സദസ്സിലിരുന്നവർ കേട്ടു. കിട്ടാവയ്യർ പെട്ടെന്നു് എഴുന്നേററു്, കോപത്തോടെ വീട്ടിനകത്തേക്കു പോയി.

"എന്താടീ ഇവിടെ ബഹളം. ആരുടെ തലയിലാടീ ഇടി വീണതിവിടെ?"

"അതേ, അതേ, ഇടിതന്നെയാണു, വീണതു്. ചീമാച്ചു അമ്മാവന്റെ വീട്ടിലെ അമ്മായി എന്താ പറയുന്നതെന്നു് ഒന്നു കേരംക്കു. വളരെ യോഗ്യന്മാരായ ആളുകളെ മദ്രാസ് പട്ടണ ത്തിൽ നിന്നു വരുത്തിയില്ലേ, അവരുടെ കാര്യം കേരംക്കു! ബോംബെയിൽ നിന്നു് ഓമനപ്പെണ്ണങ്ങളേം എഴുന്നള്ളിച്ചു കൊണ്ടു വന്നില്ലേ, അതിന്റെ ഫലവും എന്താണെന്നു ചോദിക്കൂ!—" ഇങ്ങനെ സരസ്വതി അമ്മാരം അലറി.

"ആകട്ടേ എല്ലാം ചോദിക്കാം. നീ മാത്രം കുറച്ചു പതുക്കെ സംസാരിക്കു്. ആരുടേയൊ പ്രാണൻ പോകാൻ പോയ പോലെ നീ കിടന്നു ബഹളം കൂട്ടാതെ." കിട്ടാവയ്യർ ശാന്ത നായി പറഞ്ഞു.

കിട്ടാവയ്യരുടെ വാക്കുകരംക്കു് അല്പം ഒരു ഫലമുണ്ടായി.

വീട്ടിലെ ബഹളം തെല്ലൊന്നു് ഒതുങ്ങി. പിന്നീടു് കാര്യങ്ങ ളെന്താണെന്നു് മനസ്സിലാവുകയും ചെയ്തു.

ചീമാച്ചു അയ്യരുടെ ഭാര്യ അന്നമ്മാളിന്റെ കാതിൽ മദ്രാസു കാരുടെ സംഭാഷണം ചെന്നുവീണു. വന്ന മണവാളച്ചെറുക്കൻ ലളിതയെ കല്ല്യാണം കഴിക്കാൻ ഇഷ്ടപ്പെടുന്നില്ലെന്നും, സീതയെ ആണു് അയാൾക്കു് ഇഷ്ടമായതെന്നും, അതിൽനിന്നു മനസ്സിലായി. പയ്യന്റെ തന്തയും, തള്ളയും ആദ്യം അവന്റെ മനസ്സുമാററാൻ ശ്രമിച്ചു. പയ്യനു് ഒരേ ഒരു പിടിവാദം; ഒടു വിൽ അവരും സമ്മതിച്ചു. പക്ഷേ ഈ കാര്യം എങ്ങനെ കിട്ടാ വയ്യരുടെ അടുത്തു് പറയും എന്നതാണു് അവരുടെ വിഷമം. ഇൻഷ്വറൻസു് സുബ്ബയ്യരോടു് അഭിപ്രായംചോദിച്ചു. ഇപ്പോൾ തന്നെ കാര്യം പറഞ്ഞു്, ഉണ്ടു്, ഇല്ല, എന്നതിലൊന്നു് തീർച്ച പ്പെടുത്തി പോകണമോ? അല്ലെങ്കിൽ നാട്ടിൽ ചെന്നു് കത്തെ ഴുതാമെന്നു പറഞ്ഞു് പോയി വിസ്തരിച്ചു് കത്തിൽ എഴുത ണമോ എന്നു് അവർ തങ്ങളിൽ ഒരു വിവാദം തന്നെ നടന്നു.

ഇതെല്ലാം കേട്ടപ്പോൾ സാധുവായ കിട്ടാവയ്യർക്കുകൂടി ദേഷ്യം തോന്നി. പക്ഷേ ആരോടു ദേഷ്യം കാണിക്കാൻ. ചീമാച്ചു അയ്യരെ നോക്കി ഇങ്ങനെ പറഞ്ഞു. "ഓയ്! എന്താ? ഞാന പ്പൊഴേ പറഞ്ഞില്ലേ? ഇപ്പോൾ കണ്ടോ? മദ്രാസുകാരുടെ യോഗ്യത മനസ്സിലായില്ലേ."

"ഇവരു വേണ്ടെന്നു പറഞ്ഞു് ലളിതയ്ക്കു കല്ല്യാണം നടക്കാതെ പോകുമോ? എനിക്കനുവാദം തരിക. നാളെത്തന്നെ ഒരായിരം ചെറുക്കന്മാരെ ഞാൻ കൊണ്ടുവരാം." അപ്പാദുര ശാസ്ത്രികളാ ണിതു പറഞ്ഞതു്.

"മതിമതി! ഇനി ഇക്കൊല്ലം എന്റെ മകൾക്കു് കല്ല്യാണ മെന്ന കാര്യമേ മിണ്ടിപ്പോകണ്ടാ. ആദ്യമേതന്നെ വന്നവ രെല്ലാം തിരിച്ചുപോകട്ടേ." സരസ്വതി അമ്മാൾ പറഞ്ഞു.

ആ സമയം രാജമ്മാൾ ഏട്ടന്റെ മുമ്പിൽ വന്നു. "ഏട്ടാ! കുററം എന്റെ പേരിലാണു്. ഞാൻ ഭാഗ്യം കെട്ടവളാണു്. എവിടെ ചെന്നാലും എന്റെ ഭാഗ്യക്കേടു് എന്നെ തുടന്നു വരും."

"അതുമിതും പറയേണ്ട. നിന്നെ ആരെങ്കിലും വല്ലതും പറഞ്ഞോ?" കിട്ടാവയ്യർ ചോദിച്ചു.

"ആ പെണ്ണു് അകത്തു കിടന്നു് ഏങ്ങി ഏങ്ങിക്കരയുക യാണു്. സീത എന്തു ചെയ്യാനാണു്. വന്നവരുടെ മുമ്പിൽ ചെല്ലില്ലാ എന്നവൾ പറഞ്ഞതാണു്. 'നീ വന്നില്ലെങ്കിൽ

ഞാനും പോവില്ല' എന്നു ലളിത ശാഠ്യം പിടിച്ചു. നാത്തൂൻ തടുത്തോ അതുമില്ല.'' അഭയാംബാൾ ഇങ്ങനെ പറഞ്ഞു.

''ഞാൻ ഒരസത്തു്, എൻെറ മോൾ വലിയ അസത്തു്— ഇതെല്ലാവർക്കും അറിയാവുന്ന കാര്യമല്ലേ. നിങ്ങളെല്ലാം വലിയ അറിവുള്ളവരാണല്ലോ.'' സരസ്വതി അമ്മാൾ ക്രുദ്ധയായി.

''മതി നിത്തു്, വാഗ്വാദം എല്ലാം നിത്തു്. കരയുന്ന കുട്ടിയെപ്പോയി ആരെങ്കിലും ആശ്വസിപ്പിക്കു്.'' കിട്ടാവയ്യർ പറഞ്ഞു.

''കരയുന്നോ? എന്തിനു കരയുന്നു? ചെയ്യേണ്ടതും ചെയ്തു കഴിഞ്ഞു് ഇപ്പോൾ ജാലം എടുക്കുന്നോ?'' സരസ്വതി അമ്മാൾ പറഞ്ഞു.

അകത്തു് സീതയെ സമാധാനപ്പെടുത്താൻ ശ്രമിച്ചുകൊണ്ടിരുന്ന ലളിതയുടെ കാതിൽ ഈ വത്തമാനം എല്ലാം ചെന്നു വീണു. അമ്മ ഒടുവിൽ പറഞ്ഞതും അവൾ കേട്ടു. ലളിത ഗൗരവത്തോടെ ചാടി എഴുന്നേററു് വെളിയിൽ വന്നു.

''അച്ഛാ! ഞാൻ പറയുന്നതു് ദയവുചെയ്തു് ഒന്നു കേൾക്കണം. ഇന്നു വന്ന ചെറുക്കനെ ഞാൻ ഒരിക്കലും കല്ല്യാണം കഴിക്കാൻ പോവുന്നില്ല. എന്നെ വെട്ടിക്കൊന്നാലും ശരി, ഇല്ലേ ഇല്ല! മുമ്പിനാലെ മുതലേ, ഞാൻ ഇതൊന്നും എനിക്കിഷ്ടമല്ലെന്നു പറഞ്ഞിട്ടുള്ളതാണു്. നിങ്ങളാരും അതു കേട്ടില്ല. അമ്മ ആവശ്യമില്ലാതെയാണു് സീതയോടു കോപിക്കുന്നതു്. ഇതു് ദൈവത്തിനു സഹിക്കില്ല. സീത മുഖംകൂടി കഴുകില്ലെന്നു പറഞ്ഞതാണു്. എൻെറ കൂടെ വരാനും അവൾക്കിഷ്ടമില്ലായിരുന്നു. ഞാനാണു് ഒരേ പിടിയിൽ അവളെ വലിച്ചുകൊണ്ടു വന്നതു്. അങ്ങനെയിരിക്കേ അവളോടു കോപിച്ചിട്ടെന്തു കാര്യം. ഇങ്ങനെയെല്ലാം നിങ്ങൾ കാര്യമറിയാതെ സീതയോടു കോപിച്ചാൽ ഞാൻ ഈ വീടു വിട്ടു പൊയ്ക്കളയും. ഇല്ലെങ്കിൽ വല്ല കിണററിലും ചാടും.''

അവൾ കരഞ്ഞും കോപിച്ചും പറഞ്ഞു. ഇങ്ങനെ ലളിത തൻെറ കൂട്ടുകാരിയെ പററി വാത്സല്യപൂർവ്വം പറഞ്ഞതു് എല്ലാവരുടേയും മനസ്സിനെ ഇളക്കി. പക്ഷേ സരസ്വതി അമ്മാളെ അതു കൂടുതൽ കോപിപ്പിക്കുകയാണുണ്ടായതു്. ''പോ! ഇപ്പോത്തന്നെ പോയി കിണററിൽ ചാടു്. എനിക്കു് പെണ്ണേ പിറന്നില്ലെന്നു വയ്ക്കും.''

''അടടടാ, ഇതെല്ലാം എന്തൊരു വത്തമാനമാ! ഇപ്പോ

ഇവിടെ ഒന്നും തീരുമാനിച്ചില്ലല്ലോ. ചീമാച്ചു പോയിട്ടേ ഉള്ളല്ലോ. അങ്ങേരു കാര്യമറിഞ്ഞു വരട്ടേ.'' എന്നിങ്ങനെ അപ്പാദുര ശാസ്ത്രികാം പറഞ്ഞു.

''ചീമാ അമ്മാവൻ എന്തു വേണമെങ്കിലും അറിഞ്ഞുകൊണ്ടു വരട്ടേ. ആ മനുഷ്യനു് എന്നെ ഇഷ്ടമാണെന്നു പറഞ്ഞാലും ഞാൻ കല്ല്യാണം കഴിക്കാൻ പോകുന്നില്ല. തീർച്ചയായും കല്ല്യാണം കഴിക്കാൻ പോകുന്നില്ല!'' ലളിത ശപഥം ചെയ്തു.

''ലളിതേ! ഇതെന്താ നീ കൂടി ഇങ്ങനെയെല്ലാം തുടങ്ങുന്നതു്?'' കിട്ടാവയ്യർ ചോദിച്ചു.

''അവാം തന്നെത്താൻ തോന്നി പറയുന്നതാണോ ഇതെല്ലാം. ഓതിക്കൊടുത്തു പറയിപ്പിക്കുന്നതാണു്! സൂര്യൻ ഓതിക്കൊടുത്തതാണു്. അവനെയും ആരോ തെററിദ്ധരിപ്പിച്ചു.'' സരസ്വതി അമ്മാാം പറഞ്ഞു.

ഇത്രയും നേരം വെറുതേ കേട്ടുകൊണ്ടുനിന്ന സൂര്യനാരായണൻ ഈ സംഭാഷണത്തിനിടയിൽ ചാടിവീണു.

''എൻെറ ബുദ്ധി ശരിയായിത്തന്നെയാണിരിക്കുന്നതു്. ഈ മുട്ടാളത്തരമൊന്നും വേണ്ടായെന്നു് ഞാൻ അന്നേപറഞ്ഞതാണു്. ആരും കേട്ടില്ല. നിങ്ങളുടെ കാലത്തു് നിങ്ങാം കല്ല്യാണം കഴിച്ചു് തിണ്ടാടി നടന്നതു മതി. ഞങ്ങളെ ഞങ്ങളുടെ ഇഷ്ടത്തിനു വിടു്. ലളിതയ്ക്കു് ഇഷ്ടമാണെങ്കിൽ കല്ല്യാണം നടത്താം. ഇല്ലെങ്കിൽ ബ്രഹ്മദേവൻ വന്നു പറഞ്ഞാലും ശരി കല്ല്യാണം നടക്കില്ല. ലളിതയെപ്പററി പറഞ്ഞതുതന്നെ സീതയെപ്പററിയും പറയുന്നു. മദ്രാസിൽനിന്നു വന്ന മഹാബൃഹസ്പതിയെ സീതയ്ക്കു പിടിച്ചില്ലെങ്കിൽ ധൈര്യമായി അവാം പറയട്ടേ. ഇതിനുവേണ്ടി അവാം വിങ്ങിപ്പൊട്ടിക്കരയേണ്ട ആവശ്യമൊന്നുമില്ല!'' എന്നു് സൂര്യനാരായണൻ പറഞ്ഞു.

സൂര്യനാരായണൻെറ ഹൃദയം അപ്പോാം ജ്വലിച്ചുകൊണ്ടിരുന്നു. മദ്രാസിൽനിന്നു പെണ്ണുകാണാൻ വന്ന ബൃഹസ്പതിയെ, അയാാംക്കു് സ്വതേ ഇഷ്ടപ്പെട്ടിരുന്നില്ല. ആ ബൃഹസ്പതി ലളിതയ്ക്കു പകരമായി സീതയെ വിവാഹം കഴിക്കാൻ ഇഷ്ടപ്പെടുന്നുവെന്ന വാർത്ത കേട്ട ഉടനെ തീയിൽ എണ്ണ ഒഴിച്ചപോലെ അവൻെറ ഉള്ള കത്തിക്കാളി.

അധികം കഴിയുന്നതിനു മുമ്പു് ചീമാച്ചു അയ്യർ കിട്ടാവയ്യരെ ആളയച്ചുവരുത്തി. കിട്ടാവയ്യർ പോയി. അദ്ദേഹത്തോടു് സബ്ജഡ്ജി ശാസ്ത്രികളും അദ്ദേഹത്തിൻെറ ധർമ്മപത്നിയും വിശദമായി കാര്യങ്ങാം പറഞ്ഞു. ''നിങ്ങളുടെ മകാംക്കു്

യാതൊരു കുറവുമില്ല. പൈങ്കിളിപോലെ ഇരിക്കുന്നു. പക്ഷേ ഈ കാലത്തു് ആൺപിള്ളേരുടെ പോക്കൊന്നു വേറെയാണു്. ആദ്യം കണ്ടതു സീതയെ ആണു്. കണ്ട ഉടനെ അവളെ ഇഷ്ടപ്പെട്ടു. 'കല്ല്യാണം കഴിക്കണമെന്നുണ്ടെങ്കിൽ അവളെ മാത്രമേ കഴിക്കൂ!' ഇതാണു് പയ്യൻ പറയുന്നതു്. ഞങ്ങൾ എത്രയോ പറഞ്ഞുനോക്കിയെന്നോ; കേൾക്കില്ല. നിങ്ങൾക്കു് ഇഷ്ടമുണ്ടെങ്കിൽ നാളെത്തന്നെ നടത്താം, നിശ്ചയതാംബൂലം. പെണ്ണിനോ പെണ്ണിന്റെ തള്ളയ്ക്കോ ഇഷ്ടപ്പെട്ടില്ലെങ്കിൽ അതും പറയുക. ഇക്കാര്യത്തിൽ മറ്റൊന്നും പറയാനില്ല.''

കിട്ടാവയ്യർ ആകെ വിഷമിച്ചുപോയി. മറുപടി പറയാൻ ഒന്നും തോന്നിയില്ല. ''അതിനെന്താ? പെണ്ണിന്റെ തള്ളയോടു ചോദിച്ചിട്ടു പറയാം.'' അങ്ങനെ കിട്ടാവയ്യർ പുറപ്പെട്ടു. അദ്ദേഹം നേരേ വീട്ടിലേയ്ക്കല്ല പോയതു്. ചീമാച്ചു അയ്യരേയും, സുബ്ബയ്യരേയും, കുളക്കര ബംഗ്ലാവിലേക്കു് വിളിപ്പിച്ചു് ആലോചന നടത്തി. അവരിരുവരും ഇങ്ങനെ പറഞ്ഞു. ''പഴം നറുക്കു് പാലിൽ വീണപോലെയായല്ലോ! നിങ്ങളുടെ മകൾക്കു് എത്ര വരന്മാർ വേണമെങ്കിലും മുന്നോട്ടുവരും. ആ ബോംബെക്കാരി പെണ്ണിനാണു് ചെറുക്കനെ കിട്ടാൻ വിഷമം. പണവും കാശും ഒന്നുമില്ലാതെതന്നെ കല്ല്യാണം നടത്താമെന്നാണു് അവർ പറയുന്നതു്. വേണ്ടെന്നു് എന്തിനു പറയണം. അതുകൊണ്ടു് ആർക്കെങ്കിലും ലാഭമുണ്ടോ? നാളെത്തന്നെ വെററില പാക്കു വെച്ചു് നിശ്ചയം അങ്ങു നടത്തുക. അതാണു ശരി!''

ആദ്യമുണ്ടായിരുന്ന കോപം ഒന്നു തണുത്തുപോയതുകൊണ്ടു്, കിട്ടാവയ്യർക്കു് അതുതന്നെ ന്യായമെന്നു തോന്നി. പക്ഷേ ഇതെങ്ങനെയാണു് തന്റെ ഭാര്യയോടു പറഞ്ഞു ശരിപ്പെടുത്തുന്നതെന്നു് ആലോചിച്ചുകൊണ്ടു് രാത്രി ഒരു മണി ആയപ്പോൾ വീട്ടിലേക്കു തിരിച്ചു. അതിനൊരു പോംവഴി മകനായ സൂര്യനാരായണൻതന്നെ പറഞ്ഞുകൊടുത്തു.

ഉറക്കമില്ലാതെ വിചാരത്തിൽ മുഴുകി ഇരുന്ന സൂര്യനാരായണനു് ഇതിനകം മനസ്സു് ആകെയൊന്നു് തെളിഞ്ഞപോലെ തോന്നി. ഒരു പക്ഷേ ദൈവത്തിന്റെ ഇഷ്ടം ഇതായിരിക്കാം. ഡൽഹിയിൽ എഴുനൂററമ്പതു രൂപാ മാസ ശമ്പളമുള്ള ഉദ്യോഗം നോക്കുന്ന സൗന്ദരരാഘവനാണു് തന്നേക്കാൾ യോജിച്ച വരൻ സീതയ്ക്കു്, എന്നതിൽ എന്താണു സംശയം. അത്തങ്കാളുടെ ഭാഗ്യം ഈ നിലയ്ക്കാണു് അയാളെ അവിടെ കൊണ്ടെത്തി

ച്ചതു്, എന്നാകാൻ പാടില്ലേ? സീതയുടെ ജീവിതാനന്ദത്തിനു വിലങ്ങുതടിയായി താനെന്തിനു നില്ക്കണം.'

അങ്ങനെ ചിന്തിച്ചിരിക്കമ്പോഠം കിട്ടാവയ്യർ വീട്ടിൽ വന്നു. ഉടനെ സൂര്യൻ ഇങ്ങനെ ചോദിച്ചു. "അച്ഛാ! എന്താണു് തീരുമാനമുണ്ടായതു്?"

"അല്ല സൂര്യാ! നീ ഇനിയും ഉറങ്ങിയിട്ടില്ലേ. നിന്നോടു തന്നെ ആലോചിക്കണം എന്നു വിചാരിച്ചാണു് വന്നതു്. അന്നമ്മാഠം പറഞ്ഞതു് ശരിയാണു്. ആ പയ്യൻ വാശി പിടിച്ചു പറയുന്നതു് സീതയെത്തന്നെ കല്യാണം കഴിക്കണമെന്നാണു്. അവൻെറ തന്തയും, തള്ളയും അതുതന്നെ സമ്മതിച്ചിരിക്കുന്നു. പണവും കാശും ഒന്നും വേണ്ടെന്നാണു് പറഞ്ഞിരിക്കുന്നതു്. ഇങ്ങനെയുള്ള കാര്യങ്ങളിൽ നിൻെറ ചേട്ടൻ ഗംഗാധരനെക്കാഠം നിൻെറ അഭിപ്രായമാണു് ഞാൻ മതിക്കുന്നതു്. അവനു കുറെ പഠിച്ചു് പരീക്ഷ ജയിക്കാൻ കഴിയുമെന്നല്ലാതെ ഈ ലോക കാര്യങ്ങഠം ഒന്നും അറിയില്ല. നീ അങ്ങനെയല്ല. കാര്യവിവരം ഉള്ളവനാണു്. നിൻെറ അഭിപ്രായം പറ." കിട്ടാവയ്യർ പറഞ്ഞു.

"അച്ഛാ! കാര്യങ്ങളെല്ലാം ഇത്രയും ആയിപ്പോയില്ലേ. എന്നാൽ ഒരു കാര്യം എനിക്കും പറയാനുണ്ടു്. നമ്മുടെ വക്കീൽ ആത്മനാഥയ്യർ ഇല്ലേ. അദ്ദേഹത്തിൻെറ മകൻ പട്ടാഭിരാമനു് ലളിതയെ കല്യാണം കഴിച്ചാൽ കൊള്ളാമെന്നു് ആശയുണ്ടു്. കഴിഞ്ഞ വർഷം നിങ്ങളെല്ലാവരുംകൂടി കുറച്ചുനാഠം ദേവപട്ടണത്തു വന്നു താമസിച്ചില്ലേ. അപ്പോഠം പട്ടാഭി ലളിതയെ കണ്ടിട്ടുണ്ടു്. ലളിതയെ അവനു് ഇഷ്ടപ്പെട്ടിരിക്കുന്നു. മറെറാരു ചെറുക്കൻ വന്നു് കല്യാണം ആലോചിച്ചതിനെ സംബന്ധിച്ചു് അവൻ സങ്കടപ്പെടുകയും ചെയ്തു. അവൻെറ കാര്യം മാത്രമല്ല. വക്കീലുകൂടി ഈ ആലോചനയെ സംബന്ധിച്ചു് അല്പം സങ്കടത്തിലാണു് പറഞ്ഞതു്. 'ഞങ്ങളെല്ലാം നിൻെറ അഛൻെറ കണ്ണിൽ മോശക്കാരാണു്. ഏതെങ്കിലും വലിയ വീട്ടിൽ ആലോചിക്കുകയേ ഉള്ളു. അക്കരപ്പച്ചയാണല്ലോ കണ്ണിനു കുളിർമ കൊടുക്കുന്നതു്' എന്നിങ്ങനെ വളരെ അർത്ഥം വെച്ചമട്ടിൽ വക്കീലും പറഞ്ഞു."

"വാസ്തവമാണൊ്! വക്കീൽ ആത്മനാഥയ്യരുടെ പയ്യൻ നമുക്കു പററിയ ചെറുക്കനാണു്. എനിക്കതു് ഓമ്മയില്ലാഞ്ഞിട്ടൊന്നുമല്ല. പക്ഷേ നിൻെറ അമ്മ അതിലും വലിയ ഇടത്തു നിന്നു് അന്വേഷിക്കണമെന്നു് വാശി പിടിച്ചു. എനിക്കു് പുണ്ണ

സമ്മതമാണു് ലളിതയെ പട്ടാഭിരാമനു കൊടുക്കാൻ. അതി നെപ്പററി ആലോചിച്ചു നമുക്കു് ഒരു തീരുമാനം ചെയ്യാം. അപ്പോഠം സീതയുടെ കാര്യം എന്താണു പറയുന്നതു്?''

''സീതയുടെ കാര്യം ഞാൻ പറയുന്നതു് എങ്ങനെ? അവഠംക്കം അത്തുസ്സം ഇഷ്ടപ്പെട്ടാൽ നടത്തിക്കൊടുക്കണം. പണവും കാശ്ശം ചെലവില്ലാതെ ഇത്ര നല്ല ബന്ധം കിട്ടിയാൽ നാം സന്തോഷി ക്കുകയല്ലേ വേണ്ടതു്? ഇതുകൊണ്ടു് നമുക്കു് ഒരു നല്ല പേരും ഉണ്ടാകും!''

''അങ്ങനെയാണെങ്കിൽ, സൂര്യാ, നീ തന്നെ ഇക്കാര്യം അമ്മയുടെ അടുക്കൽ പറഞ്ഞു് അവളെക്കൊണ്ടു് സമ്മതിപ്പി ക്കണം. അവഠം ഭദ്രകാളിയുടെ അവതാരം എടുത്തിരിക്കുക യാണു്. ഞാൻ വല്ലതും പറഞ്ഞാൽ എൻെറ പെണ്ങളുടെ മോഠംക്കു വേണ്ടി പറയുന്നുവെന്നും പറഞ്ഞു് കൂടുതൽ കലി തുള്ളും!''

''അതിനെന്താ അച്ഛാ! അമ്മയോടു ഞാൻ പറഞ്ഞു ശരിപ്പെ ടുത്തിക്കൊള്ളാം.''

സൂര്യൻ ഏററ കാര്യം അത്രയ്ക്കു് എളുപ്പമല്ലായിരുന്നു. എങ്കിലും അവസാനം അവൻ അതിൽ വിജയിച്ചു. മദ്രാസിലെ ചെറുക്കനു ലളിതയെ കൊടുത്താൽ അവൻ പെണ്ണിനേയും കൊണ്ടു് ഡൽഹിയിലും, ലാഹോറിലും പോയി താമസിക്കു മെന്നും, വക്കീലിൻെറ മകനു കൊടുത്താൽ അവൻ അടുത്തു തന്നെ താമസിക്കുന്നതുകൊണ്ടു് ഇടയ്ക്കിടയ്ക്കു് പോയി കാണാ നൊക്കുമെന്നും മററും പറഞ്ഞു് അവൻ സരസ്വതി അമ്മാളുടെ മനസ്സു് ആകെ മാററി മറിച്ചു.

പിറേറന്നു വൈകുന്നേരം എല്ലാവരുടെയും സമ്മതത്തോടുകൂടി മദ്രാസു് പദ്മാപുരം റിട്ടയേഡു് സബ്ജഡ്ജി പദ്മലോചന ശാസ്ത്രികളുടെ പുത്രൻ ചിരഞ്ജീവി സൗന്ദരരാഘവനു് ബോംബെ ദൊരസ്വാമി അയ്യരുടെ മകഠം സീതയെ വിവാഹം ചെയ്തു കൊടുക്കുവാൻ തീരുമാനിച്ചു. ബോംബെ ദൊരസ്വാമി അയ്യർ ഇതിൽ ആക്ഷേപമൊന്നും പുറപ്പെടുവിക്കില്ലെന്നു് രാജ മ്മാഠം നല്കിയിരിക്കുന്ന ഉറപ്പിൻെറ പേരിൽ ഇതോടെ നിശ്ചയ താംബൂലം നടത്തി. ഈ നിശ്ചയതാംബൂലംനടന്നതോടെ മററാ രേയുംകാഠം കൂടുതലായി, ലളിതയാണു് കുതൂഹല ചിത്തയായി കാണപ്പെട്ടതു്. രാഘവനെ 'മണവാളച്ചെറുക്കൻ' എന്നു വിളിച്ചു് അദ്ദേഹത്തോടു നേരിട്ടു സംസാരിക്കുവാനും ലളിതയ്ക്കു് മടി തോന്നിയില്ല.

# 9

കല്യാണനിശ്ചയം കഴിഞ്ഞു് സൗന്ദരരാഘവൻ മദിരാശിയ്ക്കു തിരിച്ചുപോയതു് വളരെ ഉത്സാഹത്തോടുകൂടിയായിരുന്നു. തൻെറ ജീവിതത്തിൽ ആനന്ദപൂർണ്ണമായ ഒരു നവീന ജീവിതം ആരംഭിച്ചിരിക്കുന്നുവെന്ന ചിന്ത അദ്ദേഹത്തിൻെറ മനസ്സിൽ കുടിയിരുന്നു. ധാരിണിക്കും തനിക്കും തമ്മിലുള്ള ബന്ധത്തെ ഒരു മായാ സ്വപ്നമെന്നു കരുതി അതു മറക്കാൻ ശ്രമിച്ചതോടെ മിക്കവാറും മറന്നും കഴിഞ്ഞു.

ഒരു ദിവസം മുസഫർപൂരിൽനിന്നു് ഒരു കത്തു കിട്ടി. അതു വായിച്ചപ്പോൾ, അയാൾക്കു് ഒരേ സമയം പരിഭ്രാന്തിയും വിസ്മയവുമുണ്ടായി. അതു്, ഭൂകമ്പപീഡിതരെ സഹായിക്കുന്നതിനായി പോയ സേവാദളത്തിൻെറ ഓഫീസിൽ നിന്നുള്ള കത്തായിരുന്നു. അതു് ഇപ്രകാരമായിരുന്നു.

മുസഫർപൂർ
12—2—34.

ശ്രീമൻ,

ഒരു ദുഃഖവാർത്ത താങ്കളെ അറിയിക്കട്ടെ. ബോംബെയിൽ നിന്നു വന്ന ഒരു ദേശസേവിക—ധാരിണി എന്നാണു് അവളുടെ പേരു്—ഈ ഡിസ്ട്രിക്റ്റിൽ ഉണ്ടായ ഭൂകമ്പം കൊണ്ടു് കഷ്ടനഷ്ടങ്ങളനുഭവിച്ച ജനങ്ങൾക്കു് സേവനം ചെയ്യുന്നതിനു വന്നു. അവരുടെ സ്വഭാവ ഗുണം എല്ലാവരുടെയും ഹൃദയത്തെ വശീകരിച്ചിരുന്നു. ഇന്നലെ ഉച്ചയ്ക്കു് താമസിക്കുന്നിടത്തു നിന്നു് ഊണു കഴിഞ്ഞു് പോയതാണു്. രാത്രി ആയിട്ടും തിരിച്ചെത്തിയിട്ടില്ല. നിർഭാഗ്യത്തിനു് അവരിൽ ഒരു ദുഃസ്വഭാവം ഉണ്ടായിരുന്നു. ഭൂകമ്പം കൊണ്ടുപിളർന്ന സ്ഥലങ്ങളിൽ അവർ കൂടെക്കൂടെ പോയി എത്തിനോക്കും. പലേടത്തും അന്വേഷിച്ചുനോക്കി. ഒരു വിവരവും കിട്ടിയില്ല. 'പണ്ടു് ജാനകീദേവി ഭൂഗർഭത്തിൽ ആണ്ടപോലെ എനിക്കും പോകണമെന്നു് ആഗ്രഹമുണ്ടു്'' ഇങ്ങനെ ഇടയ്ക്കിടയ്ക്കു് ധാരിണി പറയാറുണ്ടായിരുന്നു. അവളുടെ ലക്ഷ്യം നിറവേറി എന്നു് ഊഹിയ്ക്കേണ്ടിയിരിക്കുന്നു. ധാരിണിയുടെ ഉററവരെപ്പററി ഞങ്ങൾക്കു്

ഒരറിവും ഇല്ല. അവരുടെ ഡയറിയിൽനിന്നു് താങ്കളുടെ മേൽ വിലാസം മാത്രം കിട്ടി. അതുകൊണ്ടു് താങ്കൾക്കു് എഴുതുന്നു. ധാരിണിയുടെ ബന്ധുക്കളെ താങ്കൾക്കു് അറിയാമെങ്കിൽ സദയം അവരെയും ഇതു് അറിയിക്കുക. ഒരു പക്ഷേ ധാരിണി എവിടെയെങ്കിലും, വഴിതെററിപ്പോയി ഇതിനകം തിരിച്ചു വന്നാൽ അതു താങ്കളെ ഉടൻ അറിയിക്കുന്നതാണു്.

എന്നു്, സരളാദേവി.

ഈ എഴുത്തിൻെറ ആദ്യത്തെ ഒന്നു രണ്ടു വാചകങ്ങൾ വായിച്ചപ്പോൾതന്നെ രാഘവനു് ധാരിണിയിൽ ഉണ്ടായിരുന്ന കോപം ഏറെക്കുറെ മാറിക്കഴിഞ്ഞിരുന്നു. അദ്ദേഹത്തിൻെറ ഹൃദയം ആകെ ആർദ്രമായി. എഴുത്തു വായിച്ചു കഴിഞ്ഞതോടെ കണ്ണിൽ കണ്ണീരു നിറഞ്ഞു. അലമാരി തുറന്നു് അവളുടെ പടം എടുത്തു. ഒട്ടേറെ നേരം അതുതന്നെ നോക്കിക്കൊണ്ടിരുന്നു. ധാരിണിയുടെ സംഭാഷണവും, ഭാവങ്ങളും, നടയും, ഉടയും മററും അദ്ദേഹത്തിൻെറ മനോനേത്രങ്ങൾക്കു മുന്നിൽ മാറി മാറി വന്നുകൊണ്ടിരുന്നു. 'അയ്യയ്യോ! ഇതാണോ നിൻെറ ഗതി' എന്നു് മനസ്സിൽ പറഞ്ഞതോടെ രാഘവൻെറ കണ്ണിൽനിന്നു വീണ കണ്ണുനീർ ധാരിണിയുടെ പടത്തിൽ മുത്തുകളായി വീണു കൊണ്ടിരുന്നു. അതേ സമയം അദ്ദേഹത്തിൻെറ ഹൃദയത്തിൽ അത്ഭുതകരമായ ഒരു ശാന്തിഭാവവും ഉദിച്ചുയന്നു.

പിന്നീടു് ഒരാഴ്ച, പത്തു ദിവസത്തോളം ഏതെങ്കിലും നല്ല വാത്തയുംകൊണ്ടു് കത്തുകൾ വരുമോ, എന്നു പ്രതീക്ഷിച്ചു് രാഘവൻ ശാന്തനായി കഴിഞ്ഞു. പക്ഷേ, അങ്ങനെ ഒരു കത്തും വന്നില്ല.

കല്യാണനിശ്ചയം നടന്ന നാൾ മുതൽ സീതയും, ലളിതയും ആനന്ദമയമായ സ്വപ്നലോകത്തിൽ സ്വർഗ്ഗീയ സുഖം അനുഭവിച്ചുകൊണ്ടിരുന്നു. പച്ചപ്പുൽത്തറയിൽ അഴകേറിയ പൂമ്പാററകൾ നിറമാന്ന ചിറകുകൾ അടിച്ചടിച്ചു് അങ്ങുമിങ്ങും സഞ്ചരിക്കുന്നതുപോലെ അവർ ഇരുവരും ഇന്ദ്രപുരിയിലെ നന്ദന വനത്തിൽ യഥേച്ഛം ശതപഥ സഞ്ചാരം ചെയ്തുകൊണ്ടിരുന്നു. പാരിജാത ദ്രുമങ്ങളിൽ അവർ വണ്ടുകളായി ഉലാവി. കല്പക വൃക്ഷങ്ങളുടെ നറുന്തേൻ അമൃതത്തോടൊപ്പം പാനം ചെയ്തു് ആനന്ദിച്ചു.

മേഘ മണ്ഡലത്തിനുപരിയുള്ള മായാ ലോകത്തിൽ അവർ ആനന്ദ നത്തനം ചെയ്തു. നക്ഷത്രങ്ങളുടെ ഇടയിൽ അവർ വട്ടമിട്ടു് ഓടിക്കളിച്ചു. ആകാശ ഗംഗയിലെ വെള്ളം കയ്യിലെ

ട്ടത്തു് അവർ പരസ്പരം തെററിക്കളിച്ചു. വെള്ളപ്പിറാവുകളായി അവർ മന്ദാനിലനിൽ പാറിപ്പറന്നു. പച്ച മരക്കൊമ്പുകളിൽ ഓരോന്നിലിരുന്നു് അവർ വീണാനാദ മാധുര്യത്തോടെ കൊഞ്ചി.

കല്യാണനിശ്ചയം ആയ നാളമുതൽ ഇരുവരുടെയും ഉള്ളവും ഉടലും അത്ഭുതകരമായി വികസിച്ചു വളന്നു. മുഖത്തൊരു നവീന കാന്തി പരന്നു. മേനിയിൽ ഒരു പുതിയ തേജസ്സ് കിളന്നു. ഒരോ ദിനം പൊട്ടിവിടരുമ്പോഴും അവക്കുമാത്രം ഒരു പുതിയ അഴകും വന്നുചേന്നു. എന്നുമില്ലാത്ത ജ്യോതിസ്സോടെയാണു് അവക്കു് അന്നു മുതൽ സൂര്യോദയം തോന്നിയതു്. അന്തിമയങ്ങി. നിഴൽ വീശിവരുന്ന സായംകാലവേളയുടെ മഞ്ജിമ വർണ്ണിക്കാനാവില്ല.

അഹോ! രാത്രിയുടെ മനോജ്ഞതയെപ്പററി എന്തു പറയട്ടേ. വാനത്തിൽ ചന്ദ്രക്കല പ്രകാശിക്കുമ്പോൾ അതിന്റെ അഴക നോക്കിക്കൊണ്ടിരിക്കാം. മുഴുമതിയാകുമ്പോൾ ഉള്ളം കടൽ പോലെ പൊന്തിത്തുടങ്ങും. ചന്ദ്രനില്ലാത്ത രാവാണെങ്കിലോ അഴകിനു കുറവുണ്ടോ? കോടാനുകോടി വൈരക്കല്ലുകൾ വാരി വിതറിയതുപോലെ തിളങ്ങുന്ന നക്ഷത്രങ്ങളോടു ചേന്ന വാനം നല്കുന്ന കാഴ്ചയ്ക്കു് ഒപ്പം മറെറാന്നുണ്ടോ?

ഉണന്നിരിക്കുമ്പോഴെല്ലാം ശ്വാസംവിടാതെ അവരിരുവരും സംസാരിച്ചുകൊണ്ടിരിക്കും. ഉറങ്ങുമ്പോഴോ, ഇമ്പമരുളുന്ന കിനാവുകൾ.

സീതയുടെ അമ്മ അഖണ്ഡകാവേരിയിൽ വേനൽക്കാലത്തു പായുന്ന, മണിപോലെയുള്ള തെളിഞ്ഞ നീരിൽ കുളിക്കുന്ന ആനന്ദത്തെപ്പററി ഒരു ദിവസം പറഞ്ഞു. കുട്ടിക്കാലത്തു് അങ്ങനെ കുളിച്ചു രസിക്കാറുണ്ടെന്നും അവർ പറഞ്ഞു. കിട്ടാവയുരെ നിർബ്ബന്ധിച്ചു് സീത കാവേരിയിൽ കുളിക്കാനുള്ള അനുമതി വാങ്ങി. കൂട്ടുകാരികൾ ഇരുവരും രാജമ്മാളും ചേന്നു് കാവേരിക്കു പുറപ്പെട്ടു. വൃന്ദാവനത്തിൽ കണ്ണൻ വാണിരുന്ന കാലത്തു് ഗോപാലനും ഗോപികമാരും യമുനയിലിറങ്ങി കണ്ണനോടൊപ്പം രാസക്രീഡ ചെയ്യപ്പോഴുണ്ടായ ആനന്ദം സീതയും ലളിതയും അന്നനുഭവിച്ചു. അങ്ങനെ അഖണ്ഡ കാവേരിയിൽ സ്നാനം ചെയ്തു തിരികെ വരുമ്പോഴാണു് സൂര്യനും ബാലകൃഷ്ണനും കൂടി അടി നടത്തുന്ന രംഗം അവർ കണ്ടതു്. സീതയും, ലളിതയും കുറച്ചു സമയം കൊണ്ടു് അതാകെ മറന്നുപോയി. ഉച്ചയൂണു കഴിഞ്ഞു്, രഹസ്യ സംഭാ

ഷണം നടത്തുന്നതിനു് അവർ കുളക്കരയിലുള്ള ബംഗ്ലാവിലേയ്ക്കു നടന്നു. അക്കൊല്ലം കാർത്തിക മാസത്തിൽ നല്ല മഴയുണ്ടായിരുന്നതുകൊണ്ടു് ഫാൽഗുന മാസാവസാന കാലമായിരുന്നെങ്കിലും, കുളത്തിൽ ധാരാളംജലം ഉണ്ടായിരുന്നു. കുളത്തിൽ തഴുകിവന്ന കുളിർ കാററു് സീതയെയും, ലളിതയെയും പട്ടാപ്പകൽ പോലും പ്രണയത്തിന്റെ സ്വപ്നലോകത്തിൽ എത്തിച്ചു.

അന്നു് അവരുടെ സംഭാഷണം പരിഹാസത്തിലാണു് ആരംഭിച്ചതു്.

"ലളിതേ കല്ല്യാണ രാത്രി നിന്നോടു പാടാൻ പറയും, 'മാമവ പട്ടാഭിരാമാ' എന്ന കീർത്തനം നീ തീർച്ചയായിട്ടും പാടണം. ഇല്ലെങ്കിൽ ഞാൻ നിന്നോടു പിന്നെ പിണങ്ങിയാ. 'കമാ'ന്നു മിണ്ടില്ല!" സീത പറഞ്ഞു.

"നീ ആദ്യം 'മരുകേലരാ ഓ രാഘവാ' എന്ന കീർത്തനം പാടണം. അതുകേട്ടു് ധൈര്യം വന്നതിനുശേഷം ഞാനും പാടാം. നീ ധൈര്യശാലിനിയല്ലേ സീതേ. എനിക്കു് ധൈര്യമേ ഇല്ലെന്നറിയാമല്ലോ." ലളിത പറഞ്ഞു.

"എടീ കള്ളീ! നിനക്കോ ധൈര്യമില്ലെന്നു പറയുന്നതു് ഒരു വർഷം മുമ്പേതന്നെ ഒരു മനുഷ്യനും അറിയാതെ കണ്ടല്ലേ നീയും പട്ടാഭിരാമനും തമ്മിൽ കല്ല്യാണനിശ്ചയം നടത്തിയതു്. ധൈര്യമില്ലാതെയാണോ അങ്ങനെ ചെയ്തതു്."

"അതൊന്നും ഇല്ല സീതേ. ഞങ്ങൾ പരസ്പരം ഒരു വാക്കു പോലും മിണ്ടിയിട്ടില്ല."

"മിണ്ടിയിട്ടില്ലെന്നോ? അതെങ്ങനെ ലളിതേ, നുണ പറയല്ലേ. വാക്കു കൊണ്ടുള്ള സംഭാഷണമാണോ സംഭാഷണം? കണ്ണുകൊണ്ടു് സംസാരിച്ചാൽ അതു സംഭാഷണമല്ലെന്നു വരുമോ? കഴിഞ്ഞ വർഷം നീ ദേവ പട്ടണത്തു് പോയ കഥയെല്ലാം പറഞ്ഞില്ലേ. പോരേ! പിന്നെ എന്തിനാണു് വായു് കൊണ്ടു വർത്തമാനം പറയുന്നതു്. സീതയും രാമനും എന്താ ചെയ്തതു്. കല്ല്യാണത്തിനു മുമ്പു് അവർ വാതുറന്നു് സംസാരിച്ചിട്ടുണ്ടോ? മിഥിലാ പുരിയിൽ ശ്രീരാമൻ വീഥിയിലൂടെ നടന്നരുളുകയായിരുന്നു. സീത കന്നിമാടത്തിൽ നില്ക്കുകയായിരുന്നു. അവരിരുവരും പരസ്പരം കണ്ണുകൊണ്ടു് ഒന്നു നോക്കി. അതോടെ അവക്കഴിയാത്ത പ്രേമവും ഉദിച്ചു. എന്താ അതു പോരേ?"

"അതു പോരെന്നു ഞാൻ പറഞ്ഞില്ലല്ലോ. പക്ഷേ വർത്തമാനം പറയാൻ ധൈര്യമുണ്ടെങ്കിൽ ധാരാളമായും പറയാം.

നിൻെറ കല്ല്യാണ നിശ്ചയത്തിനുശേഷം നിന്നെ അവർ വിളി ച്ചുവരുത്തി അതിനു കാരണം പറഞ്ഞില്ലേ. സീതേ! അതോ ർക്കുന്തോറും എനിക്കു അത്ഭുതമായിരിക്കുന്നു. നീ ഒന്നു കൂടി അതെല്ലാം പറ. എനിക്കു് ഒന്നുകൂടി അതെല്ലാം കേൾക്കണ മെന്നുണ്ടു്.''

''അതിനെന്താ! ഞാൻ എല്ലാം പറയാം. ഇനി ഒരു പത്തു തവണ ചോദിച്ചാലും ഞാൻ പറയാം. നിശ്ചയത്തിനുശേഷം അവർ—അദ്ദേഹത്തിൻെറ അച്ഛനും അമ്മയും—എന്നെ വിളി ച്ചുകൊണ്ടുവരാൻ പറഞ്ഞു് ആളയച്ചു. ഒരുവശത്തു് എനിക്കു് ധൈര്യം തോന്നി. മററൊരു വശത്തു് എന്താണാവോ ചോദി ക്കാൻ പോകുന്നതെന്ന ഭയവുമുണ്ടായി. എങ്കിലും അവരുടെ വാക്കു് തട്ടിമാററരുതല്ലോ എന്നു വിചാരിച്ചാണു് ഞാൻ പോയതു്. ആ അമ്മ എന്നെ കെട്ടിപ്പിടിച്ചുകൊണ്ടു് ഉച്ചി യിൽ മുകന്നു് ഇങ്ങനെ പറഞ്ഞു. 'നീ തന്നെയാണു് ഞങ്ങ ളുടെ വീട്ടിലെ ലക്ഷ്മിയും, സരസ്വതിയും. നിന്നെക്കൊ ണ്ടാണു് ഞങ്ങളുടെ വംശം വദ്ധിക്കാൻ പോവുന്നതു്.' ഇങ്ങനെ എന്തോ എല്ലാം പറഞ്ഞു. അച്ഛനാകട്ടേ എന്തോ ഒക്കെ വത്ത മാനം പറഞ്ഞുകൊണ്ടിരുന്നു. എൻെറ സൗന്ദര്യത്തിനും സാമ ത്ഥ്യത്തിനും വേണ്ടി വരദക്ഷിണയില്ലാതെ മകനെക്കൊണ്ടു കല്ല്യാണം കഴിപ്പിക്കാം എന്നു പറഞ്ഞതു മാത്രം ഓമ്മയുണ്ടു്. പിന്നീടു് അച്ഛനും അമ്മയും അല്പം ദൂരെ പോയി. ഞാൻ തിരിച്ചുപോരാൻ തുടങ്ങി. ഉടനെ അദ്ദേഹം എന്നെ കണ്ടു. 'സീതേ പോകാൻ എന്താ തിടുക്കം. കുറച്ചു ക്ഷമിക്കൂ! നിന്നോ ടൊരു കാര്യം ചോദിക്കണമെന്നുണ്ടു്. മറുപടി പറയാമോ?'

ഞാൻ തലകുനിച്ചു മൗനമായി നിന്നു. അദ്ദേഹം വീണ്ടും ഇങ്ങനെ പറഞ്ഞു. 'ഇന്നലെയെല്ലാം കലപിലായെന്നു വത്ത മാനം പറഞ്ഞുകൊണ്ടിരുന്നവൾ ഇന്നു പെട്ടെന്നു് മിണ്ടാപ്പൂത മായി മാറിയല്ലോ. എൻെറ ചോദ്യത്തിനു മറുപടി പറഞ്ഞേ തീരൂ. നീ എന്നെ കല്ല്യാണം കഴിക്കാൻ ഇഷ്ടപ്പെട്ടതു് എങ്ങനെ?' അപ്പോൾ ഞാൻ അദ്ദേഹത്തെ ഒന്നു നിവന്നു നോക്കി. ഞാൻ പറയാൻ പോകുന്ന മറുപടി ഓത്തപ്പോൾ എനിക്കു തന്നെ ചിരിവന്നു. 'ആ ചോദ്യം ഞാനല്ലേ ചോദി ക്കേണ്ടതു്? എൻെറ കൂട്ടുകാരിയെ കല്ല്യാണം കഴിക്കാൻ വന്ന ആളു് എന്നെ ഇഷ്ടപ്പെടാൻ കാരണമെന്തു്?' ഇതു കേട്ടപ്പോൾ അദ്ദേഹം പൊട്ടിച്ചിരിച്ചുപോയി. ഉടനെ പെട്ടെന്നു മുഖത്തു ഗൗരവം വരുത്തി എന്നോടു് ഇങ്ങനെ പറഞ്ഞു. 'അങ്ങനെയാ

ണെങ്കിൽ നിനക്ക് ഈ കല്ല്യാണത്തിന് ഇഷ്ടമില്ലെന്നാണോ? ഇപ്പോഴം കാര്യങ്ങളൊന്നും മുഴുവനായിട്ടില്ല. കല്ല്യാണം നിർത്തി വെയ്ക്കാം. നിനക്ക് മനസ്സില്ലെങ്കിൽ അതു പറഞ്ഞോളൂ.' 'അതേ, എനിക്ക് മനസ്സില്ല. എന്റെ മനസ്സ് എന്റെ കൈവശമില്ല. ഇന്നലെ വൈകുന്നേരം കാറിൽ നിന്നിറങ്ങിയപ്പോഴം അങ്ങെന്റെ മനസ്സ് അപഹരിച്ചുകളഞ്ഞില്ലേ? ഇപ്പോഴെങ്ങനെ എന്റെ കൈവശം മനസ്സിരിക്കും.' ഇങ്ങനെ ഞാൻ പറഞ്ഞു. ലളിതേ അപ്പോഴം അദ്ദേഹത്തിന്റെ മുഖം ഒന്നു കാണേണ്ടതായിരുന്നു. ആനന്ദം അതിൽ കവിഞ്ഞൊഴുകിയിരുന്നു. "ഞാൻ എത്രയോ ബി. എ., എം. എ. എല്ലാം പഠിച്ച പെൺകുട്ടികളെ കണ്ടിരിക്കുന്നു. പഴകിയിട്ടുമുണ്ട്. നിന്നെപ്പോലെ സാമർത്ഥ്യമുള്ള ഒരു പെൺകുട്ടിയെ കണ്ടിട്ടില്ല. നിന്നെയിപ്പോഴം പിരിയണമല്ലോ എന്ന വിഷമമേ എനിക്കുള്ളു." എന്റെ വായിൽ നാക്ക് അടങ്ങിയിരിക്കുമോ? ഞാൻ പറഞ്ഞു. "ഇപ്പോ ഇങ്ങനെയെല്ലാം പറയുന്നു. നാളെ നാട്ടിൽ ചെല്ലുമ്പോഴം ഇതെല്ലാം അങ്ങു മറക്കും. ബി. എ. യും, എം. എ. യും പഠിച്ച പെൺകുട്ടികൾ എത്രയോ അവിടെയുണ്ട്?" "അതിനകം കലഹിച്ചും തുടങ്ങിയോ? ബി. എ. ആയി. എം. ഏ. ആയി. അവരൊന്നും നിന്റെ കാലിലെ പൊടിക്കു പോലും പററിയവരല്ല. നിന്നെയല്ലാതെ എനിക്ക് ആരെയും, അറിഞ്ഞുകൂടാ." ഇങ്ങനെ അദ്ദേഹം പറഞ്ഞപ്പോഴം എന്റെ മനസ്സു കുളിർത്തു. എങ്കിലും ഞാൻ വിട്ടില്ല. ഞാൻ പറഞ്ഞു. 'ദുഷ്യന്ത മഹാരാജാവും ശകുന്തളയോട് ഇങ്ങനെതന്നെയാണു പറഞ്ഞത്. നാട്ടിലെത്തിയപ്പോഴേയ്ക്കും മറന്നു കളഞ്ഞില്ലേ?' 'സീതേ' എന്നു പ്രേമപൂർവ്വം വിളിച്ച് അദ്ദേഹം ഇങ്ങനെ പറഞ്ഞു. 'ദുഷ്യന്തൻ രാജാവ്, അദ്ദേഹത്തിന് എന്തും ആകാം. ഞാൻ വെറും സാധാരണ മനുഷ്യൻ.' ഇതു കേട്ടപ്പോഴം ഞാൻ പറഞ്ഞു. 'അങ്ങാണെന്റെ രാജാവ്.' ഉടൻ അദ്ദേഹം പറഞ്ഞു. 'ദുഷ്യന്തൻ നാട്ടിൽ രാജാവ്. ഞാൻ നിനക്കു മാത്രം രാജാവ്. അതുകൊണ്ട് നിന്നെ ഒരിക്കലും മറക്കാൻ സാധിക്കില്ല. അടയാളം തരാം. അടുത്തു വാ!' ഏതോ മോതിരമോ ഫൗണ്ടൻ പേനയോ തരാൻ പോകുന്നുവെന്നു വിചാരിച്ച് ഞാൻ അദ്ദേഹത്തിന്റെ അടുക്കലേക്കു ചെന്നു. അദ്ദേഹം എന്റെ വലതു കൈ തന്റെ രണ്ടു കൈകളാലും ഗ്രഹിച്ചുകൊണ്ട് ആ കൈയിൽ ഒന്നു ചുംബിച്ചു. ലളിതേ, ലളിതേ, അതു വിചാരിക്കുമ്പോഴം ഇപ്പോഴും കൂടി എന്റെ ശരീരം രോമാഞ്ചംകൊണ്ടു മൂടുന്നു."

ഇങ്ങനെ പറഞ്ഞുകൊണ്ടു് സീത ഈ പാട്ടും പാടി—

എണ്ണും പൊഴുതിലെല്ലാം—അവൻ കരം
എന്മേനി തൊട്ടീടമെല്ലാം
എന്തു കുളിർമ കിളർന്നു—പുതുതായ
ശാന്തിയുമെങ്ങും പരന്നു.
ഇന്നവനാരെന്നതോർത്തേൻ—പലവുരു
പിന്നെയുമങ്ങനെ ഓർത്തേൻ
കണ്ണൻ തിരുവടി തന്നെ—ഇവളുടെ
കണ്ണിനു മുന്നിലായ് വന്നേ!

സീതയും സൗന്ദരരാഘവനും തമ്മിൽ നടന്ന ഈ സംഭാഷണം, അഞ്ചാമത്തെ തവണയാണ്, അപ്പോൾ കേൾക്കുന്നതു്. ആ സമയം ലളിതയുടെ മനസ്സ്, കൊടുങ്കാററടിക്കുമ്പോൾ കടലിലുണ്ടാവുന്ന അലയൊലിപോലെ പൊങ്ങി. തന്റെ മണവാളനായ പട്ടാഭിരാമൻ തന്നോടും ഇങ്ങനെയുള്ള പ്രേമ പ്രകടനം ചെയ്യുമോ എന്നും, ഇപ്രകാരം മധുരമായി സല്ലപിക്കുമോ എന്നും, ഉള്ള ചിന്ത അവളിലുണ്ടായി. ആ ചിന്തയെ പെട്ടെന്നു് അടക്കിക്കൊണ്ടു് അവൾ ഇങ്ങനെ പറഞ്ഞു: "സീതേ നീ ദുഷ്യന്തനെപ്പററി പറഞ്ഞില്ലേ, അതുമാത്രം ശരിയായില്ല. ശകുന്തളയുടെയും ദുഷ്യന്തന്റെയും കഥ എനിക്കു വളരെ ഇഷ്ടമാണു്. ദുഷ്യന്തൻ ഒരു വലിയ സാമ്രാജ്യത്തിലെ ചക്രവത്തി: അദ്ദേഹം ആശ്രമത്തിൽ വളന്ന അനാഥയായ ഒരു പെണ്ണിനെ കല്യാണം കഴിച്ചില്ലേ? അതു് വളരെ അത്ഭുതമല്ലേ?"

"അതും അത്ഭുതം തന്നെ. പക്ഷേ അതുപോലെ എത്രയോ നടന്നിരിക്കുന്നു. അനാക്ക്ലിയുടെ കഥ നിനക്കറിയില്ലേ?"

"എനിക്കറിഞ്ഞുകൂടല്ലോ! ആ കഥ ഒന്നു പറയു കേൾക്കട്ടേ."

"അക്ബർ പാദുഷയുടെ മകൻ സലിം കുട്ടിക്കാലത്തു തന്നെ വളത്തിയ ആയയുടെ വളത്തു മകളെ പ്രേമിച്ചു. അവളെ മാത്രമേ കല്യാണം കഴിക്കു എന്നു് പ്രതിജ്ഞയും ചെയ്തു. അരമനയിലെ തോട്ടത്തിൽ അവർ സല്ലപിച്ചുകൊണ്ടു നില്ക്കുന്ന കാഴ്ച റോസാപ്പു ചെടികളുടെ പിന്നിൽനിന്നു് അക്ബർ പാദുഷാ കണ്ടു. തനിക്കുശേഷം സാമ്രാജ്യം വാഴേണ്ടുന്ന കുമാരൻ ഒരു ആയയുടെ മകളെ പ്രേമിക്കുന്നതു കണ്ടപ്പോൾ പാദുഷയ്ക്കു് വല്ലാത്ത കോപം വന്നു. ഉടനെ അനാക്ക്ലിയെ പിടിച്ചു് തടവിലിടാൻ അദ്ദേഹം ആജ്ഞകൊടുത്തു. അനാക്ക്ലി എന്നാൽ പാരസികഭാഷയിൽ 'മാതളമൊട്ടു്' എന്നാണു്

അത്ഥം. അതു് സലിം അവൾക്കുകൊടുത്ത ഓമനപ്പേരാണു്. ജയിലിലടയ്ക്കപ്പെട്ട അനാക്ക്ലി സലിമിനെത്തന്നെ വിചാരിച്ചുകൊണ്ടു് മനസ്സുരുകി കഴിഞ്ഞു. അദ്ദേഹം തന്നെ മോചിപ്പിക്കും, മോചിപ്പിച്ചു് വിവാഹം കഴിക്കും, എന്ന ആശയോടെ അവൾ ഇരുന്നു. പക്ഷേ അക്ബർ പാദുഷ വളരെക്കാലം ജീവിച്ചിരുന്നതുകൊണ്ടു് സലിമിനു ചക്രവത്തി പദം കൈയേററു് അവളെ മോചിപ്പിക്കുവാൻ കഴിയാതെ വന്നു. ഒടുവിൽ സലിം ചക്രവത്തി ആയതിനുശേഷം ആദ്യം ചെയ്തതു് അനാക്ക്ലിയെ മോചിപ്പിക്കുക എന്നതായിരുന്നു. പക്ഷേ എന്തു പററീ? അനാക്ക്ലിക്കു് ചക്രവത്തിയെ കണ്ടിട്ടു മനസ്സിലായില്ല. 'നിങ്ങളോടു് ഇവിടെ വരാൻ ആരാണു പറഞ്ഞതു്? എന്നെ മോചിപ്പിക്കാൻ നിങ്ങൾ ആരാണു്? സലിം വന്നു് എന്നെ മോചിപ്പിച്ചുകൊള്ളും, അതുവരെ ഞാൻ ഇവിടെത്തന്നെ കഴിയും.' എന്നാണു് അനാക്ക്ലി ചക്രവത്തിയായ സലിമിനെ നോക്കിപ്പറഞ്ഞതു്. ഇതു കേട്ടപ്പോൾ സലിമിൻെറ ഹൃദയം തകന്നു. അനാക്ക്ലിയാവട്ടേ പിന്നീടു് അധികം വൈകാതെ മരിക്കുകയും ചെയ്തു."

ഈ കഥ കേട്ടപ്പോൾ ലളിതയുടെ കണ്ണുകൾ നിറഞ്ഞു.

"എന്തെടീ അസത്തേ കരയുന്നതു്?" സീത ചോദിച്ചു.

"എനിയ്ക്കെന്തോ വല്ലാത്ത സങ്കടം ആയിരിക്കുന്നു. അവരുടെ യഥാത്ഥ പ്രേമം ഇങ്ങനെ എന്തിനു് ഒരു ദു:ഖത്തിൽ അവസാനിച്ചു?" ലളിത സങ്കടപ്പെട്ടു.

"പ്രേമ കഥകൾ മിക്കവാറും അങ്ങനെയാണു് അവസാനിക്കുന്നതു്. റോമിയോ ജൂലിയററിൻെറ കഥ നോക്കൂ! അവരുടെ പ്രേമം അതുല്ല്യമായിരുന്നു. പക്ഷേ അവസാനം രണ്ടു പേരും ചത്തുപോവുകയാണുണ്ടായതു്."

"രണ്ടു പേരും ഒരേ നിലയ്ക്കു മരിച്ചുപോയാൽ അതൊരു തെററല്ലാ സീതേ. ഒരാൾ മരിച്ചു് മറെറാരാൾ ജീവിച്ചിരുന്നാൽ അതെത്ര കഷ്ടമായിരിക്കും. സലിമിൻെറ കഥതന്നെ നോക്കൂ! പിന്നീടദ്ദേഹംതന്നെയല്ലേ, ജഹാംഗീർ ചക്രവത്തിയായി നൂർജിഹാനെ കല്ല്യാണം കഴിച്ചതു്? നൂർജിഹാൻ എത്ര വിശ്വസുന്ദരിയായാലെന്തു്? അനാക്ക്ലിയെ അദ്ദേഹത്തിനു മറക്കാനൊക്കുമോ?"

"ചില ആണുങ്ങൾ അങ്ങനെയാണു ലളിതെ. എന്നാൽ എല്ലാവരും അങ്ങനെയല്ല. ജഹാംഗീറിൻെറ മകൻ ഷാജഹാൻെറ കഥ നോക്കൂ! അദ്ദേഹം മുംതാസു് മഹാൾ എന്നൊരു

വളെ കല്ല്യാണം കഴിച്ചു. അവാം മരിച്ചിട്ടും അദ്ദേഹം മറന്നില്ല. അവളുടെ ഓമ്മയ്ക്കുവേണ്ടിയാണു് 'താജ്മഹൽ' കെട്ടിയതു്. തന്റെ അരമനയിലിരുന്നു് അദ്ദേഹം എപ്പോഴും 'താജ് മഹൽ' നോക്കിക്കൊണ്ടിരുന്നു. അതു നോക്കിനോക്കിത്തന്നെയാണു് അദ്ദേഹം മരിച്ചതും. ഈ പ്രേമം വളരെ ഉൽകൃഷ്ടമല്ലേ ലളിതേ.''

''ഉൽകൃഷ്ടംതന്നെ. എങ്കിലും സാവിത്രീസത്യവാന്മാരുടെ കഥയാണു് എനിക്കു് എല്ലാററിലും അധികം ഇഷ്ടപ്പെട്ടതു്. രാജ്യം നഷ്ടപ്പെട്ടു് കാട്ടിൽ വന്നു്, കണ്ണുകാണാത്ത അഛനേയും, അമ്മയേയും ശുശ്രൂഷിച്ചു കഴിഞ്ഞിരുന്ന സത്യവാനെയാണു് സാവിത്രി വിവാഹം ചെയ്തതു്. ഒരു വർഷത്തിനകം സത്യവാൻ മരിച്ചുപോകുമെന്നറിഞ്ഞിട്ടും അവാം ആ തീരുമാനത്തിൽ നിന്നു പിന്മാറിയില്ല. യമനോടു തക്കിച്ചു് ഭർത്താവിന്റെ ജീവിതത്തെ അവാം തിരിച്ചുവാങ്ങി. ഇതല്ലേ യഥാർത്ഥമായ പ്രേമം. ലൈലാ മജ്നു, അനാർക്കലി, എന്നിവരുടെ കഥകളെ അപേക്ഷിച്ചു് നമ്മുടെ നാട്ടിലെ കഥകാംക്കാണു് മേന്മ കൂടുതൽ.''

''അങ്ങനെ നമ്മുടെ നാട്ടിലെ കഥകളെപ്പററി പറയുമ്പോാം സുബ്രഹ്മണ്യസ്വാമിക്കും വള്ളിക്കും തമ്മിൽ നടന്ന കല്ല്യാണം പോലെ മറെറാന്നില്ല. വള്ളി ഒരു കുറത്തിപ്പെണ്ണാണു്. സുബ്രഹ്മണ്യനോ? സാക്ഷാൽ ശ്രീപരമേശ്വരന്റെ പുത്രൻ; ദേവസേനാപതി. അങ്ങനെയുള്ള ഒരാാം ഒരു കുറവന്റെ കുടിൽ തേടിച്ചെന്നു വള്ളിയെ കല്ല്യാണം കഴിച്ചു എന്നു പറയുമ്പോാം അതു് എത്ര അത്ഭുതകരമാണു്. കല്ല്യാണം കഴിച്ചുവെന്നു മാത്രമോ? ഓരോ ശിവക്ഷേത്രത്തിലും സുബ്രഹ്മണ്യൻ തന്റെ സമീപത്തു് വള്ളിയേയും വെച്ചുകൊണ്ടാണിരിക്കുന്നതു്. യഥാർത്ഥ പ്രേമത്തിനു് ഇതിലുപരി ഒരു ലക്ഷ്യമുണ്ടോ? ലളിതേ, സുബ്രഹ്മണ്യസ്വാമിയുടെയും വള്ളിയുടെയും കഥ എനിക്കു് വളരെ ഇഷ്ടമാണു്. സുബ്രഹ്മണ്യസ്വാമിയെപ്പററി നീ ഒരു പാട്ടു പാടാമോ?''

ലളിത ഇങ്ങനെ പാടാൻ തുടങ്ങി.

''പാളൈ വായ്ക്കമുകിൽ വന്തുർ
വാളൈ പായ് വയൽ ചൂഴ് ചെന്തുർ
പാലനം പുരിയ വന്ത പുണ്ണിയാ!''

സീത ഇടയ്ക്കു കയറി ഇങ്ങനെ പറഞ്ഞു. ''ഇതല്ലാ ലളിതേ. 'പൊന്മയിൽ' എന്നു തുടങ്ങുന്ന ഒരു പാട്ടു നീ പാടാറില്ലേ,

അതു പാട്."' 'ശരി' എന്നു പറഞ്ഞ് ലളിത ആരംഭിച്ചു.

പൊന്മയിലേറി വരുവാൻ—അയ്യൻ
പന്നിരു കൈയ്യാൽ തണ്ണരുൾ ചൊരിവാൻ
(പൊന്മയിൽ....)
ചെങ്കതിർ വേലൻ ശിവനരുൾ പാലൻ
മങ്കൈ വള്ളി മണാളൻ
പങ്കയത്താളൻ ദീനദയാളൻ
(പൊന്മയിൽ....)
പുന്നകൈ തന്നാൽ ഇന്നൽകൾ തീപ്പാൻ
പുൻമൈ ഇരുൾ കണം മായ്പ്പാൻ
കന്നലിൻ ഇനിയ തൺതമിഴ് അളിപ്പാൻ
(പൊന്മയിൽ....)

പാട്ടു പാടി അവസാനിച്ചപ്പോൾ സൂര്യൻ പെട്ടെന്ന് കടന്നു വന്ന് ഇങ്ങനെ പറഞ്ഞു. "ബലേ ഭേഷ്! ലളിതേ! നീ ഇത്ര നന്നായി പാടുമോ? അന്നു മദ്രാസുകാരൻ വന്നപ്പോൾ നീ പാടാതെ വായ് മൂടിക്കൊണ്ടിരുന്നല്ലോ. അതിനെന്താ കാരണം?" സൂര്യന്റെ പിന്നാലെ രാജമ്മാളും അകത്തേക്കുവന്നു.

സൂര്യനോടു സീതയാണ് മറുപടി പറഞ്ഞത്. "അന്നവൾക്കു പാടാൻ ഇഷ്ടമായിരുന്നില്ല, അതുകൊണ്ടു പാടിയില്ല. കല്ല്യാണ ദിവസത്തിന്റെ അന്നു നോക്കൂ, 'മാമവ പാട്ടാഭി രാമാ' എന്ന കീർത്തനം പാടുമെന്നവൾ പറഞ്ഞിട്ടുണ്ട്."

"സബാഷ്! അതുതന്നെ വേണം. പട്ടാഭിരാമന് അങ്ങനെ തന്നെ പട്ടാഭിഷേകം ചെയ്യണം!"

"ലളിതയ്ക്കു് ഞാൻ നളദമയന്തിമാരുടെ കഥ പറഞ്ഞുതരാം" എന്നു പറഞ്ഞ് സീത ലളിതയുടെ കൈപിടിച്ച്, ബംഗ്ലാവു വിട്ട് പുറത്തേക്കുപോയി. രഹഃസ്സല്ലാപത്തിനു പററിയ ഏകാന്തത തേടിക്കൊണ്ട് അവർ നടന്നു.

ലളിതയും സീതയും പോയതിനുശേഷം രാജമ്മാൾ സൂര്യനോട് ഇങ്ങനെ ചോദിച്ചു. "കുട്ടീ! നിരത്തു വക്കിൽ വെച്ച് തപാൽക്കാരനോടു ബഹളം കൂട്ടിയില്ലേ. എനിക്ക് എന്തോ ഒരു സംശയം ഉണ്ട്. നീ എന്നോടു സത്യം പറ."

"അത്തേ തീർച്ചയായും പറയാം. അത് അത്തയെ സംബന്ധിച്ച കാര്യംതന്നെയാണ്. കേട്ടാൽ ഒരു പക്ഷേ സങ്കടം വന്നേക്കും. സ്വതേ അത്ത കുറെ ദുഃഖം കടിച്ചുതിന്നിട്ടില്ലേ. ഇനിയും ദുഃഖിപ്പിക്കുന്നതെന്തിനാണ് എന്നു കരുതി ഞാൻ മിണ്ടാതിരിക്കുകയായിരുന്നു." സൂര്യനാരായണൻ പറഞ്ഞു.

"കുഞ്ഞേ സൂര്യാ! ഇനിമേൽ എൻെറ മനസ്സിനു ദുഃഖമുണ്ടാക്കുന്ന ഒരു സംഗതിയും ഈ ജീവിതത്തിൽ വരാനില്ല."

വിവാഹനിശ്ചയം കഴിഞ്ഞു് ഏതാനും ദിവസങ്ങൾക്കു ശേഷം ബോംബെയിലെ അത്തയും സൂര്യനാരായണനും കുളക്കര ബംഗ്ലാവിൽ വന്നു. "അത്തയോടു് ഒരു കാര്യം പറയാനാണു് ഇവിടെ വരുത്തിയതു്." സൂര്യൻ പറഞ്ഞു.

"എന്താണെന്നു വച്ചാൽ പറയൂ. എനിക്കു് വിഷമമാകുമെന്നു വച്ചു് പറയാൻ മടിക്കണ്ട." രാജമ്മാൾ എന്തും കേൾക്കാൻ സ്വയം തയ്യാറായി.

സൂര്യൻ അല്പനേരം കുളക്കരയിൽ ചുററി നടന്നശേഷം പറഞ്ഞു: "ഒരു കണക്കിനുനോക്കിയാൽ വലിയ കാര്യമൊന്നുമില്ല. ഊമക്കത്തിനെന്താണർത്ഥം? അറിയില്ലേ? അതിൽ എഴുതിയ ആളുടെ പേരും വിലാസവുമൊന്നും ഉണ്ടാകില്ല. ഏതെങ്കിലും നല്ലകാര്യത്തിൽ കുഴപ്പമുണ്ടാക്കാനായി, അസൂയയും വെറുപ്പും മുഴുത്തു് എഴുതുന്നതാണതു്. അങ്ങനെയൊരു കത്തു് അത്തയുടെ പേർക്കു് വന്നിട്ടുണ്ടു്."

"ആരെപ്പററി എന്താണു് എഴുതിയിരിക്കുന്നതു്? നിൻെറ അത്തിൻപേരെപ്പററിയാണോ? അല്ലാ എന്നെപ്പററിയാണോ?"

"നിങ്ങൾ ഇരുവരെപ്പററിയുമല്ല!"

"അങ്ങനെയാണെങ്കിൽ സീതയെപ്പററി ആണോ? ഏതു മഹാപാപിയാണു് എഴുതിയിരിക്കുന്നതു്?........" ഇങ്ങനെ രാജമ്മാൾ ചോദിച്ചപ്പോൾ ആ സ്വരത്തിൽ കോപവും താപവും നിറഞ്ഞിരുന്നു; മുഖമാകട്ടേ വിമ്മിപ്പൊട്ടുന്ന തരത്തിൽ.

"അല്ലാ, അല്ലാ. സീതയെപ്പററിയുമല്ല. സീതയെപ്പററി എഴുതാൻ എന്തുണ്ടു്? എന്തെഴുതാൻ കഴിയും? അത്തേ! അത്ത എത്ര കഷ്ടപ്പാടുകൾ സഹിച്ചിരിക്കുന്നു വെന്നു് എനിക്കറിയാം. സീതയെപ്പോലെ ഒരു മകളെ പെററതു് നിങ്ങളുടെ ഭാഗ്യം കൊണ്ടാണു്!"

രാജമ്മാളിൻെറ മുഖം വീണ്ടും വികസിച്ചു.

"സീതയെപ്പററി ഒന്നുമില്ലേ? പിന്നെ ആരേപ്പററി എന്താ എഴുതിയിരിക്കുന്നതു്?" രാജമ്മാൾ ചോദിച്ചു.

"സീതയുടെ വരനെപ്പററിയാണു്!"

"എന്തു സൂര്യാ! മണവാളനെപ്പററി എന്താണെഴുതിയിരിക്കുന്നതു്?" രാജമ്മാൾ പരിഭ്രമത്തോടെ ചോദിച്ചു.

"അതു പറയാൻ എനിക്കു വളരെ വിഷമമുണ്ടു്. എങ്കിലും അത്ത അതു് അറിഞ്ഞിരിക്കേണ്ടതാണു്. രാഘവൻ ബോംബെ

യിലെ ഒരു പെണ്ണുമായിട്ട് സ്നേഹമാണ്. അവാം ഒരു ദിവസം പദ്മാപുരത്തു വന്നു ബഹളം കൂട്ടി. നാടെല്ലാം ചിരിച്ചു. പിന്നെ അയാഠം അങ്ങനെയാണ്, ഇങ്ങനെയാണ് എന്നും, അയാഠംക്കു് ആരെങ്കിലും പെണ്ണു കൊടുക്കുമോ എന്നും എഴുതിയിരിക്കുന്നു.''

രാജമ്മാഠം നെടുവീർപ്പിട്ടു. കുറച്ചുനേരം ആലോചനയിൽ മുഴുകി. വീണ്ടും ചോദിച്ചു. ''ഇത്രേ ഉള്ളോ, വേറേ വല്ലതും ഉണ്ടോ?''

''ചെറുക്കന്റെ അമ്മയേയും, അഛനേയുംപററി വളരെ മോശമായിട്ടാണ് എഴുതിയിരിക്കുന്നതു്. ആ ബ്രാഹ്മണൻ വളരെ പണക്കൊതിയനാണുപോലും. ആ അമ്മ വളരെ വല്ലാത്തവരാണ്. മൂത്ത മരുമകളെ വളരെ കഷ്ടപ്പെടുത്തി പിറന്ന വീട്ടിലേക്കു് തിരിച്ചയച്ചുപോലും. പിന്നെ അവളുടെ ഭർത്താവു് സ്ഥലം വിട്ടു. ഇങ്ങനെയുള്ള ഒരു ബന്ധം നിങ്ങാംക്കെന്തിനാണെന്നാണ് എഴുതിയിരിക്കുന്നതു്.''

രാജമ്മാഠം വീണ്ടും ആലോചനയിൽ മുഴുകി ഉണന്നശേഷം വീണ്ടും ചോദിച്ചു.

''സൂര്യാ, നിനക്കു് അധികം പ്രായമായിട്ടില്ലെങ്കിലും നീ ആലോചന ഉള്ളവനാണ്. ഏടത്തിയമ്മ ഇതു കൂടെക്കൂടെ പറഞ്ഞു സന്തോഷിക്കാറുണ്ടു്. 'എന്റെ മൂത്തമകൻ ഗംഗാധരൻ ഒരു മാതിരിയാണ്. അവനു് കുടുംബകാര്യത്തിലത്ര ശ്രദ്ധയൊന്നുമില്ല. നാലു നാഠം കല്ല്യാണമുണ്ടല്ലോ അനിയത്തിക്കു്. ഇനിയും വന്നിട്ടില്ല. നോക്കൂ! സൂര്യൻ എത്ര കാര്യമായിട്ടും ക്ഷമയോടും എല്ലാക്കാര്യങ്ങളും നോക്കുന്നു' എന്നിങ്ങനെ ഇന്നു കാലത്തുകൂടി നിന്റെ അമ്മ പറഞ്ഞു സന്തോഷിച്ചു. നിന്റെ അമ്മ പറഞ്ഞതു് വളരെ ശരിയാണ്. നിന്നോടാണ് ഇനിമേൽ ഞാൻ കാര്യങ്ങഠം ആലോചിക്കാൻ പോകുന്നതു്. ഈ എഴുത്തിനെപ്പററി നീ എന്തു വിചാരിക്കുന്നു സൂര്യാ? അതിലുള്ള കാര്യങ്ങഠം നേരാണെന്നു് നിനക്കു തോന്നുന്നുണ്ടോ?''

''ഞാൻ അങ്ങനെയൊന്നും വിചാരിക്കുന്നില്ല അത്തേ! ആരോ അസൂയകൊണ്ടു് എഴുതുന്നതായേ ഞാൻ കരുതുന്നുള്ളു. അതുകൊണ്ടു കല്ല്യാണത്തിനു തടസ്സമൊന്നും വരരുതെന്നാണ് ഞാൻ വിചാരിക്കുന്നതു്. അത്ത എന്താണാവോ വിചാരിക്കുന്നതു്? എനിക്കറിഞ്ഞുകൂടാ. ഇനി അത്തിൻപേരു് ഇതെല്ലാം

അറിഞ്ഞാൽ എന്തു പറയുമോ എന്തോ? അദ്ദേഹം ഇനിയും വന്നിട്ടില്ലല്ലോ!''

''അത്തിൻപേരുടെ കത്തു് നാലു ദിവസം മുമ്പുവന്നിരുന്നു. കല്യാണത്തിൻെറ തലേന്നാൾ വരുമെന്നാണു് എഴുതിയിരിക്കുന്നതു്. ചെറുക്കനെപ്പററി ദൽഹിയിൽ അന്വേഷണം നടത്തി നല്ല അഭിപ്രായമാണു പറഞ്ഞതു്. വളരെ കഴിവുള്ള ആളാണെന്നും, മേലുദ്യോഗസ്ഥന്മാക്കു് നല്ല അഭിപ്രായമാണെന്നും, രണ്ടായിരം രൂപാവരെ ശമ്പളം കിട്ടാമെന്നുമാണു് അറിഞ്ഞതു്.''

''അച്ഛേ ഞാൻ പറഞ്ഞതു ശരിയല്ലേ. ആരോ അസൂയക്കാരല്ലേ ഇതെഴുതിയിരിക്കുന്നതു്?''

''ഇക്കാലത്തൊരു നല്ല ചെറുക്കനെ കിട്ടാൻ എന്തു പ്രയാസമാണു്. ഇങ്ങനെയുള്ള ഒരു ചെറുക്കനു് പെണ്ണു കൊടുക്കാൻ എത്രയോ പേർ മുന്നോട്ടു വന്നിരിക്കണം. കല്യാണനിശ്ചയം ആകാത്തതുകൊണ്ടു് അസൂയ തോന്നി അവരാരെങ്കിലും ഇങ്ങനെ എഴുതിയതായിരിക്കണം.''

''അങ്ങനെയായിരിക്കണം. സംശയമില്ല.''

''അപ്പോൾ കല്യാണം നടത്തണമെന്നു തന്നെയാണു് നിൻെറയും അഭിപ്രായം, അല്ലേ സൂര്യാ.''

''തീച്ചയായും. ഇത്രയെല്ലാം ഏപ്പാടുകൾ ചെയ്തിട്ടു പിന്നെ പിന്മാറുന്നതെന്തിനു്?''

''അങ്ങനെ ആ കത്തിലെഴുതിയിരിക്കുന്നതുപോലെയാണു് സംഗതിയെങ്കിൽ നമുക്കു് എന്തു ചെയ്യാനൊക്കും സൂര്യാ? ഈ ലോകത്തിൽ നമ്മേക്കൊണ്ടു മാത്രം എന്തു ചെയ്യാനാവും? ഈശ്വരൻ വിധിച്ചപോലെ നടക്കും! സീത സന്തോഷമായും സൗഖ്യമായും ജീവിക്കണമെന്നാണു് പരാശക്തിയുടെ ഇച്ഛയെങ്കിൽ അങ്ങനെ നടക്കും. ഈ കല്യാണം നടക്കണമെന്നാണു് ഭഗവാൻെറ വിധിയെങ്കിൽ ആരാലും അതുമാററാൻ കഴിയില്ല.''

''അതിലെന്താണു് സംശയം അച്ഛേ? ലളിതായെ കാണാൻ വന്ന ആളു് എപ്പൊഴാണോ സീതയെ കല്യാണം കഴിക്കാം എന്നു പറഞ്ഞതു് അപ്പൊഴേ തീച്ചയായിരിക്കുടെ അതു ഭഗവാൻെറ നിശ്ചയമാണെന്നു്?''

''എൻെറ വിചാരവും അങ്ങനെതന്നെയാണു സൂര്യാ. ആരെങ്കിലും എഴുതുന്ന കള്ളക്കത്തുകൾ വായിച്ചു് ഞാനെന്തിനു മനസ്സു കെടുത്തുന്നു. എൻെറ പേരിലോ സീതയുടെ പേരിലോ വരുന്ന കത്തുകൾ നീ തന്നെ വാങ്ങിക്കു്. വായിച്ചുനോക്കിയിട്ടു്

ഞങ്ങൾക്ക തരാവുന്നതാണെങ്കിൽ തന്നാൽ മതി. ഇല്ലെങ്കിൽ കീറിക്കളയണം. അതുമല്ല നിൻെറ അഛനെ വരുന്ന കത്തുകൾ കൂടി നീ വാങ്ങി നോക്കണം. എനിയ്ക്കെഴുതിയതുപോലെ ഏട്ടനും ആരെങ്കിലും എഴുതി അദ്ദേഹത്തിൻെറ മനസ്സും കലക്കി യാലോ?''

''അതേ അത്തേ! അഛനെവരുന്ന കത്തുകളും കൂടി ഞാൻതന്നെ വാങ്ങി നോക്കാമെന്നാണ വിചാരിക്കുന്നതു്.''

''സൂര്യാ നീ ചെയ്യുന്ന ഉപകാരത്തിനു ഞാൻ എങ്ങനെ പകരം വീട്ടും? നീയെന്നും സുഖമായിരിക്കണം; നിനക്ക വലിയ ഉദ്യോഗം കിട്ടണം എന്നു ഞാൻ ഭഗവാനോട്ട പ്രാർത്ഥിക്കുന്നു.'' രാജമ്മാളിൻെറ കണ്ണും ഇടറി.

കുറച്ചു നേരത്തേയ്ക്കു് കുളക്കര ബംഗ്ലാവിൽ മൗനം തങ്ങിനിന്നു. ആ മൗനത്തിനിടയിൽ ച്വോക്ക മരത്തോപ്പിൽ കാററടിച്ചുണ്ടായ ശബ്ദം കടലിലെ അലയൊലിപോലെ കേട്ടു.

''അത്തേ! ഇന്നാളൊരു ദിവസം അലയൊലിപോലുള്ള ഒന്നു കേട്ടു അത്ത ഭയപ്പെട്ടല്ലോ. കാരണം പിന്നെ പറയാമെന്നും പറഞ്ഞു.''

അപ്പോൾ രാജമ്മാളുടെ മുഖം മഴക്കാറുകൊണ്ടു് മറഞ്ഞതു പോലെ തോന്നി.

''പറയാം സൂര്യാ! അക്കാര്യംതന്നെ പറയാൻ ഞാൻ ഈ നിമിഷം വിചാരിച്ചു. ഇവിടെ വരുന്നതിനു മുമ്പു് ഞാൻ സുഖക്കേടു പിടിച്ചു ബോംബെയിൽ കിടന്ന കഥ നിനക്കറിയാമല്ലോ. ആ സമയത്തു് പനിയുടെ ശക്തികൊണ്ടു് എനിക്കു് എന്തെല്ലാമോ ഉള്ളിൽ തോന്നിയിരുന്നു. കാണാത്ത കാഴ്ചകളെല്ലാം കണ്ടിരുന്നു. അതിൽ ചിലതെല്ലാം സുഖമുള്ളതും മററു ചിലതു് പേടിപ്പിക്കുന്നതും ആയിരുന്നു. ഞാനും സീതയും കടൽത്തീരത്തു നില്ക്കുകയാണു്. സീത കടലിലേക്കു് ഇറങ്ങിപ്പോവുന്നു. പോകല്ലേടീ, പോകല്ലേടീ എന്നു ഞാൻ വിളിച്ചു പറയുന്നു. 'ഓ....' എന്ന അലയൊലിയിൽ ഞാൻ പറഞ്ഞതൊന്നും അവൾ കേട്ടില്ല. അവൾ കടലിലേക്കു് പൊയ്ക്കൊണ്ടിരുന്നു. പെട്ടെന്നു് ഒരലവന്നു് അവളെ മൂടി. അവളെ രക്ഷിക്കാൻ ഞാനും കടലിലേക്ക ചാടി. എനിക്ക നീന്താൻ അറിയാമല്ലോ. അലകൾ മുറിച്ചു മുറിച്ചു് ഞാനങ്ങനെ നീന്തിപ്പോവുന്നു. പക്ഷേ കണ്ണെത്താവുന്ന ദൂരത്തെല്ലാം കടലും, അലകളും അല്ലാതെ സീതയുള്ള ഇടം മാത്രം കാണുന്നില്ല. അലകളുടെ ഭയങ്കരമായ ശബ്ദത്തിനിടയിൽ 'സീതേ' 'സീതേ'

എന്നു ഞാൻ കൂകി വിളിച്ചു. എന്റെ കൈകൾ കുഴഞ്ഞു. കയ്യിൽ എന്തോ തടഞ്ഞപോലെ തോന്നി. അതു സീതയുടെ കൈതന്നെ. അവളുടെ കൈയിൽ പിടിച്ചു. വള ഉടഞ്ഞു. കൈ വഴുതി. എങ്കിലും വിട്ടില്ല. മുറുകെ പിടിച്ചു....ഇങ്ങനെ പല തവണയും കണ്ടു സൂര്യാ! ഓരോ തവണയും സീതയുടെ കൈയിൽ പിടികിട്ടുമ്പോഴൊക്കെ എനിക്കു ബോധം വരും. അത്രയും സത്യമാണെന്നൊരുതോന്നലും ഉണ്ടാകും. ഇപ്പോഴും അതോർക്കുമ്പോൾ എനിക്കു പേടിയുണ്ടാവുന്നു. ശരീരം നടുങ്ങുന്നു. ചവോക്കു മരത്തോപ്പിൽ നിന്നുള്ള ശബ്ദം കേൾക്കുമ്പോഴും ആ ഓർമ്മവരുന്നു.''

അല്പനേരം കഴിഞ്ഞു് സൂര്യൻ ചോദിച്ചു: ''ഇതെല്ലാം എപ്പോഴെങ്കിലും അത്ത സീതയോടു പറഞ്ഞിട്ടുണ്ടോ?''

''ഉണ്ടു്, പറഞ്ഞിട്ടുണ്ടു്. അവളോടു് സൂക്ഷിച്ചിരിക്കാനും ഞാൻ പറഞ്ഞിട്ടുണ്ടു്.''

''അത്തേ! ഇതു് അത്ത സീതയോടു പറയരുതായിരുന്നു!'' സൂര്യൻ അഭിപ്രായപ്പെട്ടു.

# 10

രാജംപേട്ട അഗ്രഹാരം ഒരുത്സവബഹളത്തിലായിരുന്നു. കിട്ടാവയ്യരുടെ വീട്ടിലെ കല്യാണമെന്നാൽ സാധാരണ കാര്യമോ? വിവാഹദിവസത്തിനു് ഒരാഴ്ച മുമ്പേതന്നെ മേളക്കൊട്ടു നടന്നു. പിന്നീടു് ആ ഗ്രാമത്തിൽ ഒരു വീട്ടിലും തീ പൂട്ടിയിട്ടില്ല.

വീഥി മുഴുവനും അടച്ചുകെട്ടിയിരുന്ന പന്തലിൽ ഗ്രാമത്തിലെ കുട്ടികളെല്ലാവരും സദാസമയവും കോലാഹലപൂർവ്വം ഉല്ലസിച്ചു കൊണ്ടിരുന്നു.

കാളക്കഴുത്തിലെ മണികിലുക്കം തുടരെ കേട്ടിരുന്നു. വണ്ടികൾക്കു് ഒരു നേരവും ഒരു വിശ്രമവും കിട്ടിയിരുന്നില്ല.

കല്യാണത്തിന്റെ ആദ്യ ദിവസംതന്നെ രണ്ടു ചെറുക്കന്മാരുടേയും വീട്ടുകാർ വന്നു കഴിഞ്ഞു. പിന്നെ നാടുമുഴുവനും ഉത്സവമയമായി. തേരോട്ടം നടക്കുന്ന കാലത്തെ പോലുള്ള വലിയ

പുരുഷാരം. മത്താപ്പു, വാണം, വെടി തുടങ്ങിയവയോടു കൂടി നഗര പ്രദക്ഷിണം നടന്നു.

ഇത്രമാത്രം കൗതുഹലത്തോടും ഉത്സാഹത്തോടും കാര്യങ്ങൾ നടക്കുന്നതിനിടയിൽ ഒരേ ഒരു കാര്യം മാത്രം എല്ലാവർക്കും അല്പമൊരു മനശ്ചാഞ്ചല്ല്യം ഉണ്ടാക്കി. അതു മറ്റൊന്നുമല്ല. സീതയുടെ അച്ഛൻ ദൊരസ്വാമി അയ്യർ ഇതുവരെ വന്നു ചേർന്നില്ല.

പക്ഷേ ഈ കാരണംകൊണ്ടു് സീതയുടെ കല്ല്യാണം നിർത്തി വെയ്ക്കണമെന്ന അഭിപ്രായം എങ്ങുനിന്നും പുറപ്പെട്ടില്ല. രാജമ്മാളിന്റെ മനസ്സ് എത്രകണ്ടു വേദന തിന്നുവെന്നു് പറഞ്ഞറിയിക്കുകവയ്യ. എങ്കിലും അവർ അതു് വെളിയിൽ അല്പം പോലും കാണിച്ചില്ല. ഭർത്താവു വന്നില്ലെങ്കിലും കല്ല്യാണം ഭംഗിയായി നടത്തണമെന്നുതന്നെയാണു് അവർ അഭിപ്രായപ്പെട്ടതു്. ഈ വിവാഹനിശ്ചയത്തെ മുക്തകണ്ഠം അനുമോദിച്ചു കൊണ്ടു് ദൊരസ്വാമി എഴുതിയ കത്താണു് അവർക്കു് ഇതിൽ ഉറപ്പു നല്കിയതു്. അതു വായിച്ചുനോക്കിയതോടെ വരന്റെ വീട്ടുകാർക്കും ആശങ്കകൾ നീങ്ങി.

രാത്രി പത്തു മണിവരെ, അതായതു് ഒടുവിലത്തെ വണ്ടി കൂടി വന്നതിനു ശേഷവും ദൊരസ്വാമി വന്നില്ല എന്നറിഞ്ഞതോടെ, കിട്ടാവയ്യർ തന്റെ സഹോദരിയോടു് ആലോചന തുടങ്ങി. രാജമ്മാളുടെ ജ്യേഷ്ഠത്തി അഭയാംബാളും അവരുടെ ഭർത്താവും ചേർന്നു് സീതയെ കന്യാദാനം ചെയ്യണം എന്നു നിശ്ചയിച്ചു.

"സീത ഭാഗ്യംചെയ്ത പുണ്യവതിയാണു്. അതുകൊണ്ടാണു് വൈദികാചാരാനുഷ്ഠാനങ്ങളുള്ള ദമ്പതികൾ കന്യാദാനം ചെയ്യേണ്ടിവന്നതു്." എന്നിങ്ങനെ രാജമ്മാൾ സ്വയം സംതൃപ്തിപൂണ്ടു.

അഭയാംബാളുടെ ചാരിതാർത്ഥ്യത്തിനും അളവില്ല. ആ ബ്രാഹ്മണർ ഇങ്ങനെ നിശ്ചയിച്ചല്ലോ എന്നോർത്തു് അവർ സോത്സാഹം ഓടി നടന്നു് കാര്യങ്ങൾ നിർവ്വഹിച്ചു. "നാളെ നേരം വെളുത്താൽ ഞാൻ പട്ടുപായിൽ ഇരിക്കണം. മറ്റൊന്നും ചെയ്യാൻ പാടില്ല. എല്ലാം ഇന്നുതന്നെ ചെയ്തു തീർക്കണം!" എന്നു പറഞ്ഞു് അവർ ഓടുകയും പറയുകയും ചെയ്തു.

കിട്ടാവയ്യരാകട്ടേ ലളിതയേയും സീതയേയും ഒരേ മട്ടിൽ വീക്ഷിച്ചുകൊണ്ടാണു് കല്ല്യാണ ഏർപ്പാടുകളെ സംബന്ധിച്ചുള്ള സകലതും നടത്തിയതു്. പെണ്ണിനുള്ള മുഹൂർത്തപ്പുടവയാണെ

ങ്കിലും മണവാളനുള്ള മുഹൂർത്ത വേഷ്ടി ആണെങ്കിലും ശരി ഒന്നിനൊന്നു കുറവു തോന്നിക്കാതെ ശരിപ്പെടുത്തുന്ന മട്ടിലാണ് വാങ്ങിയതു്. പക്ഷേ വീട്ടിലെ പെണ്ണുങ്ങളുടെ അധീനത്തിലുള്ള ഒരുക്കൂട്ടുകളിൽ ശരിക്കും ഏററക്കുറച്ചിലുകൾ വന്നുപെട്ടു. സരസ്വതി അമ്മാൾ തന്റെ മകളായ ലളിതയ്ക്കു് ഒരു മട്ടിലും സീതയ്ക്കു് മറെറാരു മട്ടിലുമാണ് കാര്യങ്ങൾ ചെയ്തുവെച്ചതു്. പക്ഷേ അഭയാംബാളാകട്ടേ അമ്മാതിരി ഏററക്കുറവു തീർക്കുന്ന കാര്യത്തിൽ അങ്ങേയററം ശ്രദ്ധിച്ചു. എന്നാൽ രാജമ്മാൾ അവരെ ആശ്വസിപ്പിച്ചു. "ചേച്ചി ഒന്നു മിണ്ടാതിരിക്കൂ! ആ മനുഷ്യൻ ഇണ്ടു് എത്താമെന്നു പറഞ്ഞിട്ടു വരാതെ, സംഗതികൾ മോശമാക്കിയതിനു് പരിഹാരമായി ഏതെങ്കിലും ഇങ്ങനെ നടക്കുന്നല്ലോ എന്നു് ഞാൻ സന്തോഷിച്ചുകൊണ്ടിരിക്കുകയാണ്. ഇക്കാലത്തു് ആക്കു് ആരാണ് ഇത്രയെല്ലാം ചെയ്തു കൊടുക്കുന്നതു്? ഏട്ടന്റെ ഗുണം കൊണ്ടു് ഇങ്ങനെയെല്ലാം നടക്കുന്നു. ഇല്ലെങ്കിൽ എന്റെ ഗതി എന്താ? ഭഗവാന്റെ കൃപകൊണ്ടു് നമുക്കു വരാൻ പോകുന്ന ചെറുക്കന്റെ അച്ഛനമ്മമാർ അതില്ല, ഇതില്ല എന്നു പറഞ്ഞു കുററം ചുമത്താത്തവരാണ്. അങ്ങനെയിരിക്കേ ചേച്ചി എന്തിനാണ് ഇങ്ങനെ കാര്യമില്ലാതെ അലട്ടുന്നതു്. ഉള്ളതുകൊണ്ടു് സന്തോഷപ്പെടുകയല്ലേ വേണ്ടതു്?"

സീതയുടെ മനസ്സിൽ എന്തുകൊണ്ടോ വല്ലായ്മ ഉണ്ടായി. അച്ഛൻ വരാമെന്നു പറഞ്ഞിട്ടു് വന്നില്ലല്ലോ എന്നു് കോപം; ലളിതയ്ക്കു ചെയ്യുന്ന മാതിരി തനിക്കു ചെയ്യുന്നില്ലല്ലോ എന്ന ദു:ഖവും; മറേറ വരന്റെ ബന്ധുക്കൾക്കു് ചെയ്യുന്ന ഉപചാരങ്ങൾ, തന്നെ കല്ല്യാണം കഴിക്കുന്ന വരന്റെ ബന്ധുക്കൾക്കു് ചെയ്യുന്നില്ലല്ലോ എന്ന വല്ലായ്മ; ഇതെല്ലാം സീത മനസ്സിൽ ഒതുക്കി. "നടക്കട്ടേ; നടക്കട്ടേ; ലളിതയ്ക്കു് എന്തെങ്കിലും അവർ ചെയ്തു കൊടുക്കട്ടേ; പക്ഷേ എന്റെ ഭാഗ്യം അവൾക്കില്ലല്ലോ. എന്റെ ഭർത്താവിന്റെ സ്ഥിതിക്കു് അടുത്തുവരില്ലല്ലോ അവളുടെ ഭർത്താവിന്റേതു്" എന്നു ചിന്തിച്ചു് അവൾ സന്തോഷത്തോടെ ഇരുന്നു.

ഇവരേക്കാളെല്ലാം അധികം മനോവേദന അനുഭവിച്ചതു് സൂര്യനായിരുന്നു. അതിനു കാരണം, കല്ല്യാണത്തിന്റെ ആദ്യദിവസം രാജമ്മാളിന്റെ പേരിൽ വന്ന ഒരു കമ്പിയായിരുന്നു. പതിവുപോലെ, എഴുത്തുകൾ വാങ്ങിക്കുവാൻ തപാൽ ആപ്പീസിൽ പോയപ്പോൾ, തപാൽക്കാരൻ കൊണ്ടുവന്ന

കമ്പിയും അവൻതന്നെ വാങ്ങി. അതു പൊട്ടിച്ചു വായിച്ചപ്പോഠം, പെട്ടെന്നു പറയാനാവാത്ത തരത്തിലുള്ള മനോവ്യാധികഠംക്കു് അവൻ ഇരയായി. "കല്ല്യാണം നിൎത്തിവയ്ക്കുക; കാരണം നേരിൽ വന്നു പറയാം—ദൊരസ്വാമി" എന്നു് ആ കമ്പിയിൽ എഴുതിയിരുന്നു.

അതു സംബന്ധിച്ചു് എന്താണിപ്പോഠം ചെയ്യേണ്ടതെന്നു് ഒരു തീരുമാനം പെട്ടെന്നു് എടുക്കാൻ സൂൎയ്യനു കഴിഞ്ഞില്ല. സീതയുടെ കല്ല്യാണത്തെപ്പററി ഊമക്കത്തുകഠം അയച്ച അസൂയക്കാർ തന്നെയാവാം, ഈ കമ്പിയും അടിച്ചിരിക്കുന്നതു്. എന്തുകൊണ്ടു് ആയിക്കൂടെന്നില്ല? അങ്ങനെയുള്ള അനേക സംഭവങ്ങഠം ഉണ്ടായിട്ടുണ്ടല്ലോ. അതുകൊണ്ടു്, ആ കമ്പി മററുള്ളവരെ കാണിക്കുകയോ, അതേപ്പററി അവരോടു പറയുകയോ ചെയ്താൽ വലിയ കുഴപ്പങ്ങളുണ്ടാകും. അതുകൊണ്ടു്, എന്തു കാരണവശാലും ഈ കമ്പിയെപ്പററി ഇപ്പോഠം എല്ലാവരോടും പറഞ്ഞു് കുഴപ്പമുണ്ടാക്കി വെയ്ക്കണ്ടാ എന്നു് സൂൎയ്യൻ തീരുമാനിച്ചു.

രാത്രിയിൽതന്നെ എങ്ങനെയെങ്കിലും ദൊരസ്വാമി അയ്യർ വരാതിരിക്കില്ല. അദ്ദേഹം വന്നതിനു ശേഷം ആവശ്യമാണെങ്കിൽ കല്ല്യാണം മുടക്കിക്കൊള്ളട്ടേ. അതെന്തായാലും കമ്പിയെപ്പററി തൽക്കാലം ഒന്നും പറയാതിരിക്കുന്നതാണു് നല്ലതു്. രാത്രിയിലും ദൊരസ്വാമി അയ്യർ വന്നില്ലെങ്കിൽ, എന്താണു ചെയ്യേണ്ടതെന്നു് അപ്പോഠം തീരുമാനിക്കാം.

ഇപ്രകാരം തീരുമാനിച്ചിരുന്ന സൂൎയ്യൻ, രാത്രി വണ്ടിക്കും ദൊരസ്വാമി അയ്യർ വന്നു ചേരാഞ്ഞതു കണ്ടപ്പോഠം മുമ്പത്തേക്കാളധികം ധൎമ്മസങ്കടത്തിലായി. നഗര പ്രദക്ഷിണം എല്ലാം കഴിഞ്ഞതിനുശേഷം ഇനി കമ്പിയെപ്പററി പറയുന്നതു് കൂടുതൽ കുഴപ്പങ്ങളുണ്ടാക്കും. ഏതോ ഒരു മുട്ടാളൻ, വിഡ്ഢി, കാലമാടൻ അടിച്ചുവിട്ട കള്ളക്കമ്പി കാരണം, കല്ല്യാണ ഏൎപ്പാടുകഠം നിൎത്തിവെച്ചാൽ, സീതയ്ക്കും രാജമ്മാളിനും ഉണ്ടാകാവുന്ന ഞെട്ടലിനെപ്പററി ഓൎത്തപ്പോഠം, കമ്പികൊടുക്കാനുള്ള ധൈൎയ്യം തനിക്കു് ഇല്ലേ, ഇല്ല എന്നു സൂൎയ്യനു തോന്നി. "ദൈവഹിതം പോലെ നടക്കട്ടേ, വരാനുള്ളതു വഴിയിൽ തങ്ങുമോ? കമ്പി ഏതായാലും ഒളിച്ചുവയ്ക്കുകതന്നെ." എന്നിങ്ങനെ സൂൎയ്യൻ തീരുമാനം എടുത്തു. പക്ഷേ ഒളിച്ചുവെച്ച ആ കമ്പി, അവന്റെ മനസ്സിനെ സ്ഥൈൎയ്യം കെടുത്തിക്കൊണ്ടിരുന്നു. രാത്രി ഒരു പോള കണ്ണടയ്ക്കാൻ കഴിഞ്ഞില്ല.

പിറേറദിവസം നേരം വെളുക്കുന്നതിനു മുമ്പുതന്നെ കല്ല്യാണ മുഹൂർത്തത്തിനു വേണ്ട ഏപ്പാടുകരം ചെയ്തുതുടങ്ങി. പത്തുമണിക്കു മുമ്പാണു് മുഹൂർത്തമെന്നതുകൊണ്ടു് ചട്ടവട്ടങ്ങരം എല്ലാം വളരെ വേഗം ചെയ്തു തുടങ്ങി. "മുഹൂർത്തമായി! വേഗം! വേഗം!" എന്നു് ഓരോരുത്തരും അലമുറയിട്ടുതുടങ്ങി. മണവാളന്മാർ രണ്ടു പേരും കാശി യാത്രയ്ക്കു പുറപ്പെട്ടു് പത്തടി ദൂരം പോലും നടന്നില്ല. അതിനു മുമ്പേതന്നെ "എല്ലാം മതി, കാശിക്കുതന്നെ പോകല്ലേ ദയവുചെയ്തു്" എന്നു പറഞ്ഞു് ചടങ്ങുകരം പെട്ടെന്നു കഴിച്ചുകൂട്ടി. അതുപോലെ മാലയിടലും മററു ചടങ്ങുകളും. കന്യകാദാനം—തിരുമംഗല്ല്യധാരണത്തിനുള്ള മുഹൂർത്തം വന്നു ചേർന്നു. ഇരട്ട നാദസ്വരങ്ങളുടെ നാദം കാതു തുളയ്ക്കും പടി ഉയർന്നു; തകിലടി ശബ്ദത്തിൽ വീടു കിടുകിടുത്തു; വേദമന്ത്രോച്ചാരണ ശബ്ദങ്ങരം ഉയർന്നു കേട്ടു; വീട്ടിലെ സ്ത്രീകരം നൂററെട്ടു് അപസ്വര ശബ്ദത്തിൽ 'ഗൗരീ കല്ല്യാണം' പാടി; ആ സമയത്തു് സീതയുടെ കഴുത്തിൽ ശ്രീ. സൗന്ദരരാഘവൻ തിരുമംഗല്ല്യം ചാർത്തി. അതേ സമയത്തുതന്നെ പട്ടാഭിരാമൻ ലളിതയുടെ കഴുത്തിലും താലി അണിയിച്ചു.

തിരുമംഗല്ല്യധാരണം കഴിഞ്ഞപ്പോരം ബഹളവും ഒച്ചയും കുറേ ഒക്കെ അടങ്ങി. വീട്ടിനുള്ളിൽ അത്രനേരവും, ഞെങ്ങി ഞെരുങ്ങി വിയർത്തുകുളിച്ചിരുന്നവർ, ഇനി തങ്ങളുടെ ആവശ്യമില്ല എന്നു വിചാരിച്ചിട്ടെന്നവണ്ണം അല്പം കാററു കൊള്ളാനായി വെളിയിൽ പോയി.

സൂര്യനും വെളിയിൽ വന്നു. രാവിലെ മുതൽ അകത്തേയ്ക്കും പുറത്തേയ്ക്കും ആയിരം തവണ നടന്നുകൊണ്ടിരുന്ന സൂര്യൻെറ മനസ്സു് ഇപ്പോരം ഏതാണ്ടു് ശാന്തമായി. "കല്ല്യാണം നടന്നല്ലോ, ഇനി അതു് മുടക്കാൻ പററില്ലല്ലോ" എന്ന ചിന്തയാണു് അവനു സമാധാനം നല്കിയതു്.

അല്പനേരത്തിനുള്ളിൽ വണ്ടിക്കാളകളുടെ മണിയൊച്ച 'ജിൽ ജിൽ' എന്നു കേട്ടു തുടങ്ങി. തെരുവിലൂടെ കിട്ടാവയ്യരുടെ വില്ലുവണ്ടി വരുന്നുണ്ടായിരുന്നു. തലേ ദിവസം വൈകിട്ടു് റെയിൽവേ സ്റ്റേഷനിൽ പോയിരുന്നതാണു് ആ വണ്ടി. അതു് കാലിവണ്ടിയായിട്ടല്ല വന്നിരിക്കുന്നതു്. ഉള്ളിലിരിക്കുന്നതു് ബോംബെ അത്തിൻപേർ തന്നെയാവണം.

സൂര്യൻ പരിഭ്രമത്തോടെ വണ്ടിക്കു നേരെ ചെന്നു. കല്ല്യാണപ്പന്തലിൻെറ മുഖപ്പിൽ വണ്ടിവന്നു നിന്നു. വണ്ടിയിലിരുന്ന യാത്രക്കാരൻ ഇറങ്ങുന്നതിനു മുമ്പേ സൂര്യൻ ഇങ്ങനെ

പറഞ്ഞു: ''അത്തിൻപേരേ! എന്താണിങ്ങനെ ചെയ്തതു്? നിങ്ങാംക്കവേണ്ടി കാത്തിരുന്നു കാത്തിരുന്നു് ഞങ്ങളുടെ യെല്ലാം കണ്ണു പൂത്തു് പോയല്ലോ!''

വണ്ടിക്കകത്തിരുന്നതു് ദൊരസ്വാമി അയ്യർ തന്നെയായി രുന്നു. അദ്ദേഹം സൂര്യനെ അടിമുടി മേലോട്ടും കീഴോട്ടും നോക്കി.

''എന്റെ പേർ സൂര്യൻ. സീതയുടെ അമ്മാഞ്ചി.'' സൂര്യൻ സ്വയം പരിചയപ്പെടുത്തി.

''ഓഹോ! കിട്ടാവയ്യരുടെ രണ്ടാമത്തെ പയ്യനോ?''

''അതേ, അത്തിൻപേരേ! എന്താണിത്ര വൈകിയതു്. തിരുമംഗല്ല്യം ചാർത്തിയിട്ടു് പതിനഞ്ചു നിമിഷമേ ആയി ട്ടുള്ളൂ. പെരിയ അത്തയും അവരുടെ അയ്യരും ചേർന്നാണു് കന്യാദാനം ചെയ്തതു്.''

''എന്തു്! എന്തു്? തിരുമംഗല്ല്യമോ? ആർക്കു്? എപ്പോാം?''

''അതേ, ലളിതയ്ക്കും സീതയ്ക്കും, രണ്ടു പേർക്കും.''

''സീതയ്ക്കോ? സീതയ്ക്കും കല്ല്യാണമായോ? ആരാണു് ചെറുക്കൻ?''

''സൗന്ദരരാഘവൻ തന്നെ. എന്താ അത്തിൻപേരേ! നിങ്ങാംക്ക കല്ല്യാണ എഴുത്തു വന്നില്ലേ? നിങ്ങാംക്കറിയാ മല്ലോ മുമ്പേതന്നെ. ഡൽഹിയിൽ നിന്നു് നിങ്ങളുതന്നെ എഴുതിയിരുന്നല്ലോ?''

''ഞാൻ ഒരു കമ്പി അടിച്ചിരുന്നല്ലോ?''

''കമ്പിയോ? ഒന്നും വന്നില്ലല്ലോ! എന്തു കമ്പി?''

''സീതയുടെ കല്ല്യാണം നിർത്തിവെയ്ക്കാൻ ഞാൻ കമ്പി കൊടുത്തിരുന്നു. അതു വന്നില്ലേ?''

സൂര്യൻ തന്റെ മാനസിക വിഭ്രാന്തിയെ തെല്ലൊന്നു് ഒതു ക്കിക്കൊണ്ടു് ഇങ്ങനെ പറഞ്ഞു. ''അത്തിൻപേരേ! ഇപ്പോാം ഓർമ്മവന്നു. കുറച്ചുമുമ്പു് ഒരു കമ്പിവന്നു. കല്ല്യാണ ബഹള ത്തിൽ അതു ഞാൻ പൊട്ടിച്ചുകൂടെ നോക്കിയില്ല. അതു് അത്ത യുടെ കൈയിൽ കൊടുക്കാനുള്ള സന്ദർഭവും കിട്ടിയില്ല. ഇതാണോ നിങ്ങളയച്ച കമ്പി?'' സൂര്യൻ പോക്കററിൽനിന്നു് കമ്പിയെടുത്തു കൊടുത്തു.

ദൊരസ്വാമി അയ്യർ കമ്പി പൊളിച്ചുനോക്കി. ''അതേ ഇതുതന്നെ! അപ്പോാം ഇതു് ഇന്നലെ വന്നില്ല അല്ലേ? തനി പട്ടിക്കാടായതുകൊണ്ടു് താമസിച്ചിരിക്കണം. എല്ലാം ദൈവ

വിധിതന്നെ. സൂര്യാ ഈ കമ്പിയെപ്പററി ആരോടും പറയല്ലേ!''

''അതേ അത്തിൻപേരേ! ഇനി പറഞ്ഞിട്ടെന്തു കാര്യം. നടന്നതു നടന്നു.''

''അതേ, നടന്നതു നടന്നു. ഈശ്വരേച്ഛ അങ്ങനെയാണു്.'' കമ്പി വലിച്ചു ചീന്തി നൂറുനുറുങ്ങാക്കി.

ഇതുവരെ സീത കൂടെക്കൂടെ കടക്കണ്ണുകൊണ്ടു് തന്റെ മണവാളനായ സൗന്ദരരാഘവനെ നോക്കി ആനന്ദിച്ചുകൊണ്ടിരിക്കുകയായിരുന്നു. പെട്ടെന്നു് ഗേററുകടന്നു് തന്റെ അച്ഛൻ വരുന്നതു കണ്ടു. അതുവരെ തന്റെ ഉള്ളിൽ ഒതുക്കിവെച്ചിരുന്ന കരച്ചിൽ പുറത്തേക്കു് പൊട്ടിപ്പുറപ്പെട്ടു. അവൾ വിമ്മി വിമ്മിക്കരയാൻ തുടങ്ങി. കണ്ണീരു് അരുവിയായി ഒഴുകിത്തുടങ്ങി.

രാജമ്മാൾ ആനന്ദാതിരേകം കൊണ്ടു് സ്തംഭിച്ചുനിന്നുപോയി. അതുകൊണ്ടു് അവൾക്കു് സീതയെ സമാധാനിപ്പിക്കാൻ കഴിഞ്ഞില്ല. ആ കടമ നിർവ്വഹിച്ചതു് അല്പം മുമ്പു് കന്യാദാനം ചെയ്ത അഭയാംബാൾ തന്നെയായിരുന്നു. ''അസത്തേ! എന്തിനാടീ കരയുന്നതു്? അച്ഛൻ വന്നല്ലോ. ഇപ്പൊഴെങ്കിലും വന്നെന്നു കരുതി സന്തോഷിക്കു്.'' സീതയുടെ ശ്വശ്രുവും അവളെ സമാധാനിപ്പിച്ചു. അടുത്തിരുന്നു് സീതയുടെ പുടവത്തുമ്പും, മണവാളന്റെ അംഗവസ്ത്രത്തിന്റെ അററവും കൂട്ടിക്കെട്ടിക്കൊണ്ടിരുന്ന ചുണ്ടപ്പയ്യനും അവളെ സമാധാനിപ്പിക്കാൻ ഇങ്ങനെ പറഞ്ഞു: ''കരയല്ലേ അത്തേ! കരഞ്ഞാൽ കൺമഷിയെല്ലാം കവിളിൽ പടരും.''

ദൊരസ്വാമി അയ്യർ സീതയുടെ അരുകിൽ വന്നിരുന്നു. ''കരയല്ലേ കുഞ്ഞേ! ട്രെയിനാണു് ഇങ്ങനെ പററിച്ചതു്. ഇല്ലെങ്കിൽ ഞാൻ നേരത്തിനു വരാതിരിക്കുമോ?'' ഇങ്ങനെ പറഞ്ഞു് സീതയുടെ പുറം അദ്ദേഹം മൃദുവായി തലോടി. എന്നിട്ടും അവൾ കരച്ചിൽ നിർത്തിയില്ല. അതുകണ്ടു് സൗന്ദരരാഘവൻ മെല്ലെ തന്റെ പത്നിയുടെ കൈകളിൽ തൊട്ടു് 'സീതേ' എന്നു വിളിച്ചു.

സീതയുടെ കണ്ണീർ പ്രവാഹം നിലച്ചു. അവളുടെ ബാഷ്പാകുലമായ ആ വിശാല നേത്രങ്ങൾ കാന്തന്റെ നേർക്കു പാഞ്ഞു. ആ കടാക്ഷത്തിൽ എത്രയോ കാര്യങ്ങൾ ഒളിഞ്ഞുകിടന്നിരുന്നു. വാക്കുകൊണ്ടു വിവരിക്കാൻ വയ്യാത്ത ഹൃദയത്തിന്റെ നിഗൂഢതകൾ എത്രയോ ആ നോട്ടത്തിൽ ഒളിഞ്ഞിരുന്നു.

പ്രേമത്തിൻെറ നിഘണ്ടു സൗന്ദരരാഘവന് ആ കടാക്ഷത്തിൻെറ പൊരുളെന്തെന്ന് പറഞ്ഞുകൊടുത്തു.

# 11

മദ്രാസ്സിൽനിന്നു പുറപ്പെട്ട് നാല്പത്തെട്ടു മണിക്കൂറിലേറെ ഇരുന്നിരുന്നു മുഷിഞ്ഞുപോയ യാത്രക്കാരെ ചുമക്കാൻ വയ്യാത്ത തരത്തിൽ ചുമന്നും, നെടുവീർപ്പുവിട്ട് പുകയും കല്ക്കരിപ്പൊടിയും കക്കിക്കൊണ്ടും ചിലപ്പോൾ അലറിയും ഗ്രാൻറ് ട്രങ്ക് എക്സ്പ്രസ്സ് എന്ന പേരിൽ പ്രസിദ്ധിപെററ തീവണ്ടി പാളത്തിലൂടെ നീളെപ്പാഞ്ഞു.

ആ ഗ്രാൻറ് ട്രങ്ക് എക്സ്പ്രസ്സ് വണ്ടിയിൽ രണ്ടാം ക്ലാസ്സ മുറിയിലാണ് സീത സഞ്ചരിച്ചുകൊണ്ടിരുന്നത്. സീതയുടെ ശ്വശ്രൂ കാമാക്ഷി അമ്മാളും അവളുടെ അടുക്കൽതന്നെ ഇരുന്നിരുന്നു.

കാമാക്ഷി അമ്മാളുടെ മടിയെ സിംഹാസനമാക്കിക്കൊണ്ടു് വിരാജിക്കുന്ന ആ രാജകുമാരി ആരാണ്? അവൾ തൻെറ തോളിലും, കവളിലും പ്രഹരിക്കുന്നതിനെ എങ്ങനെയാണ് ആ അമ്മ സഹിച്ചുകൊണ്ടിരിക്കുന്നത്?

കാമാക്ഷി അമ്മാളുടെ അങ്കതലത്തിൽ വിജയിച്ചരുളുന്ന കുമാരിയെ സീത കോപത്തോടെ നോക്കി ഭയപ്പെടുത്തുവാൻ തൻെറ മൂക്കിൽവിരൽ വെച്ചുകൊണ്ടു് ഇങ്ങനെ പറയുന്നു: "വാസന്തീ! ദേ ഇങ്ങു നോക്ക്, അമ്മമ്മയെ അങ്ങനെ അടിക്കല്ലേ." ഉടനെ സീതയ്ക്കും കൊടുത്തു രണ്ടടി. ശ്വശ്രുവും മരുമകളും ഒരുപോലെ ചിരിച്ചു.

"വന്തീതെ കയവു തുറക്ക്! കയവു തുറക്കാഞ്ഞാ ഇഞ്ഞനെ അടിച്ചും." എന്നിങ്ങനെ കൊഞ്ചിക്കുഴഞ്ഞു പറഞ്ഞ വാസന്തീദേവി, കാമാക്ഷി അമ്മാളുടെ ഓമന പൗത്രിയാണ്. സീതയുടെയും, സൗന്ദരരാഘവൻെറയും സീമന്തപുത്രി. ഇപ്പോൾ അവളുടെ പ്രായം രണ്ടു വയസ്സ് ആറു മാസം.

തീവണ്ടിയുടെ ജന്നലിലൂടെ വാസന്തി എത്തിനോക്കിയപ്പോൾ കാമാക്ഷി അമ്മാൾ ജനലിൻെറ കതകുകൾ അടച്ചു. അടച്ച കതകുകൾ തുറക്കണമെന്നാണ് വാസന്തിയുടെ വാശി.

ന്നതു്. ഉദ്യോഗം നോക്കാതെ പിന്നെ അവൻ എന്തു ചെയ്യാൻ പോകുന്നു?"

"ഇവിടെ അടുത്തെവിടെയോ കോൺഗ്രസ്സ് സമ്മേളനം കൂടുന്നുപോലും. അതിനു വരുമെന്നോ, അതു കഴിഞ്ഞു് നാട്ടിൽ തിരികെപ്പോകുന്നില്ലെന്നോ, ദൽഹിയിൽത്തന്നെ താമസിച്ചു് പത്രങ്ങൾക്കു് എഴുതിക്കൊണ്ടിരിക്കുമെന്നോ, ഒക്കെ പറഞ്ഞു."

ഈ സമയത്തു് തീവണ്ടി ഒരു ശബ്ദത്തോടെ അല്പം വേഗം കുറച്ചു. അകലെ അനേകം ജനങ്ങൾ ഒരേ സമയം ഇരമ്പുന്ന ശബ്ദം കേട്ടു. സീത വെളിയിലേക്കു് തലയിട്ടു് എത്തി നോക്കി.

"അമ്മേ! അമ്മേ! ദൽഹി സ്റ്റേഷൻ അതാ. മകൻ ഇപ്പോൾ സ്റ്റേഷനിൽ വന്നു കാണണം."

ഈ സംഭാഷണത്തിന്റെ തുടക്കത്തിൽ തന്നെ വാസന്തി ഉറങ്ങിക്കഴിഞ്ഞിരുന്നു. കുട്ടിയെ സീത തട്ടി ഉണർത്തി. "വാസന്തീ! വാസന്തീ! ദൽഹി എത്തിപ്പോയി, അച്ഛൻ പ്ലാറ്റുഫോമിൽ വന്നിരിക്കും. എണീക്കു് എണീക്കു്."

ചെവിപൊട്ടുന്ന തരത്തിൽ അനേകം യന്ത്രങ്ങളുടെ ശബ്ദങ്ങളും ആൾക്കാരുടെ ഇരമ്പവും പൊന്തിക്കൊണ്ടിരിക്കേ, ഗ്രാൻറ്ട്രങ്കു് എക്സ്പ്രസ്സ് ദൽഹി സ്റ്റേഷനിലേക്കു് പ്രവേശിച്ചു.

ദൽഹി റെയിൽവേ സ്റ്റേഷനിലേക്കു് ഗ്രാൻറ്ട്രങ്കു് എക്സ്പ്രസ്സ് പ്രവേശിച്ചപ്പോൾ, പ്ലാറ്റുഫോമിൽ നിന്നിരുന്ന നൂറു കണക്കിനു് ആളുകളുടെ മുഖത്തു് സീതയുടെ ദൃഷ്ടി പതിഞ്ഞു മറഞ്ഞു. എന്നാൽ ആ മുഖങ്ങളൊന്നും, ഒരു നിമിഷത്തേക്കു പോലും അവളുടെ കണ്ണുകളിലോ, മനസ്സിലോ തങ്ങിനിന്നില്ല. ഒരേ ഒരു സുന്ദര മുഖത്തെ—തന്റെ മനസ്സിൽ ഉറച്ചു, ആത്മാവിൽ അലിഞ്ഞുചേർന്ന ആ മുഖത്തെ—സീതയുടെ കണ്ണുകൾ ആകാംക്ഷയോടെ അന്വേഷിച്ചു നടന്നു. ആ മുഖം കണ്ടയുടനെ, "വാസന്തീ, അതാ അച്ഛൻ" എന്നു സീത വിളിച്ച ശബ്ദം, റെയിൽവേ സ്റ്റേഷനിൽ നിന്നുയരുന്ന എല്ലാ ശബ്ദങ്ങൾക്കും മീതേ ഉയർന്നുകേട്ടു.

"അച്ഛാ എവിടെ? കാണിച്ചുതാ അമ്മേ" എന്നിങ്ങനെ കുട്ടി നിർബ്ബന്ധം പിടിച്ചു.

ആൾത്തിരക്കിൽ മുട്ടാതെ ഒഴിഞ്ഞും, തിരിഞ്ഞും സീതയിരുന്ന കംപാർട്ടുമെന്റു നോക്കി വന്നുകൊണ്ടിരുന്ന രാഘവൻ, പെട്ടെന്നു് പകുതിവഴിയായപ്പോൾ നിന്നുപോയി.

സീത ഇരുന്ന വണ്ടിക്കു് എതിരേയുള്ള പ്ലാറ്റുഫോറത്തിൽ

കിടന്ന ഒരുവണ്ടി, ഒരു പ്രത്യേക ശബ്ദത്തോടെ പുറപ്പെട്ടു. സൗന്ദരരാഘവൻ ആ വണ്ടിയിലേക്കു് നോക്കി. അവന്റെ കണ്ണുകൾ അവിടെ ഉടക്കിനിന്നു. സീതയുടെ നേരേ നടന്നു വന്നിരുന്ന അവൻ, പെട്ടെന്നു തിരിഞ്ഞു്, മറുവശത്തു് പുറപ്പെട്ടു തുടങ്ങിയ വണ്ടിയെ ലക്ഷ്യമാക്കി തിടുക്കത്തിൽ നടന്നു. ഈ സമയത്തു് അവൻ ആൾക്കൂട്ടത്തെയോ, ബഹളത്തെയോ ഗൗനിച്ചില്ല. മുട്ടിയും, ഇടിച്ചും അവൻ വേഗം നടന്നു. രാഘവൻ ലക്ഷ്യമാക്കി പോകുന്ന മുറിയിൽ, ജനലിനരികിൽ രണ്ടു സ്ത്രീകൾ ഇരിപ്പുണ്ടായിരുന്നു. അവളിൽ ഒരുത്തിയെ നോക്കി രാഘവൻ എന്തോ ചോദിച്ചു. അവൾ അതിനു മറുപടിയും പറഞ്ഞു. വീണ്ടും എന്തോ അവൻ പറഞ്ഞപ്പോഴേയ്ക്കും വണ്ടി നീങ്ങിക്കഴിഞ്ഞിരുന്നു. അവസാനം ഗാർഡുവണ്ടി പോകുന്നതുവരെയും രാഘവൻ ഓടിക്കൊണ്ടിരിക്കുന്ന ട്രെയിനും, ജനൽക്കരികിൽ പുറത്തേക്കുകാണുന്ന സ്ത്രീയുടെ മുഖവും നോക്കിക്കൊണ്ടു് അവിടെനിന്നു. പിന്നീടു് സീതയിരുന്ന വണ്ടിയുടെ അടുത്തേക്കു നടന്നു.

ഇതെല്ലാം സീത കണ്ണിമയ്ക്കാതെ കൗതുകപൂർവ്വം നോക്കിക്കൊണ്ടുനിന്നു. തന്നെയും കുട്ടിയെയും കണ്ടതിനുശേഷം സൗന്ദരരാഘവൻ തങ്ങളുടെ നേരേ വരാതെ എതിർവശത്തുണ്ടായിരുന്ന വണ്ടി നോക്കിപ്പോയതു് സീതയ്ക്കു് അത്ഭുതകരമായിത്തോന്നി. മറ്റേ വണ്ടിയിലിരുന്ന സ്ത്രീകൾ ആരാണെന്നു് അവൾക്കു് അറിയില്ല. എങ്കിലും തന്നെക്കാൾ അവരെ കാര്യമായി പരിഗണിച്ചതു് അവളുടെ മനസ്സിൽ വല്ലാത്ത വേദനയുണ്ടാക്കി.

ഇപ്പറഞ്ഞതെല്ലാം അവളുടെ മനസ്സിലെ ഒരു നിമിഷനേരത്തെ അനുഭവമായിരുന്നു. രാഘവൻ അടുത്തു വന്നയുടനെ മനസ്സിൽ ഉത്സാഹം കടന്നുകൂടി. "വാസന്തീ! അച്ഛന്റെ അടുത്തു പോ." എന്നു പറഞ്ഞുകൊണ്ടു് കുട്ടിയെ ജനൽ വഴിയായി വെളിയിലേക്കു കൊടുത്തു. കുട്ടി അച്ഛന്റെ അടുത്തേക്കു് ഉത്സാഹത്തോടെ ചെന്നു. രാഘവൻ കൗതുകപൂർവ്വം കുട്ടിയെ എടുത്തു. എങ്കിലും അദ്ദേഹത്തിന്റെ മുഖം ആ കുട്ടിയിൽ ലയിച്ചുചേർന്നില്ലെന്നു് ആ മുഖം തന്നെ തെളിയിച്ചു. പ്ലാററുഫോറത്തിൽ നടന്ന ആ രംഗത്തെപ്പററി കാമാക്ഷി അമ്മാളിനു് ഒന്നും അറിഞ്ഞുകൂടായിരുന്നു. അവർ സാമാനങ്ങൾ എല്ലാം ഒതുക്കി ശരിയാണോ എന്നു നോക്കുന്നതിൽ വ്യാപൃതയായിരുന്നു.

"സീതേ നീ ആദ്യം ഇറങ്ങു്. സാമാനമെല്ലാം ഇറക്കിയിട്ടു്

രണ്ട്; വശത്തുമുള്ള ജനറ്യകൾ അടച്ചുവെച്ചാൽ പിന്നെ തീവണ്ടി യാത്ര എന്തിനെന്നാണ് വാസന്തിയുടെ അഭിപ്രായം. ഇതിനു തക്ക മറുപടി കൊടുക്കാൻ കഴിയാതെ വന്ന അമ്മൂമ്മയ്ക്ക് ജനൽ കതകുകൾ അവശ്യം തുറക്കേണ്ടിവന്നു.

കതകുകൾ തുറന്നഉടനെ വാസന്തി തന്റെ കുഞ്ഞിക്കയ്യിലെ പട്ടുപോലെ മൃദുവായ ചൂണ്ടുവിരൽ വെളിയിൽ കാട്ടി ഇങ്ങനെ ചോദിച്ചു: "അമ്മേ അത് എന്താ? അമ്മൂമ്മേ അത് എന്താ?"

"അത് പഴയ കാലത്തെ ഒരു കോട്ട!" സീത പറഞ്ഞു.

"കോത്താന്നു വെച്ചാ?"

"കോട്ടാന്നു വെച്ചാ കോട്ട തന്നെ. നിന്നോട് ഉത്തരം പറയാൻ എനിക്കു വയ്യ. സൂര്യനമ്മാവൻതന്നെ വരണമതിന്." എന്നു സീത പറഞ്ഞു.

"സൂര്യനമ്മാമനെ വിളിയ്ക്കൂ അമ്മേ."

"ഇപ്പൊ വിളിച്ചാൽ കേൾക്കില്ല. വണ്ടി നിന്നാൽ വരും. നീ കുറച്ചുനേരം ചുമ്മാതിരിക്ക്."

"പോ അമ്മേ!" എന്നു പറഞ്ഞുകൊണ്ട് വാസന്തി വീണ്ടും വെളിയിലേക്കു നോക്കാൻ തുടങ്ങി.

വാസന്തിയെപ്പോലെ വെളിയിലേക്കു നോക്കിക്കൊണ്ടിരുന്ന കാമാക്ഷി അമ്മാൾ ഇങ്ങനെ പറഞ്ഞു. "അതാ ഒരു കോട്ട. അവിടെയും ഒരു കോട്ട. എവിടെ നോക്കിയാലും, കോട്ടകൾ തന്നെ! സീതേ ഇതെല്ലാം ആരു കെട്ടിയ കോട്ടകൾ?"

"പല രാജാക്കന്മാർക്കുമായി, ഏതാണ്ടായിരം വർഷം ഡൽഹി തന്നെയായിരുന്നു തലസ്ഥാനം. ആഗ്രയ്ക്കും ഡൽഹിക്കും മദ്ധ്യേ എവിടെ നോക്കിയാലും ഇങ്ങനെ ഇടിഞ്ഞ കോട്ടകൾ കാണാം." സീത പറഞ്ഞു.

"നമ്മുടെ നാട്ടിലെല്ലാം യാത്ര പോകുമ്പോൾ ഇരുവശവും കോവിലുകളായിരിക്കും കാണുക; അഞ്ചു മിനിട്ടു യാത്ര ചെയ്യുമ്പോൾ ഒരു കോവിലുവീതം കാണാം. ചിദംബരത്തുനിന്ന് തൃശ്ശിനാപ്പള്ളിക്കു പോയപ്പോൾ ഒരിക്കൽ ഞാൻ അമ്പതു് കോവിലുകൾ എണ്ണി. ഈ ഭാഗത്തെങ്ങും കോവിലിന്റെ ഒരു നാമധേയം പോലും കാണുന്നില്ലല്ലോ?"

"ഈ വഴിക്കു പോകുമ്പോൾ മധുര, വൃന്ദാവനം ഭാഗത്തുമാത്രം. ക്ഷേത്രങ്ങളുണ്ട്. വൃന്ദാവനത്തിലുള്ള ക്ഷേത്രം നമ്മുടെ നാട്ടിലെ വൈഷ്ണവർ വന്നു കെട്ടിയതാണു്. അല്ലാതെ ഈ വഴിയിൽ ക്ഷേത്രങ്ങളേ ഇല്ല. കാശി ഭാഗത്തേക്കു പോയാൽ ധാരാളം

കാണാം. ക്ഷേത്രനിർമ്മാണത്തിൽ തെക്കും വടക്കുമായി വലിയ അന്തരമുണ്ട്."

"സൂര്യന് ഇനിയും കല്ല്യാണമൊന്നും ആയില്ലേ, സീതേ? എന്താണ് ആവാത്തതെന്ന് നിനക്ക് അറിയാമോ? എന്തെങ്കിലും കുഴപ്പങ്ങളുണ്ടോ?"

"അങ്ങനെയൊന്നുമില്ല. അവന് അത്രയൊന്നും പ്രായമായിപ്പോയില്ലല്ലോ! ഇരുപതോ, ഇരുപത്തൊന്നോ മറ്റോ ആണ്. പക്ഷേ കല്ല്യാണത്തെപ്പററി അവനോട് സംസാരിച്ചവരോട് 'എനിക്ക കല്ല്യാണമേ വേണ്ട' എന്ന പറഞ്ഞിരിക്കുകയാണ്."

"ആൺപിള്ളേരൊക്കെ അങ്ങനെയാണ്. ആദ്യമൊക്കെ വേണ്ടാ വേണ്ടാ എന്ന പറയും. പക്ഷേ ഒരു കല്ല്യാണം തല്ലിക്കൂട്ടികൊണ്ടുവരുമ്പോാം, 'ശരി' എന്ന പറയുകയും ചെയ്യും. സൂര്യൻ ഏതുവരെ പഠിച്ചു?"

"ബി. ഏ. യ്ക്കു പഠിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഇപ്പോ പഠിപ്പൊക്കെ നിർത്തിവെച്ചിരിക്കുകയാണ്."

"അതെന്താ പഠിക്കാത്തതു്? അറിവുണ്ടാവില്ലേ? അവനെ കാണുമ്പോഴേ അറിയാം, അല്പം പിഴയാണവൻ."

"കാഴ്ചയിൽ സൂര്യൻ അങ്ങനെയാണെങ്കിലും, വാസ്തവത്തിൽ അവൻ നല്ലവനാണ്. എന്റെ കല്ല്യാണം നടന്നതു തന്നെ അവൻ കാരണമാണ്. നിങ്ങളുടെ മകൻ 'ലളിതയെ എനിക്ക പിടിച്ചില്ല, സീതയെ ആണ് ഇഷ്ടപ്പെട്ടതു്' എന്ന പറഞ്ഞപ്പോാം അമ്മാവനും, അമ്മായിയും വല്ലാതെ ക്ഷോഭിച്ചു. സൂര്യനാണ് അവരെ പറഞ്ഞു സമാധാനിപ്പിച്ചതു്."

"നിന്റെ അമ്മാവനും, അമ്മായിയും കോപിച്ചാൽ കല്ല്യാണം നടക്കാതിരിക്കുമോ? ദൈവം ഓരോരുത്തക്ക് ഓരോരുത്തരെ നിശ്ചയിച്ചിട്ടുണ്ട്. അതുപോലേ നടക്കൂ! അതു പോകട്ടെ സീതേ! സൂര്യൻ എന്താണ് പഠിപ്പു നിർത്തിയതു്?"

"എന്തോ, അവന് ഇംഗ്ലീഷ് പഠിപ്പ് പിടിക്കുന്നില്ലെന്നോ; ബി. ഏ. ജയിച്ചാൽ, അച്ഛനും അമ്മയും ഏതെങ്കിലും ഉദ്യോഗത്തിന വേണ്ടി ഉപദേശിക്കുമെന്നോ; ആരെങ്കിലും പെണ്ണു കൊടുക്കാമെന്നും പറഞ്ഞു വന്ന് അവനെ ശല്ല്യപ്പെടുത്തുമെന്നോ,......."

"പെണ്ണു കൊടുക്കാമെന്ന പറയുന്നതു് ശല്ല്യമാണോ? ഞാൻ പോലും, എന്റെ ആങ്ങളയുടെ മകാംക്കുവേണ്ടി അവന്റെ കാര്യം ആലോചിക്കാം എന്ന വിചാരിച്ചാണ് ഇതുവരെ ഇരു

# 12

കല്ല്യാണം കഴിഞ്ഞ ഉടനെ സൗന്ദരരാഘവൻ, സീതയുമായി ദൽഹിക്കുപോയി. ഒരു ഇംഗ്ലീഷ് ഹോട്ടലിൽ അവർ തല്ക്കാലം താമസിച്ചു. ഒരു മാസക്കാലം അവർ ഗന്ധർവ്വലോകത്തിൽ സ്വൈര വിഹാരം ചെയ്തു.

ന്യൂ ഡൽഹിയിലെ മനോഹരമായ തെരുവുകളിലും, നാൽക്കവലകളിലും, പഴയ ഡൽഹിയിലെ ഇടിഞ്ഞുപൊളിഞ്ഞ കോട്ടകളിലും, ഇടിയാത്ത കൊട്ടാരങ്ങളിലും, പള്ളികളിലും അവരിരുവരും കൈകോർത്തുപിടിച്ച്, ഉലാത്തി നടന്നു. ഇതുപോലെതന്നെ ചില വർഷങ്ങൾക്കു മുമ്പ് മററൊരു പെൺകുട്ടിയുടെ കരങ്ങൾ ഗ്രഹിച്ചുകൊണ്ട്, ഇതേ സ്ഥലങ്ങളിൽ ഉലാത്തിയ കാര്യം അപ്പോൾ രാഘവന്റെ സ്മരണയിലുണ്ടായിരുന്നു. എന്നാൽ ആ സ്മരണകൾ ഒക്കെ ഉപേക്ഷിച്ച് അവൻ തന്റെ ധർമ്മപത്നിയായ സീതയുടെ കൈകളെ ബലമായി ഗ്രഹിച്ചുകൊണ്ട് നടന്നു.

പിന്നീട് രാഘവന് അത്യാവശ്യമായും ഇംഗ്ലണ്ടിലേക്കു പോകേണ്ടതായിവന്നു. അതുകൊണ്ട്, സീതയെ മദ്രാസിൽ കൊണ്ട്പോയി തന്റെ മാതാപിതാക്കളെ ഏല്പിച്ചു. കുറച്ചു നാൾ രാഘവനും അവിടെ തങ്ങി, സീതയെ ആയിരം ആശ്വാസവചനങ്ങൾകൊണ്ട് സമാധാനിപ്പിച്ചു. ഇപ്പോൾ ഇംഗ്ലണ്ടിൽ പോയാൽ തന്റെ ഉദ്യോഗക്കയററത്തിന് അതു സഹായകമാകുമെന്നും, ഈ അവസരം നഷ്ടപ്പെടുത്തിയാൽ പിന്നൊരിക്കൽ അതു ലഭിക്കുകയില്ലെന്നും, മററും പറഞ്ഞു് സീതയെ സമാധാനിപ്പിച്ചു. മനസ്സുകൊണ്ട് ഇഷ്ടപ്പെട്ട പെണ്ണിനെ വിവാഹം കഴിച്ചിട്ട്, ഉടനെ അവളെ പിരിഞ്ഞുപോകേണ്ടി വന്നാൽ തനിക്കും ദുഃഖമുണ്ടാവില്ലേ, എന്നും അവൻ ചോദിച്ചു. ജീവിതത്തിൽ തന്റെ മുന്നേററത്തിൽ അവൾ എതിരു നില്ക്കില്ലെന്ന് അവനറിയാമായിരുന്നു. അടുത്ത പ്രാവശ്യം താൻ വിദേശത്തു പോകുമ്പോൾ തീർച്ചയായിട്ടും അവളെക്കൂടെ കൊണ്ടുപോകാം എന്ന് അവൻ സത്യവും ചെയ്തു.

സീതക്കാവട്ടെ, ചിലപ്പോൾ തന്റെ ഹൃദയനായകനെ പിരിയേണ്ടിവരുമല്ലോ എന്നോർത്ത് ദുഃഖവും, മററു ചിലപ്പോൾ

അദ്ദേഹം ഇംഗ്ലണ്ടിലേക്കു പോകുന്നതിനെപ്പററി അഭിമാനവും തോന്നി. അവൾ കരഞ്ഞുകൊണ്ടു ചിരിച്ചു, ചിരിച്ചുകൊണ്ടു കരഞ്ഞു. ചിലപ്പോൾ 'പോകാൻ പററില്ല' എന്നു് പിടിവാശി പിടിച്ചു; മററു ചിലപ്പോൾ 'തീർച്ചയായും പോകണം' എന്നു പറഞ്ഞു. അവസാനം അവൾ അദ്ദേഹത്തിനു് യാത്രാനുമതി നല്കി.

രാഘവൻ തിരിച്ചുവരുന്നതിനു് പതിനഞ്ചു മാസത്തിലേറെ സമയമെടുത്തു. അതിനുള്ളിൽ സീതയുടെ ജീവിതത്തിൽ പല പ്രധാനപ്പെട്ട സംഭവങ്ങളും നടന്നു. അവളുടെ പ്രിയപ്പെട്ട അമ്മ, ബോംബെ രാജമ്മാൾ, തന്റെ മകളെ നല്ല കുടുംബത്തിൽ തന്നെ വിവാഹം കഴിച്ചുകൊടുത്തു എന്ന മനസ്സമാധാനത്തോടെ ഈ ലോകത്തോടു വിട പറഞ്ഞു. തന്റെ കണവനായ ദൊരസ്വാമിയുടെ മടിയിൽ തല വെച്ചുകൊണ്ടു് അവസാന ശ്വാസം വലിക്കാനുള്ള ഭാഗ്യം അവൾക്കു സിദ്ധിച്ചു. അതോടുകൂടെത്തന്നെ അവരുടെ ജീവിതത്തിലെ ഏററവും വലിയ ആശയായിരുന്നു, അഖണ്ഡ കാവേരിയുടെ തീരത്തു് തന്നെ അടക്കണമെന്നു്. ആ ആശയും ഫലിച്ചു.

അമ്മ മരിച്ചു പല ദിവസങ്ങളോളം സീത കണ്ണീരും കയ്യുമായി കഴിച്ചു. ശ്വശ്രൂ എത്രമാത്രം സമാധാനിപ്പിച്ചിട്ടും അവളുടെ ദുഃഖം ശമിച്ചില്ല. ശ്വശ്രൂരനാവട്ടേ, ഭഗവദ് ഗീതയിലുള്ള ഒട്ടേറെ ശ്ലോകങ്ങൾ ചൊല്ലിയും, വ്യാഖ്യാനിച്ചുകേൾപ്പിച്ചും അവളെ സാന്ത്വനപ്പെടുത്തിയെങ്കിലും അതും ഫലിച്ചില്ല. ഇതുപോലൊരു ദുഃഖം തനിക്കുവന്നുഭവിച്ച ആ സമയത്തു് തന്റെ ഭർത്താവും സമീപത്തില്ലാതെ പോയതു് അവളെ കൂടുതൽ ദുഃഖിപ്പിച്ചു.

ഈ അവസരത്തിൽ ഭഗവാൻ മറെറാരു വികൃതികാണിച്ചു; അവളുടെ വയററിൽ ഒരു ഓമനക്കുഞ്ഞു വളർന്നു. അതു് അവളുടെ ദുഃഖം ശമിപ്പിച്ചു. തന്റെ കൺമണിയെ കണ്ടു കഴിഞ്ഞപ്പോൾ, എല്ലാ ദുഃഖങ്ങളും അവൾ മറന്നു. അമ്മയെ ഓർത്തു ദുഃഖിക്കാൻ ഇനി അവൾക്കു് സമയമുണ്ടോ? മാത്രവുമല്ല, കാമാക്ഷി അമ്മാളും, മററു് അയൽ പക്കത്തുള്ള സ്ത്രീകളും "നിന്റെ അമ്മ തന്നെയാണു് നിന്റെ വയററിൽ പെണ്ണായി വന്നു പിറന്നതു്" എന്നു പറഞ്ഞതു് ശരിയാണെന്നു തോന്നിയതുകൊണ്ടു്, അമ്മയെ വിചാരിച്ചുള്ള ദുഃഖം തീരെ ഇല്ലാതായി. താൻ പെററ കുട്ടിയുടെ മുഖത്തെ കണ്ടുള്ള സന്തോഷത്തിൽ അവൾതന്നെ പെററ തള്ളയുടെ മുഖം മറന്നേപോയി. ഇംഗ്ലണ്ടിൽ പോയി

ഞാനും ഇറങ്ങാം.'' കാമാക്ഷി അമ്മാൾ പറഞ്ഞു.

സീത വണ്ടിയിൽ നിന്നും ഇറങ്ങി. പോർട്ടറന്മാർക്ക് നിർദ്ദേശങ്ങൾ കൊടുത്തുകൊണ്ടിരുന്ന സൗന്ദരരാഘവന്റെ സമീപം അവൾ ചെന്നുനിന്നു. അദ്ദേഹം എന്തെങ്കിലും ചോദിക്കും എന്ന് അവൾ പ്രതീക്ഷിച്ചു. പക്ഷേ അതിന്റെ ഭാവമൊന്നും കണ്ടില്ല.

ഈ സമയത്ത് അതേ ട്രെയിനിൽത്തന്നെ മറ്റൊരു കംപാർട്ടുമെന്റിൽ വന്ന സൂര്യൻ അവർ നിന്നിരുന്നതിനു സമീപത്ത് വന്നുനിന്നു.

രാഘവൻ അവനെ കണ്ടെങ്കിലും ഒന്നും മിണ്ടിയില്ല. പോർട്ടറന്മാരോട് ''സാമാനങ്ങൾ എടുക്കൂ'' എന്ന് ആജ്ഞാപിച്ചു.

സൂര്യനോട് രാഘവൻ ഒന്നും മിണ്ടാത്തത്, സീതയ്ക്ക് മനഃപ്രയാസം ഉണ്ടാക്കി. അവൾ സൂര്യനെ ഏറുകണ്ണിട്ടു നോക്കി. അവന്റെ മുഖത്ത് ഒരു പുഞ്ചിരിവിടന്നു.

മനസ്സിൽ അല്പം ധൈര്യം പകന്നുകൊണ്ട് സീത രാഘവനോടു ചോദിച്ചു. ''സൂര്യനെ നിങ്ങൾ അറിയുമല്ലോ? അതോ ഇല്ലേ?''

''ഏതു സൂര്യൻ'' എന്നായി രാഘവൻ.

''ഏതു സൂര്യനെന്നോ? ലളിതയുടെ ആങ്ങള സൂര്യൻ തന്നെ.''

''വഴിനീളെ സൂര്യനാണ് ഞങ്ങൾക്ക് സഹായിയായിരുന്നത്. അവനില്ലായിരുന്നുവെങ്കിൽ ഞങ്ങൾക്ക്വല്ല്യ ബുദ്ധിമുട്ടായേനെ.'' എന്ന് കാമാക്ഷി അമ്മാൾ വണ്ടിയിൽ നിന്നിറങ്ങിക്കൊണ്ട് പറഞ്ഞു.

ഇതിനകം പോർട്ടറന്മാർ സാമാനങ്ങൾ തലയിലേററി. രാഘവന്റെ കയ്യിലിരുന്ന കുട്ടിയെ കാമാക്ഷി അമ്മാൾ വാങ്ങി. രാഘവൻ വഴി കാട്ടിക്കൊണ്ട് മുമ്പേ നടന്നു. മററുള്ളവർ അവനെ അനുഗമിച്ചു. സാമാനങ്ങളെല്ലാം കാറിൽ കയററിയതിനുശേഷം, കാമാക്ഷി അമ്മാളെയും, സീതയെയും, കുട്ടിയോടുകൂടി പിൻ സീററിൽ ഇരുത്തി. അവൻ മുന്നിൽ ഡ്രൈവറുടെ സീററിൽ ഇരുന്നു.

അവന്റെ അടുത്തുള്ള സീററ് കാലിയായിരുന്നു. സൂര്യൻ യാത്ര ചോദിക്കുന്നതിന് അടുത്തു നില്പുണ്ടായിരുന്നു. ഒഴിഞ്ഞ സീററിൽ സൂര്യനോട് കയറിക്കൊള്ളാൻ പറഞ്ഞാലെന്താണ്, എന്ന് സീതയ്ക്ക് തോന്നി. രാഘവൻ പറയും എന്നു വിചാരിച്ചു. പക്ഷേ അവൻ ഒന്നും മിണ്ടിയില്ല.

സീത ക്ഷമാപണത്തോടെ സൂര്യനെ നോക്കി. സീതയുടെ മാനസികാവസ്ഥ മനസ്സിലാക്കി സൂര്യൻ മുഖഭാവംകൊണ്ടു് തന്റെ സഹതാപം പ്രകടിപ്പിച്ചു.

കാർ പുറപ്പെടാറായി. അപ്പോൾ സീത പതിഞ്ഞ ശബ്ദത്തിൽ പറഞ്ഞു. "അമ്മേ! സൂര്യനു് അമ്മയോടു് എന്തോ പറയാനുള്ളതുപോലെ തോന്നുന്നു."

"എന്തെടാ സൂര്യാ! പോയ് വരട്ടേ! നാട്ടിൽ പോകുന്നതിനു മുമ്പു് ഒരു ദിവസം അവിടെവരെ വന്നിട്ടു പോ." എന്നു് കാമാക്ഷി അമ്മാൾ പറഞ്ഞു.

സീതയ്ക്കു് ശ്വശ്രുവിനോടു് നന്ദി തോന്നി.

"അങ്ങനെയാവട്ടേ അമ്മായീ! തീർച്ചയായിട്ടും ഞാൻ വരാം. നിങ്ങളുടെ മേൽവിലാസം എന്താണു്?" സൂര്യൻ ചോദിച്ചു.

രാഘവന്റെ സ്വഭാവം സൂര്യനു് എന്താണെന്നു്, ബോദ്ധ്യമായി. അതുകൊണ്ടു് അത്തങ്കാളിനോടുള്ള തന്റെ കടമ മറക്കാൻ അവൻ തയ്യാറില്ല. അളിയൻ തന്നെ അപമാനിച്ചെന്നിരുന്നാലും, അവരുടെ വീട്ടിൽ പോയി കാണുകതന്നെ എന്നു് സൂര്യൻ തീരുമാനിച്ചു.

"നമ്പർ എട്ടു്, നാദിർഷാ റോഡു്." എന്നു പറഞ്ഞിട്ടു് രാഘവൻ കാർ വിട്ടു.

കാർ വിട്ട ഉടനെ സീത ഉത്സാഹം പൂണ്ടു. "വാസന്തീ നോക്കൂ! അച്ഛൻ കാർ ഓടിക്കുന്നതു കണ്ടോ?" എന്നിങ്ങനെ മകളോടു ചോദിച്ചു.

"ഞാനും കാർ ഓടിച്ചുമല്ലോ." എന്നു വാസന്തി പറഞ്ഞു.

അല്പം കഴിഞ്ഞു് വണ്ടി നിന്നു. പെട്ടെന്നു നിന്നതുകൊണ്ടു് അമ്മയ്ക്കും മരുമകൾക്കും ഭയമായി.

"എന്താണു്? എന്താണു്?" അവർ ഇരുവരും ചോദിച്ചു.

"ഒന്നുമില്ല. വീട്ടിൽ എത്തിപ്പോയി." രാഘവൻ പറഞ്ഞു.

സീത വീടു് നല്ലവണ്ണം കണ്ടു. മനോഹരമായ ഒരു ചെറിയ ബംഗ്ലാവു്. മുൻഭാഗത്തു രണ്ടു വശങ്ങളിലും പൂച്ചെടികൾ; ചെറിയ മരങ്ങൾ. സീതയുടെ മനസ്സിൽ ആഹ്ലാദം അലയടിച്ചു. "വാസന്തീ! നിന്റെ വീടു കാണെടീ! എത്ര മനോഹരമായിരിക്കുന്നു!" എന്നു് സീത മകളോടു പറഞ്ഞു.

"ഇതു് അച്ഛൻ പണിയിച്ച വീടാണോ അമ്മേ! നമ്മക്കു താമസിക്കാൻ?" എന്നു് വാസന്തി ചോദിച്ചു.

ഉയന്ന വന്ന കോപത്തെ സീത അടക്കി. കുറച്ചുനേരം രണ്ടു പേരും മൗനമായിരുന്നു.

"അവഠം ആരെന്നു പറയുകയില്ലേ?" സീത ചോദിച്ചു.

രാഘവൻ മൗനം.

"അവഠം നിങ്ങളുടെ കൂടെ കോളേജിൽ പഠിച്ചവളാണോ?"

രാഘവൻ വീണ്ടും മൗനം..

"നമ്മുടെ അയൽപക്കക്കാരിയാണോ? ഈ നാട്ടിലുള്ള വളാണോ?"

അപ്പോഴും രാഘവൻ മറുപടി പറഞ്ഞില്ല.

"എന്നോടു പറയുകയില്ലേ? ഇതിനാണോ 'വാക്കിംഗ്' എന്നു പറഞ്ഞ് നാം വന്നിരിക്കുന്നത്." എന്നു പറഞ്ഞു സീതയുടെ കണ്ണുകളിൽ ജലം നിറഞ്ഞു.

"ഇതുകൊണ്ടാണ് 'വാക്കിംഗി'ന് കൊണ്ടുപോകാൻ തോന്നാത്തത്. പെണ്ണുങ്ങളുടെ സ്വഭാവം കാട്ടാൻ തുടങ്ങി യല്ലോ! മൂശേട്ട" എന്നു പറഞ്ഞുകൊണ്ട് രാഘവൻ പുൽത്ത കിടിയിൽ നിന്ന് എഴുനേററു.

സീതയുടെ കളങ്കമില്ലാത്ത മനസ്സിൽ ദു:ഖത്തിൻെറ വിത്തു വിതച്ചു. അതു മുളപൊട്ടി വളന്ന്, മരമായി എന്നേയ്ക്കാണോ ആവോ ഫലമാവുക? ആരു കണ്ടു.

അന്നു രാത്രിയിൽ സീതയ്ക്ക് ഉറക്കം വന്നില്ല. ന്യൂഡൽഹി യിൽ, പുതിയ താമസം തുടങ്ങിയിട്ട്, ആദ്യമായി തൻെറ പ്രിയപ്പെട്ടവനുമൊത്ത് നടക്കാൻ ഇറങ്ങിയതാണ്. എന്നിട്ട് താൻ വേണ്ടാതിനം കാട്ടി അദ്ദേഹത്തിൻെറ മനസ്സിനെ വിഷ മിപ്പിച്ചുവല്ലോ എന്നോത്ത് അവഠംക്ക് മനസ്സിൽ വലിയ വേദനയുണ്ടായി. എന്നാലും അവഠം ആരെന്ന് അദ്ദേഹം പറ യാതിരുന്നതിനെപ്പററി ഓക്കുമ്പോഠം നെഞ്ചിൽ കൂടെക്കൂടെ ആരോ കുത്തുന്നതുപോലെ തോന്നി. മദ്രാസ്സിൽ ശ്വശ്രൂഗൃഹ ത്തിൽ താമസിക്കുമ്പോഠം ചില വായാടിപ്പെണ്ണുങ്ങഠം, രാഘ വനെ സംബന്ധിച്ച് നാട്ടിൽ പ്രചരിച്ചിരുന്ന ചില കിംവ ദന്തികളെപ്പററി അവളോടു പറയുകയുണ്ടായി. പക്ഷേ അവഠം അപ്പോഠം അതൊന്നും വിശ്വസിച്ചിരുന്നില്ല. അസൂയകൊണ്ടു പറയുകയായിരിക്കും എന്നേ വിചാരിച്ചുള്ളു. ആ കിംവദന്തി കഠം ഇപ്പോഠം സത്യമായി വന്നിരിക്കുന്നു. 'ട്രെയിനിൽ കണ്ട പെണ്ണ്' അവളാണോ? എന്തോ? ദിവസവും ആഫീസിൽ പോകുന്നുവെന്നും പറഞ്ഞു് പോകുന്നുണ്ടു്; അവളെ കാണാൻ

വേണ്ടി പോകുന്നതായിരിക്കുമോ എന്തോ?'' എന്നൊക്കെ സീത വിചാരിച്ചു. പക്ഷേ അടുത്ത നിമിഷത്തിൽ സീത ഇത്തരം ചിന്തകളെ സ്വയം നിഷേധിക്കുകയും ചെയ്തു. ''എന്തു മണ്ടത്തരമാണു് താനീ വിചാരിക്കുന്നതു്? അവരം എവിടെയോ പോയ്ക്കളഞ്ഞിരിക്കുന്നു. ട്രെയിനിൽ വെച്ചു് അവളെക്കണ്ടു് അദ്ദേഹം അത്ഭുതപ്പെട്ടു പോയതുകൊണ്ടുതന്നെ അറിയാമല്ലോ, അവർ തമ്മിൽ അത്രയധികം പരിചയമില്ലെന്നു്. അങ്ങനെയിരിക്കെ, താനെന്തിനാണു് മനസ്സിനെ ഇങ്ങനെ പുണ്ണാക്കുന്നതു്? 'പെൺ ബുദ്ധി പിന്നാലെയാണു'' എന്ന ചൊല്ലു് വാസ്തവം തന്നെ.''

'ലളിതയെ കാണാൻ വന്നിട്ടു്, അവളെ പിടിച്ചില്ലെന്നു പറഞ്ഞു്, എന്നെ സ്നേഹിച്ചു് വിവാഹം കഴിച്ച ആളു്! അങ്ങനെ തന്നെ സ്വീകരിച്ച നല്ല മനുഷ്യനെപ്പററി, താൻ ഇങ്ങനെ ഒക്കെ വിചാരിക്കുന്നതു് എത്ര വലിയ തെററു്. ഒരിക്കലും പാടില്ല.' എന്നിങ്ങനെ അവരം തനിക്കു തന്നെ ബുദ്ധി ഉപദേശിച്ചു.

പിറേറന്നു് നേരം വെളുത്തപ്പോരം, വേദന നിറഞ്ഞ ചിന്തകരം അവരം മറന്നുപോയി. രാവിലെ രാഘവനു കാപ്പി കൊണ്ടു കൊടുത്തപ്പോരം, അവളെ നോക്കി രാഘവൻ പുഞ്ചിരിക്കുന്നതു കണ്ടപ്പോരം, എല്ലാ വേദനകളും അലിഞ്ഞുപോയി. പതിവുപോലെ രാഘവൻ ആഫീസിൽ പോകാൻ പുറപ്പെട്ടപ്പോരം, സീത വാസന്തിയെയും എടുത്തുകൊണ്ടുവന്നു. രാഘവൻ കുട്ടിയെ എടുത്തു് അവളോടു കൊഞ്ചിക്കുഴയുകയും, തോളിൽ കിടത്തി, തലോടുകയും, കവിളത്തു നുള്ളുകയും മററും ചെയ്തു.

''വാസന്തീ! നീ എൻെറ കൂടെ ആഫീസിൽ വരുന്നോ?'' എന്നു ചോദിച്ചു. ''വരാം അഛാ! ഇപ്പോത്തന്നെ വരാം'' എന്നായി വാസന്തി.

''പക്ഷേ നിന്നെ കൊണ്ടുപോയാൽ ഞാൻ ജോലി ചെയ്യുന്നതെങ്ങനെ?'' എന്നു് രാഘവൻ ചോദിച്ചു. രാഘവൻ കുട്ടിയെ അമ്മയുടെ കൈയിൽ കൊടുത്തിട്ടു് ആഫീസിലേക്കു പുറപ്പെട്ടു.

പിന്നെയും ഒരാഴ്ച കഴിഞ്ഞു. രാഘവൻ തന്നെ 'വാക്കിംഗി'നു് വിളിക്കും എന്നു് സീത പ്രതീക്ഷിച്ചുകൊണ്ടിരുന്നു. എന്നാൽ രാഘവനാകട്ടേ അതെപ്പററി മിണ്ടുകകൂടി ചെയ്തില്ല. അതുകൊണ്ടു് അവസാനം സീത തന്നെ ആ കാര്യം അവനെ ഓർമ്മിപ്പിച്ചു.

രിക്കുന്ന ഭർത്താവ് തിരികെ വരുമ്പോൾ, കുട്ടിയെ കാണിച്ച്, അദ്ദേഹത്തെ ആനന്ദ സാഗരത്തിൽ ആഴ്ത്തുന്ന സന്ദർഭത്തെ ഓർമ്മിച്ച് അവൾ, തന്റെ മനസ്സും ശരീരവും കുളിപ്പിച്ചു.

അമ്മായി അമ്മയും മരുമകളും വളരെ ഒരുമയോടും യോജിപ്പോടും കഴിഞ്ഞുവന്നു. 'മരുമകളെ പിടിച്ച അമ്മായിയമ്മയുണ്ടോ?' എന്ന പഴമൊഴി അവരുടെ കാര്യത്തിൽ മാത്രം തെററാണ്. "അമ്മേ! നിങ്ങളോടൊപ്പം കഴിഞ്ഞു്, നിങ്ങളെ ശുശ്രൂഷിക്കാതെ, എന്താണ് 'ചേടത്തി' പിറന്ന വീട്ടിലേക്ക് പൊയ്ക്കളഞ്ഞതു്? അവർ എന്തൊരു രാക്ഷസിയായിരിക്കും" എന്നിങ്ങനെ സീത പറയാറുണ്ട്. അയൽ വീടുകളിൽ, ശ്വശ്രുതന്നെ സ്നേഹപൂർവ്വം കൊണ്ടുപോകാറുള്ളതിനു്, അവൾ ശ്വശ്രുവിനെ പ്രശംസിച്ചു പറയാറുണ്ട്. കാമാക്ഷി അമ്മാളിന്റെ മനോരഥം അങ്ങനെ സാഫല്യമടഞ്ഞു. ആ അമ്മ, അങ്ങനെ പദ്മാപുരത്തിലെ തെരുവീഥികളിലൂടെ തല ഉയർത്തി നടന്നു.

രാഘവൻ ഇംഗ്ലണ്ടിൽനിന്നു തിരികെ വന്നു. വാസന്തിയെ കണ്ട് മനസ്സു കുളിർത്തു. സീത കോൺവെൻറു സ്കൂളിൽ പോകാത്തതിലുള്ള ദേഷ്യവും മറന്നു. ന്യൂ ഡൽഹിയിൽ ഒരു പുതിയ വീടു കണ്ടുപിടിച്ചതിനുശേഷം വിവരം അറിയിക്കാമെന്നു പറഞ്ഞു് അവൻ പോയി. നല്ല വീടു കിട്ടുന്നതിനു് ഇത്രയും കാലം പിടിച്ചു.

സീത ഡൽഹിയിൽ വന്നിട്ടു് ഇപ്പോൾ ഒരാഴ്ചയായി. ഈ ഏഴു ദിവസവും, വീട് അലങ്കരിക്കുന്ന കാര്യങ്ങളിൽ എല്ലാവരും മുഴുകിയിരുന്നു. സന്ധ്യയാവുമ്പോൾ സീത പഴയതുപോലെ—അതായതു് കല്ല്യാണം കഴിഞ്ഞ ഉടനെ ഡൽഹിയിലായിരുന്ന കാലത്തെപ്പോലെ—രാഘവനൊരുമിച്ച് വെളിയിൽ പോകണമെന്നു് ആശിച്ചു. ജോലികൾ അധികമായിരുന്നതുകൊണ്ട് ആ ആശ അടക്കിവെച്ചു.

ഒരാഴ്ച കഴിഞ്ഞപ്പോൾ ഒരു ദിവസം രാവിലെ സീത രാഘവനോടു പറഞ്ഞു. "ഇന്നു് വൈകിട്ടു് ആഫീസിൽനിന്നു് നേരത്തെ വരണം. നമുക്കു് വെളിയിൽ എവിടെയെങ്കിലും നടക്കാൻ പോകാം."

"ശരി, ഇന്നു വൈകിട്ടു് നേരത്തെ വന്നു് നിങ്ങളെയും കൂട്ടി 'വാക്കിംഗി'നു് പോയേക്കാം." എന്നു പറഞ്ഞിട്ടു് രാഘവൻ പോയി.

വൈകുന്നേരം നടക്കാൻ പോകാൻ ഭാവിച്ചപ്പോൾ, താൻ 'വാക്കിംഗി'നു വരുന്നില്ലെന്നും കുഞ്ഞിനെ നോക്കിക്കൊള്ളാ

മെന്നും കാമാക്ഷിയമ്മയോട് പറഞ്ഞു. സീത പ്രതീക്ഷിച്ചതും അതുതന്നെയായിരുന്നു. അങ്ങനെ രാഘവനോടുകൂടി ഉത്സാഹ പൂർവ്വം അവൾ പുറപ്പെട്ടു. രണ്ടു പേരും, കോണാട്ട് സർക്കിളിൽ ചെന്ന് ഒരു പ്രാവശ്യം ഒക്കെ നോക്കിക്കണ്ടിട്ട് 'ഇന്ത്യാ ഗേററിനെ' ലക്ഷ്യമാക്കി നടന്നു.

'ഇന്ത്യാ ഗേററി'നടുത്ത്, ജലധാരായന്ത്രത്തിനു സമീപമുണ്ടാ യിരുന്ന പച്ചപ്പുൽത്തകിടിയിൽ അവർ ഇരുന്നു. സൂര്യൻ അസ്ത മിച്ച്, ഇരുട്ടിൻെറ മറ വീണു തുടങ്ങിയിരുന്നു. ആകാശത്ത് എല്ലായിടവും നക്ഷത്ര ദീപങ്ങൾ തെളിഞ്ഞു് ഇന്ത്യയുടെ തല സ്ഥാന നഗരിക്ക് മകുടം ചാർത്തി.

"ഗന്ധർവ്വ ലോകമെന്നു പറയാറുണ്ടല്ലോ! ആ ഗന്ധർവ്വ ലോക ത്തിനു് ഇത്ര അഴകുണ്ടായിരിക്കുമോ?" സീത ചോദിച്ചു.

"ഞാൻ ഗന്ധർവ്വ ലോകത്തു പോയിട്ടില്ല. അതുകൊണ്ടു്, രണ്ടിനെയും താരതമ്യം ചെയ്തു പറയാൻ കഴിയില്ല." രാഘ വൻ പറഞ്ഞു.

സീത ചിരിച്ചുകൊണ്ടു പറഞ്ഞു. "എന്നാൽ നിങ്ങൾ ലണ്ടൻ, പാരീസ് മുതലായ യഥാർത്ഥ ഗന്ധർവ്വ ലോകങ്ങളിൽ പോയിട്ടുണ്ടല്ലോ! ന്യൂ ഡൽഹിയേക്കാൾ മനോഹരമാണോ, ലണ്ടനും, പാരീസും ഒക്കെ?"

"ഒരു വിധത്തിൽ ലണ്ടൻ സുന്ദരമാണെങ്കിൽ മറെറാരു വിധ ത്തിൽ ഡൽഹിയും സുന്ദരമാണു്." രാഘവൻ പറഞ്ഞു.

അല്പസമയം കഴിഞ്ഞു സീത ചോദിച്ചു. "അന്നു് റെയിൽ വേ സ്റ്റേഷനിൽ വെച്ചു് ആരോ ഒരുത്തിയെ കണ്ടുവെന്നു പറ ഞ്ഞല്ലോ? അവൾ ആരാണു്?" സീത ചോദിച്ചു.

"അവൾ ആരായിരുന്നാൽ നിനക്കെന്താ?" എന്ന രാഘ വൻെറ ചോദ്യത്തിൽ പാരുഷ്യം കലർന്നിരുന്നു.

"ആരെന്നു പറഞ്ഞാൽ എന്താ?"

"പറയുകില്ല."

"എന്തു കൊണ്ടു പറയുകില്ല?"

"എനിക്കു് ഈ നഗരത്തിൽ എത്രയോ പേരെ അറിയാം. അവരെല്ലാം, ആരാണു് എന്നു് നിന്നോടു് ഇപ്പോൾ പറയാൻ പററുമോ?"

"നിങ്ങൾക്കു് അറിയാവുന്നവരെയെല്ലാം ഞാനും അറിഞ്ഞി രിക്കേണ്ടതല്ലേ?"

"നീ അറിയേണ്ട കാര്യങ്ങളൊക്കെ അറിഞ്ഞാൽ മതി. നാട്ടിലുള്ളവരെയെല്ലാം അറിയണമെന്നുണ്ടോ?"

അകത്തു കയറിയപ്പോഠം സൂര്യൻ, വാസന്തിയെ കളിപ്പിച്ച്, ചിരിപ്പിക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്ന കാഴ്ചയാണു് കണ്ടതു്.

"ഓഹോ! അമ്മാഞ്ചിയാണോ? എപ്പോഴാണു് വന്നതു്?" എന്നു് സീത സന്തോഷത്തോടെ ചോദിച്ചു.

"വന്നിട്ടു് അര മണിക്കൂറായി അത്തങ്കേ! നിങ്ങഠം തിരിച്ചു വരാൻ കുറേ സമയം പിടിക്കുമോ എന്നു വിചാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. അളിയൻ സാറേ! വാസന്തി നിങ്ങളെപ്പററി ചിലതെല്ലാം പറഞ്ഞു. അമ്മമ്മയെ ഒററയ്ക്കു് ഇവിടെ ഇട്ടിട്ടു് നിങ്ങഠം രണ്ടു പേരും എങ്ങോ കടന്നു കളഞ്ഞു; അമ്മമ്മയെ നോക്കാൻ വേണ്ടി വാസന്തി വീട്ടിൽത്തന്നെ ഇരിക്കുകയാണു്; എന്നൊക്കെ. എങ്ങനെയുണ്ടു് കഥ?" എന്നിങ്ങനെ സൂര്യൻ പറഞ്ഞു.

രാഘവനു് പെട്ടെന്നു ചിരിവന്നു. വാസന്തിയെ തൂക്കി എടുത്തു് "കാന്താരീ! അങ്ങനെ നീ പറഞ്ഞോ?" എന്നിങ്ങനെ കള്ളക്കോപം നടിച്ചു് അവൻ ചോദിച്ചു.

"അങ്ങനെ തന്നെ പറഞ്ഞു. പിന്നെ എന്തിനാ എന്നെ വീത്തിൽ ഇത്തേച്ചു് പോയതു്?" വാസന്തി കൊഞ്ചി.

"അമ്മാഞ്ചീ! കാൺഗ്രസ്സു് ഒക്കെ എങ്ങനെയിരുന്നു?" സീത ചോദിച്ചു.

"ഗംഭീരമായിരുന്നു." സൂര്യൻ പറഞ്ഞു.

"നിന്റെ അമ്മാഞ്ചി പോയിരുന്നെങ്കിൽ ഗംഭീരമല്ലാതെ പിന്നെ എങ്ങനെ നടക്കും?" എന്നു് രാഘവൻ പറഞ്ഞു.

"കാൺഗ്രസ്സിനെപ്പററി സൂര്യൻ എല്ലാം വിവരിച്ചു പറയും. ഇപ്പോഠം എല്ലാവരും വന്നിരുന്നു് ഊണു കഴിക്കു്. ചോറും കൂട്ടാനുമൊക്കെ ആറിപ്പോകും. പിന്നെ സാവകാശമായി എല്ലാം കേഠക്കാമല്ലോ." എന്നിങ്ങനെ കാമാക്ഷി അമ്മാഠം അഭിപ്രായപ്പെട്ടു.

ഊണു കഴിഞ്ഞു് എല്ലാവരും സ്വീകരണ മുറിയിൽ എത്തി. സൂര്യൻ, ശ്രീ സുഭാഷ് ചന്ദ്രബോസിന്റെ അദ്ധ്യക്ഷതയിൽ നടന്ന ഹരിപുരം കോൺഗ്രസ്സിനെപ്പററി വർണ്ണിച്ചു കേഠപ്പിച്ചു. രാഘവൻപോലും പതിവുപോലെയുള്ള അലക്ഷ്യമോ, വെറുപ്പോ കാട്ടാതെ, എല്ലാം കേട്ടു് ആസ്വദിച്ചു.

കഥയെല്ലാം തീർന്നപ്പോഠം സൂര്യൻ ഇങ്ങനെ പറഞ്ഞു. "എല്ലാം ഭംഗിയായി നടന്നു. പക്ഷേ ഞങ്ങഠക്കു മാത്രം അത്ര തൃപ്തിയായില്ല."

"ഞങ്ങൾക്ക മാത്രമെന്ന പറഞ്ഞല്ലോ. ഈ ഞങ്ങൾ ആരൊക്കെയാണ്?" രാഘവൻ ചോദിച്ചു.

"സോഷ്യലിസ്റ്റ് പാർട്ടിയെപ്പററിയാണ് ഞാൻ പറഞ്ഞത്. ഞാൻ ആ പാർട്ടിയിലാണ്." എന്ന സൂര്യൻ പറഞ്ഞു.

"സോഷ്യലിസ്റ്റ് പാർട്ടിയെന്ന പറഞ്ഞാൽ എന്താണ്?" സീതയാണത്ത ചോദിച്ചത്.

സൂര്യൻ ഉത്തരം പറയുന്നതിന മുമ്പേ രാഘവൻ ഇടയ്ക്കുകയറി പറഞ്ഞു. "സോഷ്യലിസ്റ്റ് പാർട്ടിയെന്നാൽ, പണക്കാരൻ, പാവപ്പെട്ടവൻ, ബുദ്ധിമാൻ, മടയൻ, നല്ലവൻ, ദുഷ്ടൻ, മനുഷ്യൻ, മൃഗം ഇവരെയെല്ലാം തുല്യനിലയിലാക്കി സമുദ്രത്തിൽ കെട്ടിത്താഴ്ത്തുന്ന പാർട്ടി എന്നർത്ഥം."

"അത്തങ്കേ! നീ പേടിക്കുകയൊന്നും വേണ്ട. അളിയൻ ചുമ്മാ തമാശു പറയുന്നതാണ്." സൂര്യൻ പറഞ്ഞു.

"അതുപോകട്ടേ. കാൺഗ്രസ്സിൽ ഇപ്പോൾ മഹാത്മാഗാന്ധിയുടെ പ്രവർത്തനം എങ്ങനെയുണ്ട്?" രാഘവനാണ് ചോദിച്ചത്.

"മഹാത്മാഗാന്ധിയുടെ പ്രവർത്തനത്തിന് എന്താണ കുററം? അദ്ദേഹത്തിന്റെ പ്രവർത്തനം കൊണ്ടുമാത്രമാണ് എങ്ങോ ഒരു പട്ടിക്കാട്ടിൽ ഈ വർഷം കാൺഗ്രസ്സ് ഇത്ര ഭംഗിയായി നടന്നത്." സൂര്യൻ പറഞ്ഞു.

"ഗാന്ധിയുടെമാർഗ്ഗത്തിൽകൂടി പോയാൽ ഇന്ത്യയിൽ പിന്നെ പരദേശികൾ മാത്രമേ കാണൂ. എല്ലാവരും പിന്നെ പിച്ചപ്പാത്രം എടുത്തോണ്ടാൽ മതി. പക്ഷേ പിച്ച കൊടുക്കാൻ ആരും കാണുകയില്ലെന്നുമാത്രം. ഗാന്ധിമാർഗ്ഗത്തിലൂടെ പോയാൽ ഇന്ത്യ ഒരു നാളും ഗുണം പിടിക്കാൻ പോകുന്നില്ല." എന്നിങ്ങനെ രാഘവൻ ദേഷ്യത്തോടെ പറഞ്ഞു.

"അരുതെടാ രാഘവാ! ഗാന്ധിയെപ്പററി നീ ഇങ്ങനെയെല്ലാം പറയാതെ. ഗാന്ധി, മഹാനാണെന്നും, അവതാരപുരുഷനാണെന്നും മററുമല്ലേ ആളുകൾ പറയുന്നത്." കാമാക്ഷിഅമ്മാളാണ് ഇങ്ങനെ പറഞ്ഞത്.

"ജനങ്ങൾക്ക് എന്താ പറയാൻ മേലാത്തത്? എന്തും വളച്ചുകെട്ടിപ്പറയുന്നവർ." രാഘവൻ പറഞ്ഞു.

"ദയവുചെയ്ത് നിങ്ങൾ രണ്ടുപേരും മഹാത്മാഗാന്ധിയെപ്പററി ഒന്നും പറയാതിരിക്കൂ! അദ്ദേഹം ദൈവമാണെന്നാണ്

"വെളിയിൽ പോയിട്ട് ഒരുപാട് നാളായല്ലോ. ഇന്ന് പോകാമോ?" സീത ചോദിച്ചു.

"പോകാം. പക്ഷേ നീ അന്ന ചോദിച്ചതുപോലെയുള്ള അനാവശ്യ ചോദ്യങ്ങളൊന്നും ചോദിക്കാൻ പാടില്ല. ചോദിക്കുകയില്ലെന്ന് ഉറപ്പുതരാമെങ്കിൽ പോകാം."

"ഇല്ല, ഞാൻ ചോദിക്കില്ല. ഇനി അഥവാ ഞാൻ അറിയാതെ വല്ലതും ചോദിച്ചുപോയാൽ തന്നെ നിങ്ങൾ ദേഷ്യപ്പെടാതെ മറുപടി പറയണം."

"കണ്ടോ, കണ്ടോ! ഇപ്പോഴേ തുടങ്ങി. ഞാൻ വരുന്നില്ല."

"അതിന്ന ഞാനൊന്നും പറഞ്ഞില്ലല്ലോ. കോപിച്ചുമില്ല. വരുന്നോ? നമുക്ക പോകാം."

അന്നവർ നടക്കാൻ പോയി. രണ്ട പേരും അധികം സംസാരിച്ചില്ല. താനെന്തെങ്കിലും അബദ്ധം പറഞ്ഞു പിടിപ്പിച്ചേക്കമോ എന്നോർത്ത് സീത എപ്പോഴും, ജാഗ്രതയായിരുന്നു. രാഘവനും, അങ്ങോട്ടുമിങ്ങോട്ടുമൊന്നും അധികം നോക്കിയില്ല. സീതയാവട്ടേ എതിരെ വന്ന സ്ത്രീകളെ ഒക്കെ ഉററു നോക്കിക്കൊണ്ടിരുന്നു.

അവർ നടന്ന് ഒരു പുൽത്തകിടിയുടെ അടുത്തെത്തി. അവിടെ ഇടവിട്ടിടവിട്ട് ചില പൂച്ചെടികളും നിന്നിരുന്നു.

ആ പുൽത്തകിടിയിൽ അവിടവിടെ ചില ബെഞ്ചുകൾ സ്ഥാപിച്ചിരുന്നു. അതിൽ ചിലർ ഇരിപ്പുണ്ടായിരുന്നു. രാഘവനും, സീതയും ഒരു ചെടിയുടെ അടുത്തുപോയി ഇരുന്നു.

ബെഞ്ചുകളിൽ ഒന്നിൽ ഒരു പാർസി ഭർത്താവും ഭാര്യയും ഇരിപ്പുണ്ട്. അവരുടെ രണ്ടുകുട്ടികൾ പുൽത്തകിടിയിൽ ഓടിച്ചാടി കളിക്കുന്നു. ആ കുട്ടികളെ നോക്കിക്കൊണ്ട് അവർ ഇരുന്നു.

സംസാരത്തിനിടയിൽ സീത പറഞ്ഞു. "താജ്മഹലു കാണാൻ പോകണ്ടേ? ആദ്യം നാം ഇവിടെ വന്നപ്പോൾ പോകാം എന്നു പറഞ്ഞിരുന്നതാണ്. പക്ഷേ അപ്പോഴേക്കും ഇംഗ്ലണ്ട യാത്ര വന്നുചേർന്നു. ഓർക്കുന്നുണ്ടോ?" സീത ചോദിച്ചു.

"ഓർമ്മയില്ലാഞ്ഞല്ല. അതേപ്പററിയും ഞാൻ ചിന്തിച്ചു കൊണ്ടിരിക്കുകയാണ്. താജ്മഹലിൽ പോകുന്നെങ്കിൽ വെളുത്ത വാവിന്റെ അന്നു പോകണം. എങ്കിലേ അതിന്റെ മനോഹാരിത മുഴുവൻ ആസ്വദിക്കാൻ പററു."

"നിലാവിൽ കുളിച്ച താജ്മഹൽ കണ്ടാൽ ദേവലോകത്തെ മേനകയുടെ മാളിക പോലെയുണ്ടെന്ന് അങ്ങ് ഒരു ദിവസം പറഞ്ഞില്ലേ?"

"പറഞ്ഞു. പകൽ താജ്മഹൽ കണ്ടാൽ വെണ്ണക്കൽ മാളിക യെന്നേ തോന്നൂ. എന്നാൽ നിലാവെളിച്ചത്തിൽ കണ്ടാൽ, മുഴത്തിങ്കളിൻെറ കിരണങ്ങളെ കൊണ്ടു് പടുത്തുയർത്തിയതാ ണെന്നു തോന്നും."

"എന്നാൽ, അടുത്ത പൌർണ്ണമി ദിവസം പൊയ്ക്കൂടെ? എന്തു പറയുന്നു."

"നോക്കാം."

"അമ്മയെയും വാസന്തിയെയും കൊണ്ടുപോകണം."

ഇതിനു രാഘവൻ മറുപടി ഒന്നും പറഞ്ഞില്ല. അതിനകം അവൻെറ മനസ്സു് മററങ്ങോ വ്യാപരിച്ചിരുന്നതായി തോന്നി.

രണ്ടുപേരും പുൽത്തകിടിയിൽ നിന്നു് എഴുന്നേററു് വീടു ലക്ഷ്യമാക്കി നടന്നു. തിരിച്ചുപോകുമ്പോൾ ദൂരം കൂടിയിരി ക്കുന്നതുപോലെ തോന്നി.

അവർ ഏതാണ്ടു് വീടിനു സമീപം എത്തി. വീട്ടിലേക്കു തിരിയുന്നസ്ഥലത്തെത്തിയപ്പോൾ, നിരത്തുവക്കത്തുള്ള ഉയൻ്ന സ്ഥലത്തുകൂടിയാണു് അവർ നടന്നിരുന്നതു്. മുന്നിൽ നടന്ന സീത പെട്ടെന്നു് പേടിച്ചതുപോലെ നിന്നുപോയി. അവൾ ഒരടി പിന്നോട്ടുവെച്ചു. അതിനു കാരണം, നിരത്തുവക്കത്തു് ഒരു വലിയ മരത്തിൻെറ ചുവട്ടിൽ കയ്യിൽ കത്തിയും പിടിച്ചു് ഒരു സ്ത്രീ നില്ക്കുന്നതു കണ്ടതാണു്. ആ രൂപത്തെ കണ്ട ഉടനെ സീത ഭയന്നു പിന്മാറി. പിന്നോട്ടുമാറിയ ഉടനെ, ആ സ്ത്രീയെ മുമ്പു് എവിടെയോ കണ്ടിട്ടുള്ളതുപ്പോലെ സീതയ്ക്കു് പെട്ടെന്നു് ഓർമ്മവന്നു. വളരെ ദീനസ്വരത്തിൽ 'ഓയ്" എന്നൊരു ശബ്ദം അവളുടെ വായിൽനിന്നു പുറത്തേക്കുവന്നു. പിന്നിൽ വന്ന രാഘവൻ സീതയെ കൈകളിൽ താങ്ങിക്കൊണ്ടു് "എന്താ" എന്നു ചോദിച്ചു.

'അതാ' എന്നു് സീത കൈചൂണ്ടിക്കാട്ടി. രാഘവൻ നോക്കു മ്പോൾ ആ സ്ത്രീരൂപം വേഗത്തിൽ നടന്നുപോവുകയായി രുന്നു. അര നിമിഷത്തിനകം, അവൾ ഇരുട്ടിലും, മഞ്ഞിലും മറഞ്ഞു.

ഈ സംഭവം രാഘവൻെറ മനസ്സിൽ ഒരു നടുക്കമോ, ഭയമോ ഉണ്ടാക്കിയില്ല. അവൻ പറഞ്ഞു. "അസത്തുപെണ്ണു്! ഈ ഡൽഹി നഗരത്തിലെ തെരുവുകളിൽ എത്രയോ പേർ വരുന്നു! പോകുന്നു. അതിനു നീയെന്തിനാണു് ഭയപ്പെടുന്നതു്?"

രാഘവനും സീതയും വീടിൻെറ ഗേററിൽ എത്തിയപ്പോൾ തന്നെ, അകത്തു് കൂട്ടി കുടുകുടാ ചിരിക്കുന്ന ശബ്ദം കേട്ടു.

അമ്മ എന്നോടു പറഞ്ഞിട്ടുള്ളതു്. അതിനു് എതിരായി ആരു് എന്തു പറഞ്ഞാലും എനിക്കു കേൾക്കണ്ടാ.'' എന്നു് സീത അഭിപ്രായപ്പെട്ടു.

''നീയും രാഷ്ട്രീയം സംസാരിക്കുകയാണോ?'' രാഘവൻ ചോദിച്ചു.

''അതൊക്കെ പോട്ടെ; സൂര്യാ! നീ ഡൽഹി ചുററിക്കണ്ടി ട്ടുണ്ടോ?'' സീത ചോദിച്ചു.

''ഇതുവരെ കണ്ടിട്ടില്ല. നാളയാവട്ടേ എന്നു വിചാരിച്ചിരി ക്കുകയാണു്.''

''പഴം പൊഴിഞ്ഞു് പാലിൽ വീണപോലെ ആയല്ലോ! ഞങ്ങളുടെ കൂടെ നീയും പോരുക. സംസാരിക്കാൻ ആളു മായല്ലോ.'' എന്നു് രാഘവൻ പറഞ്ഞു.

സൂര്യനോടു്, രാഘവനുണ്ടായിരുന്ന വിദ്വേഷവും വെറുപ്പും നീങ്ങി, അവനോടു് സന്തോഷമായി സംസാരിച്ചതും, അവനെ നഗരം ചുററിക്കാണാൻ ക്ഷണിച്ചതും മററും ഓർത്തോർത്തു് സീത സന്തോഷിച്ചു.

ഉറങ്ങുന്നതിനു മുമ്പു് അവൾ തെരുവിൽ കണ്ട ആ സ്ത്രീയെ പ്പററി രാഘവനോടു പറയണം എന്നു് ഉദ്ദേശിച്ചിരുന്നു. എന്നാൽ, 'സന്തോഷമായിരിക്കുമ്പോൾ, വേണ്ടാത്ത കാര്യ ങ്ങളെപ്പററി പറഞ്ഞു്, ചീത്ത വിലയ്ക്കു വാങ്ങിക്കണ്ടാ. ഇപ്പോൾ ഒന്നും പറയാതിരിക്കുന്നതാണു് നല്ലതു്' എന്നവൾ തീരുമാനിച്ചു. എന്നാലും, അവളുടെ മനസ്സിൽനിന്നു് റോഡിൽ കത്തിയുമായിക്കണ്ട ആ സ്ത്രീയുടെ ഓർമ്മ പിഴുതുകളയുന്നതിനു് അവൾക്കു കഴിഞ്ഞില്ല.

## 13

''സായിപ്പന്മാർ വലിയ ബുദ്ധിമാന്മാരാണെന്നല്ലേ ഞാൻ വിചാരിച്ചിരുന്നതു്. അവന്മാരും ഇത്ര വിഡ്ഢികളാണെന്നു് കരുതിയില്ല. അല്ലെങ്കിൽ ഇവിടെ കുറെ പഴങ്കോട്ടകളും, ശ്മശാ നങ്ങളും, പള്ളികളും മാത്രമായി ഇങ്ങനെ കിടക്കുമോ? ഇവിടെ ത്തന്നെയാണോ തലസ്ഥാനം സ്ഥാപിക്കുക? എന്നാൽപ്പിന്നെ ആ കൽക്കട്ടായിലെങ്ങാനും പോരേ?'' ഡൽഹി നഗരം ചുററി

ക്കണ്ടു് തിരികെ വീട്ടിൽ വന്നപ്പോഠം കാമാക്ഷി അമ്മാഠം പറഞ്ഞ അഭിപ്രായമാണിതു്.

''എന്താമ്മേ ഇങ്ങനെ പറയുന്നതു്? ചെങ്കോട്ടയിൽ, ഷാജഹാൻെറ അരമന കണ്ടില്ലേ? അതു് ഒന്നുപോരേ? എന്തഴകു്! എന്തഴകു്! ഈ ഡൽഹിയിലെ അരമന ഇത്ര മനോഹരമാണെങ്കിൽ, ആഗ്രയിലെ അരമനയും, താജ്മഹലും എത്ര മനോഹരമായിരിക്കും? ആകട്ടെ; നാം എന്നാണു് ആഗ്ര കാണാൻ പോകുന്നതു്?'' സീത രാഘവനോടായി ചോദിച്ചു.

''ആഗ്ര കണ്ടില്ലെങ്കിൽ നിനക്കു് ഉറക്കം വരില്ലെന്നു തോന്നുന്നല്ലോ. അടുത്ത പൗണ്ണമിക്കു് പോകാമെന്നു പറഞ്ഞില്ലേ? സൂര്യാ! നീയും പോരുന്നുണ്ടായിരിക്കുമല്ലോ?'' എന്നു് രാഘവൻ പറഞ്ഞു.

''തീച്ച്യയായും വരും.'' സൂര്യൻ പറഞ്ഞു.

അന്നു ഡൽഹി കാണാൻ പോയപ്പോഠം, സൂര്യനെക്കൂടികൊണ്ടുപോയതു് രാഘവനു് പല വിധത്തിലും സൗകര്യമായി. സീത സംശയങ്ങളൊക്കെ തന്നോടു ചോദിക്കുന്നതിനു പകരം പലതും സൂര്യനോടായി ചോദ്യം. വളരെ ഉത്സാഹത്തോടെ സൂര്യൻ അതിനൊക്കെ മറുപടിയും പറഞ്ഞു. കാഴ്ചകഠം കാണാൻ പോകുമ്പോഠം സ്ത്രീകളോടു സംസാരിക്കാനും, അവരുടെ ചോദ്യങ്ങഠംക്കു മറുപടി പറയാനും ഒരു പ്രത്യേക സാമത്ഥ്യവും, കഴിവും ആവശ്യമാണു്. രാഘവനു് ആ സാമത്ഥ്യം ഇല്ല; സൂര്യനാവട്ടേ വേണ്ടുവോളം ഉണ്ടുതാനും. അതുകൊണ്ടാണു് സൂര്യൻെറ സാന്നിദ്ധ്യം രാഘവനു് അനുഗ്രഹമായിരുന്നതു്.

അന്നു്, സീതക്കു് ലളിതയിൽനിന്നു് ഒരു കത്തു കിട്ടി. അതിൽ ലളിത ഇപ്രകാരം എഴുതിയിരുന്നു:

''എൻെറ പ്രാണൻെറ പ്രാണനായ തോഴി സീതക്കു് ലളിത എഴുതുന്നതു്. നീ ഡൽഹിയിൽ ചെന്നുചേന്ന ഉടനെ എഴുതിയ കത്തു വായിച്ചു് സന്തോഷിക്കുന്നു. നാം ജീവനോടെ ഇരിക്കുന്നതുവരെ, നമ്മുടെ സ്നേഹം ഇതുപോലെതന്നെ ഇരിക്കണേ എന്നു് ഞാൻ ദൈവത്തോടു് പ്രാത്ഥിക്കുന്നു.''

''എൻെറ 'വളകാപ്പു കല്ല്യാണം' നാലു ദിവസത്തിനു മുമ്പു് നടന്നു. 'വളകാപ്പി'നാണു് ഞാൻ രാജംപേട്ടയിൽ വന്നതു്. 'പുളികുടി' അടുത്ത മാസമാണു് നടത്തുന്നതു്.''

''എൻെറ അമ്മയ്ക്കു് ഇപ്പോഴാണു് വാസ്തവത്തിൽ സന്തോഷമായതു്. ഇതുവരെ എന്നോടു ദേഷ്യപ്പെട്ടും, വിഷമിച്ചും ഇരി

കുകയായിരുന്നു. 'പെണ്ണായ പെണ്ണൊക്കെ, രണ്ടു വയസ്സുള്ള കുട്ടിയെയും കൊണ്ടാണു നടക്കുന്നതു്, നീ മാത്രമേ ഇങ്ങനെ മരം പോലെ ഇരിക്കുന്നുള്ളു' എന്നിങ്ങനെ മുഖവും വീപ്പിച്ചു നടക്കുകയായിരുന്നു. കുഞ്ഞു ജനിക്കുന്നതും, ജനിക്കാത്തതും ഒക്കെ ദൈവനിശ്ചയം പോലെയല്ലേ? എന്നൊക്കെ ഞാൻ അമ്മയെ എത്ര സമാധാനിപ്പിച്ചിട്ടും അമ്മയ്ക്കു പിണക്കം തീന്നില്ല. ഇപ്പോഴാണു് അമ്മയുടെ മനസ്സു കുളിത്തു സന്തോഷമായതു്. ഇപ്പോൾ എന്നോടു ദേഷ്യപ്പെടുന്നില്ലെന്നുമാത്രമല്ല 'ഈ പെണ്ണു് പ്രസവിക്കണമേ, പ്രസവത്തിനു് ഇവിടെ അയയ്ക്കുമോ ഇല്ലയോ എന്തോ? അറിഞ്ഞുകൂടല്ലോ, അംബികേ! പരാശക്തീ' എന്നിങ്ങനെ എപ്പോഴും പുലമ്പിക്കൊണ്ടിരിക്കുകയുമാണു്. കുററപ്പെടുത്തലില്ലെങ്കിലും, സന്തോഷം കൊണ്ടു് ഇങ്ങനെ പിറുപിറുത്തുകൊണ്ടു നടക്കുകയാണു്."

"ഇവിടെ, രാജംപേട്ടയിൽ വന്നതു മുതൽ എനിക്കു് നിൻെറ ഓമ്മ മാത്രമേ ഉള്ളു. ദിവസവും തപാൽക്കാരൻ ജിൽ, ജിൽ എന്നു മണിയടിച്ചുകൊണ്ടു വരുന്ന ശബ്ദം കേൾക്കുമ്പോൾ, ബോംബെയിൽനിന്നു് നിൻെറ കത്തുവന്നെന്നറിഞ്ഞു്, ഞാൻ തപാലാപ്പീസിലേക്കു് ഓടിയ കാര്യമൊക്കെ ഓക്കും. കുളത്തിൻ കരയിൽ ചെല്ലുമ്പോൾ, അവിടെയിരുന്നു് നാം മനോരാജ്യം കണ്ടതെല്ലാം ഓമ്മവരും. നീ അന്നു പറഞ്ഞ കഥകളൊക്കെ ഓമ്മവരും. ലൈലാ മജ്നു, അനാക്ലി, റോമിയോ ജൂലിയററു്, ശകുന്തള, സംയുക്ത മുതലായവർ എൻെറ മുമ്പിൽ വന്നു നിരന്നു നില്ക്കുകയാണു്. എടീ! ഈ പ്രേമം പ്രേമം എന്നു പറയുന്നതൊക്കെ യഥാത്ഥത്തിൽ ഉള്ളതാണോ? അല്ലാതെ കഥകളിൽ മാത്രമല്ലേ? ഇത്ര നാളും ഇന്ത്യയുടെ ചക്രവത്തിയായിരുന്ന എഡ്വേർഡു് എട്ടാമൻ, ഏതോ ഒരു പെണ്ണിൻെറ സ്നേഹത്തിനുവേണ്ടി രാജസ്ഥാനം വലിച്ചെറിഞ്ഞുവെന്നു കേൾക്കുന്നല്ലോ? ശരിയാണോ സീതേ? ഇങ്ങനെ ഒക്കെ നടക്കുമെന്നു് എനിക്കു വിശ്വസിക്കാനാവില്ല."

"സീതേ! സൂര്യൻ നിങ്ങളുടെ കൂടെ ഡൽഹിക്കു വന്നതും, വഴിയിൽ നിങ്ങളെ സഹായിച്ചതും മററും നിൻെറ കത്തിൽ നിന്നും വായിച്ചു് ഞാൻ വളരെ സന്തോഷിക്കുന്നു."

"സൂര്യൻ എന്താണു് പെട്ടെന്നു പഠിത്തം നിത്തിക്കളഞ്ഞതു് എന്നു നീ ചോദിച്ചില്ലേ? അവൻ ലോകം വെറുത്തവനെപ്പോലെ ആയി എന്നു പറഞ്ഞിരുന്നല്ലോ. അതിനു കാരണം എന്തെന്നു് അപ്പോൾ എനിക്കു് അറിഞ്ഞുകൂടായിരുന്നു.

എന്നാൽ കഴിഞ്ഞ പ്രാവശ്യം രാജംപേട്ടയ്ക്കു വന്നപ്പോഴാണ് മനസ്സിലായതു്.

"എന്റെ മൂത്ത ചേട്ടൻ ഗംഗാധരൻ ഉണ്ടല്ലോ, അങ്ങേരെ നിനക്കു നല്ലവണ്ണം അറിഞ്ഞുകൂടായിരിക്കും. അങ്ങേരു് ഒരു മുരടനാണു്. കഴിഞ്ഞ വർഷം സൂര്യൻ, ലീവിൽ വന്നപ്പോൾ ഗംഗാധരൻ സൂര്യനുമായി വഴക്കടിച്ചു. സൂര്യൻ, ഏതോ കുടി യാന്മാരുടെ ഭാഗം പിടിച്ചുവാദിച്ചതാണു കാരണം. ചേട്ടൻ സൂര്യനെ അടിച്ചു. സൂര്യൻ അടി സഹിച്ചുകൊണ്ടു് ക്ഷമിച്ചു നിന്നു. അഗ്രഹാരത്തിൽ എല്ലാവരും ഗംഗാധരന്റെ കക്ഷി യാണു്. അതുകൊണ്ടു് സൂര്യൻ ആകെ മനസ്സുകെട്ടവനായി. 'നിങ്ങളുടെ സ്വത്തുകൾ നിങ്ങൾ സൂക്ഷിച്ചോ, എനിക്കു പങ്കു വേണ്ട' എന്നും പറഞ്ഞു് അവൻ കടന്നുകളഞ്ഞു. കുടുംബ ത്തിലെ പണം വേണ്ടെന്നു വെച്ചതുകൊണ്ടാണു് പഠിപ്പും ഉപേ ക്ഷിച്ചതു്. ഈ വിവരമൊക്കെ ഇപ്രാവശ്യം രാജംപേട്ടയ്ക്കു വന്നപ്പോഴാണു് എനിക്കു് നല്ലവണ്ണം മനസ്സിലായതു്. എന്നാലും അച്ഛനും, അമ്മയും എപ്പോഴും സൂര്യനെപ്പററി പറഞ്ഞു് മനസ്സു പുണ്ണാക്കിക്കൊണ്ടിരിക്കയാണു്. വിചാരി ക്കുമ്പോഴെല്ലാം ദുഃഖം തോന്നാറുണ്ടു്. സൂര്യൻ വളരെ നല്ലവ നാണു്. എന്നോടു് അവനു് എന്തു സ്നേഹമെന്നോ? എന്നോടു മാത്രമോ? നിന്നോടും അവനു് സ്നേഹത്തിനു് എന്താ കുറവു്? ഡൽഹിയിൽ ഇരിക്കുന്ന നാൾവരെ നീ അവനെ ശ്രദ്ധിച്ചു കൊള്ളണേ! സൂര്യനെ നീ ശ്രദ്ധിക്കുകയാണെങ്കിൽ എന്റെ അമ്മയ്ക്കുപോലും നിന്നോടു് സ്നേഹമായിരിക്കും."

വേഗം മറുപടി എഴുതുക.

എന്നു്,
സ്വന്തം സ്നേഹിത,
ലളിത.

ലളിതയുടെ കത്തുവായിച്ചു ഉടൻതന്നെ സീത മറുപടി എഴുതി.

"എന്റെ പ്രിയപ്പെട്ട സഖി ലളിതയ്ക്കു്; നിന്റെ കത്തുകിട്ടി. പ്രേമം എന്നതു് കഥകളിൽ മാത്രമല്ല ഈ ലോകത്തും ഉണ്ടെന്നു ള്ളതു് തീർച്ചയാണു്. അതിനു് എന്റെ ജീവിതംതന്നെയാണു് സാക്ഷി. എടീ! ലളിതേ! സത്യത്തിൽ ഞാൻ ഭാഗ്യശാലി തന്നെയാണു്. പക്ഷേ ഈ ഭാഗ്യം ഒരു വിധത്തിൽ നീ കാര ണമാണു് എനിക്കു ലഭിച്ചതെന്ന കാര്യം ഒരിക്കലും ഞാൻ മറക്കില്ല.

സൂര്യൻ കാൺഗ്രസ്സിനു പോയിട്ടു് തിരിച്ചു വന്നിട്ടുണ്ടു്. ലളിതേ! വളരെ സന്തോഷകരമായ ഒരു വാർത്ത! എന്റെ ഭർത്താവിനു് സൂര്യനെ വളരെ ഇഷ്ടമായിരിക്കുന്നു. രണ്ടുപേരും ഇപ്പോഠം വലിയ സ്നേഹിതന്മാരായി മാറിയിരിക്കുന്നു. എപ്പോഴും കാൺഗ്രസ്സിനെപ്പററിയും, ഇംഗ്ലീഷുകാരെപ്പററിയും സംസാരിച്ചുകൊണ്ടിരിക്കുന്നു.

കഴിഞ്ഞ ഞായറാഴ്ച എല്ലാവരുംകൂടി ഡൽഹിയിലുള്ള കുത്തബ്—മീനാർ, കോട്ടകഠം, ജന്ദർ മന്ദർ മുതലായ സ്ഥലങ്ങളിൽ പോയി എല്ലാം കണ്ടും കേട്ടും പോന്നു. സൂര്യനും ഞങ്ങളോടൊപ്പം ഉണ്ടായിരുന്നതുകൊണ്ടു് നല്ല രസമായിരുന്നു.

നാളെ രാത്രിയിൽ ഞങ്ങഠം ആഗ്രയ്ക്കു പോകും. സൂര്യനും ഞങ്ങളോടൊപ്പം പോരുന്നുണ്ടു്. എന്നാൽ ശചശ്രൂ വരുന്നില്ല. കുഞ്ഞിനെ നോക്കികൊണ്ടു് വീട്ടിൽ ഇരുന്നുകൊള്ളാം എന്നു പറഞ്ഞു.

ആഗ്രയിൽനിന്നു് ഒരു രാത്രി ട്രയിൻ യാത്ര ചെയ്താൽ രജനിപൂർ എന്നൊരു നാട്ടിലെത്തും. അതു് ഒരു സ്വദേശി രാജാവിന്റെ തലസ്ഥാനമാണു്. അവിടെ ഒരു വിസ്തൃതമായ തടാകവും തടാകത്തിന്റെ നടുവിൽ മനോഹരമായ ഒരു മണ്ഡപവും ഉണ്ടു്. ആ തടാകത്തിന്റെ കരയിൽ പതിനായിരക്കണക്കിനു് വെളുവെളാ വെളുത്ത കൊക്കുകഠം വന്നു് കൂട്ടം കൂട്ടമായി ഇരിക്കും. അവയെ കണ്ടാൽ നാം സ്വയം മറന്നു പോകും. അതുപോലെ മനോഹരമായ ഒരു കാഴ്ച ഈ ലോകത്തിൽ വേറേയില്ല. ആഗ്രയിൽനിന്നു് അവിടെയും പോയി വരാം എന്നു് അദ്ദേഹം പറഞ്ഞിട്ടുണ്ടു്.

സൂര്യനെ ഞാൻ കാര്യമായി ശ്രദ്ധിച്ചുകൊള്ളാം. ലളിതേ! അവനെപ്പററി നീ വിഷമിക്കുകയേ വേണ്ട. സൂര്യൻ നമുക്കു രണ്ടുപേക്കും ചെയ്ത സഹായങ്ങഠം ഓർത്താൽ അവനു് നാം എന്തു കൊടുത്താൽ മതിയാകും? നല്ല സമയം നോക്കി അദ്ദേഹത്തോടു പറഞ്ഞു്, അവനു് ഒരു ഉദ്യോഗം ഏർപ്പെടുത്തിക്കൊടുക്കണമെന്നു വിചാരിച്ചിരിക്കുകയാണു്.

ഇതാ അദ്ദേഹം 'വെളിയിൽ പോകാൻ നേരമായി' എന്നു് തിടുക്കപ്പെടുന്നു. അതുകൊണ്ടു് ഈ കത്തു് അവസാനിപ്പിക്കുകയാണു്. ആഗ്രയിൽനിന്നു് തിരിച്ചുവന്നിട്ടു് ഞാൻ എല്ലാം വിശദമായി ഉടനെ എഴുതാം.''

എന്നു്,

നിന്റെ പ്രിയ കൂട്ടുകാരി,

സീത.

# 14

ആഗ്രയ്ക്കു പോകുന്നവർ, സാധാരണയായി, അവിടെയുള്ള പഴയ കോട്ടകളിലെ അരമനകളാണ് ആദ്യമായി കാണുക. അതുകണ്ട് അത്ഭുതപ്പെട്ട് "ഇതിലും വലിയ അത്ഭുതം ലോകത്തു മറെറന്താണ്?" എന്നു് വിചാരിച്ചുകൊണ്ടാണ് താജ്മഹൽ കാണാൻ പോവുക. താജ്മഹൽ കണ്ടു് ഭ്രമിച്ച്, മിഴിച്ചുനില്ക്കാനേ അവർക്കു കഴിയൂ.

ആ കീഴ്വഴക്കമനുസരിച്ച്, രാഘവനും സീതയും സൂര്യനും ആദ്യമായി കോട്ട കാണാൻ പോയി. കോട്ടച്ചുമരിൻെറ ഉയരത്തെയും, ഇന്നലെ കെട്ടിയതാണെന്നു തോന്നിക്കുന്ന അതിൻെറ പുതുമയും, മനോഹാരിതയും കണ്ടു് അവർ കൺമിഴിച്ചു. കോട്ടവാതിലിൻെറ ഗംഭീരമായ ഗോപുരം കണ്ടു് അത്ഭുതപ്പെട്ടു. പിന്നീട് ഉള്ളിൽ കടന്നു്, 'ദിവാനി ആം' എന്ന പൊതുജന മണ്ഡപവും കണ്ടു് വീണ്ടും നടന്നപ്പോൾ, സമീപത്തുണ്ടായിരുന്ന റോസാമലർത്തോട്ടം അവരെ സ്വാഗതം ചെയ്തു.

പിന്നീട് അരമനയിലെ അന്തഃപുരത്തിലേക്ക് പോയി. അവിടെ ഷാജഹാൻെറ പുത്രിമാരായ രോഷ്നാരയും ജഹാനാരയും താമസിച്ചിരുന്ന മുറികൾ കണ്ടു. കണ്ണാടി മാളികയും കണ്ടു. പിന്നീട്, അന്തഃപുര സ്ത്രീകൾക്കും, തോഴിമാർക്കും, ജലക്രീഡ ചെയ്യുന്നതിനുവേണ്ടി കെട്ടിയ പളുങ്കുകൽത്തറകളോടു കൂടിയ കുളങ്ങളും കാണാൻ പോയി. ആ ദിവസങ്ങളിൽ, റാണിമാരുടെ നൂപുരങ്ങളോടും ചിലമ്പുകളോടും മത്സരിച്ച്, കളകളാരവത്തോടെ ഒഴുകുന്ന നീർച്ചോലയുണ്ടായിരുന്നു. ഇപ്പോൾ അവിടെ പേരിനുപോലും വെള്ളമില്ല.

"അടടാ! ഈ അരമന അന്തഃപുരങ്ങളിൽ, രാജ്ഞിമാരും രാജകുമാരിമാരും വസിച്ചിരുന്ന കാലത്തു് ഇതു് എങ്ങനെ ആയിരുന്നിരിക്കും?" സീത പറഞ്ഞു.

"എങ്ങനെയിരിക്കാൻ? ഇവിടെ താമസിച്ചിരുന്നവർക്ക് നരകം ആയിരുന്നിരിക്കും. ഒന്നാന്തരം ജയിൽ. കൂട്ടിലടയ്ക്കപ്പെട്ട കിളിക്ക് താൻ കിടക്കുന്ന കൂടിനോട് എന്താ തോന്നുക? തങ്കംകൊണ്ടു പണിതു് രത്നങ്ങൾ പതിച്ച കൂടായിരുന്നാലും,

കിളിക്ക് അതു ജയിൽ തന്നെയല്ലേ?'' സൂര്യൻ പറഞ്ഞു.

''ബലേഭേഷ് സൂര്യാ! അത്തങ്കാളക്ക് പററിയ അമ്മാഞ്ചി നീ തന്നെ.'' രാഘവൻ പറഞ്ഞു.

സീത പറഞ്ഞു. ''നിങ്ങരം രണ്ടുപേരും കൂടി എന്നെ വിഡ്ഢിയാക്കിക്കളയുകയാണോ? നോക്കൂ! ആ താജ്മഹൽ കാണുമ്പോരം ഷാജഹാൻ ചക്രവത്തി എങ്ങനെയുള്ളവനായിരുന്നുവെന്നു് മനസ്സിലാവില്ലേ? എത്ര മാത്രം ശ്രമം ചെയ്തു് എത്ര മാത്രം പണം ചെലവഴിച്ചു്, എത്ര കാലംകൊണ്ടായിരിക്കും ഈ താജ്മഹൽ ഷാജഹാൻ പണി കഴിപ്പിച്ചതു്. പണി കഴിപ്പിച്ചതു മാത്രമോ? മരിക്കുന്നതുവരെ ദിവസവും, താജ്മഹൽ കണ്ടുകൊണ്ടാണിരുന്നതു്. ഒടുവിൽ മരിക്കുമ്പോരം പോലും അദ്ദേഹം താജ്മഹൽ നോക്കിക്കൊണ്ടാണു് മരിച്ചതു്. അദ്ദേഹം താജ്മഹൽ കണ്ടുകൊണ്ടിരുന്നതു് ഈ പുഷ്പക്കൊട്ടാരത്തിലിരുന്നു കൊണ്ടായിരുന്നുവെന്നു് തോന്നുന്നു.'' സീത തൻെറ അറിവു പറഞ്ഞു.

''അതേ സീതേ! നിൻെറ ഊഹം ശരിയാണു്. ഇവിടെയിരുന്നു് താജ്മഹൽ നോക്കിയിരുന്നു കൊണ്ടാണു് അദ്ദേഹം മരിച്ചതു്.'' രാഘവൻ പറഞ്ഞു.

''ഇതറിയാമോ അത്തങ്കേ! ഞാൻ വായിച്ച ചരിത്രം പറയാം! ഷാജഹാൻ ഇങ്ങനെ രാജ്യഭണ്ഡാരത്തെ മുടിച്ചു കളഞ്ഞതു്, മകനായ ഔറംഗസീബിനു പിടിച്ചില്ല. അയാരം പിതാവിനെ പിടിച്ചുകെട്ടി ഈ കോട്ടയിൽ ഇരുത്തിയിട്ടു്, 'നിങ്ങരം, നിങ്ങളുടെ പ്രിയപ്പെട്ടവരംക്കുവേണ്ടി പണി കഴിപ്പിച്ച താജ്മഹലും കണ്ടുകൊണ്ടു് സദാ ഇവിടെ ഇരുന്നു കൊള്ളൂ' എന്നിങ്ങനെ പറഞ്ഞുപോലും. ഷാജഹാൻ ഇവിടെയിരുന്നു് താജ്മഹലും കണ്ടുകൊണ്ടു് നെടുവീർപ്പിട്ടിരുന്നുപോലും.'' സൂര്യൻ പറഞ്ഞു.

''ഷാജഹാനു കിട്ടേണ്ട ശിക്ഷതന്നെ. ഞാനായിരുന്നു ഔറംഗസീബ് എങ്കിൽ ഇതുതന്നെ ചെയ്യേനെ.'' രാഘവൻ പറഞ്ഞു.

''അങ്ങനെ പറയാതെന്നേ! ഈ അത്ഭുതങ്ങരം ഒക്കെ കണ്ടിട്ടും ഇങ്ങനെയൊക്കെ പറയാൻ തോന്നുന്നല്ലോ? നിങ്ങളുടെയൊക്കെ കണ്ണു് എവിടായിരിക്കുന്നതു്?'' സീത ചോദിച്ചു.

സത്യത്തിൽ ആ സമയത്തു്, രാഘവൻെറയും സൂര്യൻെറയും കണ്ണുകരം, ദൂരത്തിലുള്ള താജ്മഹലിലോ, അടുത്തുതന്നെ പണിതുവെച്ചിട്ടുള്ള പളുങ്കുകൽ ചിത്രവേലകളിലോ ഒന്നും അല്ലായിരുന്നു. ആ 'പുഷ്പമാളിക'യുടെ താഴ്വാരത്തിലുള്ള

വഴിയിലൂടെ എതിരേ നടന്നു വന്നുകൊണ്ടിരുന്നവരിലേക്കാണ് അവരുടെ ശ്രദ്ധ പോയതു്.

മൂന്നു പേരാണ് നടന്നു വന്നിരുന്നതു്. രണ്ടു സ്ത്രീകളും ഒരു പുരുഷനും. കറാച്ചി കോൺഗ്രസ്സിന്റെ സമയത്തു് വിമാനത്താവളത്തിൽ വച്ചു രാഘവൻ കണ്ടിരുന്ന ആ സ്ത്രീകൾ തന്നെ അവർ. ഒരാൾ ധാരിണിയും, മറേറതു് അവളുടെ കൂട്ടുകാരിയും. രാഘവൻ ചേതനയററു നിന്നുപോയി. ധാരിണിയുടെ മുഖത്തു നിന്നു് അവന്റെ കണ്ണുകൾ അങ്ങോട്ടോ ഇങ്ങോട്ടോ മാറിയില്ല. വേറെ ആരിലും ഒന്നിലും അവന്റെ കണ്ണുകൾ പതിഞ്ഞില്ല. എവിടെയാണു നില്ക്കുന്നതെന്നോ, ആരുടെ കൂടെയാണ് വന്നിരിക്കുന്നതെന്നോ, അവൻ ഓർത്തില്ല. മുന്നിൽ ധാരിണി വരുന്നുവെന്ന ഒരേ ഒരു ചിന്തയാണ് അവന്റെ മനസ്സിൽ തറഞ്ഞിരുന്നതു്.

ഒരു നിമിഷനേരത്തേക്കു് ഈ ഭൂലോകം മാത്രമല്ല, ഈരേഴു പതിനാലു ലോകങ്ങളും സ്തംഭിച്ചുനിന്നുപോയി. അല്പം കഴിഞ്ഞപ്പോൾ, പാതാളത്തിൽനിന്നു് എങ്ങോ പുറപ്പെടുന്നതു പോലെ സൗന്ദരരാഘവന്റെ ശബ്ദം കേൾക്കായി. "ഞാൻ കാണുന്നതു് സത്യമാണോ? അതോ സ്വപ്നമോ?"

"താജ്മഹലിനെപ്പററിയാണോ? അതേ! അതു് 'പ്രേമസ്വപ്ന'മെന്നും, 'പളുങ്കുകൽ സ്വപ്ന'മെന്നും മററും കവികൾ പറഞ്ഞിട്ടുണ്ടു്. എന്നാൽ ഇവിടെ നിന്നു നോക്കിയാൽ വെറും കളിമൺ കൊട്ടാരം പോലെയേ തോന്നൂ." ഇതു പറഞ്ഞതു് ധാരിണിയാണ്.

ഇതിനിടെ ധാരിണിയുടെ തോഴി നിരുപമ കടന്നു പറഞ്ഞു. "അല്ലാ! ഇതു മിസ്റ്റർ രാഘവനല്ലേ? എന്തു് അത്ഭുതകരമായ കൂടിക്കാഴ്ച."

"അതേ! ആ നിർഭാഗ്യവാൻ ഞാൻ തന്നെ." രാഘവൻ നിരുപമയോടായി പറഞ്ഞു.

"ആഹാ! ഇത്ര അടക്കം നിങ്ങൾക്കു് എപ്പോഴാണു് വന്നതു്? നിങ്ങളുടെ പിറകിൽ നില്ക്കുന്ന സ്ത്രീ ആരാണു്?" നിരുപമ ചോദിച്ചപ്പോൾ രാഘവന്റെ മുഖം വിളറി.

"അതു അദ്ദേഹത്തോടു് ചോദിക്കണോ? നിനക്കു് ഊഹിക്കാൻ പാടില്ലേ നിരുപമേ! അദ്ദേഹത്തിന്റെ പ്രിയപ്പെട്ട ഭാര്യയല്ലേ അതു്." എന്നു് ധാരിണി പറഞ്ഞു.

"ഹാ! ഹാ! എത്ര സുന്ദരിയായ പെൺകുട്ടി. ഇത്ര സുന്ദരിയായ പെൺകുട്ടിയെ വിവാഹം കഴിച്ചിട്ടും, 'നിർഭാഗ്യവാൻ'

എന്നാണോ പറയുന്നതു്? നല്ല വിശേഷണംതന്നെ.'' എന്നിങ്ങനെ പറഞ്ഞിട്ടു് നിരുപമ വീണ്ടും ചോദിച്ചു. ''അതാ പിന്നാലേ വരുന്ന ചെറുപ്പക്കാരൻ ആരാണു്?''

''എന്റെ ഭാര്യയുടെ ബന്ധു'' എന്നു് രാഘവൻ പിറുപിറുത്തു.

''എനിക്കു പരിചയമുള്ളതുപോലെ തോന്നുന്നല്ലോ. അടുത്ത കാലത്തു് എവിടെയോ വെച്ചു കണ്ടതുപോലെ.'' ധാരിണി പറഞ്ഞു.

''ഇവനെ നീ എങ്ങനെ അറിയാനാണു്. വേറേ വല്ലവരേയും കണ്ടു് തെററിദ്ധരിച്ചതാവണം.'' രാഘവൻ പറഞ്ഞു.

അപ്പോഠം സൂര്യൻ മുന്നോട്ടു കടന്നുവന്നു പറഞ്ഞു. ''അവർ പറയുന്നതു ശരിയാണു്. ഹരിപുരം കോൺഗ്രസ്സിൽ ഇവരെ ഞാൻ കണ്ടതാണു്.'' എന്നിട്ടു് ധാരിണിയെ നോക്കി. ''നിങ്ങഠം സോഷ്യലിസ്റ്റു് പാർട്ടിയുടെ മീററിംഗിലും വന്നിരുന്നില്ലേ?'' എന്നു ചോദിച്ചു.

ഹരിപുരം കോൺഗ്രസ്സു് എന്നു പറഞ്ഞപ്പോഠം, എട്ടു വർഷത്തിനു മുമ്പു നടന്ന കറാച്ചി കോൺഗ്രസ്സു് രാഘവനു് ഓമ്മവന്നു. കറാച്ചി വിമാനത്താവളത്തിൽ വെച്ചു് താൻ ധാരിണിയെ ആദ്യമായി കണ്ട രംഗങ്ങളൊക്കെ അവന്റെ മനസ്സിലേക്കു് ഓടിക്കയറി. അപ്പോഠം ധാരിണിയുടെ മധുരമായ ശബ്ദം കേട്ടു. ''അതേ സോഷ്യലിസ്റ്റു് മീററിംഗിനും ഞാൻ വന്നിരുന്നു. അവിടെ നിങ്ങഠം ഉഗ്രൻ പ്രസംഗം ഒന്നു നടത്തിയില്ലേ. അതു് ഇപ്പോഴും ഞാൻ മറന്നിട്ടില്ല.'' ഈ ശബ്ദം സ്വപ്നത്തിൽ കേഠക്കുന്നതുപോലെ രാഘവനു തോന്നി.

അല്പം കഴിഞ്ഞു് ഓമ്മ കിട്ടിയപ്പോഴാണു് ആ വാക്കുകഠം, ധാരിണി സൂര്യനെപ്പററി പറഞ്ഞതാണെന്നു് അയാഠക്കു ബോദ്ധ്യമായതു്. തന്റെ ലേഖനങ്ങളെപ്പററി, ധാരിണി ഒരിക്കൽ ഇങ്ങനെ പറഞ്ഞതു് രാഘവനു് ഓമ്മവന്നു.

''ഓഹോ! സൂര്യൻ അത്ര അധികപ്രസംഗിയാണെന്ന കാര്യം എനിക്കറിഞ്ഞുകൂടാ.'' രാഘവൻ പറഞ്ഞു.

''അധികപ്രസംഗം ഒന്നും അവൻ നടത്തിയില്ല. വളരെ ചുരുക്കിയാണു് പറഞ്ഞതു്. പറഞ്ഞിടത്തോളം ഗംഭീരമായിരുന്നു.'' ധാരിണി പറഞ്ഞു.

''എടീ ധാരിണി, ഞാൻ മറന്നുപോയി; എന്റെ ഭത്താവിനെ ഞാൻ പരിചയപ്പെടുത്തിക്കൊടുക്കട്ടെ.'' നിരുപമ ഇടക്കു കയറിപ്പറഞ്ഞു.

''ഇദ്ദേഹമാണു്, മിസ്റ്റർ വേണിപ്രസാദ് ബി. ഏ. എൽ

എൽ. ബി. ഈ നാട്ടിലെ ഒരു പ്രബലനായ വക്കീൽ. പക്ഷേ പ്രാക്ടീസുമാത്രം ഇല്ല. ഇപ്പോഠം ഇദ്ദേഹത്തിൻെറ ഭാര്യയുടെ കൂട്ടുകാരെ വീട്ടിൽ ക്ഷണിച്ചുവരുത്തി ഉപചരിക്കലാണ് മുഖ്യ തൊഴിൽ. ധാരിണി ഞങ്ങളുടെ വീട്ടിലാണ് താമസം. നിങ്ങളും അവിടെ വന്നു താമസിച്ചാൽ അദ്ദേഹത്തിനു വലിയ സന്തോഷമായിരിക്കും. ഞങ്ങളാൽ കഴിയുന്ന സൗകര്യം ചെയ്തു കൊടുക്കുന്നതാണ്. ആഗ്രയിൽ എത്ര ദിവസം താമസിക്കണ മെന്നാണ് നിങ്ങളുടെ ഉദ്ദേശം?''

''ഇന്നും നാളെയും മാത്രം. നിങ്ങളുടെ ക്ഷണത്തിനു നന്ദി. പക്ഷേ ഇനി ഒരിക്കൽ ഞങ്ങഠം വരാം. കള്ളം പറയുന്നവരുടെ കൂടെ താമസിക്കാൻ എനിക്ക് ഇഷ്ടമില്ല.''

''അതെന്താ? ആരാ കള്ളം പറഞ്ഞതു്?'' നിരുപമ ചോദിച്ചു.

''നിങ്ങളുടെ കൂട്ടുകാരി തന്നെ. ചോദിച്ചു നോക്കൂ! അവഠം മരിച്ചുപോയി എന്നു് കത്തെഴുതി വിട്ടോ ഇല്ലയോ എന്നു്.''

ധാരിണി ചിരിച്ചു. ''ഞാൻ മരിച്ചുപോയി എന്നു് ഞാനെ ങ്ങനെ കത്തെഴുതും?''

''നീ എഴുതിയില്ലെങ്കിൽ വേറേ ആരെ എങ്കിലുംകൊണ്ടു് എഴുതിച്ചായിരിക്കും.''

''ഞാൻ മരിച്ചുപോയി എന്നതു സത്യമാണ്.''

''എന്നിട്ടു പിന്നെ ഇവിടെ ഇങ്ങനെ നില്ക്കുന്നതു് എങ്ങനെ?''

''ചത്തുപോയവഠം വീണ്ടും ജീവിച്ചെഴുന്നേററു.''

''എന്തിനു്?'' എന്നു് ദേഷ്യത്തോടെ രാഘവൻ ചോദിച്ചു.

''മരിച്ചുപോയപ്പോഠം, ഞാൻ താങ്കഠംക്കു തരാനുള്ള രണ്ടാ യിരം രൂപയെപ്പററി ഓർത്തോർത്തു് നിങ്ങഠംക്കു് ഉറക്കം വരാതെ കഷ്ടപ്പെടുന്നു വെന്നറിഞ്ഞതുകൊണ്ടു്, വീണ്ടും ജീവിച്ചുവന്നു.''

''കള്ളം പറഞ്ഞാലും ചേരുന്ന കള്ളമേ പറയാവൂ. നീ വിഡ്ഢിത്തം തന്നെയാ പറയുന്നതു്. അന്നു് ഡൽഹി സ്റ്റേഷ നിൽ വെച്ചു കണ്ടപ്പോഠം 'ഞാൻ ധാരിണി അല്ല' എന്നു പറ ഞ്ഞില്ലേ. ആ കള്ളം എന്തിനാണു പറഞ്ഞതു്?''

''അങ്ങനെ ഞാൻ പറഞ്ഞില്ല. 'പഴയ ധാരിണി അല്ല ഞാൻ' എന്നല്ലേ പറഞ്ഞതു്. ബാക്കി പറയുന്നതിനു മുമ്പ് ട്രെയിൻ വിട്ടുപോയി.''

''ആഹാ! പണ്ടത്തെപ്പോലെതന്നെ, എന്തിനും കുയുക്തി പറ യുകയാണ് അല്ലേ?''

''ഞാൻ എല്ലാക്കാര്യത്തിലും പഴയതുപോലെതന്നെയാണ്. ഒരു മാററവുമില്ല. എല്ലാവരും അങ്ങനെയാണെങ്കിൽ ഇതു

പോലെയുള്ള സംസാരത്തിന്റെ കാര്യമേ ഇല്ല. അതൊക്കെ പോകട്ടേ, ഇനി എപ്പോഴാ കാണുക? പണം തിരികെ തരണ്ടയോ?''

''അതിനു തിടുക്കം ഒന്നുമില്ല. സാവധാനം വാങ്ങിക്കൊള്ളാം. പക്ഷേ നിങ്ങളെ ഇനിയും കാണേണ്ടിയിരിക്കുന്നു. താജ് മഹൽ കണ്ടോ?''

''വൈകിട്ട് മഞ്ഞവെയിലിൽ കണ്ടു. ഇനി രാത്രി പൂർണ്ണചന്ദ്രന്റെ പൂനിലാവിൽ കാണണമെന്നുണ്ട്.''

''ഞങ്ങളും അപ്പോൾ വരുന്നുണ്ട്. ബാക്കി കാര്യങ്ങൾ അപ്പോൾ പറയാം.''

ഇതിനകം രണ്ടു കൂട്ടർക്കും പിരിയേണ്ട സ്ഥലം വന്നു. വിടപറഞ്ഞുകൊണ്ട് അവർ പിരിഞ്ഞു.

ധാരിണി മുതലായവർ പിരിഞ്ഞപ്പോൾ, ഇത്ര നേരവും ഒരക്ഷരം ഉരിയാടാതിരുന്ന സീത ചോദിച്ചു. ''എന്ത്? ഈ സ്ത്രീ ആരാണ്?''

''നിന്റെ അമ്മാഞ്ചിയോടു ചോദിക്കൂ! അവൻ പറഞ്ഞുതരും.'' രാഘവൻ പറഞ്ഞു.

''അമ്മാഞ്ചിയോടു ചോദിക്കാനോ? നിങ്ങളു പറഞ്ഞാൽ മതി. നിങ്ങൾക്ക് അറിഞ്ഞുകൂടെ?''

''ശരിക്കും അറിയാം. നിന്നെപ്പോലെ അവളും ഒരു സ്ത്രീ, അത്ര തന്നെ!''

''സ്ത്രീയാണെന്ന് എനിക്കും മനസ്സിലായി. പക്ഷേ രൂപത്തിൽ മാത്രമാണ് സ്ത്രീ. പെരുമാററം കണ്ടിട്ട് ആണുങ്ങളെപ്പോലെ തോന്നുന്നു! പുരുഷനായി പിറക്കേണ്ടിയിരുന്നവൾ, അബദ്ധത്തിൽ പെണ്ണായി ജനിച്ചതുപോലെ ഇരിക്കുന്നു.''

''നീ പറഞ്ഞതു ശരിതന്നെ. അപ്പോൾ ആ പെണ്ണായി പിറന്ന പുരുഷനോട് ഞാൻ സംസാരിക്കുന്നതുകൊണ്ട് നിനക്ക് മനഃപ്രയാസം ഒന്നും ഇല്ലല്ലോ?''

''മനഃപ്രയാസമോ? എനിക്കെന്തിനാണ് മനഃപ്രയാസം? അസ്സൽ പെണ്ണിനോടുതന്നെ നിങ്ങൾ സംസാരിച്ചിരുന്നാലും ഞാനെന്തിനാണ് വിഷമിക്കുന്നത്? ഞാൻ ശുദ്ധ പട്ടിക്കാട്ടുകാരിയാണെന്നാണോ കരുതിയിരിക്കുന്നത്? ഞാനും ബോംബെ നഗരത്തിൽ പിറന്നു വളർന്നവളാണേ!''

''ആ മഹത്തായ കാര്യം ഞാനങ്ങു മറന്നുപോയി. ദയവു ചെയ്തു് എന്നോടു ക്ഷമിക്കണമേ!''

“പക്ഷേ എന്നോടു് എന്തെങ്കിലും ഒളിച്ചുവെച്ചു സംസാരിക്കു ന്നതു മാത്രം എനിക്കു പിടിക്കില്ല. ഡൽഹി റെയിൽവേ സ്റ്റേഷനിൽ നിങ്ങൾ ഓടിപ്പോയി സംസാരിച്ചവൾ ഇവൾ തന്നെയല്ലേ? അതെന്തിനാണു് ഒളിച്ചുവെയ്ക്കുന്നതു്?”

“കണ്ടോ സൂര്യാ! നിന്റെ അത്തങ്കാളിന്റെ സാമർത്ഥ്യം? ഇവളെ ഭയന്നു് ഞാൻ എന്തോ ഒളിച്ചുവെച്ച പോലും! നമ്മുടെ പെണ്ണുങ്ങൾക്കുള്ള ഒരു വലിയ ദോഷം ഇതാണു്. വെറും സംശയ പ്രാണികൾ!”

“ഞാൻ സംശയ പ്രാണിയുമൊന്നുമല്ല. റെയിൽവേ സ്റ്റേഷ നിൽവെച്ചു കണ്ടു സംസാരിച്ച പെണ്ണു് ഏതാണെന്നുചോദിച്ചു. അത്രതന്നെ. അതിനു് ‘അറിഞ്ഞുകൂടെ’ന്നു പറഞ്ഞു് എന്നെ ഒളിക്കുന്നതെന്തിനു്?”

“വഴുതുന്നുമില്ല, ഒളിക്കുന്നുമില്ല. അറിയുന്നവളാണു് എന്നു വിചാരിച്ചാണു് പോയി സംസാരിച്ചതു്. അവൾ അറിയില്ല എന്നു ശഠിച്ചു. ഇങ്ങനെയിരിക്കെ, ‘ആരാ, ആരാ’ എന്നു നീ കൂടെക്കൂടെ ചോദിച്ചാൽ ഞാൻ എന്തു മറുപടി പറയും. ഇപ്പോൾ ഞാനും അവളും തമ്മിൽ സംസാരിച്ചതു കേട്ടില്ലേ? അപ്പോൾ നിനക്കു സംഗതി മനസ്സിലായില്ലേ?”

“എന്തോ ഇംഗ്ലീഷിൽ സംസാരിച്ചു കൊണ്ടിരുന്നു. എന്താ സംസാരിച്ചിരുന്നതെന്നു് എനിക്കറിയാമോ? അത്രയ്ക്കൊന്നും ഇംഗ്ലീഷ് എനിക്കു് അറിഞ്ഞുകൂടാ.”

“അറിഞ്ഞുകൂടെങ്കിൽ വാമൂടി വെറുതെ മിണ്ടാതിരുന്നോ.”

“ഇങ്ങനെ ദേഷ്യപ്പെടാൻ അറിയാം നിങ്ങൾക്കു് സ്നേഹ ത്തോടെ ഒരു വാക്കു പറയാൻ അറിഞ്ഞുകൂടാ.”

ഇതെല്ലാം കേട്ടുകൊണ്ടു്, സൂര്യൻ പിന്നാലെ നടന്നിരുന്നു. അയാൾ വിളിച്ചു പറഞ്ഞു. “അത്തങ്കേ! നീ ആ പെണ്ണിനെ പ്പററി പറഞ്ഞതു് തീർത്തും ശരിയല്ല. അവൾ ഒരു ഒന്നാന്തരം ദേശസേവികയാണു്. ഹരിപുരം കോൺഗ്രസ്സിൽ അവൾ ഓടിനടന്നു ചെയ്ത സേവനങ്ങൾ കണ്ടിരുന്നെങ്കിൽ നിനക്കും അവളുടെ മാഹാത്മ്യം മനസ്സിലായേനെ. “പാനി ചാഹിയേ?” (വെള്ളം വേണമോ?) എന്നു ചോദിക്കുന്ന ശബ്ദത്തിന്റെ മാധു ര്യംകൊണ്ടുതന്നെ ദാഹം പകുതി തീരുമായിരുന്നു. അവളെ പ്പററി നീ ഒന്നും തെററായി ധരിക്കരുതു്.”

പിന്നീടു് ആഗ്രാ കോട്ടയ്ക്കു ചുററും പണിതിരുന്ന കെട്ടിടങ്ങൾ, അവർ ചുററി നടന്നു കണ്ടു. പക്ഷേ പഴയതുപോലെയുള്ള ഉത്സാഹം ആർക്കും കണ്ടില്ല.

"നടന്നു നടന്നു് എനിക്കു കാലു വേദനിക്കുന്നു. നമുക്കു് ഹോട്ടലിലേക്കു് പോകാം." സീത പറഞ്ഞു.

"ശരി. പളുങ്കു കല്ലുകൊണ്ടു് എല്ലാ കെട്ടിടങ്ങളും പണിതിരിക്കുന്നതിനാൽ ഒന്നും വേർതിരിച്ചറിയാൻ കഴിയില്ല. എല്ലാം ഒരുപോലെയിരിക്കുന്നു. തിരിച്ചു പോയേക്കാം. സന്ധ്യക്കു് താജ്മഹൽ കാണാൻ വന്നാൽ മതി." രാഘവൻ പറഞ്ഞു.

"താജ്മഹലിനെപ്പററിയും ഇതുതന്നെ പറയുമോ എന്തോ? അതും വെണ്ണക്കല്ലുകൊണ്ടുതന്നെ കെട്ടിയിരിക്കുന്നതു്." സൂര്യൻ പറഞ്ഞു.

"ആഹാ! അതു വേറേ കാര്യം. താജ്മഹൽ വെറും കെട്ടിടമല്ല. അതു് ജീവനുള്ള ദൈവീക ശില്പരൂപം; ഇന്ത്യയിൽ നിലവിലിരുന്ന മുഗൾ സാമ്രാജ്യത്തിൻെറ ജീവിച്ചിരിക്കുന്ന പ്രതിബിംബം! ചന്ദ്രകിരണങ്ങളെയും, മന്ദമാരുതനെയും, മഴവിൽ വർണ്ണങ്ങളെയും, പ്രേമമരന്ദത്തെയും കൂട്ടിക്കുഴച്ചു ചാലിച്ചു് ആലേഖനം ചെയ്ത മനോഹര ചിത്രം; ഒരിക്കൽ കണ്ടവരുടെ മനസ്സിൽ മായാത്ത വിമോഹങ്ങളുണർത്തുന്ന മായാ മോഹിനി. താജ്മഹൽ കാണാത്ത മനുഷ്യജന്മം, മനുഷ്യജന്മമേ അല്ല!" എന്നിങ്ങനെ രാഘവൻ വാക് ചാതുര്യം പ്രദർശിപ്പിച്ചു.

മൂന്നു പേരും ആഗ്രയിൽ തങ്ങൾ താമസിച്ചിരുന്ന ഹോട്ടലിലേക്കു പോയി. ആഹാരം കഴിഞ്ഞു് അവർ വിശ്രമിച്ചു.

# 15

പ്രിയ സവിധത്തിൽ നില്ക്കുന്ന നവവധുവിൻെറ ലജ്ജാഭിനിവേശങ്ങളോടെ, താജ്മഹൽ വെണ്ണിലാവിൽ വിളങ്ങി. തങ്കനിലാവിൻെറ പ്രകാശത്തിൽ, വെണ്ണക്കൽത്തറയിൽ, നീലനീർച്ചോലയ്ക്കരുകിൽ സീതയും, രാഘവനും, സൂര്യനും, ധാരിണിയും, നിരുപമയും, അവരുടെ ഭർത്താവു് വേണിപ്രസാദും ഇരുന്നു.

സന്ധ്യയ്ക്കു് അവർ താജ്മഹലിനു ചുററും നടന്നു് എല്ലാം കണ്ടിരുന്നു. അകത്തുചെന്നു്, ഷാജഹാൻെറയും മുംതാസിൻെറയും സമാധികൾ കണ്ടു. സമാധിക്കു ചുററിനുമുള്ള കല്ലുക

ളിൽ കൊത്തിയിരുന്ന മനോഹരമായ ചിത്രവേലകളും നോക്കി ആസ്വദിച്ചു. ദൂരദേശങ്ങളിൽനിന്നു വരുത്തിയ മനോഹരമായ രത്നങ്ങൾ പതിച്ചിട്ടുള്ള പുഷ്പഹാരങ്ങളും അവർ കണ്ടു. നാലു മൂലകളിലും നൂററിയറുപതടി ഉയരത്തിൽ തല ഉയർത്തി നിന്ന കാവൽ ഗോപുരങ്ങളിൽ, ഗോവണി വഴി കയറി മുകളിൽ ചെന്നു്, നാലു പുറവുംകണ്ടു് അത്ഭുതപ്പെട്ടു. യമുനാ നദിയിലിറങ്ങി കുളിച്ചു. അവിടെയെല്ലാം ഓടി നടന്നു; ഓടിയവരെ പിന്നാലെ ഓടിപ്പിടിച്ചു; കലപിലാ ചിരിച്ചു; കളിയായിട്ടു് പരസ്പരം അടിച്ചു.

ഇങ്ങനെ സന്തോഷകരമായ സന്ധ്യാനേരം കഴിഞ്ഞപ്പോൾ, എല്ലാവരും ഒരുമിച്ചു് നീർച്ചോലയ്ക്കരുകിൽ ഇരുന്നു. രാത്രി ഒമ്പതുമണിയായായി. പുറമേയുള്ള ലോകമൊക്കെ നിശ്ചലമായി. എന്നാൽ നമ്മുടെ സ്നേഹിതരുടെ മനസ്സിലും നിശ്ചലതവന്നുവെന്നു് പറയാൻ പാടില്ല. സീത, രാഘവൻ, സൂര്യൻ, ധാരിണി ഇവരുടെ ഓരോരുത്തരുടെയും മനസ്സു് ഓരോ കാരണങ്ങളാൽ ഇളകിക്കൊണ്ടിരുന്നു.

''മനുഷ്യജന്മം എടുത്തിട്ടു് താജ്മഹൽ കണ്ടില്ലെങ്കിൽ പിന്നെ എന്തു പ്രയോജനമാണു്? അങ്ങനെയുള്ള ജീവിതം എന്തു ജീവിതമാണു്.'' സീതയാണു് സംഭാഷണം ആരംഭിച്ചതു്.

''അതും പകൽ കണ്ടാൽ പോരാ. ഇതുപോലെയുള്ള പൗർണ്ണമി രാത്രിയിൽതന്നെ കാണണം.'' രാഘവൻ പറഞ്ഞു.

''കണ്ടു കഴിഞ്ഞയുടനെ ജീവനും പോകണം. പിന്നെന്തിനാണു് ജീവിക്കുന്നതു്.'' സൂര്യന്റെ അഭിപ്രായമാണു്.

അവൻ കളിയാക്കിയതാണെന്നു മനസ്സിലാക്കിക്കൊണ്ടു് സീത പറഞ്ഞു. ''അതേ സൂര്യാ! താജ്മഹൽ കണ്ടിട്ടു പിന്നെ ജീവിച്ചിരുന്നിട്ടു കാര്യമില്ലതന്നെ.''

''അത്തങ്കേ! നിനക്കു് എപ്പോഴും പ്രേമവും കല്യാണവും മാത്രമേ ഓർമ്മയുള്ളോ? പ്രേമമല്ലാതെ ലോകത്തിൽ മററെന്തെല്ലാം കിടക്കുന്നു?'' സൂര്യൻ പരിഭവിച്ചു.

''എന്താ ഇത്ര സംശയം? പ്രേമത്തെക്കാൾ മുഖ്യമായി ലോകത്തുവേറെന്തുണ്ടു്? കവിതകൾ, കാവ്യങ്ങൾ എല്ലാം പ്രേമം കൊണ്ടു നിറഞ്ഞിരിക്കുകയല്ലേ? പ്രേമമില്ലെങ്കിൽ പിന്നെ വാല്മീകിയുടെ രാമായണത്തിൽ എന്തുണ്ടു്? കാളിദാസന്റെ ശാകുന്തളത്തിൽ എന്തുണ്ടു്? ഷേക്സ്പിയറിന്റെ നാടകത്തിൽ എന്തുണ്ടു്? മാത്രമോ, ഇപ്പോൾ പുതിയ എഴുത്തുകാർ എഴുതിവിട്ടുകൊണ്ടിരിക്കുന്ന അത്ഭുതങ്ങൾ എന്നുതന്നെ പറയാവുന്ന

നോവലുകളിലും മററും വേറെന്താ വിഷയം?'' രാഘവൻ ചോദിച്ചു.

''ഓ കള! നിങ്ങളുടെ നോവലുകൾ കൊണ്ടുപോയി കപ്പയിൽ തള്ളു്. വേറെ വിഷയമൊന്നുമില്ലാത്തവർ പ്രേമകഥകൾ എഴുതും! പണിയൊന്നുമില്ലത്തവർ പ്രേമ കവിത കുറിക്കും!'' എന്നിങ്ങനെ സൂര്യൻ പറഞ്ഞു. നിമിഷത്തിനു നിമിഷം അവൻെറ മനസ്സിൽ ആവേശവും, ശബ്ദത്തിനു ചൂടും വർദ്ധിച്ചുകൊണ്ടിരുന്നു.

''പിന്നെ എല്ലാവരും കാറൽ മാർക്സിനെപ്പോലെ എഴുതണമോ?'' രാഘവൻ കളിയാക്കി.

''എല്ലാവരും കാറൽ മാർക്സിനെപ്പോലെയൊന്നും എഴുതണമെന്നില്ല. ടോൾസ്റ്റോയിയെപ്പോലെ എഴുതട്ടേ, ഗാന്ധിയെപ്പോലെ എഴുതട്ടേ, നെഹ്റുവിനെപ്പോലെയും, ബർണാഡ്ഷായെപ്പോലെയും എഴുതട്ടേ.'' സൂര്യനു് ആവേശമായി.

''അമ്മാഞ്ചീ! ഭാരതിയെപ്പോലെ എഴുതാമോ? അതോ പാടില്ലേ? ഭാരതി പ്രേമത്തെപ്പററി എന്താണു് പറഞ്ഞിട്ടുള്ളതെന്നു് അറിയാമോ? ഓർമ്മയുണ്ടോ?'' സീത ചോദിച്ചു.

''ഭാരതി എന്തെങ്കിലും പറഞ്ഞാൽ ഇപ്പോൾ ഞാനെന്തു വേണം? അദ്ദേഹം പറഞ്ഞതെല്ലാം ശരിയാണെന്നു സമ്മതിക്കാനൊന്നും ഞാൻ തയ്യാറില്ല. ഭാരതിക്കു് ബുദ്ധി തെളിഞ്ഞിരുന്ന സമയത്തു് ദേശ സ്വാതന്ത്ര്യത്തെപ്പററി പാടി. ബുദ്ധി കെട്ടിരുന്നപ്പോൾ പ്രേമത്തെപ്പററി പാടി.'' സൂര്യൻ പറഞ്ഞു.

''സൂര്യൻ പറയുന്നതു കേട്ടാൽ ഏതോ പ്രേമ നൈരാശ്യം ബാധിച്ചവനെപ്പോലെ തോന്നുന്നു.'' എന്നു പറഞ്ഞു് ധാരിണി പുഞ്ചിരിച്ചു. അപ്പോൾ അവളുടെ ദന്തങ്ങൾ നിലാവെളിച്ചത്തിൽ മുത്തുകൾ പോലെ പ്രശോഭിച്ചു. അവളുടെ മുഖഭാവത്തിൽ ദുഃഖം പ്രകടമായിരുന്നു.

''അങ്ങനെയൊന്നുമില്ല.'' എന്നു പറഞ്ഞു് സൂര്യൻ തല താഴ്ത്തി.

''അവൻ അങ്ങനെ ഉരുളയ്ക്കുപ്പേരി പോലെ ഓരോന്നൊക്കെ പറയും. അതു സാരമില്ല. അവൻെറ പ്രകൃതം അങ്ങനെയാണു്. സീതേ! ഭാരതി പ്രേമത്തെപ്പററി എന്താണു പാടിയിട്ടുള്ളതു്? നീ പാടു്. ഞങ്ങൾ കേട്ടോളാം.'' രാഘവൻ പറഞ്ഞു.

''സ്നേഹം ജയിക്കെന്നു ശാന്തമായാടിടാം
പ്രേമത്തെക്കൈത്താളം കൊട്ടി വാഴ്ത്തീടാം.''

എന്നു് പതിഞ്ഞ ശബ്ദത്തിൽ സീത പാടി.

"ആ പാട്ടു മുഴുവനും നന്നായിട്ടു പാടു! കേൾക്കാൻ രസമുണ്ടു്." ധാരിണി പറഞ്ഞു.

സീത രാഘവനെ നോക്കി. "അപസ്വരമില്ലാതെ പാടാമെങ്കിൽ പാടിക്കോ." രാഘവൻ പറഞ്ഞു.

രാഘവൻെറ സംസാരം സീതയെ ചൊടിപ്പിച്ചു. എങ്കിലും അതൊക്കെ അടക്കിക്കൊണ്ടു് അവൾ പറഞ്ഞു. "അപസ്വരമോ സുസ്വരമോ? എനിക്കു പററുന്നപോലെ പാടും."

"ഞങ്ങൾക്കു് സുസ്വരവും അപസ്വരവും ഒന്നും അറിഞ്ഞുകൂടാ. എല്ലാം ഒരു ശബ്ദമാണു് ഞങ്ങൾക്കു്. ധൈര്യമായി പാടൂ!" നിരുപമ പറഞ്ഞു. പിന്നെ രാഘവനെ നോക്കി ഇത്രയും കൂടി പറഞ്ഞു. "നിങ്ങൾക്കു് ഇഷ്ടപ്പെടുന്നില്ലെങ്കിൽ നിങ്ങൾ ചെവി പൊത്തിക്കൊള്ളൂ!"

"പെണ്മ വാഴ്കെന്നു നാം പാടിയാടാം
പെണ്മ വാഴ്കെന്നു നാം പാടിയാടാം."

എന്ന പാട്ടു് സീത പാടി. പാടുമ്പോൾ എല്ലാവരും സീതയുടെ മുഖത്തു് നോക്കിക്കൊണ്ടിരുന്നു. രാഘവൻ മാത്രം ധാരിണിയുടെ മുഖത്താണു് നോക്കിയതു്.

പാട്ടുതീർന്നപ്പോൾ ധാരിണിയും നിരുപമയും തങ്ങളുടെ അഭിനന്ദനം സീതയെ അറിയിച്ചു. നിരുപമയ്ക്കും ഭർത്താവിനും ധാരിണി പാട്ടിൻെറ സാരസ്യം വിവരിച്ചുകൊടുത്തു.

"ധാരിണീ! നിനക്കു് ഹിന്ദിയിലുള്ള സ്വാതന്ത്ര്യ ഗീതം ഒരെണ്ണം അറിയാമല്ലോ? അതു പാടൂ!" രാഘവൻ പറഞ്ഞു.

"അതേ ധാരിണീ! 'സാരേ ജഹാൻസേ അഛാ' എന്ന പാട്ടു നിനക്കറിയാമല്ലോ. അതു പാടൂ! കറാച്ചിയിൽനിന്നു് ബോംബെയ്ക്കുവന്നപ്പോഴാണു് നീ അവസാനമായി പാടിക്കേട്ടതു്. പിന്നെ കേട്ടിട്ടേ ഇല്ല." നിരുപമ പറഞ്ഞു.

ധാരിണി പാടി. രാത്രിയിൽ ശബ്ദമുണ്ടാക്കുന്ന പക്ഷികളും, വണ്ടുകളും, കാററുപോലും അനങ്ങിയില്ല. പൂർണ്ണചന്ദ്രൻ, താജ്മഹൽ മോഹിനിയിൽനിന്നു് ഒരു നിമിഷനേരത്തേയ്ക്കു് ശ്രദ്ധ ധാരിണിയിലേക്കു തിരിച്ചുവിട്ടതുപോലെ തോന്നി. നക്ഷത്രങ്ങൾപോലും കണ്ണു ചിമ്മുന്നതു നിർത്തി നിശ്ചലരായി നിന്നുകേട്ടു. നിലാവെളിച്ചത്തിൽ ഫോട്ടോ എടുത്തു കൊണ്ടിരുന്ന ഒരു സായിപ്പും മദാമ്മയും തങ്ങളുടെ ക്യാമറാ അടച്ചുവെച്ചു് പാട്ടിൽ ദത്തശ്രദ്ധരായി.

പാട്ടുതീന്നപ്പോൾ നിരുപമയും ഭർത്താവും പറഞ്ഞു. "അച്ഛാ! ബഹുത് അച്ഛാ!"

"പാടുന്നെങ്കിൽ ഇങ്ങനെ പാടണം, അല്ലെങ്കിൽ വെറുതേ ഇരിക്കണം." രാഘവൻെറ അഭിപ്രായമാണു്.

സീതയുടെ മനസ്സു വേദനിക്കുന്നുണ്ടെന്നു സൂര്യനു മനസ്സിലായി. അവളെ നോക്കി സൂര്യൻ പറഞ്ഞു. "അത്തങ്കേ! നീയും ഈ പാട്ടു് പഠിക്കണം. അതിൻെറ അത്ഥം മനസ്സിലായോ? 'ലോകത്തിലുള്ള എല്ലാ രാജ്യങ്ങളേക്കാൾ മികച്ചതു് നമ്മുടെ ഹിന്ദുസ്ഥാൻ ആണ്" എന്നാണു് ആദ്യ വരിയുടെ അത്ഥം."

"അതിലെന്താ സംശയം. ലോകത്തിലുള്ള എല്ലാ രാജ്യങ്ങളിലും വെച്ചു് മികച്ചതു് നമ്മുടെ ഭാരതംതന്നെ. അതിനു് ഏററവും നല്ല നിദർശനം ഈ താജ്മഹൽ തന്നെ." സീത പറഞ്ഞു.

"നീ പറഞ്ഞതു് തെററു്. ഇന്ത്യയുടെ മഹിമ താജ്മഹലിൽ അല്ല. 'ഹിമാലയത്താലും, ഗംഗാനദിയാലും, ബുദ്ധനാലും, അശോകനാലും, ശിവാജിയാലും, ഝാൻസിറാണിയാലും ആണു് ഇന്ത്യയ്ക്കു് മാഹാത്മ്യം സിദ്ധിച്ചതു്." സൂര്യൻ പറഞ്ഞു.

"ഹിമാലയമോ, ഗംഗാനദിയോപോലുള്ള പവ്വതങ്ങളും, നദികളും മററു രാജ്യങ്ങളിലുമുണ്ടു്. എന്നാൽ താജ്മഹൽ ഭാരതത്തിൽ മാത്രമേ ഉള്ളു. അതുകൊണ്ടു് ഭാരതത്തിൻെറ പ്രസിദ്ധി താജ്മഹലിലാണു്." രാഘവൻ അഭിപ്രായപ്പെട്ടു.

"ആ പ്രസിദ്ധി ഭാരതത്തിനു് ആവശ്യമില്ലെന്നാണു് ഞാൻ പറഞ്ഞതു്." സൂര്യൻ പറഞ്ഞു.

"ലോകത്തിലെ ഒമ്പതാമത്തെ അത്ഭുതം നിനക്കുമാത്രം അത്ഭുതമേ അല്ല. വിചിത്രം തന്നെ." രാഘവൻ പറഞ്ഞു.

"സൂര്യനു് അത്ഭുതമല്ലെന്നുവെച്ചു് ലോകം അവസാനിക്കാനൊന്നും പോകുന്നില്ലല്ലോ! ഈ താജ്മഹലിനാലാണു് ഭാരതം പ്രസിദ്ധിപെററതു്. അചഞ്ചലമായ പ്രേമത്തിൻെറ നിദർശനം കൂടിയാണിതു്." പ്രസാദ് പറഞ്ഞു.

"ആഹാ! നിങ്ങളും പ്രേമത്തെ പുകഴ്ത്താൻ തുടങ്ങിയോ?" സൂര്യൻ അമ്പരപ്പോടെ ചോദിച്ചു.

"പ്രേമം എന്നു കേൾക്കുമ്പോൾ നിങ്ങൾക്കെന്താ ഇത്ര കയ്ക്കുന്നതു്? ഈ താജ്മഹൽപോലും ഷാജഹാൻെറ പ്രേമത്തിൽ

നിന്നല്ലേ ഉടലെടുത്തതു്?'' നിരുപമ ചോദിച്ചു.

''എൻെറ പൊന്നേ! ഞാൻ പറയുന്നതൊന്നു കേൾക്കൂ! ഷാജഹാൻെറ പ്രേമത്തിൽ നിന്നല്ല താജ്മഹൽ ഉയർന്നതു്. അദ്ദേഹത്തിൻെറ അഹന്തയിൽനിന്നാണു്. ആ അഹന്ത, പുത്രനായ ഔറംഗസീബിനു രസിച്ചില്ല. അതുകൊണ്ടാണു് സ്വന്തം പിതാവിനെ തുറുങ്കിലടയ്ക്കാൻ അയാൾ നിർബ്ബന്ധിതനായതു്.'' സൂര്യൻ പറഞ്ഞു.

''ഹാ! ഔറംഗസീബിനു് കലയുടെ മാഹാത്മ്യം എന്തെന്നു് അറിയാമോ? അയാൾ ക്രൂരനാണെന്ന കാര്യം ചരിത്രപ്രസിദ്ധമല്ലേ? ഷാജഹാൻ എങ്ങനെ ക്രൂരനാവും? അദ്ദേഹം വളരെ നല്ലവനെന്നാണെല്ലോ ചരിത്രം ഘോഷിക്കുന്നതു്.''

''അതേയതെ! വളരെ വളരെ നല്ലവൻ! പക്ഷേ ആ ഒരു നല്ലവൻെറ അഹന്തകൊണ്ടു് എത്രയെത്ര ജനങ്ങളാണു് കഷ്ടപ്പെട്ടതെന്നു് അറിയാമോ? ഈ താജ്മഹൽ പണിതുതീർക്കുവാൻ ഇരുപതു വർഷം എടുത്തുവെന്ന കാര്യം നിങ്ങൾക്കറിയാമോ? ഇരുപതിനായിരം തൊഴിലാളികൾ, രാപ്പകൽ വിശ്രമമില്ലാതെ വിയർപ്പൊഴുക്കിയ കാര്യം നിങ്ങൾക്കറിയാമോ? ജനങ്ങളെ ഞെക്കിപ്പിഴിഞ്ഞെടുത്ത നികുതിയിൽനിന്നു് കോടാനുകോടി രൂപാ ചെലവാക്കിയ കാര്യം അറിയാമോ? ഒരു മനുഷ്യൻെറ പ്രസിദ്ധിക്കാകട്ടേ, അഥവാ അവൻെറ പ്രേമത്തിനു വേണ്ടി ആവട്ടെ, ഇരുപതിനായിരം ജനങ്ങൾ ഇരുപതു വർഷം, ചോര നീരാക്കണമോ? ജീവൻ വെടിയണമോ? ഇതു് ഒരിക്കലും ഞാൻ സമ്മതിക്കില്ല. എനിക്കു് അധികാരമുണ്ടായിരുന്നെങ്കിൽ ഞാൻ എന്തു ചെയ്യുമെന്നു് അറിയാമോ............?'' എന്നിങ്ങനെ ആവേശംകൊണ്ടു തിളച്ച സൂര്യൻ അദ്ധോക്തിയിൽ നിർത്തി.

''നിങ്ങൾക്കു് അധികാരം ഉണ്ടായിരുന്നെങ്കിൽ നിങ്ങൾ എന്തു ചെയ്യേനേ?'' ധാരിണി ആകാംക്ഷയോടെ ചോദിച്ചു.

അന്നു സന്ധ്യയ്ക്കു്, താജ്മഹലിൻെറ ഗോപുരത്തിനു വെളിയിൽ, വില്പന നടത്തുന്ന ഒരു കടയിൽനിന്നു്, താജ്മഹലിൻെറ വെണ്ണക്കല്ലിലുള്ള ഒരു മോഡൽ സീത വാങ്ങിയിരുന്നു. അതു് അപ്പോൾ സൂര്യൻെറ പക്കലായിരുന്നു. അവൻ അതു കൈയിൽ എടുത്തു. ''പതിനായിരക്കണക്കിനു് തൊഴിലാളികളുടെ രക്തം ചിന്തി, ഒരു രാജാവു് തൻെറ അഹന്തയ്ക്കു് പടുത്ത ഈ താജ്മഹൽ, എനിക്കധികാരമുണ്ടായിരുന്നെങ്കിൽ, ഇടിച്ചു പൊളിച്ചു് നിരത്തിയേനെ'' എന്നു പറഞ്ഞു് അവൻ കൈയി

ലിരുന്ന താജ്മഹലിന്റെ മോഡൽ എടുത്ത് ദൂരെ എറിഞ്ഞു. ആ മോഡൽ ധാരിണിയുടെ നേരേ പാഞ്ഞുചെന്നു. അവളുടെ തലയിലോ മുഖത്തിലോ അതു കൊള്ളുമെന്നു ഭയന്നു് കണ്ടിരുന്നവർ എല്ലാവരും ''അയ്യോ'' എന്നു നിലവിളിച്ചുപോയി. ധാരിണി പെട്ടെന്നു് തല പിന്നാക്കം വലിച്ചു. നല്ല കാലത്തിനു് അതു ധാരിണിക്കിട്ടു കൊള്ളാതെ അടുത്തുതന്നെ വീണു. വീണ ശക്തികൊണ്ടു് അതു നൂറു കഷണമായി പൊട്ടിച്ചിതറി. ചിതറിത്തെറിച്ച ഒരു കഷണം ധാരിണിയുടെ നെററിക്കു് വന്നു കൊണ്ടു. നെററി പൊട്ടി രക്തം പൊടിഞ്ഞു. ധാരിണിയുടെ തങ്കനിറമാന്ന നെററിയിൽ പൊടിഞ്ഞ രക്തത്തുള്ളി, വെൺനിലാവിന്റെ കിരണം തഴുകിയപ്പോഴം നാഗരത്നംപോലെ ശോഭിച്ചു.

ആ ഏറു് ധാരിണിക്കിട്ടു കൊള്ളാതെ നിലത്തുവീണതുകണ്ടു് സമാശ്വസിച്ച എല്ലാവരും ഇതുകണ്ടപ്പോഴം വീണ്ടും പേടിച്ചു. സൂര്യൻ ഒഴിച്ചു് മറെറല്ലാവരും 'അയ്യോ'! എന്നു വിളിച്ചു കൊണ്ടു് ധാരിണിക്കു ചുററും ഓടിക്കൂടി. ആദ്യം അവളുടെ അടുത്തുചെന്നു് നെററിയിൽ കൈവെച്ചു് രക്തം നിറുത്താൻ ശ്രമിച്ചതു് രാഘവനാണു് നിരുപമ അവന്റെ കൈതട്ടി മാററിയിട്ടു് തന്റെ കൈയിലിരുന്ന കൈലേസുകൊണ്ടു് മുറിവു് വെച്ചുകെട്ടി.

എല്ലാവരെയും പോലെ, ധാരിണിയുടെ അടുത്തു് ഓടിച്ചെന്ന സീത, രാഘവന്റെ പ്രവൃത്തികണ്ടു്, ചങ്കിൽ അമ്പു തറച്ചപോലെ വേദനയോടെ നോക്കിനിന്നു.

അല്പനേരത്തേക്കു് ധാരിണിക്കു ചുററും ഒരു ബഹളംതന്നെ ആയിരുന്നു. അല്പനേരത്തിനകം ബഹളം തീൎന്നു്, എല്ലാവരും അവരവരുടെ സ്ഥാനത്തു് ഇരുന്നു.

വേണിപ്രസാദു് രാഘവനെ നോക്കി പറഞ്ഞു. ''നിങ്ങളുടെ സ്നേഹിതൻ ഒരു മുട്ടാളനാണെന്നു തോന്നുന്നു.''

''ശുദ്ധ ഇഡിയററു്! ചെയ്ത തെററിനു് മാപ്പുപോലും ചോദിക്കാതെ ദൂരെ മാറിയിരിക്കുന്നതു കണ്ടില്ലേ!'' രാഘവൻ പറഞ്ഞു.

''ഈ കൊച്ചുകാര്യത്തിനു് ഇത്ര ബഹളം വയ്ക്കണമെന്നുണ്ടോ?'' ധാരിണി ചോദിച്ചു.

''കൊള്ളാം! നെററി മുറിഞ്ഞില്ലേ. അതു കണ്ണിലോ മറേറാ ആയിരുന്നെങ്കിലോ'' രാഘവൻ ചോദിച്ചു.

"അങ്ങനെയൊന്നും ഉണ്ടായില്ലല്ലോ? പിന്നെ എന്തിനാണ്, ഈ സംസാരം? എല്ലാവരും ഒന്നു വെറുതെയിരുന്നെങ്കിൽ എനിക്ക് ആശ്വാസം കിട്ടിയേനെ!" ധാരിണി പറഞ്ഞു.

സീത ഒന്നും സംസാരിച്ചില്ല. അവളുടെ മനസ്സിൽ ഒരു യുദ്ധം നടക്കുകയായിരുന്നു. "ഇത്ര ചെറിയ ഒരു മുറിവ് നെററിയിൽ പററിയതിനു് ഇത്ര ബഹളം വയ്ക്കണമോ? ഇത്ര ശുശ്രൂഷ ആവശ്യമുണ്ടോ?" എന്നിങ്ങനെ ഒരു നിമിഷം അവൾ ചിന്തിച്ചു. "തീർച്ചയായും വേണം. മുറിവ് വലിയതാണെങ്കിലോ?" എന്നും ഉടനെ തോന്നി.

ധാരിണിക്കു മുറിവുപററിയതിനു ശേഷം സംസാരം അത്രയൊന്നും രസകരമായില്ല.

"മതി, താജ്മഹൽ കണ്ടതുമതി. ഹോട്ടലിലേക്ക് തിരിച്ചു പോവാം!" സീത പറഞ്ഞു.

"ശരി" എന്നു പറഞ്ഞ് എല്ലാവരും എഴുന്നേററു.

ഹോട്ടലിൽ ചെന്ന ഉടനെ, സൂര്യൻ തന്റെ പെട്ടിയുമെടുത്തുകൊണ്ട്, ഡൽഹിക്കു പോകണമെന്നു പറഞ്ഞ്, റയിൽവേ സ്റ്റേഷനിലേക്കു പോയി.

# 16

പിറേറന്ന് സീതയും രാഘവനും മുൻതീരുമാനമനുസരിച്ച്, രജനീപൂരിലേക്കു യാത്രതിരിച്ചു. അന്നു രാവിലെ ധാരിണിയും കൂട്ടുകാരിയും ട്രെയിനിൽ വന്നു കയറിയപ്പോൾ, അതിനുള്ളിൽ രാഘവനും സീതയും മാത്രമേ ഉള്ളുവെന്ന കാര്യം ശ്രദ്ധിച്ചു. അവൾക്ക് സംശയം ഉണ്ടായി. "സൂര്യൻ എവിടെ" എന്നു ചോദിച്ചു.

"അവൻ വരുന്നില്ല. ഡൽഹിക്കു തിരിച്ചുപോയി." രാഘവൻ പറഞ്ഞു.

"ഇന്നലെയുള്ള സംഭവത്തിനു് അവനോടു് വഴക്കു പിടിച്ച് ഓടിച്ചതാണോ?" ധാരിണി ചോദിച്ചു.

"ഞങ്ങൾ വഴക്കു പിടിച്ചുമൊന്നുമില്ല. അവനു് അപമാനമായി തോന്നിയിട്ടുണ്ടാവും. അതിനു ശുണ്ഠി എടുത്തു പോയിരിക്കുകയാണ്." രാഘവൻ പറഞ്ഞു.

സീത, തന്റെ അമ്മാഞ്ചിയുടെ അഭിമാനം രക്ഷിക്കാനായി പറഞ്ഞു. "അവൻ ഏതോ അത്യാവശ്യകാര്യത്തിനു പോയതാണ്. ആഗ്രയ്ക്കു മാത്രമേ വരികയുള്ളുവെന്ന് നേരത്തേതന്നെ പറഞ്ഞിരുന്നതാണ്. നിങ്ങൾക്ക് ഒരു ക്ഷമാപണക്കത്തുകൂടി തന്നിട്ടുണ്ട്." പിന്നീട് രാഘവനെ നോക്കി പറഞ്ഞു. "കത്ത് അങ്ങോട്ടു കൊടുക്കൂ!"

"വണ്ടി പുറപ്പെടട്ടേ. ഇപ്പോ എന്താ ഇത്ര ധൃതി?" രാഘവൻ ചോദിച്ചു.

"കത്തോ? ക്ഷമാപണമോ? ഒരു നിസ്സാരകാര്യത്തിന് അവനോടു വഴക്കു പിടിച്ച് അവനെ നിങ്ങളെല്ലാവരും കൂടി ഓടിച്ചു. എനിക്കു ഖേദമുണ്ട്." ധാരിണി പറഞ്ഞു.

വണ്ടി പുറപ്പെട്ട് അല്പനേരം കഴിഞ്ഞപ്പോൾ "എവിടെ കത്ത്!" എന്നു ധാരിണി ചോദിച്ചു.

"ഏത്? ഓ! അതു കണ്ടില്ലെങ്കിൽ നിനക്കു വലിയ മനഃപ്രയാസം ഉണ്ടാകുമെന്നു തോന്നുന്നല്ലോ!" എന്നു പറഞ്ഞുകൊണ്ട് രാഘവൻ കത്തെടുത്തു കൊടുത്തു.

ശ്രീമതി ധാരിണീദേവി,

അന്ന് താജ്മഹലിൽ വച്ച് ഞാൻമൂലം നിങ്ങൾക്കു നേരിട്ട വിഷമത്തെപ്പററിയാണ് എനിക്കു പറയാനുള്ളത്. നിങ്ങളുടെ നെററിയിൽ മുറിവുണ്ടാക്കി രക്തം വരുത്തണമെന്ന് ഞാൻ ഒരിക്കലും വിചാരിച്ചിരുന്നില്ല. സംസാരിച്ചുകൊണ്ടിരുന്നപ്പോൾ ആവേശംകൊണ്ട് ആ പ്രതിമ വലിച്ചെറിഞ്ഞതാണ്. അത് തകർന്നുപോകുമെന്നൊന്നും ഞാൻ ഓർത്തില്ല. അതു പൊട്ടിയതിൽ എനിക്കു സങ്കടവുമില്ല. അസ്സൽ താജ്മഹൽ തന്നെ തകർന്നുപോയാൽ എനിക്കൊരു വിഷമവുമില്ല. ഏതോ ഒരു വിഡ്ഢിക്കിഴവന്റെ വയസ്സുകാലത്ത്, ബുദ്ധികെട്ടിരുന്നപ്പോൾ, പ്രേമഭ്രാന്തുപിടിച്ച് ഒരു കളിപ്പാട്ടമുണ്ടാക്കി. മരിച്ചുപോയ ആത്മസഖിക്കുവേണ്ടി, കോടിക്കണക്കിനു രൂപ മുടക്കി നിർമ്മിച്ച ഒരു കളിപ്പാട്ടമാണത്. ചിന്താശക്തിയില്ലാത്ത വിഡ്ഢികൾ 'താജ്മഹൽ' എന്ന ഈ മഹാത്ഭുതത്തെ നോക്കി രോമാഞ്ചമണിയുന്നു. ഇതൊക്കെ എന്റെ സ്വന്തം അഭിപ്രായമാണ്.

പക്ഷേ, കിഴവൻ ഷാജഹാൻ താജ്മഹൽ നിർമ്മിച്ചതിന് നിങ്ങൾ എന്തു ചെയ്തു? നിങ്ങളോട് എനിക്ക് ദേഷ്യമില്ല. ദേഷ്യമുണ്ടെങ്കിൽത്തന്നെ ആ കളിപ്പാട്ടംകൊണ്ട് എറിയുകയു

മില്ല. ഓർത്തിരിക്കാതെ സംഭവിച്ച തെററാണതു്. ദയവു ചെയ്തു് മാപ്പുതരു.

ഈ കത്തു് അവസാനിപ്പിക്കുന്നതിനുമുമ്പു് ഒരു കാര്യംകൂടി പറയാനുണ്ടു്. നിങ്ങളുടെ നെററിയിൽ ഒരു ചെറിയ മുറിവു ണ്ടായപ്പോൾ ആ........ഗു........എന്നിങ്ങനെ പരിഭ്രമിച്ചവരെ പ്പററിയാണതു്. അവരുടെ തലക്കിട്ടും കരണത്തിലും ഈരണ്ടടി വച്ചുകൊടുക്കണമെന്നു് എനിക്കു തോന്നി. എന്റെ കൈയ്യിൽ വടിയുണ്ടായിരുന്നെങ്കിൽ, ആ മുതുകുനോക്കി നാലെണ്ണം വച്ചു കൊടുത്തേനെ.

ഈ വീരഭൂമിയിൽ നമ്മുടെ പൂർവ്വികരാരും ഇങ്ങനെയുള്ളവരാ യിരുന്നില്ല. വീരരജപുത്രരുടെ നാട്ടിൽ ഒന്നു പോയി നോക്കൂ. അവിടെ എത്ര വീരപുരുഷന്മാരും വീരവനിതകളും ജീവിച്ചി രുന്നെന്നു് ഒന്നന്വേഷിക്കൂ. കോട്ട പൊളിച്ചു ശത്രുക്കൾ അകത്തു കടന്നു എന്നു കേട്ടപ്പോൾ, ഒരുക്കിവച്ചിരുന്ന അഗ്നികുണ്ഡ ത്തിൽ ചാടി ജീവൻ ത്യജിച്ച നൂറുകണക്കായ നാരീമണികളുടെ നാടാണിതു്. റാണാപ്രതാപസിംഹൻ എന്ന യോദ്ധാവിന്റെ ദേഹത്തു്, യുദ്ധക്കളത്തിൽ വച്ചു് എററ തൊണ്ണൂററിഅഞ്ചു് മുറി വുകൾ ഉണ്ടായിരുന്നു. രത്നങ്ങളെക്കൊണ്ടും മുത്തുകളെക്കൊണ്ടും നിർമ്മിതമായ ആഭരണങ്ങളായാണു് അദ്ദേഹം ആ മുറിവുകളെ കണക്കാക്കിയതു്. അങ്ങനെയുള്ള ഈ നാട്ടിൽ, ആ ചെറിയ മുറിവു് നമ്മുടെയെല്ലാം സമനില തെററിച്ചുകളഞ്ഞു. പെണ്ണു ങ്ങൾ മാത്രമല്ല, ആണുങ്ങൾപോലും ഹിസ്റ്റീരിയാ രോഗികളെ പ്പോലെയായില്ലേ?

ഞങ്ങളുടെ നാട്ടിലെ ഒരു കവി, 'മനസ്സുപൊറുക്കുന്നില്ല' എന്നൊരു പാട്ടുപാടിയിട്ടുണ്ടു്. അതു് സീതക്കുറിയാം. പാടി ക്കേൾക്കൂ.

എന്നു്,
സൂര്യൻ.

ആഗ്രയിൽ നിന്നു് രജനീപുരത്തേക്കു പോയ ട്രെയിനിലി രുന്നു് ധാരിണി ഈ കത്തുവായിച്ചശേഷം, അതു് പെട്ടിയിൽ വച്ചു പൂട്ടി.

"ഇത്ര ഭദ്രമായി പൂട്ടിവയ്ക്കുന്നതെന്താ? പ്രേമലേഖനമാണോ?" രാഘവൻ ചോദിച്ചു.

"ഭ്രാന്തു്!" ധാരിണി മറുപടി പറഞ്ഞു.

ധാരിണി പറഞ്ഞതു് മനസ്സിലാകാത്ത മട്ടിൽ രാഘവൻ ചോദിച്ചു: "ഭ്രാന്തു് പെട്ടിയിൽ വച്ചു പൂട്ടാമോ?"

പിന്നീട്, കുറച്ചുസമയം അവർ നാട്ടുവർത്തമാനങ്ങൾ പറ ഞ്ഞിരുന്നു. പെട്ടെന്നാണ് രാഘവൻ ധാരിണിയുടെ സാന്നി ദ്ധ്യംഓർത്തതു്.

അയാളുടെ പ്രശ്നത്തിനുത്തരമെന്നോണം നിരുപമ പറഞ്ഞു. ''ധാരിണി, പഴയ 'ദേശസേവിക ധാരിണി' എന്നു വിചാ രിച്ചുകൊണ്ടിരിക്കുകയാണോ? ബീഹാർ ഭൂകമ്പത്തിനുശേഷം അവൾ കോളേജിൽ ചേർന്നു പഠിച്ചു്, ബിരുദവും വാങ്ങി, ഇപ്പോൾ യൂണിവേഴ്സിററിയുടെ സ്കോളർഷിപ്പോടുകൂടി ചരിത്ര ഗവേഷണം നടത്തുകയാണു്. ഈ കാര്യം നിങ്ങൾക്ക റിയാമെന്നല്ലേ ഞാൻ ധരിച്ചതു്. പിന്നെ എന്നെയും കൂട്ടി ഈ നാടായ നാടെല്ലാം ചുററി അടിക്കുന്നതു്, എന്തിനാണെന്നാ കരുതിയതു്? ഇപ്പോൾ രാജസ്ഥാൻ ചരിത്രത്തിൻെറ പ്രത്യേ കതകൾ അന്വേഷിച്ചുകൊണ്ടിരിക്കുകയാണു്.''

ധാരിണി ബി. എ. ബിരുദം നേടി ചരിത്ര ഗവേഷണം നടത്തുകയാണെന്ന വിവരവും പറഞ്ഞിട്ടു് നിരുപമ കിടന്നു് ഉറക്കം തുടങ്ങി. ധാരിണി കോളേജിൽ പഠിച്ച കാലത്തെ വിശേഷങ്ങൾ പലതും രാഘവൻ ചോദിച്ചു. അവൾ അശ്രദ്ധ മായി എന്തൊക്കെയോ മറുപടിയും പറഞ്ഞു. അല്പം കഴിഞ്ഞ പ്പോൾ രാഘവനും ഉറക്കം തുടങ്ങി.

അപ്പോൾ ധാരിണി സീതയുടെ അടുത്തേക്കു് നീങ്ങിയിരുന്നു കൊണ്ടു് ഇങ്ങനെ പറഞ്ഞു. ''നിങ്ങളുടെ അമ്മാഞ്ചിയുടെ വിശേഷങ്ങൾ പറയൂ. അവൻ എപ്പോഴും ഇങ്ങനെ 'ചടപടാ' എന്നാണോ?''

ധാരിണിയുടെ ഈ ചോദ്യം കേട്ട സീതയ്ക്കു് രോഷം ഇരച്ചു കയറി. ''സൂര്യനെപ്പററി ഇപ്പോൾ എന്തു പറയാനാണു്. അവനും എന്നെപ്പോലെ ഒരു നാണം കെട്ടവൻ! അസത്തു്! അനാഥൻ!'' എന്നു് സീത മറുപടി പറഞ്ഞു.

''സഹോദരീ! എന്താ ഇങ്ങനെ വെറുപ്പോടുകൂടി സംസാരി ക്കുന്നതു്? എന്നെ മുറിപ്പെടുത്തിയതിനു്, അവൻ വളരെ വിഷ മിച്ചു് എഴുതിയിരിക്കുന്നു. വളരെ നല്ല ചെറുപ്പക്കാരൻ. പക്ഷേ അല്പം എടുത്തുചാട്ടം ഉണ്ടെന്നു മാത്രം. മുറിവു് ഉണങ്ങി. എന്നെപ്പററി വിഷമിക്കുകയൊന്നും വേണ്ടാ. നിങ്ങൾക്കു് സൂര്യനെപ്പററി സംസാരിക്കുന്നതു് ഇഷ്ടമല്ലെങ്കിൽ വേണമെ ന്നില്ല!'' എന്നു ധാരിണി പറഞ്ഞു.

ഇതുകേട്ടപ്പോൾ സീതയുടെ മനസ്സുമാറി. അവൾ പറഞ്ഞു. ''ഇല്ലില്ല! എനിക്കു് വെറുപ്പും മററുമില്ല. സൂര്യൻ നല്ലവൻ

ത്തന്നെ. അങ്ങനെ വലിയ എടുത്തുചാട്ടമോ, സംസാർമോ ഒന്നു മില്ല. എന്റെ അമ്മാവന്റെ വീട്ടിലെ എല്ലാകാര്യങ്ങൾക്കും അവനാണ് മുന്നിൽ. ഇന്നലെ അവൻ അങ്ങനെ ആവേശം കൊണ്ടതും ആ കളിപ്പാട്ടം കൊണ്ടു് എറിഞ്ഞതും എനിക്ക് ആശ്ചര്യകരമായി തോന്നുന്നു. പാവം! അവന്റെ മനസ്സിന്ന് എന്തോ പ്രയാസം ഉണ്ടു്. ആകപ്പാടെ എന്തോ പന്തികേടുണ്ടു്. അല്ലെങ്കിൽ അങ്ങനെയൊന്നും സംഭവിക്കില്ല. പഠിച്ചു പാസ്സായി എത്രയോ നല്ല നിലയിൽ കഴിയേണ്ടവൻ!''

''മന:പ്രയാസം ഉണ്ടെന്നു പറയാനെന്താ കാരണം?'' എന്നു് ധാരിണി ചോദിച്ചപ്പോൾ സീത, കുറേശ്ശെ, സൂര്യന്റെ കഥ പറഞ്ഞു. ചേട്ടനോടും നാട്ടുകാരോടും അവനുള്ള ബന്ധത്തെപ്പററിയും വിശദീകരിച്ചു. പക്ഷേ തന്റെ ജനനം, വളച്ച്, കല്ല്യാണം ഇവകളെപ്പററി മാത്രം ഒന്നും പറഞ്ഞില്ല.

# 17

രജനീപുരം സംസ്ഥാനത്തിന്റെ ദിവാനായിരിക്കുന്ന സർ: കെ. കെ. ആദിവരാഹാചാര്യക്കു്, ബുദ്ധിശാലികളായ കീഴ് ജീവനക്കാരോടു് പ്രത്യേക സ്നേഹമുണ്ടായിരുന്നു. സൗന്ദര രാഘവൻ ഇംഗ്ലണ്ടിലേക്കു് പോയപ്പോൾ കപ്പലിൽ വെച്ചു് അദ്ദേഹത്തെ കണ്ടു് പരിചയപ്പെട്ടിട്ടുണ്ടായിരുന്നു. സൗന്ദര രാഘവന്റെ ബുദ്ധിക്കൂർമ്മതയും, സംഭാഷണ ചാതുര്യവും, ആദിവരാഹാചാര്യയുടെ മനസ്സുകവന്നു. അതോടെ ന്യൂഡൽഹിയിലെ സെക്രട്ടേറിയററിൽ ഉദ്യോഗമുള്ള എത്ര പേരെ അറിയുമോ അത്ര പേക്കും പുരുഷാത്ഥം എളുപ്പം ലഭിക്കുമെന്നും, അദ്ദേഹം വിശ്വസിച്ചു.

ഇംഗ്ലണ്ടിൽ പോയി തിരികെവരുമ്പോൾ, രജനീപുരത്തിന്നു് ഒരു പ്രാവശ്യം വരണമെന്നും, വരുമ്പോൾ ഭാര്യയേയും കൊണ്ടു പോരണമെന്നും ആദിവരാഹാചാര്യർ പറഞ്ഞതനുസരിച്ചു്, ഇപ്പോൾ രാഘവനും സീതയും ദിവാന്റെ മാളികയിലേക്കു പോയി. ധാരിണിയും, കൂട്ടുകാരിയും മറെറാരിടത്തേക്കു പോയി.

യാദൃച്ഛികമായി ആ സമയത്തു് ആദിവരാഹാചാര്യ രാജ്യകാര്യങ്ങൾക്കായി മറെറവിടെയോ പോയിരിക്കുകയായിരുന്നു.

എങ്കിലും രാഘവന്റെ കമ്പി കണ്ടു്, അദ്ദേഹത്തെയും ഭാര്യയെയും വേണ്ടവണ്ണം സ്വീകരിക്കാൻ തന്റെ പുത്രിമാരോടു് ഏപ്പാട ചെയ്യിട്ടാണു് പോയതു്. അവർ അതുപോലെതന്നെ രാഘവനെയും സീതയെയും സ്വീകരിച്ചു.

ആദിവരാഹാചാര്യരുടെ പെൺമക്കളായ ഭാമ, ധാമ എന്നിവരും, ഇംഗ്ലണ്ടിൽ പോയി മടങ്ങിവന്നവരാണു്; പാശ്ചാത്യപരിഷ്കാരങ്ങളിൽ നല്ല പരിചയം സിദ്ധിച്ചവരും. ഒരുത്തി മെല്ലിച്ചു് നീളം കൂടിയവളും, മറെറാരുവാം അല്പം തടിച്ചു കുറുകിയവളമാണു്. രണ്ടുപേരും തലമുടി 'ബോബു്' ചെയ്യിരുന്നു. രണ്ടുപേരും ചുണ്ടിൽ ലിപ്സ്റ്റിക് തേച്ചുകൊണ്ടേ വെളിയിൽ പോകാറുള്ളു. എപ്പോഴും ഇംഗ്ലീഷിലേ സംസാരിക്കാറുള്ളൂ. പിയാനോവിൽ ഇംഗ്ലീഷ് സംഗീതം വായിക്കുകയും, ബാാം റൂം ഡാൻസു് ചെയ്യുകയും, വെറും സാധാരണ നടപടികളായി അവർ ചെയ്യു കൊണ്ടിരുന്നു.

അങ്ങനെയുള്ളവരുടെ ഇടയിൽ പെട്ട സീത വളരെയധികം കഷ്ടപ്പെട്ടു. അവർ സീതയോടു് ആദ്യമേ എന്തൊക്കെയോ ഇംഗ്ലീഷിൽ ചോദിച്ചു. സീത ഒന്നും പിടികിട്ടാതെ വിഷമിക്കുന്നതുകണ്ടു് പിന്നീടു് തപ്പിത്തടഞ്ഞു് തമിഴിൽ ചോദിച്ചു. അവർ ഇംഗ്ലീഷുകാരുടെ ഉച്ചാരണം പോലെ തന്നെ ഇംഗ്ലീഷ് ഉച്ചരിച്ചതുകൊണ്ടു്, സീതയ്ക്കറിയാവുന്ന അല്പ ഇംഗ്ലീഷുപോലും അവിടെ പ്രയോജനപ്പെട്ടില്ല. കുളത്തിൽനിന്നു് കരയ്ക്കെടുത്തിട്ട മീനെന്നപോലെ സീത അവരുടെ ഇടയിൽ കിടന്നു പിടച്ചു.

സീതയോടു പരിചയപ്പെടുന്നതിലും കൂടുതൽ രാഘവനോടു സംസാരിച്ചു് പരിചയപ്പെടുവാനാണു് അവർ താൽപര്യപ്പെട്ടതു്. രാഘവൻ പറയുന്ന പരിഹാസവചനങ്ങളും ഫലിതങ്ങളും കേട്ടു് ആ പെൺകുട്ടികൾ, ഹി....ഹി....ഹി....എന്നു ചിരിച്ചു. ഇതെല്ലാം സീതയ്ക്കു മടുപ്പും, വെറുപ്പും ഉളവാക്കിയെങ്കിലും, കോപം ഉണ്ടായില്ല. ആ പെൺകുട്ടികൾ അത്രമാത്രം സുന്ദരിമാരായിരുന്നില്ലെന്നതോ, രാഘവനു് അവരോടു് അത്രമാത്രം താൽപര്യം തോന്നുകയില്ല എന്നു് അവൾക്കു് നിശ്ചയമുണ്ടായിരുന്നതോ, ആവാം അതിനു കാരണം.

ഇന്ത്യയിലുള്ള സംസ്ഥാന തലസ്ഥാനങ്ങളിൽ വെച്ചു് ഏററവും മനോഹരമായ ഒരു പട്ടണമാണു് രജനീപുരം. പിറേറ ദിവസം മുഴവനും രാഘവനും സീതയും ആ പട്ടണം ചുററി നടന്നു കണ്ടു. രജനീപുരം രാജാവിന്റെ പഴയ കൊട്ടാരം, പുതിയ കൊട്ടാരം, വസന്തോത്സവം കൊണ്ടാടുന്ന മണിമാളിക,

നന്ദവനങ്ങൾ, മൃഗശാല, പട്ടണത്തിന്റെ ചുററുമുള്ള പഴയ കോട്ട കൊത്തളങ്ങൾ, എല്ലാം കണ്ടുനടന്നു. അതുകൊണ്ടു് ഒരിടത്തും അവർ അധികനേരം നിന്നില്ല. എവിടെ ചെന്നാലും, രാഘവൻ തീയിൽ ചവിട്ടിയപോലെ ധൃതികൂട്ടി. എല്ലാം കാണണമെന്നുള്ള വിചാരംകൊണ്ടു് സീതയും രാഘവനോടൊപ്പം ധൃതിപിടിച്ചു നടന്നു.

ദിവാന്റെ ബംഗ്ലാവിലേക്കു സന്ധ്യയ്ക്കു തിരിച്ചുപോന്നപ്പോൾ, "അവരെ രണ്ടുപേരെയും ഇന്നു കണ്ടില്ലല്ലോ" എന്നു് സീത പറഞ്ഞു.

"അതുതന്നെയാ ഞാനും ആലോചിച്ചുകൊണ്ടിരുന്നതു്. ഇന്നു് ടെലിഫോൺ ചെയ്യാമെന്നു പറഞ്ഞിരുന്നതാണു്. പക്ഷേ ചെയ്തില്ലല്ലോ."

ഇങ്ങനെ പറഞ്ഞു രണ്ടു നിമിഷം കഴിഞ്ഞപ്പോൾ, രാഘവൻ, ദിവാന്റെ ഡ്രൈവറോടു്, 'നിർത്തു!' എന്നു പറഞ്ഞു. ഇത്ര അധികാരസ്വരത്തിൽ മററാരും തന്നോടു് ഇങ്ങനെ പറയാറില്ലല്ലോ എന്ന ദേഷ്യത്തിൽ ഡ്രൈവർ വണ്ടി പെട്ടെന്നു് ചവിട്ടി നിത്തി. ആ ഉടച്ചിലിൽ സീത മറിഞ്ഞുവീണു. കാര്യം എന്താണെന്നു നോക്കിയപ്പോഴാണു്, സമീപത്തു് ഒരു വീടിനരികെ, ടോങ്കയിൽനിന്നു് ധാരിണിയും, നിരുപമയും ഇറങ്ങുന്നതു കണ്ടതു്.

രാഘവൻ, ധാരിണിയെ നോക്കി ദേഷ്യത്തിൽ ചോദിച്ചു. "ഇതെന്താ, നിങ്ങൾ കളിപ്പിക്കുകയായിരുന്നോ?"

"എന്തു കളിപ്പിക്കൽ! നിങ്ങളുടെ കൂടെ നാടുകാണാൻ പുറപ്പെട്ടാൽ വാദത്തിനേ സമയം കാണൂ! ഒന്നും കാണാൻ പററില്ല. അതുകൊണ്ടു് ഞങ്ങൾ തനിയെ പോകാമെന്നു കരുതി." ധാരിണി പറഞ്ഞു.

"നാളെയും ഇങ്ങനെ ചെയ്യാനാണോ ഉദ്ദേശം." രാഘവൻ ചോദിച്ചു.

"നാളെ തടാകത്തിലേക്കു് പോകുന്നെങ്കിൽ ഞങ്ങളും വരാം. ഇവിടെ വന്നു് ഞങ്ങളെ കൂട്ടിക്കൊണ്ടു പോകുമോ?" ധാരിണി ചോദിച്ചു.

"തീർച്ചയായും വരാം. പക്ഷേ ഇന്നത്തെപ്പോലെ കളിപ്പിച്ചാൽ എനിക്കു ദേഷ്യം വരും."

അന്നു് രാഘവൻ എന്താണു് അത്ര വലിയ തിടുക്കം കാണിച്ചതെന്ന കാര്യം ഇപ്പോൾ സീതയ്ക്കു ബോദ്ധ്യമായി.

അന്നു രാത്രി അവരം അരമണിക്കൂറിലധികം ഉറങ്ങിയില്ല. രാവിലെ കിടക്കവിട്ടു് എഴുന്നേററപ്പോരം തലയ്ക്കു് വലിയ ഭാരം തോന്നി. രണ്ടു ചെന്നിക്കും ചമ്മട്ടികൊണ്ടു് അടിക്കുന്നതു പോലെ വേദന തോന്നി. "ഞാൻ ഇന്നു തടാകം കാണാൻ വരുന്നില്ല. ഡൽഹിക്കു തിരിച്ചുപോയാൽ മതിയായിരുന്നു." അവരം പറഞ്ഞു.

അന്നു ഉച്ച കഴിഞ്ഞപ്പോരം രാഘവൻ സീതയോടു ചോദിച്ചു. "നിനക്കു് സത്യമായിട്ടും തല വേദനിക്കുന്നുണ്ടോ?"

"പിന്നെ കള്ളമായിട്ടു് തല വേദനിക്കുമോ? ഇതെന്തൊരു ചോദ്യമാണു്?" സീത ചോദിച്ചു.

"ശരി! എന്നാൽ ഞാൻ പോയിവരാം."

"എങ്ങനെയാണെങ്കിലും നിങ്ങരക്കു പോയേ മതിയാവൂ?"

"പോയേ മതിയാവൂ! വാക്കു കൊടുത്തിട്ടു് പിന്നെ നിന്റെ തലവേദന കാരണം മാററിവെയ്ക്കാനൊക്കുമോ?"

സീതയ്ക്കു് വല്ലാത്ത ദുഃഖം തോന്നി. പക്ഷേ, അപ്പോരം രാഘവനോടു തർക്കിച്ചിട്ടു കാര്യമില്ലെന്നു തോന്നി.

"പെൺജന്മം എടുത്തുപോയില്ലേ. തലവേദനയെടുത്തു് ഇവിടെ ഒററയ്ക്കുകിടന്നു മരിക്കുന്നതിലും ഭേദം, നിങ്ങളുടെ കൂടെ വന്നു് പ്രാണൻ കളഞ്ഞോളാം. "എന്നു സീത പറഞ്ഞു.

"ചാകാനാണെങ്കിൽ വേഗം ചത്തുകളയാം. എളുപ്പം വരൂ!" രാഘവൻ പറഞ്ഞു.

കാറിൽ പോകുമ്പോരം ആരും ഒന്നും സംസാരിച്ചില്ല. സീത ഇടയ്ക്കിടെ കണ്ണുകരം തുടച്ചുകൊണ്ടിരുന്നു.

ധാരിണിയെയും, നിരുപമയെയും കണ്ട വീട്ടിനു മുമ്പിൽ കാറുനിന്നു. മുകളിലെ മട്ടുപ്പാവിൽ നിരുപമ വന്നു നിന്നു. കൈകൊട്ടി വിളിച്ചു് "അല്പനേരം ഇവിടെ വന്നിരിക്കൂ! ധാരിണിക്കു് ഇനി അല്പനേരം കൂടിയാവണം, വരാൻ" ഇങ്ങനെ പറഞ്ഞു.

"ഞാൻ വരുന്നില്ല. കാറിൽ ഇരുന്നുകൊള്ളാം. അല്പനേരം ഞാൻ താമസിച്ചാൽ ദേഷ്യപ്പെടുന്ന ആളാണു്. ഇപ്പോരം ഒന്നു മില്ല." സീത പറഞ്ഞു.

"വേണ്ടാതീനം ഒന്നും പറയണ്ട. മിണ്ടാതിരി." എന്നു പറഞ്ഞിട്ടു് രാഘവൻ കാറിൽനിന്നു് ഇറങ്ങി വീട്ടിലേക്കു നടന്നു.

സീതയ്ക്കു്കാറിൽ ഇരുന്ന ഓരോനിമിഷവും ഓരോയുഗമായി

തോന്നി. അങ്ങനെ പല യുഗങ്ങൾ കഴിഞ്ഞപ്പോൾ മുകളിൽ 'കലപില' ചിരിക്കുന്ന ശബ്ദം കേട്ടു. ആ ചിരിയുടെ ശബ്ദം സീതയുടെ മനസ്സിൽ തീകോരിയിട്ടു. കാറിനു വെളിയിൽ തലയിട്ടു് അവൾ വീടിനു മുകളിലേക്കു് നോക്കി. അല്പനേരത്തേയ്ക്കു്, സംസാരവും ചിരിയും കേട്ടതല്ലാതെ ആരെയും കണ്ടില്ല. പെട്ടെന്നു് ഗോവേണിക്കരുകിൽ ഒരു കാഴ്ച കണ്ടു. രാഘവൻ ഒരു കവർ കൈയിൽ പിടിച്ചു്, ധാരിണിക്കു് അതു നീട്ടുന്നു. ധാരിണി അതു മേടിച്ചില്ല. രാഘവൻ അവളുടെ കൈയ്ക്കു പിടിച്ചു് ബലാത്ക്കാരമായി ആ കവർ അവളെ ഏല്പിക്കുന്നു. ഉടനെ ധാരിണി അതു സ്വീകരിക്കാതെ, തന്റെ കൈ വിടുവിച്ചുകൊണ്ടു് ഓടി. രാഘവൻ അവളുടെ പുറകേ ഓടി.

അൽപനേരം നീണ്ടുനിന്ന ഈ സംഭവം, സീതയുടെ മനസ്സാകുന്ന ക്യാമറായിൽ പതിഞ്ഞു. അൽപനേരം ചിന്താശക്തി പോലും നഷ്ടപ്പെട്ടവളായിത്തീന്നു. പിന്നീടു് എന്തൊക്കെയോ ചിന്തകൾ ഉണൎന്നു് മനസ്സിനെ കാൎന്നുതിന്നാൻ തുടങ്ങി. ശരീരമെല്ലാം പൊട്ടിത്തരിക്കത്തക്കവിധം മനസ്സിൽ സംശയം കിളൎന്നു.

അൽപനേരം കഴിഞ്ഞു് ധാരിണിയും രാഘവനും മാത്രം താഴെ ഇറങ്ങിവന്നു. ധാരിണിയെ സീതയുടെ കൂടെ ഇരുത്തിയിട്ടു് രാഘവൻ കാറിന്റെ മുന്നിലിരുന്നു. നിരുപമകൂടി വരുമെന്നാണു് പ്രതീക്ഷിച്ചതു്. പക്ഷേ, അതുണ്ടായില്ല. കാരണം ചോദിക്കാൻ സീതയുടെ നാവുയൎന്നുമില്ല.

നീലാകാശത്തിന്റെ ഒരു ഭാഗം എടുത്തു ഭൂമിയിൽ വെച്ചതു പോലെയുണ്ടു്, രജനീപൂർ തടാകം.

അതിന്റെ രണ്ടുവശത്തായി, രണ്ടു മലകൾ, സ്വൎഗ്ഗത്തെ കാത്തു രക്ഷിക്കുന്ന കോട്ടപോലെ ഉയൎന്നു നിന്നിരുന്നു.

മററു രണ്ടു വശങ്ങളിൽ പച്ചനിറമാൎന്ന വൃക്ഷങ്ങൾ, മനോഹരമായ നീലവൎണ്ണച്ചിത്രത്തിനു്, പച്ചച്ചട്ടംപോലെ നിന്നിരുന്നു.

തുമ്പമലരുപോലെ വെണ്മയിയന്ന വെള്ളിൽ പറവകൾ, കൂട്ടംകൂട്ടമായി ആ തടാകത്തിനു മുകളിൽ പറന്നു നടക്കുന്ന കാഴ്ച, കാണുന്നവരുടെ മനസ്സിൽ എന്നെന്നും തങ്ങി നില്ക്കുകതന്നെ ചെയ്യും.

അങ്ങനെയുള്ള ആ തടാകത്തിന്റെ തീരത്തുവന്നുചേൎന്ന രാഘവനും സീതയും ധാരിണിയും കാറിൽ നിന്നിറങ്ങി.

തടാകം കണ്ടപ്പോൾ ധാരിണി ആനന്ദംകൊണ്ടു മതിമറന്നു.

“ആഹാ! എത്ര നയനാനന്ദകരമായ കാഴ്ച! എന്തൊക്കെ മനോഹരമായ കാഴ്ചകൾ ഞാൻ കണ്ടിട്ടുണ്ട്. പക്ഷേ ഇതുപോലെ ഒന്ന് ജീവിതത്തിൽ ആദ്യമാണ്.”

“അതുകൊണ്ടുതന്നെയല്ലേ, നിങ്ങളെ രണ്ടു പേരെയും കുത്തിപ്പൊക്കികൊണ്ടുവന്നത്. സ്വിററ്സർലണ്ടിലുള്ള തടാകങ്ങൾ ഇതിൻെറ വാലിൽ കെട്ടി അടിക്കാൻ കൊള്ളുമോ? എന്നിട്ടും ഇതു കാണുവാൻ നിങ്ങളെ ഒന്നു കൂട്ടിക്കൊണ്ടു വന്നപ്പോഴേക്കും എൻെറ പ്രാണൻ പകുതി പോയി!” രാഘവൻ പറഞ്ഞു.

സീത മാത്രം ഒന്നും പറയാതെ തടാകത്തിലേക്ക് കണ്ണും നട്ട് ഇരുന്നു.

സീതയുടെ ദുഃഖഭാവവും അസ്വസ്ഥതയും കണ്ട് ധാരിണി രാഘവനോടു പറഞ്ഞു. “നിങ്ങളുടെ ഭാര്യയെന്താ, ഇന്ന് ഇങ്ങനെയൊക്കെ പെരുമാറുന്നത്. ഇതു തലവേദന മാത്രം അല്ല. മനസ്സിൽ എന്തോ പ്രയാസവും ഉള്ളതുപോലെ തോന്നുന്നു.”

“ഇങ്ങനെയൊക്കെ പെരുമാറുമെന്ന് അറിഞ്ഞിരുന്നെങ്കിൽ അവളെ കൊണ്ടുവരികയേ ഇല്ലായിരുന്നു.” രാഘവൻ പറഞ്ഞു.

“പെണ്ണുങ്ങളുടെ മനസ്സ് നിങ്ങൾക്ക് അറിഞ്ഞുകൂടാ എന്നു വ്യക്തമാണ്. നിങ്ങളുടെ ഭാര്യയ്ക്കു് നിങ്ങളുടെ കൂടെ ഒററയ്ക്കു വന്ന് ഉല്ലാസത്തോടെ ചുററിനടക്കണമെന്ന ആഗ്രഹം ഉണ്ട്.”

“അവളെ മാത്രം കൊണ്ടുവന്നിട്ട് എന്തു ചെയ്യാൻ? അവളോട് എന്തു കാര്യം സംസാരിക്കാനാണ്? ഞങ്ങൾക്ക് പൊതുവായ വിഷയം ഒന്നുംതന്നെയില്ല. അവൾ പറയുന്നത് എനിക്കും, ഞാൻ പറയുന്നത് അവൾക്കും മനസ്സിലാകാറില്ല.”

“അത് ആരുടെ കുററം? അവളെ നിങ്ങൾ പഠിപ്പിച്ച് നിങ്ങളുടെ നിലയിലേക്ക് ഉയർത്തണം. അല്ലെങ്കിൽ നിങ്ങൾക്ക് യോജിക്കാത്ത പെണ്ണിനെ വിവാഹം കഴിക്കാൻ പാടില്ലായിരുന്നു. അപ്പോൾ തെററു ചെയ്തിട്ട് ഇപ്പോൾ ഇങ്ങനെ പറയുന്നതിൽ എന്താ ന്യായം?”

“കുററം എൻേറതല്ല, ധാരിണീ! നിൻേറതാണ്! നീ വരുത്തിവെച്ച വിനകളാണ് ഇതൊക്കെ!”

“ബഹു വിശേഷം തന്നെ! ഇങ്ങനെയൊക്കെ സംസാരിക്കാതിരിക്കൂ! നിങ്ങളുടെ ഭാര്യയിരിക്കുന്നിടത്തേക്കു പോകാം. വരൂ! ഇല്ലെങ്കിൽ അവരുടെ ‘ശങ്ക’ വദ്ധിക്കും!”

“വദ്ധിച്ചെങ്കിൽ വദ്ധിക്കട്ടേ! അതിനെപ്പററി എനിക്ക

വിഷമമൊന്നുമില്ല.'' രാഘവൻ പറഞ്ഞു. എങ്കിലും ധാരിണി എഴുന്നേററു നടന്നപ്പോൾ രാഘവനും പിന്നാലെ ചെന്നു. രണ്ടു പേരും തടാകതീരത്തു ചെന്നു് സീതയുടെ അടുത്തിരുന്നു.

തടാകതീരത്തു് വള്ളങ്ങൾ ഒന്നും കിടപ്പില്ലായിരുന്നു. പക്ഷേ തടാകമദ്ധ്യത്തിൽ ചില വള്ളങ്ങൾ സഞ്ചരിച്ചുകൊണ്ടിരുന്നു. അവ തടാകമദ്ധ്യത്തിലുള്ള ഒരു ദ്വീപിനെ ലക്ഷ്യമാക്കി സഞ്ചരിക്കുകയായിരുന്നു. ആ ദ്വീപിൽ ഉയർന്നു നില്ക്കുന്ന വൃക്ഷങ്ങളുടെ ഇടയ്ക്കു് ഒരു മാളിക കാണാം.

''ആ മാളിക ആരുടേതാണു്?'' ധാരിണി ചോദിച്ചു.

''വലിയ ചരിത്രനിപുണയായിട്ടും അതു് അറിഞ്ഞുകൂടേ? പഴയ ചരിത്രം തന്നെയാണല്ലോ അന്വേഷിച്ചുകൊണ്ടിരിക്കുന്നതു്. ഈ സംസ്ഥാനത്തിലെ രാജാവിന്റെ അരമന തന്നെയാണിതു്. മരിച്ചുപോയ മഹാരാജാവുണ്ടായിരുന്നപ്പോൾ കൂടെക്കൂടെ ഇവിടെ വന്നു താമസിക്കാറുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ലീലാവിനോദങ്ങളൊക്കെ ഇവിടെ വെച്ചായിരുന്നു. നിങ്ങൾക്കു് അറിയാമോ, എന്തോ? അഞ്ചാറു വർഷങ്ങൾക്കു മുമ്പു്, ഈ നാട്ടിലെ രാജാവിനെ കൊലചെയ്യുന്നതിനു് ബോംബെയിൽ ഒരു ഗൂഢാലോചന നടന്നു. കൊല്ലാൻ ഒരുമ്പെട്ടതു് ഒരു സ്ത്രീയാണു്; പത്രങ്ങളിലൊക്കെ വന്നിട്ടുണ്ടായിരുന്നല്ലോ. പക്ഷേ ആ ശ്രമം ഫലിച്ചില്ല; ഫലമോ? ആ സ്ത്രീക്കു് രണ്ടു വർഷത്തെ കഠിന തടവു്. ഒരു പോറലുപോലും ഏല്ക്കാതെ രാജാവു് രക്ഷപെടുകയും ചെയ്തു. രണ്ടു വർഷത്തിനു മുമ്പു്, മദ്യപാനംകൊണ്ടു് അദ്ദേഹം മരിച്ചുപോയി.''

ആദ്യമൊക്കെ അവരുടെ സംസാരത്തിൽ ശ്രദ്ധിക്കാതിരുന്ന സീത, ബോംബെയിൽ വെച്ചു്, രജനീപൂർ രാജാവിനെ കൊലപ്പെടുത്താൻ നടത്തിയ ഗൂഢാലോചനയെപ്പററി പറഞ്ഞപ്പോൾ, അവരുടെ സംസാരം ശ്രദ്ധിക്കാൻ തുടങ്ങി. രാഘവൻ മധോങ്കരെപ്പററി പറഞ്ഞുതീർന്നപ്പോൾ, ''ബോംബെയിൽ വെച്ചു് ഇവിടുത്തെ രാജാവിനെ കുത്തിക്കൊലപ്പെടുത്താൻ ശ്രമിച്ച സ്ത്രീ ആരാണു്?'' എന്നു ചോദിച്ചു.

''ഓഹോ! നീ ശ്രദ്ധിച്ചുകൊണ്ടിരിക്കുകയായിരുന്നോ? ആ സ്ത്രീ ആരെന്നു് അറിഞ്ഞുകൂടാ. ചിലരു പറയുന്നതു് അവൾ ഹിന്ദുവാണെന്നാണു്, മററു ചിലർ പറയുന്നതു് അവൾ മുസ്ലീം സ്ത്രീ ആണെന്നും. ഇനി ഒരു കൂട്ടരു പറയുന്നതു്, അവൾ തെക്കേ ഇന്ത്യാക്കാരിയാണെന്നാണു്. ആരായിരുന്നാലെന്താ? ഒരു ഭയങ്കര രാക്ഷസിതന്നെ! പട്ടാപ്പകൽ കുത്തിക്കൊല്ലാൻ ശ്രമിച്ച

അവരാക്ക് എത്ര ധൈര്യം ഉണ്ടായിരിക്കും!'' രാഘവൻ പറഞ്ഞു.

അപ്പോഠം ഒരു വള്ളം കരയ്ക്കണഞ്ഞു. വള്ളത്തിൽ വന്നവർ കരയിലിറങ്ങി.

''ആ വള്ളം അടുപ്പിക്കട്ടേ? തടാകത്തിലെല്ലാം പോയി വരാം?'' രാഘവൻ ചോദിച്ചു.

''ഞാൻ റെഡി! പോകാം! പക്ഷേ നിങ്ങളുടെ ഭാര്യ എന്തു പറയുന്നു?'' ധാരിണി ചോദിച്ചു.

''അവളും വരും! അങ്ങനെ വരാൻ ഇഷ്ടമില്ലെങ്കിൽ ഇവിടെ കരയിൽ ഇരുന്നുകൊള്ളട്ടേ. നമുക്കു രണ്ടുപേർക്കുംകൂടി പോകാം'' രാഘവൻ പറഞ്ഞു.

ഇങ്ങനെ പറഞ്ഞിട്ടു് രാഘവൻ വള്ളം അടുപ്പിച്ചുകൊണ്ടു വരാൻ പോയി. അയാഠം പോയിക്കഴിഞ്ഞപ്പോഠം, ധാരിണി സീതയോടു ചോദിച്ചു: ''സീതേ, കഴുത്തിൽ ഒരു രത്നമാല കിടക്കുന്നല്ലോ, അതു് ആരു തന്നതാണു്?''

''എന്റെ അമ്മ തന്നതാണു്. നിങ്ങഠം എന്തിനാണു് അറിയുന്നതു്? ഒരു പക്ഷേ ഞാൻ മോഷ്ടിച്ചതാണെന്നു സംശയമുണ്ടോ?'' സീത ചോദിച്ചു.

''അയ്യോ! ഇങ്ങനെ പറയാതെ! ആ മാല വളരെ മനോഹരമായിരിക്കുന്നു. അതു് എവിടെ പണിതതാണു് എന്നറിയാൻ വേണ്ടി ചോദിച്ചെന്നേ ഉള്ളു. അതിനു് ഇത്ര കോപിക്കണമോ?''

''എനിക്കാരോടും കോപമില്ല.''

## 18

രാഘവൻ വാടകക്കു വിളിച്ചുകൊണ്ടുവന്ന വള്ളത്തിൽ മൂന്നു പേരും കയറി.

ഇതിനിടയ്ക്കു്, ആകാശത്തു് കാർമേഘം ഇരുണ്ടുകൂടിയതും കാററു് അടിച്ചുതുടങ്ങിയതും അവർ ആരും ശ്രദ്ധിച്ചില്ല.

തടാകതീരത്തു് അവർ വന്നപ്പോഠം, ജലപ്പരപ്പിൽ, കടൽതീരത്തു മണലിൽ കാണുന്നതുപോലെയുള്ള ചെറിയ തിരകഠം

അടിച്ചുവന്നു്, വീണ്ടും ജലാശയത്തിലേക്കു തന്നെ തിരിച്ചു പൊയ്ക്കൊണ്ടിരുന്നു.

അവർ കയറിയ വള്ളം പുറപ്പെട്ടപ്പോൾ അലകൾ ഒരടിയോളം ഉയരത്തിൽ ഉയർന്നുവന്നു. അവിടവിടെ അലകളുടെ ചുഴിയിൽ നുരകളും പൊന്തിവന്നു. അലയടിക്കുന്ന ശബ്ദം കേട്ടുതുടങ്ങി.

തടാകതീരത്തുനിന്നു് അതിനു നടുക്കുള്ള ദ്വീപുവരെ ഏതാണ്ടു് രണ്ടു ഫർലോങ്ങ് ദൂരമുണ്ടു്. ദ്വീപിനെ ലക്ഷ്യമാക്കി വള്ളം പുറപ്പെട്ടു.

അര ഫർലാങ്ങ് ദൂരം പോയപ്പോഴേക്കും കാററിൻെറ വേഗത വദ്ധിച്ചുവന്നു. തിരകൾ ശക്തിയാർജ്ജിച്ചു് ഒരു ഗജം ഉയരത്തിൽ പൊങ്ങി ഉയൎന്നു. അലയൊലി പെരുകിവന്നു. വള്ളം അങ്ങോട്ടും ഇങ്ങോട്ടും ആടി ഉലയാൻ തുടങ്ങി.

വള്ളക്കാരൻ അവൻെറ ഭാഷയിൽ എന്തോ പറഞ്ഞു.

സീത എല്ലാവശത്തേക്കും തിരിഞ്ഞുനോക്കി, വിമ്മിക്കരയാൻ തുടങ്ങി. പെട്ടെന്നു് അവൾ "അയ്യോ! അമ്മേ! എനിക്കു പേടിയാവുന്നു" എന്നുവിളിച്ചുകൊണ്ടു് കരയാൻ തുടങ്ങി.

രാഘവൻ ദേഷ്യപ്പെട്ടു് ഇങ്ങനെ പറഞ്ഞു. "ഇതെന്താ നീ കാട്ടുന്നതു്? കരച്ചിലുനിർത്തുന്നോ ഇല്ലയോ?"

സീതയുടെ പേടി വദ്ധിച്ചതേ ഉള്ളു. "അയ്യോ! അമ്മേ! അമ്മ പറഞ്ഞതു ശരിയാണു്! ഞാൻ അലയിൽ വീണു് മരിക്കാൻ പോവുന്നു!" അവൾ വിളിച്ചുകൂവി.

സീതയുടെ ഈ പ്രവൃത്തി രാഘവനു് രസിച്ചില്ല. അവൻ അസഹനീയമായ കോപതാപങ്ങളോടെ ധാരിണിയെ നോക്കി.

"മിസ്റ്റർ രാഘവൻ! സമാധാനപ്പെടുത്തിയതുകൊണ്ടു പ്രയോജനമില്ല. നിങ്ങളുടെ ഭാര്യയ്ക്കു് 'ഹിസ്റ്റീരിയാ' ആണെന്നു തോന്നുന്നു. വള്ളക്കാരനോടു് വേഗം കരയിലടുപ്പിക്കാൻ പറയൂ! വേറേ വഴിയില്ല." ധാരിണി പറഞ്ഞു.

രാഘവൻ വള്ളക്കാരനോടു് "വേഗം കരയ്ക്കടുപ്പിക്കൂ!" എന്നു പറഞ്ഞു.

"കുഛ് ഡർ നഹീ, സാഹിബ്ബ്" വള്ളക്കാരൻ പറഞ്ഞു.

"വള്ളക്കാരൻ തിരിക്കുന്നില്ല, അവനു് ആരോ കൈവിഷം കൊടുത്തതാണു്." എന്നു പറഞ്ഞു് സീത പിന്നെയും കരഞ്ഞു.

"വിഡ്ഢിത്തം പറയാതെ സീതേ, വായടയ്ക്കുന്നുണ്ടോ?" രാഘവൻ ദേഷ്യപ്പെട്ടു. വള്ളക്കാരനോടു വീണ്ടും "വള്ളം തിരിക്കൂ! തിരിക്കുന്നോ, ഇല്ലയോ?" എന്നു് ദേഷ്യപ്പെട്ടു.

"ഠീക് സാഹിബ്! ഠീക്" വള്ളക്കാരൻ പറഞ്ഞു.

വള്ളക്കാരൻ വള്ളം തിരിച്ചപ്പോഴാണ് സത്യം മനസ്സിലായതു്. കാററുകൊണ്ടും, തിരമാലകൊണ്ടും, അവനു് വള്ളം തിരിക്കാനായില്ല. വള്ളക്കാരൻ എത്ര ശക്തിയായി കഴി ഊന്നിയിട്ടും വള്ളം ചുററിച്ചുററി വട്ടം കറങ്ങിക്കൊണ്ടിരുന്നതേ ഉള്ളു.

ഇതിനകം സീതയുടെ കരച്ചിൽ അധികമായി. ഇടയ്ക്കിടെ, "അമ്മേ! അമ്മേ! അമ്മ പറഞ്ഞതു ശരിതന്നെയാണ്." എന്നിങ്ങനെ വിളിച്ചു പറഞ്ഞുകൊണ്ടിരുന്നു. അവളുടെ കൈകാൽ കിടുകിടാ വിറച്ചുകൊണ്ടിരുന്നു.

ഇതു കണ്ടിട്ടു് ധാരിണി, "മിസ്റ്റർ രാഘവൻ! 'ഹിസ്റ്റീരിയാ' കൂടുകയാണ്. നിങ്ങളും ഇവിടെ വന്നിരുന്നു് കൈയ്യിൽ പിടിച്ചുകൊള്ളൂ." എന്നു പറഞ്ഞിട്ടു്, സീതയുടെ ഒരു കൈയിൽ അവരും മുറുകെ പിടിച്ചു.

ധാരിണി പിടിച്ച കൈ, ബലമായി ഉതറിച്ചുകൊണ്ടു്, സീത വള്ളത്തിൽ എഴുന്നേററുനിന്നു വിറയ്ക്കാൻ തുടങ്ങി. വഞ്ചി കണ്ടമാനം ആടിത്തുടങ്ങി.

രാഘവൻ എഴുന്നേററു് സീതയുടെ അടുത്തേക്കു് വരുന്നതിനു് ഒരടി മുന്നോട്ടുവെച്ചു.

ആ സമയം ഒരു വലിയ തിര ഉയർന്നു. അതിന്റെ അടിയേററു് വള്ളം കീഴ്മേൽ മറിയാൻ തുടങ്ങുന്നതുപോലെ ആടാൻ തുടങ്ങി. രാഘവൻ വള്ളത്തിനുള്ളിൽ കമഴ്ന്നടിച്ചു വീണു.

സീത വെള്ളത്തിലേക്കു് തെറിച്ചുവീണു.

"അയ്യോ, ദൈവമേ!" എന്നു് ധാരിണി അലറി.

വള്ളക്കാരൻ, തന്റെ ഭാഷയിൽ എന്തെല്ലാമോ വിളിച്ചു പറഞ്ഞുകൊണ്ടിരുന്നു. മറിയാൻ തുടങ്ങിയ വള്ളം വീണ്ടും നിവർന്നു.

നിവർന്ന വള്ളം സീതയെ വിട്ടു് അകന്നു പൊയ്ക്കൊണ്ടിരുന്നു.

സീത ഒരു പ്രാവശ്യം, തല വെള്ളത്തിൽ പൊന്തിച്ചു്, "അമ്മാ!" എന്നു് അലറി വിളിച്ചു. ആ നിലവിളി, കാററിന്റെ ചൂളമടിക്കും അലയൊലിക്കും മേൽ ഉയർന്നു കേട്ടു. രാഘവന്റെയും ധാരിണിയുടെയും മനസ്സിൽകൂടെ, മിന്നൽപിണർ പോലെ ആ ശബ്ദം കടന്നുപോയി.

രാഘവന്റെ മനസ്സിൽ അപ്പോൾ ഒരു മുഗ്ദ്ധീയ ചിന്ത ഉണർന്നു. 'ഒരു വേള ഇതാണു് വിധിയെന്നു വരാം........! സീത മരിച്ചു

പോയാൽ........?!!' ആ ചിന്തയ്ക്ക് പെട്ടെന്നു വിരാമമിട്ടു കൊണ്ടു്, രാഘവൻ, "വള്ളക്കാരാ! വള്ളക്കാരാ!!" എന്നി ങ്ങനെ കൂവി വിളിച്ചു.

മുങ്ങിക്കൊണ്ടിരുന്ന സീതയുടെ അടുത്തേക്കു് വള്ളം അടുപ്പി ക്കാനാണു് രാഘവൻ ഉദ്ദേശിച്ചതു്. എന്നാൽ അതിനിടെ ധാരിണി വെള്ളത്തിലേക്കു കുതിച്ചുചാടി സീതയെ ലക്ഷ്യ മാക്കി, അനായാസം നീന്തിപ്പോയി.

ആ അത്ഭുതം കാണാനെന്നപോലെ വരുണനും, വായുവും, നിശ്ചലമായി നിന്നു.

ഹോ........! എന്നൊരു മുഴക്കം മാത്രം കേൾക്കാനുണ്ടു്. അല്പ നേരം മുമ്പുവരെ ഈ മുഴക്കമെല്ലാതെ മറെറാന്നും കേൾക്കാനുണ്ടാ യിരുന്നില്ല. ഒന്നും ഓർമ്മിക്കാൻ കഴിയുന്നില്ല. അതു് എന്തു ശബ്ദമായിരുന്നെന്നു് സീത ഓർത്തുനോക്കി. വളരെ നേരം ആ ചിന്തയിൽ മുഴുകിയിരുന്നു. പെട്ടെന്നു് ഓർമ്മവന്നു. അമ്മ കൂടെക്കൂടെ പറയുമായിരുന്ന അലയൊലി ആയിരിക്കണം. അതെ! അതെ! അലയൊലി തന്നെ! കാതു് അടച്ചുപോകുന്നതു പോലെ കേൾക്കുന്നു! എപ്പോഴാണു് ഈ ശബ്ദം കേൾക്കാൻ തുടങ്ങിയതു്? എപ്പോഴാണു്....? എപ്പോഴാണു്....? ഇതാ ഓർക്കുന്നു....! വെള്ളത്തിൽ മുങ്ങിയപ്പോൾ....! വെള്ളത്തിൽ മുങ്ങി മുങ്ങി താഴ്ന്നുകൊണ്ടിരുന്നപ്പോൾ....! ശ്വാസം മുട്ടി ക്കൊണ്ടിരുന്നപ്പോൾ, "വെള്ളത്തിനു മുകളിൽ ഇത്ര ശബ്ദമില്ലാ യിരുന്നല്ലോ? വെള്ളത്തിനുള്ളിൽ ഇതെന്തു ശബ്ദം?" എന്നു് ചിന്തിച്ചതിനെപ്പററി ഓർത്തു. 'അമ്മേ! അമ്മയുടെ വാക്കു് ഞാൻ അനുസരിച്ചില്ല' എന്നു പറഞ്ഞതും ഒക്കെ ഓർമ്മിക്കുന്നു. ആ ആപത്തിൽ പെട്ടിരുന്നപ്പോൾ കൈയിൽ എന്തോ തട്ടിയതു പോലെ തോന്നി. ഉടനെതന്നെ അങ്ങനെ തട്ടിയതു് മറെറാരു കൈയാണെന്നു ബോദ്ധ്യമായി. ആ കൈകൾക്കുള്ളിൽ തൻെറ കൈ അമർന്നു. അതാരുടെ കൈയാണു്? വള അണിഞ്ഞിട്ടു ള്ളതുകൊണ്ടു് ഒരു സ്ത്രീയുടെ കൈയാണെന്നു തീർച്ച. ആ സ്ത്രീ ആരായിരുന്നു....? ആപത്തുകാലത്തു് തന്നെ വന്നു രക്ഷിക്കു മെന്നു പറഞ്ഞിരുന്ന തൻെറ അമ്മ തന്നെയായിരിക്കണം.

ഇങ്ങനെയെല്ലാം താൻ ചിന്തിച്ചതായി സീതയ്ക്കു് ഓർമ്മവന്നു. പക്ഷേ കണ്ണു തുറക്കാൻ കഴിയുന്നില്ലല്ലോ.

എന്തോ ശബ്ദം കേൾക്കുന്നല്ലോ? അതു് എന്താണു്? ആരുടേ താണു്....? ആരു്, എന്താ, പറയുന്നതു്....?—ഹോ! ഈ നാശം! അലയൊലി ഒന്നു് അടങ്ങിയിരുന്നെങ്കിൽ....! അല

യൊലി ഇപ്പോഠം കുറച്ചു് ഒതുങ്ങിയിരിക്കുന്നു! ആരോ രണ്ടു പേർ സംസാരിക്കുന്നോ....?

"നിങ്ങളുടെ ഭാര്യയ്ക്കു് ബോധം തെളിയുന്നുണ്ടു്. കണ്ണിമകഠം അല്പം അകന്നുവെന്നു തോന്നുന്നു. വേഗം കണ്ണുകഠം തുറക്കാൻ കഴിയും."

"ഇതു സീതയുടെ പുനർജന്മമാണു്. നീയാണു് അവളെ രക്ഷിച്ചതു്. അതുകൊണ്ടു് നീ തന്നെയാണു് അവളുടെ രണ്ടാമത്തെ അമ്മ."

"അങ്ങനെയാകട്ടേ! പക്ഷേ സീത എന്റെ മകളാവുമ്പോഠം, നിങ്ങഠം എന്റെ മരുമകനാണെന്നു് ഓർത്തു കൊള്ളണം! ശരി. മരുമകൻ സാറെ, സീതയ്ക്കു് ബോധം തെളിയുന്നുണ്ടു്; വേഗം അവളെ എടുത്തു് മടിയിൽ കിടത്തിക്കൊള്ളൂ! അവഠംക്കു ബോധം തെളിയുമ്പോഠം എന്റെ മടിയിൽ കിടക്കുന്നതായും, നിങ്ങളുടെ ഷർട്ടുപോലും നനയാതെ ഇരിക്കുന്നതായും കണ്ടാൽ ബഹുവിശേഷമായിരിക്കും. അവഠം ഒരു കാലത്തും നിങ്ങളെ വിശ്വസിക്കുകയില്ല."

"നിനക്കു് അറിയില്ല, ധാരിണീ! നിനക്കു് ഒന്നും അറിയില്ല. ഞങ്ങളുടെ നാട്ടിലെ സ്ത്രീകളുടെ സഹനശക്തി നിനക്കില്ല."

ഈ കേട്ട സംഭാഷണത്തിലെ എല്ലാ വിവരങ്ങളും സീതയുടെ മനസ്സിൽ പതിഞ്ഞില്ല. ചിലതൊക്കെ മനസ്സിലാവുകയും ചെയ്തു. അപ്പോഠം, താൻ വെള്ളത്തിൽ മുങ്ങുന്നതിനു മുമ്പു നടന്ന എല്ലാ സംഭവങ്ങളും അവഠംക്കു് ഓർമ്മവന്നു. തടാകത്തിൽ വീണു് മുങ്ങിച്ചാവാൻ തുടങ്ങിയപ്പോഠം തന്നെ രക്ഷപ്പെടുത്തിയതു് ധാരിണിയാണെന്നു് അവഠംക്കു മനസ്സിലായി. താൻ ഇപ്പോഠം ധാരിണിയുടെ മടിയിലാണു് കിടക്കുന്നതെന്നും മനസ്സിലായി. രാഘവൻ 'സഹനശക്തി'യെപ്പററി പറഞ്ഞുകൊണ്ടിരുന്നപ്പോഠം ധാരിണി തന്റെ തല മെല്ലെ എടുത്തു് രാഘവന്റെ മടിയിൽ വെച്ചതും അവഠംക്കു മനസ്സിലായി.

"സീതേ! സീതേ!" എന്നു വിളിച്ചുകൊണ്ടു്, രാഘവൻ അവളുടെ കണ്ണിമകളെ തടവി. അപ്പോഠം അവഠം കണ്ണുകഠം തുറന്നു. തുറന്ന കണ്ണുകഠം രാഘവന്റെ മുഖത്തുതന്നെ പതിഞ്ഞിരുന്നു.

"സീതേ! എന്നെ മനസ്സിലായോ? നല്ലപോലെ നോക്കൂ!" രാഘവൻ പറഞ്ഞു.

സീത, ദീനസ്വരത്തിൽ പറഞ്ഞു.

“മനസ്സിലാവാതിരിക്കാൻ എന്താ? നിങ്ങൾ മിസ്റ്റർ സൗന്ദര രാഘവൻ എം. ഏ.”

“കൊള്ളാം! കൊള്ളാം! ദാ! നിൻെറ എതിരേ ഇരിക്കുന്നതു് ആരാണെന്നു പറയൂ, നോക്കട്ടേ.” രാഘവൻ പറഞ്ഞു.

“മനസ്സിലാവാതിരിക്കാൻ എന്താ? എൻെറ അമ്മയെ എനിക്കു് മനസ്സിലാവാതിരിക്കുമോ?”

ഇതു കേട്ടപ്പോൾ രാഘവൻ ഞെട്ടിപ്പോയി! താനും ധാരി ണിയും കൂടി സംസാരിച്ചതു് അവൾ കേട്ടോ? എന്തോ? അതോ ബുദ്ധിമാന്ദ്യമാണോ?

സീത രാഘവൻെറ മടിയിൽനിന്നു് പെട്ടെന്നു് എഴുനേററു. അവൾ എന്താണു് ചെയ്യാൻ പോകുന്നതെന്നു് മററു രണ്ടുപേരും മനസ്സിലാക്കുന്നതിനു മുമ്പു് അവൾ ധാരിണിയെ നമസ്കരി ച്ചിട്ടു് അവളുടെ കരങ്ങൾ ഗ്രഹിച്ചു. “നിങ്ങൾ എൻെറ ജീവൻ രക്ഷിച്ചു. ഇതു് എൻെറ പുനർജന്മമാണു്. ഈ പുതിയ ജന്മ ത്തിൽ നിങ്ങളാണു് എൻെറ അമ്മ.” എന്നിങ്ങനെ അവൾ പറഞ്ഞു. അവളുടെ മനസ്സിൽ പണ്ടില്ലാത്തതുപോലെയുള്ള ആഹ്ലാദം വന്നു നിറയാൻ തുടങ്ങി. ആ ആഹ്ലാദം അവളുടെ ശരീരത്തിൽ, ഞരമ്പിൽ, ഓരോ അണുവിലും നിന്നു തുടിച്ചു. മരണത്തിൻെറ പിടിയിൽനിന്നു രക്ഷപെട്ടു് താൻ തിരിച്ചു വന്നിരിക്കുകയാണെന്ന ബോധം അവളിൽ ഒരു പുതിയ ഉണർ വുണ്ടാക്കി. അല്പംകൂടി കഴിഞ്ഞിരുന്നെങ്കിൽ ഒരു പക്ഷേ താനിപ്പോൾ....! ഇതു തൻെറ പുനർജന്മമാണു്; രണ്ടാം പിറ വിയാണു്. താൻ ഇപ്പോൾ ജീവിച്ചിരിക്കുന്നുവെന്നതു സത്യ മാണു്! എതിരേ കാണുന്ന നീല തടാകം, പച്ച നിറമാന്ന വൃക്ഷങ്ങൾ, വെള്ളിൽപ്പറവകൾ, ഇതെല്ലാം സത്യമാണു്. ദൂരെ, കാർമേഘാവൃതമായ ആകാശം, കുനിഞ്ഞു് ഭൂമിയെ തലോടുന്നതും സത്യം തന്നെ. താൻ രാഘവൻെറ മടിയിൽ കിടക്കുന്നതും സത്യം; മുന്നിൽ, ഈറൻ വസ്ത്രങ്ങളുമണിഞ്ഞു്, കാരുണ്യം ഇററുനില്ക്കുന്ന കണ്ണുമായി ഇരിക്കുന്ന ധാരിണിയും സത്യം. വള്ളം സത്യം, കാർ സത്യം. ഡൽഹിയിൽ വീട്ടിൽ, താൻ ശ്വശ്രുവിൻെറ പക്കൽ ഏല്പിച്ചിട്ടുപോന്ന തൻെറ അരുമ യായ കൺമണിയും സത്യം. എല്ലാമെല്ലാം സത്യം. ആഹാ! ഈ ലോകം ആനന്ദംകൊണ്ടു നിറഞ്ഞിരിക്കുന്നു. ജീവനോടെ ഇരിക്കുന്നതു് എത്ര ആനന്ദപ്രദം! ഈ ജീവിതം കണ്ണീരിൽ ആഴ്ത്തുന്നതുപോലെ വിഡ്ഢിത്തം മറെറന്തുണ്ടു്?

മൂന്നു പേരും അന്നു രാത്രി തിരിച്ചു്, ദിവാൻെറ വീട്ടിൽ

എത്തിയപ്പോഴം, മററെവിടെയോ പോയിരുന്ന ദിവാനും തിര ച്ചെത്തിയിരുന്നു. തടാകത്തിൽ നടന്ന സംഭവം പറഞ്ഞുകേശ പ്പിച്ചപ്പോശം, ദിവാനും പെൺമക്കളും അത്ഭുതപരതന്ത്രരായി നിന്നുപോയി. ധാരിണിയുടെ ധൈര്യത്തെ അവർ അഭി നന്ദിച്ചു. ധാരിണിയെ ദിവാന് വളരെ ഇഷ്ടപ്പെട്ടു. ധാരിണി കൂട്ടുകാരിയെയും കൂട്ടി തൻെറ വീട്ടിൽ വന്നുചേരണമെന്നും, എല്ലാവരും കൂടി രണ്ടു ദിവസം അവിടെ താമസിച്ചിട്ടേ പോകാവൂ എന്നും, അദ്ദേഹം പറഞ്ഞു. ആ അഭിപ്രായത്തോട് അദ്ദേഹത്തിൻെറ പെൺമക്കളും അനുകൂലിച്ചു. സീതയും വളരെ യേറെ സന്തോഷിച്ചു.

അങ്ങനെ ധാരിണിയും നിരുപമയും ദിവാൻെറ വീട്ടിൽ എത്തിച്ചേർന്നു. ദിവാൻെറ വീട് ആ രണ്ടു ദിവസത്തേക്ക്, നല്ല മേളക്കൊഴുപ്പിലായിരുന്നു. ആ രണ്ടു ദിവസം കൊണ്ട് സീതയും ധാരിണിയും ഇണപിരിയാത്ത അത്യന്ത സ്നേഹിതക ളായിത്തീൻനു. അതു കണ്ടു രാഘവനും വളരെ സന്തോഷിച്ചു. സീതയുടെ മനസ്സിൽ ഉണ്ടായിരുന്ന സംശയങ്ങശ അടിയോടെ ഇല്ലാതായി.

ഡൽഹിക്കു യാത്ര പുറപ്പെട്ട ആദ്യ ദിവസം, സീതയും ധാരി ണിയും ഒററയ്ക്കിരിക്കുമ്പോശ ധാരിണി ചോദിച്ചു. "സീതേ! അന്നൊരിക്കൽ ഞാൻ നിന്നോട് ഒരു കാര്യം ചോദിച്ചിരുന്നു. അതിന് നീ അപ്പോശം ഉത്തരം പറഞ്ഞുമില്ല. നീ കഴുത്തിൽ ധരിച്ചിരിക്കുന്ന രത്നമാലയെപ്പററിത്തന്നെ. ഇപ്പോശം അതി നെപ്പററി പറയാമോ?"

"ഈ രത്നമാലയെപ്പററി, ഞാൻ തന്നെ പറയണമെന്നു വിചാരിച്ചിരിക്കുകയായിരുന്നു. ഇവിടെ വന്നതിൽപ്പിന്നെ അതുതന്നെ ഓർത്തുകൊണ്ടിരിക്കുകയായിരുന്നു."

"അതെന്താ? ഈ നാട്ടിനും, രത്നമാലയ്ക്കും തമ്മിൽ എന്താ ബന്ധം?"

"ശരിയായ ബന്ധമൊന്നുമില്ല. എന്നാലും ഒന്നിനൊന്നു ബന്ധപ്പെട്ടിട്ടുമുണ്ട്. പറയാം, കേട്ടോളൂ!"

ഈ മുഖവുരയോടുകൂടി സീത, രത്നമാല തനിക്കു കിട്ടിയ സംഭവം വിവരിച്ചു തുടങ്ങി. തൻെറ അമ്മ അസുഖം കാരണം കിടക്കയിൽ വീണുപോയപ്പോശ മുഖംമൂടി ധരിച്ച ഒരു സ്ത്രീ ഗോവേണി കയറി വന്നതു്; അമ്മയുടെ കൈയിൽ ഈ രത്ന മാലയും രണ്ടായിരം രൂപായും കൊടുത്തിട്ട് അതു തൻെറ കല്യാ ണത്തിനാണെന്നു പറഞ്ഞതു്; കത്തി മറന്നു വെച്ചുപോയതു്;

തിരിച്ചുവന്നു് കത്തിയും എടുത്തു് തന്നെ കെട്ടിപ്പിടിച്ചു് മുത്തം തന്നിട്ട് പോയതു്; തുടങ്ങിയ എല്ലാ വിവരങ്ങളും പറഞ്ഞു. പിന്നീടു് താനും അമ്മയും കിട്ടാവയ്യരുടെ കൂടെ ഗ്രാമത്തിലേക്കു പുറപ്പെട്ടപ്പോഠം, റെയിൽവേ സ്റ്റേഷനിൽ വെച്ചു പത്രക്കാർ വിളിച്ചുകൂവിയതും, പത്രത്തിലുണ്ടായിരുന്ന സംഭവം കേട്ടപ്പോഠം, തനിക്കുണ്ടായ സംശയത്തെപ്പററിയും പറഞ്ഞു.

"ചേച്ചീ! ബോംബെയിൽ വെച്ചു് രജനീപുരം രാജാവിനെ കൊലചെയ്യാൻ ശ്രമിച്ച സ്ത്രീ തന്നെയാണോ, ഈ രത്നമാലയും തന്നതെന്നൊരു സംശയം എനിക്കു് അപ്പോഠംതന്നെ ഉണ്ടായി. ഈ നാട്ടിൽ നാം വന്നു ചേർന്നപ്പോഠം മുതൽ ആ സ്ത്രീയെപ്പററിയുള്ള ചിന്ത അടിക്കടി ഉണ്ടായിക്കൊണ്ടിരുന്നു. അതിനിടയ്ക്കാണു്, അദ്ദേഹം തടാകക്കരയിൽ വെച്ചു് ആ സംഭവത്തെക്കുറിച്ചു പറഞ്ഞതും. ചേച്ചീ! നിങ്ങഠംക്കു് അതേപ്പററി എന്തു തോന്നുന്നു."

"നിന്റെ സംശയം ചിലപ്പോഠം ശരിയായിരിക്കാം. എന്നാൽ നീ ആരോടും ഇതേപ്പററി പറയാതിരിക്കുകയാണു് നല്ലതു്. നിന്റെ ഭർത്താവിനോടു് നീ ഈ വിവരം പറഞ്ഞിട്ടുണ്ടോ?"

"പറഞ്ഞിട്ടില്ല. അഥവാ പറഞ്ഞാൽതന്നെ അദ്ദേഹം അതൊന്നും കാതുകൊണ്ടു് കേട്ടതായിപ്പോലും ഭാവിക്കില്ല."

"നിന്റെ അമ്മ തന്ന ഈ സ്ത്രീധനം നീ ഭദ്രമായി സൂക്ഷിക്കണം. നിന്റെ അമ്മയുടെ പേരെന്താ സീതേ!"

സീതയുടെ അമ്മ, അഛൻ മുതലായവരെപ്പററിയുള്ള വിവരങ്ങഠം ധാരിണി മനസ്സിലാക്കി. അതിനു ശേഷം, "നിന്റെ അഛൻ ഇപ്പോഠം എവിടെയാണു്? അദ്ദേഹം നിന്നെ കാണാൻ വരാറുണ്ടോ?" എന്നിങ്ങനെ ചോദിച്ചു.

"അഛൻ എന്നെ വന്നു കണ്ടിട്ടു് എത്രയോ നാളായിരിക്കുന്നു. അമ്മ മരിച്ചുപോവുകയും ചെയ്തു. അഛൻ ജീവിച്ചിരിക്കുന്നോ ഇല്ലയോ എന്നുപോലും എനിക്കറിഞ്ഞുകൂടാ. വളരെ നാളായി കത്തുകഠംപോലും വരുന്നില്ല. ചേച്ചീ! ഞാൻ ഇപ്പോഠം അനാഥയാണു്! ദേവപട്ടണത്തിൽ എന്റെ അമ്മാവന്റെ മകഠം ലളിതയുണ്ടു്. എന്റെ പ്രിയപ്പെട്ട കൂട്ടുകാരി. ഇപ്പോഠം നിങ്ങളും. നിങ്ങഠം രണ്ടുപേരൊഴിച്ചു് മററാരും, വേണ്ടപ്പെട്ടവരായി എനിക്കില്ല."

അല്പനേരം കഴിഞ്ഞു് ധാരിണി ചോദിച്ചു. "സീതേ! ആ

രത്നമാല തന്ന സ്ത്രീ ആരാണെന്നു് നിന്റെ അമ്മ നിന്നോട് പറഞ്ഞിരുന്നില്ലേ?''

''ഇല്ല; ഒരുപക്ഷേ, അമ്മയ്ക്കും അതു് അറിഞ്ഞുകൂടായിരിക്കും. അറിയാമെങ്കിലും എന്നോട് പറയുകയില്ലായിരുന്നു.''

''സീതേ! ആ സ്ത്രീയെ പിന്നെ നീ കണ്ടിട്ടുണ്ടോ?''

''ഒരു പ്രാവശ്യം കണ്ടിട്ടുണ്ടു്.''

''എവിടെ വെച്ചു്, എപ്പോൾ?''

സീത, ന്യൂഡൽഹിയിൽ തന്റെ വീടിനു സമീപത്തുള്ള നാൽക്കവലയിൽ വെച്ചു് ആ സ്ത്രീയെ കണ്ട കാര്യം ധാരിണിയോട് പറഞ്ഞു.

''അടടാ! അവളെ കാണണമെന്നു് ഞാൻ എത്രമാത്രം തേടിയതാണു്. പക്ഷേ അവൾ എന്റെ കണ്ണിൽ പെട്ടിട്ടില്ല.''

''അങ്ങനെയോ? ചേച്ചീ! അവരെ എന്തിനാണു് നിങ്ങൾ തേടുന്നതു്? ചേച്ചിക്കു് അവളെ അറിയാമോ?''

''അറിയാം സീതേ!''

''എങ്ങനെ അറിയാം?''

''അവർ എന്റെ അമ്മയാണു്!''

സീത ഞെട്ടിപ്പോയി! ആശ്ചര്യംകൊണ്ടു് സീത ഒന്നും മിണ്ടാനാവാതെ ഇരുന്നു. ധാരിണിയെത്തന്നെ അവൾ തുറിച്ചു നോക്കിക്കൊണ്ടിരുന്നു. അവസാനം അവൾ ഇങ്ങനെ പറഞ്ഞു. ''ഇപ്പോൾ എല്ലാം വ്യക്തമായി. നിങ്ങളുടെ മുഖച്ഛായ ഞാൻ എവിടെയോ കണ്ടിട്ടുള്ളതുപോലെ എനിക്കു തോന്നിയിരുന്നു. ആ സംശയം ഇപ്പോൾ തീൎന്നു.''

''സീതേ, നീ വിചാരിക്കുന്നതു് തെറ്റു്. ആ സ്ത്രീ എന്റെ സ്വന്തം അമ്മയല്ല. എന്റെ വളത്തമ്മയാണു്. എന്റെ സ്വന്തം അഛനും അമ്മയും ആരെന്നു് എനിക്കു് ഇപ്പോഴും അറിഞ്ഞുകൂടാ. അതറിയാൻ വേണ്ടിയാണു് 'റസിയാ ബീഗ'ത്തെ ഞാൻ അന്വേഷിക്കുന്നതു്.''

''അവരുടെ പേരു് റസിയാ ബീഗമെന്നാണോ? അവർ മുസ്ലീം സ്ത്രീയാണോ?''

''അതെ. എന്നെ വളത്തിയവൾ മുസ്ലീം സ്ത്രീതന്നെ. നാലു വർഷത്തിനു മുമ്പു് ഞാൻ ബീഹാറിൽ പോയിരുന്നു. അവിടെ ഭൂകമ്പത്തിൽ പെട്ട കഷ്ടനഷ്ടങ്ങളുണ്ടായവരെ സഹായിക്കാൻ. അപ്പോൾ അവർ രജനീപുരം രാജാവിനെ കൊലചെയ്യാൻ ശ്രമിച്ച കുററത്തിനു് രണ്ടു വർഷം ജയിലിൽ കിടക്കുകയായിരുന്നു. മോചിതയായ ശേഷം ഞാൻ എത്ര അന്വേഷിച്ചിട്ടും

ാണാൻ കഴിഞ്ഞില്ല. സീതേ! ഞാൻ എത്ര ഭാഗ്യംകെട്ടവ ളാണെന്നു മനസ്സിലായില്ലേ?''

സീതയുടെ കണ്ണുകളിൽ ജലം നിറഞ്ഞു. ''ചേച്ചീ ഇനിയും ഞാൻ അവരെ കാണുകയാണെങ്കിൽ തീർച്ചയായും അറി യിക്കാം.''

''അങ്ങനെ കാണുകയാണെങ്കിൽ, ഞാൻ അവരെ കാണണ മെന്നു് പറഞ്ഞതായി അറിയിക്കുക. കാണാതിരുന്നാൽ, ഞാൻ ജീവൻ അവസാനിപ്പിച്ചുകളയുമെന്നും പറയുക.''

''ചേച്ചീ! അങ്ങനെയൊന്നും തീരുമാനിക്കാതെ. എനിക്കു് ചേച്ചിയല്ലാതെ മററാരാണു് ഒരാശ്രയം?''

# 19

പ്രിയപ്പെട്ട അനുജത്തി സീതയ്ക്കു്,

നിൻെറ സ്നേഹം നിറഞ്ഞ കത്തുകിട്ടി. നിങ്ങഠം എല്ലാവരും താജ്മഹൽ കാണാൻ പോയതിനെപ്പററിയും ആഗ്രാ കോട്ട യിൽ നിങ്ങഠം കണ്ട അത്ഭുതങ്ങളെപ്പററിയും വിശദീകരിച്ചെഴു തിയ കത്തു വായിച്ചു വളരെയധികം സന്തോഷിച്ചു. വളരെ വളരെ നന്ദി. നിൻെറ കൂടെവന്നു്, ആ കാഴ്ചകളൊക്കെ നേരിൽക്കണ്ടപോലെ തോന്നുന്നു. പക്ഷേ നിങ്ങളുടെ കൂടെ വരാൻ എനിക്കു കഴിഞ്ഞില്ലല്ലൊ എന്ന സങ്കടവുമുണ്ടു്. ആ ഭാഗ്യം എനിക്കു് എപ്പോഴെങ്കിലും ഉണ്ടാവുമോ? അറിഞ്ഞുകൂടാ! ഈ ജന്മത്തിൽ സാധിക്കുമെന്നു തോന്നുന്നില്ല. അദ്ദേഹത്തോടു് ഈ വിവരങ്ങളൊക്കെ ഞാൻ പറഞ്ഞു. ''നമ്മഠം എന്നാണു് ഒന്നു പോവുക'' എന്നു ഞാൻ ചോദിച്ചു. പതിവിൻ പടിയുള്ള മറുപടിയാണു് കിട്ടിയതു്. ''നമ്മുടെ തമിഴ് നാട്ടിൽ കാണാ നുള്ള എന്തെല്ലാം കിടക്കുന്നു. തഞ്ചാവൂരിലെ വലിയ കോവിൽ കാണരുതോ? മാമല്ല പുരത്തിലെ ക്ഷേത്രങ്ങഠം കാണരുതോ? 'താജ്മഹൽ' കാണാത്തതു മാത്രമാണു് കുറ ച്ചിൽ!'' അദ്ദേഹത്തോട് പറഞ്ഞല്ലോ എന്നായിപ്പോയി! ഞങ്ങളുടെ സംസാരം ഒളിച്ചുകേട്ടുകൊണ്ടിരുന്ന അമ്മായിയമ്മ, അവരുടെ വകയും തുടങ്ങി. ''കാശിരാമേശ്വരം ഒക്കെ പോക ണമെന്നു് ആഗ്രഹിക്കാറുണ്ടു്, പലരും. അങ്ങനെയുള്ള പുണ്യ

സ്ഥലങ്ങളിൽ പോയാൽ പോകുന്നവക്ക് ഗതിയും കിട്ടും ഏതോ മുസ്ലീം രാജാക്കന്മാർ കെട്ടിയ സമാധികൾ കാണണമെന്നു് ആരെങ്കിലും ആഗ്രഹിക്കാറുണ്ടോ? ഇക്കാലത്തു് പെണ്ണുങ്ങടെ ബുദ്ധിപോകുന്ന പോക്കേ. നശിക്കാൻ!'' എന്നിങ്ങനെ രണ്ടു ദിവസത്തേയ്ക്കു് എനിക്കു് സൈ്വരം തന്നിട്ടില്ല. വെറുതെ ചവയ്ക്കുന്നവക്കു് ഒരു പിടി അവലുകൂടികിട്ടിയാൽ പിന്നെ പറയാനുണ്ടോ?

എന്റെ വീട്ടിനു് എതിരേയുള്ള വീട്ടിൽ, ദാമോദരൻപിള്ള എന്നൊരാളുണ്ടു്. അദ്ദേഹവും ഒരു വക്കീലാണു്. എന്റെ ശ്വശുരനും അദ്ദേഹവും വളരെക്കാലമായി സ്നേഹിതന്മാരായിരുന്നു. ദാമോദരൻപിള്ളയുടെ മകൻ അമർനാഥും അദ്ദേഹവും സ്നേഹിതന്മാരാണു്. നമ്മുടെ സൂര്യൻ ഇവിടെ പഠിച്ചിരുന്ന കാലത്തു് മൂന്നു പേരും കൂടി ഒരുമിച്ചേ നടക്കാറുണ്ടായിരുന്നുള്ളു.

അമർനാഥിനു് രണ്ടു വർഷം മുമ്പു് കല്ല്യാണം നടന്നു. പെണ്ണു് തിരുനൽവേലിക്കാരത്തി. അവളുടെ അച്ഛൻ ഡിസ്ട്രിക്ടു് കളക്ടറാണു്. നമ്മേക്കാളൊക്കെ പഠിച്ചവളുമാണു്. എന്നാൽ അതിന്റെ തണ്ടു് ഒട്ടുമില്ലതാനും. അവളുടെ കല്ല്യാണം മുതൽ ഞങ്ങൾ വലിയ സ്നേഹിതകളാണു്. നിന്നേപ്പോലെ പ്രാണസ്നേഹിതയല്ലെങ്കിലും, സംസാരിക്കാനും മറ്റും ഒരാളായല്ലോ. വീട്ടിനുള്ളിൽ അടച്ചുപൂട്ടിയിരുന്ന എനിക്കു് ചിത്രയുമായുള്ള പരിചയം സന്തോഷകരമായിരുന്നു. വീട്ടുജോലികളെല്ലാം തീർത്തിട്ടു് ഞാൻ അവളുടെ വീട്ടിൽ പോകും. അല്ലെങ്കിൽ അവൾ എന്റെ വീട്ടിൽ വരും. ഇങ്ങനെ ഞങ്ങൾ സ്നേഹിതകളായതു് എന്റെ വീട്ടിലുള്ളവക്കും ഇഷ്ടപ്പെട്ടു.

സീതേ! അതെല്ലാം ഇപ്പോൾ വെറും പഴങ്കഥ. ഇപ്പോൾ ഞങ്ങൾ പരസ്പരം അങ്ങോട്ടും ഇങ്ങോട്ടും പോവാറില്ല. പരസ്പരം കാണാറുമില്ല; സംസാരിക്കാറുമില്ല. കാരണം എന്താണെന്നു് അറിയാമോ? ഞാൻ രാജംപേട്ടയ്ക്കു പോയിരുന്നപ്പോൾ ഇവിടെ മുനിസിപ്പൽ ഇലക്ഷൻ നടന്നു. ആ ഇലക്ഷനിൽ, എതിർ വീട്ടിലെ ദാമോദരൻപിള്ള സ്ഥാനാർത്ഥിയായിരുന്നു. എന്റെ ശ്വശുരന്റെ മറെറാരു സുഹൃത്തായ രാജാറാം അയ്യരായിരുന്നു എതിർ സ്ഥാനാർത്ഥി. എന്റെ ശ്വശുരൻ രാജാറാം അയ്യക്കുവേണ്ടിയാണു് പ്രവർത്തിച്ചതു്. ഏതോ ഒരു യോഗത്തിൽ അച്ഛൻ, ദാമോദരൻപിള്ളയെപ്പററി 'വെള്ളക്കാരന്റെ വാൽ പിടിക്കുന്നവൻ' എന്നു പറഞ്ഞുവത്രേ. അതിനു ദാമോദരൻ പിള്ള, അദ്ദേഹത്തെപ്പററി 'പട്ടരുടെ ബുദ്ധി കാട്ടിയവൻ'

എന്നു പറഞ്ഞു് ആക്ഷേപിച്ചു. അങ്ങനെ വഴക്കു വർദ്ധിച്ചു. ഇപ്പോഴും രണ്ടു കുടുംബങ്ങളും തമ്മിൽ മിണ്ടുകപോലുമില്ല. കുറച്ചുനേരം എതിർ വീട്ടിൽ പോയി സംസാരിച്ചുകൊണ്ടിരുന്നതും അവസാനിച്ചു. വീടു് വീണ്ടും ജയിലായി മാറിയിരിക്കുന്നു.

ഇനി, സൂര്യനെ ഓർക്കുമ്പോഴും എനിക്കു വല്ല്യ വിഷമമുണ്ടു്. വീടു വിട്ടു്, നാടും വിട്ടു്, ഡൽഹിയിൽ പോയി, നല്ല ആഹാരം പോലും കഴിക്കാതെ തെണ്ടിനടക്കുകയല്ലേ? ഒരു അത്ഭുതം കേട്ടോളൂ! എന്റെ കയ്യിൽ പണമുണ്ടെങ്കിൽ അയച്ചു കൊടുക്കണമെന്നു് എഴുതിയിരിക്കുന്നു. അല്ലെങ്കിൽ ഭർത്താവിനോടു ചോദിച്ചു വാങ്ങി അയയ്ക്കണമെന്നു്. പണം വേണമെന്നു് വീട്ടിലേക്കു് എഴുതുകയില്ലത്രേ! അച്ഛൻ പണം അയച്ചു കൊടുത്താൽ വാങ്ങുകയും ഇല്ലത്രേ! ഇങ്ങനെയൊരു ചെറുക്കൻ എവിടെയെങ്കിലും ഉണ്ടോ? എനിക്കു വേണ്ടി സൂര്യനെ അല്പം നീ ശ്രദ്ധിക്കണേ!

വാസന്തി മോഴും നന്നായിട്ടിരിക്കുന്നുവെന്നു വിശ്വസിക്കുന്നു. തുള്ളിക്കളിച്ചുനടക്കുന്നുണ്ടായിരിക്കുമല്ലോ?

എന്നു്,

നിന്റെ ലളിത.

എഴുത്തു വായിച്ചിട്ടു് സീത ഘടികാരം നോക്കി. മണി, രാത്രി 8–30 ആയിരിക്കുന്നു. ഇനിയും അദ്ദേഹം വന്നില്ലല്ലോ? ഞാനും കുഞ്ഞും തനിച്ചേ ഉള്ളുവെന്നു് അറിഞ്ഞുകൊണ്ടു് അദ്ദേഹം അസാധാരണമായി, നേരം കഴിഞ്ഞിട്ടും വരാത്തതു് എന്താ?

യഥാർത്ഥത്തിൽ, ആ ദിവസങ്ങളിൽ സീതയും കുട്ടിയും തനിയെ ആ ന്യൂഡൽഹിയിലെ വീട്ടിൽ കഴിച്ചുകൂട്ടി.

ജൂൺമാസാരംഭത്തിൽ ഡൽഹിയിലെ താപനില 110 ഡിഗ്രിവരെ ഉയരും. പകൽ വെളിയിൽ ഇറങ്ങുന്നവർക്കു്, കുമ്മായച്ചൂളയിൽ ഇറങ്ങിയതുപോലെയുള്ള ചൂടാണു് അനുഭവപ്പെടുന്നതു്. രാത്രി വീട്ടിൽ കഴിയുന്നവർ ചെങ്കൽച്ചൂളയിൽ അകപ്പെട്ടതുപോലെ വെന്തു. പകലായാലും, രാത്രിയായാലും കാററടിച്ചെങ്കിൽ അതു് ചൂടുകാററായിരിക്കും. എവിടെ തൊട്ടാലും കനലുപോലെ പൊള്ളും.

ന്യൂഡൽഹിയിലിരുന്നു് ഭാരതത്തിന്റെ ഭരണചക്രം തിരിക്കുന്ന വൈസ്രോയി പ്രഭുവും മേലുദ്യോഗസ്ഥന്മാരിൽ ചിലരും

സുഖവാസത്തിനുവേണ്ടി സിംലാ തുടങ്ങിയ മലകളിലേക്ക് പോയി.

സൗന്ദരരാഘവനും സീതയും കൂടി സിംലയ്ക്കു് പോകാൻ ഇരിക്കുകയായിരുന്നു. കാമാക്ഷി അമ്മാാം തനിക്കു മലയിലുള്ള താമസം പിടിക്കുകയില്ലെന്നു പറഞ്ഞുകൊണ്ടിരുന്നു. അപ്പോഴാണു് നാട്ടിലുള്ള തൻെറ മകൻെറ മകാംക്കു് കല്ല്യാണം ആയിരിക്കുന്നുവെന്നു് കത്തു വന്നതു്. നാട്ടിൽ പോയി ഒരു മാസത്തിനകം വരാം എന്നു പറഞ്ഞു് കാമാക്ഷി അമ്മാാം പോയി.

പക്ഷേ, ഓർത്തിരിക്കാതെ എന്തോ പ്രധാന ജോലികാം വന്നുചേർന്നുകൊണ്ടു് രാഘവൻ ആ വർഷം സിംലയ്ക്കു് പോകണ്ടെന്നു തീരുമാനിച്ചു. ''നീ തനിച്ചു കുഞ്ഞിനെയും കൊണ്ടു് പോയി വരൂ! എത്രയോ സ്ത്രീകാം തന്നെ പോകുന്നു. പേടിക്കാനൊന്നുമില്ല.'' എന്നിങ്ങനെ രാഘവൻ പറഞ്ഞു.

''അതൊന്നും സാദ്ധ്യമല്ല. നിങ്ങളില്ലാതെ എനിക്കു തന്നെ എന്തു സുഖവാസമാണു്. ഞാൻ പോവില്ല.'' എന്നു് സീത മറുപടി പറഞ്ഞു.

അന്നു് വേലക്കാരിയും വന്നില്ല. അങ്ങനെയാണു് അന്നു സീതയും കുഞ്ഞും തനിച്ചായതു്. എട്ടു മണിവരെ വാസന്തി ''അച്ഛാ എപ്പോ വരും'' എന്നു ചോദിച്ചുകൊണ്ടിരുന്നു. പിന്നീടു് അവളും ഉറങ്ങി. കുഞ്ഞു് ഉറങ്ങിക്കഴിഞ്ഞപ്പോാം സീത ഒററയ്ക്കു് ആയതുകൊണ്ടു് ഭയം അലട്ടിത്തുടങ്ങി.

അന്നു് രാഘവൻ ആഫീസിൽ പോയപ്പോാം, ''ഇന്നു് എങ്ങനെയെങ്കിലും സൂര്യനെ കണ്ടുപിടിച്ചു് അവനെയും കൂട്ടിക്കൊണ്ടുവരാം'' എന്നു പറഞ്ഞിട്ടാണു് പോയതു്. അതുകൊണ്ടായിരിക്കുമോ ഇനിയും വരാത്തതു്?

എന്തായാലും ലളിതയ്ക്കു് ഒരു കത്തു് എഴുതിക്കളയാം! ഓർത്തുനോക്കിയാൽ അവളല്ലാതെ തനിക്കു് മററാരുണ്ടു്? അവാം എഴുതാൻ തുടങ്ങി.

''എൻെറ ജീവൻെറ ജീവനായ കൂട്ടുകാരി ലളിതേ! നിൻെറ വിശദമായ കത്തു കിട്ടി. വളരെ സന്തോഷിക്കുന്നു. ദേവപട്ടണത്തിൽ നടന്ന കപ്പത്തൊട്ടി ഇലക്ഷനെപ്പററി എഴുതിയിരുന്നതു് വളരെ രസകരമായിരുന്നു. അതു മൂലം നിനക്കു നിൻെറ കൂട്ടുകാരിയെ നഷ്ടപ്പെട്ടതറിഞ്ഞു് ദുഃഖിക്കുന്നു.

മൂന്നാഴ്ച മുമ്പു് ഞാൻ, അദ്ദേഹത്തിൻെറകൂടെ വൈസ്രോയിയുടെ അരമനയിൽ നടന്ന ഒരു ഗാർഡൻ പാർട്ടിക്കു പോയിരുന്നു. അമ്മമ്മോ! അതേപ്പററി ഞാൻ എങ്ങനെ പറയാ

നാണ്! അറബിക്കഥകളിൽ നാം വായിച്ചിട്ടുള്ള അത്ഭുത ദൃശ്യങ്ങളും സിനിമയിൽ കാണാറുള്ള അത്ഭുത ദൃശ്യങ്ങളും മററുമാണ് അവിടെ കാണാൻ കഴിഞ്ഞതു്. വൈസ്രോയിയുടെ തോട്ടത്തിന്റെ അഴകു് എങ്ങനെ വർണ്ണിക്കും? അവിടെയുള്ള പൂച്ചെടികളെയും, അലങ്കാരമോടികളെയും എങ്ങനെ വർണ്ണിക്കാനാണ്? മരങ്ങളുടെ ഇടയ്ക്കും, ചെടികളുടെ ഇടയ്ക്കും, കണ്ണിൽ അടിക്കാത്ത വിധത്തിൽ ഒളിച്ചുവെച്ചിരുന്ന ദീപങ്ങളെ എങ്ങനെ വർണ്ണിക്കാനാണ്? അവിടെ വന്നിരുന്ന സായിപ്പന്മാരെയും മദാമ്മമാരെയും, അവരുടെ വേഷവിധാനങ്ങളെയും, ആഭരണങ്ങളെയും, മററും മററും എങ്ങനെ വർണ്ണിക്കും? ലളിതേ! മദാമ്മമാർ 'പളപളാ' മിന്നുന്ന കറുത്ത വസ്ത്രങ്ങൾ അണിഞ്ഞുകൊണ്ടാണ് വന്നതു്. നമ്മുടെ നാട്ടിലെ സ്ത്രീകൾ പലരും, വിവിധ വർണ്ണത്തിലുള്ള, കണ്ണഞ്ചിക്കുന്ന ഉടയാടകളാണ് അണിഞ്ഞിരുന്നതു്. ഓരോ പുടവയും ഒന്നിനൊന്നു മെച്ചം. അവർ അണിഞ്ഞിരുന്ന ആഭരണങ്ങളും അതുപോലെതന്നെ. എല്ലാം അങ്ങനെ ജ്വലിക്കുകയാണ്! എനിക്കു് ആകപ്പാടെ ദിഗ്ഭ്രമം പിടിപെട്ടതുപോലെയായി. എന്നാൽ ദിവാന്റെ മക്കളായ ധാമയും ഭാമയും ഇതുപോലെയുള്ള പാർട്ടികൾക്കു് പല പ്രാവശ്യവും പോയി പരിചയിച്ചിട്ടുള്ളവരാകയാൽ, അവർക്കു് എല്ലാം രസമായിരുന്നു. അവിടെ വന്നിരുന്ന അനേകം പേരെ അവർക്കു് പരിചയമുണ്ടായിരുന്നു. എന്നെ പലർക്കും പരിചയപ്പെടുത്തിക്കൊടുത്തു. സായിപ്പന്മാർക്കു് എന്നെ പരിചയപ്പെടുത്തിയപ്പോൾ, അവർ ഉടനെ "ഹൗ ഡു യൂ ഡു?" എന്നു ചോദിക്കുന്ന ആ ചോദ്യം ഒന്നു കേൾക്കേണ്ടതുതന്നെയാണ്. ലളിതേ! വെള്ളക്കാരെപ്പററി അവർ അങ്ങനെയാണ്, ഇങ്ങനെയാണ് എന്നൊക്കെ പറഞ്ഞുകൊണ്ടിരുന്നിട്ടു് എന്താ പ്രയോജനം? അവരിൽനിന്നു നാം പഠിക്കേണ്ടതായിട്ടു് എത്രയോ കാര്യങ്ങളുണ്ടു്.

ദേവപട്ടണം തെരഞ്ഞെടുപ്പിനെപ്പററി നീ എഴുതിയിട്ടുണ്ടല്ലോ. ഇംഗ്ലീഷുകാരുടെ നാട്ടിലും തെരഞ്ഞെടുപ്പു നടക്കാറുണ്ടു്. എന്നാൽ തെരഞ്ഞെടുപ്പു കഴിഞ്ഞാൽ, ജയിച്ച ആളിനെ ആദ്യമായി അഭിനന്ദിക്കുന്നതു് തോററയാളായിരിക്കും. നമ്മുടെ നാട്ടിലോ, എതിർ സ്ഥാനാർത്ഥികൾ ജന്മശത്രുക്കളായി മാറുകയും! എന്തൊരു വിഡ്ഢിത്തം!

ഇത്രയുമായപ്പോൾ, പെട്ടെന്നു്, പൈപ്പിൽനിന്നു് വെള്ളം വീഴുന്ന ശബ്ദം കേട്ടു് സീത എഴുത്തുനിർത്തി. ആ ശബ്ദം കുളി

മുറിയിൽ നിന്നായിരുന്നു. സീതയുടെ മുഖത്തേക്കു് രക്തം ഇരമ്പികയറി. അവളുടെ കാൽ പൊങ്ങിയില്ല. ഏതായാലും ഭയപ്പെട്ടിരുന്നിട്ട കാര്യമില്ലെന്നു തീരുമാനിച്ച അവൾ അതാരാണെന്നു നോക്കാൻ തന്നെ തീരുമാനിച്ചു. വിറയൽ മാറിയ കാലുകൾ മെല്ലെ വെച്ചുകൊണ്ടു് അവൾ കുളിമുറിയുടെ സമീപത്തു് എത്തി. കതകു് ചാരിയിട്ടേ ഉള്ളൂ, അല്ലാതെ കുററിയിട്ടിട്ടില്ലെന്നു ബോദ്ധ്യമായി. വിറയ്ക്കുന്ന കൈകൾ കൊണ്ടു് അവൾ കതകിൽ മെല്ലെ തട്ടി. ഉള്ളിൽ വെള്ളം വീഴുന്ന ശബ്ദം നിന്നു. ആ നിശ്ശബ്ദതയിൽ സീത ചോദിച്ചു. "ആരാണു് അവിടെ?" ചോദിച്ചതു് സീതയാണു്; പക്ഷേ അവളുടെ ശബ്ദം അവൾക്കുപോലും തിരിച്ചറിയാൻ കഴിഞ്ഞില്ല.

കുളിമുറിക്കുള്ളിൽ കാൽപെരുമാററം കേട്ടു. ഓരോ ശബ്ദം കേൾക്കുമ്പോഴും സീതയുടെ ഹൃദയം ഒമ്പതു പ്രാവശ്യം നടുങ്ങി. ഒന്നു്....രണ്ടു്....മൂന്നു്....നാലു്....അഞ്ചു്........കതകു തുറന്നു.

തുറന്ന വാതിൽപ്പടിയിൽ ഒരു രൂപം നിൽപുണ്ടായിരുന്നു. ആ രൂപത്തിൻെറ കൈയിൽ ഒരു കത്തിയും.

"സീതേ, ഞാൻ ആരാണു്? നിനക്കു മനസ്സിലായോ?"

അല്പം ചിന്തിച്ചിട്ടു്, സീത, തൻെറ രത്നമാലയിൽ സ്പർശിച്ചുകൊണ്ടു് പറഞ്ഞു. "ഇതു തന്നവൾ!"

"നീ നല്ല കുട്ടി; എല്ലാം ഓർത്തുകൊണ്ടിരിക്കുന്നല്ലോ. വീട്ടിൽ നീ മാത്രമേ ഉള്ളോ?" എന്നു് ആ സ്ത്രീ ചോദിച്ചു.

ഈ ചോദ്യം സീതയുടെ കാതിൽ വീണില്ല. അതിനിടെ അവളുടെ ശ്രദ്ധ മറെറാരിടത്തു പതിഞ്ഞു. അവളുടെ കൈയ്യിൽ തൂങ്ങിക്കിടന്ന ചെറിയ ബാഗാണതു്! വെളുത്ത ആ ബാഗിൻെറ ഒരുവശം മുഴുവൻ ചുടുചുടാ ചുവന്നിരുന്നു.

അതുകണ്ടു്, പേടിച്ചരണ്ട സീത "അയ്യോ! രക്തം, രക്തം!" എന്നിങ്ങനെ വിളിച്ചുപറഞ്ഞു.

പെട്ടെന്നു സീതയ്ക്കു് ദുഃഖവും കരച്ചിലും എല്ലാംകൂടി വന്നു.

റസിയാ ബീഗം, രണ്ടടി മുന്നോട്ടുവെച്ചു് സീതയുടെ സമീപത്തേക്കു വന്നു. സീതയുടെ ഒരു തോളിൽ പിടിച്ചു കുലുക്കിക്കൊണ്ടു് ഇങ്ങനെ പറഞ്ഞു. "നോക്കൂ, സീതേ! നീ മിടുക്കിയാണെന്നല്ലേ വിചാരിച്ചതു്. എല്ലാ പെണ്ണുങ്ങളെയും പോലെ മണ്ടിയാവാതെ! നീ ഇങ്ങനെ കിടന്നു ബഹളം കൂട്ടിയാൽ എന്തു ചെയ്യുമെന്നറിയാമോ? അല്പം മുമ്പു്, ആ തെരുവിൽ

വെച്ചു് ഒരു ഭ്രാന്തൻ നായയെ ഈ കത്തികൊണ്ടു് കുത്തിക്കൊന്നു. അതുപോലെ നിന്നെയും കൊന്നുകളയും.''

സീതയുടെ കരച്ചിൽ ഉടനെ നിന്നു. പിന്നെയും ബാഗിൽ നോക്കി.

''നിന്നെ ഇതു കണ്ടമാനം പേടിപ്പിച്ചതുപോലെ തോന്നുന്നല്ലോ? അല്പം നില്ക്കൂ! പൈപ്പിൽ കഴുകിക്കൊണ്ടുവരാം!''

ഇങ്ങനെ പറഞ്ഞിട്ടു് ആ സ്ത്രീ പൈപ്പിനടുത്തു ചെന്നു് ആ ബാഗ് കഴുകി. എന്നിട്ടും പാടു് പോയില്ല.

''ഇതു് തീയിൽ ഇടണം.'' എന്നു പറഞ്ഞു് ദൂരെ എറിഞ്ഞിട്ടു് തിരികെ വന്നു.

സീതയുടെ മനസ്സു് ഇതിനുള്ളിൽ പ്രവർത്തിച്ചുകൊണ്ടിരുന്നു. ഇവരു പട്ടിയെ കൊന്നുവെന്നു പറഞ്ഞതു ശരിയാണോ? പട്ടിയെയാണു് കൊന്നതെങ്കിൽ എന്തിനാണു് പുറകുവശത്തുകൂടി ഒളിച്ചു കയറിയതു്? ഞാൻ ഇവിടെ ഇരിപ്പുണ്ടെന്നു് അറിഞ്ഞുകൂടായിരുന്നോ? അതോ ആരും ഇല്ലെന്നു കരുതി വന്നതാണോ? ഇപ്പോഴു അദ്ദേഹം വന്നു ചേർന്നാൽ എന്തു ചെയ്യും....? അതിനു മുമ്പു് ഇവരോടു് നല്ലവാക്കു പറഞ്ഞു്, പറഞ്ഞു വിടേണ്ടിയിരിക്കുന്നു. ഇല്ലെങ്കിൽ എന്താണോ സംഭവിക്കുക? ദൈവമേ! ഇവരു എന്തിനാണോ ഇവിടെ വന്നതു്? വേറെ എവിടെയെങ്കിലും പോകരുതായിരുന്നോ?

ആ സ്ത്രീ സീതയുടെ അടുത്തുവന്നുനിന്നു് ചുററും സൂക്ഷിച്ചു നോക്കി. കുളിമുറിക്കു് എതിരേ ഉള്ള മുറി ചൂണ്ടിക്കാണിച്ചു ചോദിച്ചു. ''ആ മുറിയിൽ എന്താണു്?''

''വിറകു്, കരി, അല്ലറചില്ലറസാമാനങ്ങരു ഒക്കെയാണു്.'' സീത പറഞ്ഞു.

മുറി തുറന്നു നോക്കിയിട്ടു് അവർ പറഞ്ഞു. ''ശരി! ഞാൻ ഇന്നു രാത്രി ഇതിൽ കിടന്നോളാം! ആരും അറിയേണ്ട. വെളിയിലേക്കുള്ള കതകു് നീ പൂട്ടിക്കൊള്ളൂ!''

''ഇതിൽ എങ്ങനെ കിടക്കും! കാററു് കേറുകയേ ഇല്ല. സാധനങ്ങളൊക്കെ ചന്നം പിന്നം കിടക്കുകയാണു്.''

''സാരമില്ല സീതേ, ഇതിലും എത്രയോ വൃത്തികെട്ട സ്ഥലത്തു് ഞാൻ കിടന്നിട്ടുണ്ടു്.''

ഇതുകേട്ട സീതയുടെ മനസ്സു് ഇളകി. ആ സ്ത്രീയുടെ സ്വഭാവം എങ്ങനെയിരിക്കുമെന്നും മററും താൻ സങ്കല്പിച്ചിരുന്നതു് അവളുടെ ഓർമ്മയിലെത്തി. ജീവിതത്തിൽ വളരെയധികം കഷ്ടപ്പാടുകരു അവർ സഹിച്ചിട്ടുണ്ടെന്നതിൽ സംശയമില്ല. ആ

കഷ്ടപ്പാടുകഠം ഒക്കെ അവഠംക്കു് രജനീപുരം രാജാവിൽ നിന്നായിരിക്കണം ഉണ്ടായതു്. പക്ഷേ എന്തു മാതിരി കഷ്ടപ്പാടുകളാണു് അവക്കു് അനുഭവിക്കേണ്ടി വന്നിരിക്കുക? അവരോടു ചോദിക്കണമെന്നു് ആഗ്രഹമുണ്ടു്. പക്ഷേ ഇപ്പോഠം പററില്ല. ഏതു നിമിഷത്തിലും അദ്ദേഹം തിരിച്ചുവരാം. വന്നാൽ ഭ്രാന്തിയെപ്പോലെ തോന്നുന്ന ഇവരെ തീച്ചയായും അടിച്ചോടിക്കും.

"ദാ! ഒരു ജമുക്കാളവും തലയണയും കൊണ്ടുവരാം!" എന്നു പറഞ്ഞിട്ടു് സീത തിടുക്കത്തിൽ അകത്തേക്കു പോയി, അവ എടുത്തുകൊണ്ടുവന്നു. ഇതിനിടയിലൊക്കെ സീതയുടെ മനസ്സു്, "എന്തോ മറന്നുപോയിട്ടുണ്ടു്. അതു് ഒരു പ്രധാന വിഷയവുമാണു്. ഓമ്മിക്കുന്നില്ലല്ലോ" എന്നിങ്ങനെ വേവലാതിപ്പെട്ടുകൊണ്ടിരുന്നു. അതു് ഇപ്പോഠം ഓമ്മവന്നു. ധാരിണി പണ്ടു് തന്നോടു് ആവശ്യപ്പെട്ടിരുന്ന കാര്യം. സീത പറഞ്ഞു.

"നിങ്ങളോടു് ഒരു കാര്യം ചോദിക്കാനുണ്ടു്."

"വേഗമാകട്ടേ. വല്ലാത്ത ക്ഷീണമുണ്ടു്."

"നിങ്ങളുടെ പേരെന്താ?"

"എൻെറ പേരു് എന്തായിരുന്നാൽ ഇപ്പോഠം നിനക്കെന്താ?"

"നിങ്ങഠം പറഞ്ഞില്ലെങ്കിൽ എനിക്കു് അറിയരുതോ?"

"അറിയാമെങ്കിൽ പറ."

"റസിയാ ബീഗം."

വിസ്മയലോടും, കോപത്തോടും ആ സ്ത്രീ പറഞ്ഞു. "അതേ, അല്ല! എൻെറ പേരു് രമാമണി എന്നാണു്. ചില കാര്യങ്ങഠംക്കു് ചിലപ്പോഠം റസിയാ ബീഗം എന്നും പേരുണ്ടു്. അതാരാണു് നിന്നോടു പറഞ്ഞതു്? ഇനി ആ അസത്തു് ബ്രാഹ്മണൻ തന്നെയാണോ?"

ഏതു ബ്രാഹ്മണനെപ്പററിയാണു് പറഞ്ഞതെന്നു് സീതക്കു മനസ്സിലായില്ല. അവഠം പെട്ടെന്നു പറഞ്ഞു. "വേറെ ആരും ഇല്ലേ? നിങ്ങളുടെ മകഠം ധാരിണി തന്നെയാണു് പറഞ്ഞതു്?"

സീത പ്രതീക്ഷിച്ചതുപോലെ ആ സ്ത്രീ പരവശയായി.

അല്പനേരം സീതയെ ഉററുനോക്കിക്കൊണ്ടു നിന്നിട്ടു് അവഠം ചോദിച്ചു. "തീച്ചയാണോ? ധാരിണി പറഞ്ഞതാണോ? അവളെ എവിടെ വെച്ചാണു കണ്ടതു്? എപ്പോഠം?"

"കുറച്ചു നാളുകഠംക്കു മുമ്പു് ഞങ്ങഠം ആഗ്രയ്ക്കു് പോയിരുന്നു. അവിടെ വെച്ചാണു കണ്ടതു്."

"പിന്നെ?"

‘‘ആഗ്രയിൽനിന്നു് ഞങ്ങൾ ഒരുമിച്ചു് രജനീപുരത്തിനു പോയി.’’

ആ സ്ത്രീയുടെ മനസ്സിൽ എന്തൊക്കെയോ സംഘട്ടനം നടക്കുന്നുണ്ടായിരുന്നു. പക്ഷേ അതിനെ അവൾ മുഖത്തു് പ്രകടമാക്കാതിരിക്കാൻ ശ്രമിച്ചു. ഒരു പ്രതിമപോലെ ചലനമററു് അവൾ നിന്നു.

സീത വീണ്ടും പറഞ്ഞു. ‘‘രജനീപുരത്തിൽ വെച്ചു് പലതും സംസാരിച്ചു. അക്കൂട്ടത്തിൽ അവരുടെ അച്ഛനമ്മമാരെപ്പററി ഞാൻ ചോദിച്ചു. അപ്പോൾ നിങ്ങളാണു് അവളെ വളർത്തിയതെന്നു പറഞ്ഞു. അവർ പറഞ്ഞതനുസരിച്ചു് എനിക്കു മനസ്സിലായിടത്തോളം അതു നിങ്ങളാണെന്നു് ഊഹിച്ചു.’’

‘‘നിങ്ങൾ വലിയ കൂട്ടുകാരികളായിത്തീർന്നോ?’’ എന്നു രമാമണിയെന്ന റസിയാ ബീഗം ചോദിച്ചു.

‘‘കൂട്ടുകാരികളാവാതെ എങ്ങനെ? വള്ളത്തിൽനിന്നു ഞാൻ തടാകത്തിൽ വീണുപോയി. ധാരിണിയാണു് അപ്പോൾ വെള്ളത്തിലേക്കു ചാടി നീന്തിവന്നു് എന്നെ രക്ഷിച്ചതു്.’’

റസിയാ ബീഗത്തിന്റെ മുഖത്തു് ആശ്വാസത്തിന്റെ നിഴൽ പരന്നു.

‘‘എന്റെ മകളാണു്! മകൾ!’’ അവർ സന്തോഷത്തോടെ പറഞ്ഞു.

‘‘മകളോടു് അത്ര വലിയ സ്നേഹമാണോ? എന്നിട്ടു് പരസ്പരം കണ്ടു് വർഷങ്ങളായല്ലോ? നിങ്ങളെ കണ്ടാൽ ഉടനെ അവരെ അറിയിക്കണമെന്നാണു് എന്നോടു പറഞ്ഞിട്ടുള്ളതു്.’’

ഇത്രയും കേൾക്കേണ്ട താമസം, റസിയാ ബീഗം ജമുക്കാളവും, തലയണയും താഴെയിട്ടു. അവർ വളരെ സംഭ്രമത്തോടെ, ‘‘സീതേ! എവിടെ നിന്റെ കൈയ്. എന്റെ കൈയ്യുമേലെ നിന്റെ കൈയ് വയ്ക്കു്.’’ എന്നു പറഞ്ഞു.

സീത അങ്ങനെ ചെയ്തു.

‘‘ഞാൻ ഇന്നു രാത്രി ഇവിടെ വന്നതിനെപ്പററി ധാരിണിയോടാകട്ടേ, നിന്റെ ഭർത്താവിനോടാകട്ടേ, ഒററ അക്ഷരം മിണ്ടിപ്പോവരുതു്! ഏതു കാരണവശാലും എന്നെപ്പററി പറഞ്ഞുപോവരുതു്. അങ്ങനെ എന്റെ കൈയിൽ അടിച്ചു സത്യം ചെയ്യു! അല്ലെങ്കിൽ ഭ്രാന്തൻ നായെ കൊന്നതുപോലെ നിന്നെ ഈ നിമിഷം ഞാൻ കൊന്നുകളയും.’’ എന്നു പറഞ്ഞു് റസിയാ ബീഗം ഇടുപ്പിൽ തിരുകിയിരുന്ന കത്തി ഇടതു കൈകൊണ്ടു് എടുത്തു് അവളുടെ നേരേ നീട്ടി.

സീത പേടിച്ചു വിറച്ച് അതുപോലെ സത്യം ചെയ്തു.

ആ സമയത്ത്, വെളിയിൽ കാറിൻെറ 'ഹോൺ' ശബ്ദിക്കുന്നതു കേട്ടു. അതു് ആ വീട്ടിലെ കാറുതന്നെയായിരുന്നു.

"അദ്ദേഹം വന്നു. നിങ്ങൾ വേഗം മുറിക്കുള്ളിൽ കയറൂ" സീത പറഞ്ഞു.

"ഓർത്തുകൊള്ളൂ! എന്തു കാരണവശാലും എന്നെപ്പററി സംസാരിക്കരുത്'" എന്നു പറഞ്ഞുകൊണ്ടു് റസിയാ ബീഗം ആ മുറിക്കുള്ളിൽ കയറി.

സീത മുറിയുടെ കതകു പൂട്ടിയിട്ടു് തിരിഞ്ഞു നടന്നു. പിന്നീടു് മുൻവശത്തു് കതകു തുറന്നു് നോക്കി നിന്നു.

# 20

കതകു തുറന്നപ്പോഠം, സീതയ്ക്കു് പഴയതിലധികം അത്ഭുതമുളവാക്കുന്ന ഒരു കാഴ്ചയാണു് കാണാൻ കഴിഞ്ഞതു്.

വാതിലിനരുകിൽ, അവരുടെ കാർ വന്നുനിന്നു. അതിൻെറ മുൻ സീററിൽ മൂന്നു പേർ ഇരിപ്പുണ്ടായിരുന്നു. അവർ ഓരോരുത്തരായി താഴെ ഇറങ്ങി. ഇറങ്ങിയതു് സൗന്ദരരാഘവനും ധാരിണിയും സൂര്യനുമായിരുന്നു. ഈ മൂന്നു പേരും മുൻ സീററിൽ ഞെങ്ങി ഞെരുങ്ങി ഇരുന്നു വന്നതു്, സീതയുടെ മനസ്സിൽ ക്യാമറായിലെ ഫിലിമിലെന്നപോലെ പതിഞ്ഞു.

ഉടനെ സീതയുടെ ശ്രദ്ധ കാറിൻെറ പിൻ സീററിലേക്കു ചെന്നു. അവിടെ നീണ്ടുരുണ്ട ഒരു ചാക്കു് കിടന്നിരുന്നു. അതു ചാക്കു തന്നെയോ? അല്ലാതെ പിന്നെ?

അതുവരെ, വിഷമിച്ചിരുന്ന സീതയുടെ മനസ്സു് തിളച്ചു. ശരീരം നടുങ്ങി.

വന്നവരെ സ്വീകരിക്കണമെന്ന കടമ സീത അപ്പോഴാണു് ഓർത്തതു്. അവർ വാതിലിനു സമീപത്തേക്കു് നടന്നു വന്നുകൊണ്ടിരുന്നു. അവരുടെ മുഖം വഴിവിളക്കിൻെറ മങ്ങിയ വെളിച്ചത്തിൽ സീത കണ്ടു. എന്താ ഇവരെല്ലാം ഇങ്ങനെ? എന്താണിവരുടെയെല്ലാം മുഖം ഇങ്ങനെ കാണപ്പെടുന്നതു്? എന്തോ വലിയ കാര്യം നഷ്ടപ്പെട്ടതുപോലെ.........! അല്ലെ

ങ്കിൽ മരണ വീട്ടിൽ കയറിച്ചെല്ലുന്നതുപോലെ........! എന്താണിതു്........?

"അല്പം വഴി മാറി നില്ക്കു! വാതിലടഞ്ഞേ നില്ക്കാവൂ!" എന്നിങ്ങനെ പറഞ്ഞുകൊണ്ടു് രാഘവൻ ആദ്യമായി കയറിവന്നു. അദ്ദേഹത്തിന്റെ ശബ്ദം വളരെ വിചിത്രമായി സീതയ്ക്കു തോന്നി. അതു് സാധാരണ ദ്വേഷ്യപ്പെട്ടപ്പോഴുള്ള ശബ്ദമല്ല. വെപ്രാളവും തിടുക്കവും കലന്ന ശബ്ദം. വരുമ്പോഴേ എന്താണിത്ര കോപിക്കാൻ?

സീത അല്പം ഒതുങ്ങിനിന്നു. പുറകേ ധാരിണിയും വന്നു. അവളോടു് എന്തെങ്കിലും സംസാരിച്ചു് സ്വീകരിക്കേണ്ടതാണെന്നു് അവൾക്കു തോന്നി. പക്ഷേ അവളുടെ മുഖഭാവവും എന്തെങ്കിലും പറയാവുന്ന തരത്തിലായിരുന്നില്ല.

ധാരിണി അവളെ കടന്നു് മുറിക്കുള്ളിലേക്കുപോയി. പുറമേ സൂര്യനും വന്നു. സീതയ്ക്കു് അവനോടു സംസാരിക്കുന്നതിനു് തടസ്സം ഒന്നും ഉണ്ടായിരുന്നില്ല.

"അമ്മാഞ്ചീ! ഇതു് എന്താ? എല്ലാവരും എവിടെനിന്നാണു് ഇപ്പോൾ വരുന്നതു്? എന്താണു് എല്ലാവരുടെയും മുഖം ഇങ്ങനെ കറുത്തിരിക്കുന്നതു്? ഏതോ കൊല നടത്തിയിട്ടു വരുന്നവരെപ്പോലെ ഇരിക്കുന്നല്ലോ?"

'കൊല' എന്ന വാക്കു കേട്ടപ്പോൾ സൂര്യൻ നടുങ്ങി. സീതയെ തുറിച്ചുനോക്കിക്കൊണ്ടു് പതിഞ്ഞ ശബ്ദത്തിൽ അവൻ പറഞ്ഞു. "ഒരു ഭയങ്കര കാര്യമുണ്ടു് അത്തങ്കേ! ആദ്യം അകത്തുപോ! പിന്നെ എല്ലാം സാവധാനം പറയാം!"

സൂര്യനും സീതയും ഡ്രോയിംഗ് റൂമിൽ ചെന്നപ്പോൾ, രാഘവൻ അവിടെ ടെലിഫോണിനടുത്തു് റിസീവറും കൈയിൽ പിടിച്ചുകൊണ്ടു നിൽപുണ്ടായിരുന്നു. ധാരിണി ഒരു സോഫായിൽ ഇരിപ്പുണ്ടായിരുന്നു. അവരോടു് എന്തെങ്കിലും സംസാരിക്കാം എന്നു വിചാരിച്ചപ്പോഴേയ്ക്കും രാഘവൻ ചോദിച്ചു. "സീതേ! കുഞ്ഞു് എന്തു ചെയ്യുന്നു? ഉറങ്ങിപ്പോയോ?"

ആ സമയം ആഫീസുമുറിക്കുള്ളിൽനിന്നു്, "അഛാ, അഛാ" എന്നിങ്ങനെ കുട്ടി വിളിക്കുന്ന ശബ്ദം കേട്ടു.

"ഇത്ര നേരം ഉറക്കമായിരുന്നു. നിങ്ങളുടെ ശബ്ദം കേട്ടു് ഉറക്കം തെളിഞ്ഞതാണു്. ഉറക്കത്തിൽപോലും അഛന്റെ വിചാരമാണു് അവൾക്കു്." സീത പറഞ്ഞു.

"ശരി, ശരി! നിന്റെ വാചകമൊക്കെ പിന്നെ മതി. ഇപ്പോൾ പോയി കുഞ്ഞിനെ ഉറക്കു്. അഛൻ ഇതാ വരുന്നു

വെന്നു പറ. അവളെ ഇപ്പോഠം ഇങ്ങോട്ടു കൊണ്ടുവരേണ്ട. മനസ്സിലായോ? പോ! വേഗം!'' രാഘവൻ പറഞ്ഞു.

രാഘവൻെറ ശബ്ദത്തിൽനിന്നും പരിഭ്രമത്തിൽനിന്നും എന്തോ പ്രധാന വിഷയമുണ്ടെന്നു് അവഠം മനസ്സിലാക്കി. അദ്ദേഹം പറഞ്ഞതനുസരിച്ചു് അവഠം ആഫീസുമുറിയിലേക്കു പോയി.

''അഛാ വന്നോ അമ്മേ!'' വാസന്തി ചോദിച്ചു.

''വന്നു മോളെ! നിൻെറ അടുത്തേക്കു് ഉടനെ വരും. നീ ഉറങ്ങു്'' എന്നു പറഞ്ഞു് അവഠം കുട്ടിയുടെ പുറത്തുതട്ടി ഉറക്കാൻ ശ്രമിച്ചു.

''അഛാ! ദേഷ്യപ്പെട്ടാണോ വന്നിരിക്കുന്നതു് അമ്മേ!'' കുട്ടി ചോദിച്ചു.

ആ മനഃപ്രയാസത്തിനിടയിലും സീതയ്ക്കു് ചിരിവന്നു.

''അതൊന്നും ഇല്ല മോളേ! കൂടെ ആരോ വന്നിട്ടുണ്ടു്. അവരോടു സംസാരിച്ചുകൊണ്ടിരിക്കുകയാണു്. നീ ഉറങ്ങിക്കോ''

അപ്പോഠം രാഘവൻ ടെലിഫോണിൽ സംസാരിച്ചുകൊണ്ടിരിക്കുകയായിരുന്നു.

''ഹലോ! പോലീസ് സ്റ്റേഷൻ? ആരാണു് സംസാരിക്കുന്നതു്? ഞാൻ പി. എൻ. എസ്സ്. രാഘവൻ സംസാരിക്കുന്നു.... ഇവിടെ ഒരാക്സിഡൻറു്....അല്ല, കാർ ആക്സിഡൻറു് അല്ല.... ഇനി കൊലപാതകമാണോ എന്നു്....അതേ 'മർഡർ' ആണോ എന്നു സംശയമുണ്ടു്....ശരി....ഉടനെ ആരെയെങ്കിലും അയയ്ക്കുക....താങ്ക്സ്....''

''ചേച്ചീ! ഇതെന്തു കാര്യമാണു്? എന്തിനാണു് പോലീസിനെ വിളിച്ചതു്?'' എന്നിങ്ങനെ സീത പതിഞ്ഞ സ്വരത്തിൽ ചോദിച്ചു.

അപ്പോഴും ധാരിണി ഒന്നും മറുപടി പറഞ്ഞില്ല. ഒരു പ്രതിമ പോലെ അവഠം ഇരുന്നു.

രാഘവൻ സൂര്യനെ നോക്കി പറഞ്ഞു. ''വാ സൂര്യാ! നമുക്കു പുറത്തുപോയി നില്ക്കാം. പോലീസു് ഇപ്പോഠം വരും.''

ആണുങ്ങഠം രണ്ടും വെളിയിൽ പോയിക്കഴിഞ്ഞപ്പോഠം സീത വീണ്ടും ധാരിണിയുടെ അടുത്തു ചെന്നു് ഇങ്ങനെ ചോദിച്ചു. ''ചേച്ചീ! ഇതു് എന്താണു്? അദ്ദേഹം ടെലിഫോണിൽ എന്തൊക്കെയോ ഭയങ്കര കാര്യം സംസാരിച്ചതു്? എന്താണു കാര്യം? എന്തിനാണു പോലീസിനെ വിളിച്ചതു്?''

"അതേ ഒരു ഭയങ്കര കാര്യം തന്നെ." ധാരിണി പറഞ്ഞു.

"എന്തു ഭയങ്കര കാര്യം? വേഗം ഒന്നു പറയൂ!"

"നീ എന്തിനാണ് അതറിയുന്നതു്? നീ അറിയാതിരിക്കുന്നതാണു സീതേ നല്ലതു്. നീ അറിഞ്ഞിട്ടും പ്രയോജനമൊന്നുമില്ല."

"അദ്ദേഹത്തെപ്പോലെ നിങ്ങളും സംസാരിക്കാതെ. ഞാൻ അറിഞ്ഞാൽ എന്താ? നിങ്ങൾക്കെല്ലാം അറിയാവുന്ന കാര്യം ഞാൻകൂടി അറിഞ്ഞാൽ എന്താ? നിങ്ങൾ മറച്ചുവെയ്ക്കുമ്പോഴാണ് എനിക്കു് കൂടുതൽ പ്രയാസം."

"നീ പറയുന്നതു ശരി. നീ അറിയേണ്ടതുതന്നെയാണ്. ഞാൻ പറഞ്ഞില്ലെങ്കിലും നീ അറിയും. പക്ഷേ അതേപ്പററി പറയുന്നതിനുപോലും എനിക്കു് പേടിയാവുന്നു. അതുകൊണ്ടാണ് സംശയിക്കുന്നതു്. ഞങ്ങൾ മൂന്നു പേരും കാറിൽ വരികയായിരുന്നു. വഴിയിൽ, നിങ്ങളുടെ വീട്ടിലേക്കു തിരിയുന്ന ആ മൂലയ്ക്കു്...."

ധാരിണിക്കു് ബാക്കി പറയാനായില്ല. അവളുടെ ശരീരം വിറച്ചുകൊണ്ടിരുന്നു.

"ചേച്ചീ! നിങ്ങൾ വലിയ ധൈര്യശാലി ആണല്ലോ! പിന്നെ എന്തിനാണ് ഇങ്ങനെ പേടിക്കുന്നതു്?"

പിന്നെ നടന്നതൊക്കെ ധാരിണി ചുരുക്കി പറഞ്ഞു. അതു് ഇതാണ്:—

മൂന്നു പേരും കാറിൽ വന്നുകൊണ്ടിരുന്നു. വീട്ടിലേക്കു തിരിയുന്ന ആ മൂലയിൽ രാഘവൻ പെട്ടെന്നു കാർ ബ്രേക്കു ചെയ്തു നിത്തി. ധാരിണിയും സൂര്യനും ഒരേ സമയത്തു് "എന്താ, എന്താ" എന്നു ചോദിച്ചു. രാഘവൻ മറുപടിയൊന്നും പറയാതെ കാറിൽനിന്നു് ഇറങ്ങി. മററു രണ്ടു പേരും പുറകേ ഇറങ്ങി. വഴിയിൽ കാറിനു മുന്നിൽ എന്തോ കിടപ്പുണ്ടായിരുന്നു. അടുത്തുചെന്നു നോക്കിയപ്പോൾ, അതു് ഒരു മനുഷ്യന്റെ ശരീരമാണെന്നു മനസ്സിലായി.

"ആരോ കുടിച്ചു ബോധംകെട്ടു വഴിയിൽ വീണു കിടക്കുകയാണ്, ശനിയൻ!" എന്നു രാഘവൻ പറഞ്ഞു.

കാറു് അവന്റെ ദേഹത്തു മുട്ടിയിരിക്കും എന്നു് ധാരിണിക്കു തോന്നി. രാഘവന്റെ സംസാരത്തിൽനിന്നു്, വഴിയിൽ കുറുകെ കടന്നവനെ ശ്രദ്ധിക്കാതെ കാറുവിട്ടുപോയതായിരിക്കും എന്നു് സംശയിക്കത്തക്കതുപോലെയിരുന്നു, സൂര്യനും അതേ സംശയം ഉണ്ടായി,

"വണ്ടിമുട്ടി മറിഞ്ഞുവീണതാണോ, എന്തോ?" സൂര്യൻ ഭയപ്പാടോടെ പറഞ്ഞു.

"നോൺസെൻസ്! വണ്ടി മുട്ടിയുമില്ല, ഒന്നുമില്ല" എന്നു രാഘവൻ തീർത്തുപറഞ്ഞു.

"വണ്ടി മുട്ടിയില്ലെങ്കിലും വഴിയിൽ കിടന്നിരുന്നവന്റെ മേൽ കയറിയോ എന്തോ? അടുത്തുപോയി നോക്കാം." സൂര്യൻ പറഞ്ഞു.

"അതേ! നോക്കുകതന്നെ വേണം." ധാരിണിയും പറഞ്ഞു.

"മിണ്ടാതെ, വണ്ടി ഒതുക്കി ഓടിച്ചുകൊണ്ടു പോയേക്കാം. വണ്ടിയിൽ കേറൂ!" രാഘവൻ പറഞ്ഞു.

സൂര്യനും ധാരിണിയും അതു ശ്രദ്ധിക്കാതെ വീണുകിടന്നവന്റെ അടുത്തുപോയി നോക്കി.

ഉടുത്തിരുന്ന വസ്ത്രങ്ങൾ കണ്ടിട്ട് ഏതോ വലിയ മനുഷ്യനാണെന്നു തോന്നി. സൂര്യൻ മൂക്കിൽ വിരൽ വെച്ചുനോക്കിയിട്ടു പറഞ്ഞു. "ശ്വാസമുണ്ട്. ജീവനുണ്ടെന്നു തോന്നുന്നു."

കാറിന്റെ മുൻചക്രം അവനെ തൊട്ടിരുന്നതു് ധാരിണി ശ്രദ്ധിച്ചു.

കാറുമുട്ടിത്തന്നെയാണ്, ആ മനുഷ്യൻ ബോധം കെട്ടതെന്നു് ധാരിണി ഉറപ്പിച്ചു.

"വണ്ടിയിൽ കേറൂ! നമുക്കു പോകാം!" രാഘവൻ പറഞ്ഞു.

"നന്നായി! വഴിയിൽ ഒരുത്തനെ തള്ളിമറിച്ചിട്ടിട്ട്, കടന്നുകളയാമെന്നോ? വേഗം അയാളെ എടുത്തു് ആശുപത്രിയിൽ കൊണ്ടുപോവണം" എന്നു് ധാരിണി പറഞ്ഞു.

സൂര്യനും അതേ അഭിപ്രായമായിരുന്നു.

"അങ്ങനെയെങ്കിൽ പരോപകാരികളായ നിങ്ങൾതന്നെ അയാളെ എടുത്തു് കാറിന്റെ പിൻ സീററിൽ കിടത്തു! എനിക്കു വയ്യ." രാഘവൻ പറഞ്ഞു.

"ഓഹോ! ഞാൻ തന്നെ എടുക്കാം" എന്നു പറഞ്ഞു് ധാരിണി അയാളുടെ തലഭാഗം എടുത്തു പൊക്കി. സൂര്യൻ നടുഭാഗത്തും പിടിച്ചു. പൊക്കുമ്പോൾ ധാരിണി ആ മനുഷ്യന്റെ കഴുത്തിൽ ഒരു കൈ ചുററിപ്പിടിച്ചിരുന്നു. ആ കൈ നനഞ്ഞു. തറയിൽനിന്നു് ഉയർത്തിയപ്പോൾ ആ മനുഷ്യന്റെ കഴുത്തിനു പുറകിൽ രക്തം കട്ട പിടിച്ചിരുന്നതായി മനസ്സിലായി. എന്നിട്ടും ധാരിണിയുടെ മനോബലം കുറഞ്ഞില്ല. കൈയ് മുറുകെത്തന്നെ പിടിച്ചു. രണ്ടുപേരുംകൂടി എടുത്തുകൊണ്ടുവന്നു്, അയാളെ കാറിന്റെ പിൻ സീററിൽ കിടത്തി.

“ശരിശരി, വേഗം കേറിത്തുലയ്” രാഘവൻ പറഞ്ഞു.

രണ്ടുപേരും വേഗം കാറിൽ കയറി. രാഘവൻ വണ്ടി വിട്ട പ്പോഠം ഇങ്ങനെ പറഞ്ഞു. “നിങ്ങള രണ്ടുപേരും ശുദ്ധ വിഡ്ഢികളാണ്. നിങ്ങളെ ഞാൻ അന്വേഷിച്ചു വന്നതേ തെറ്റ്.”

“അതേയതെ! തെറ്റുതന്നെ. നിങ്ങളോട്ട് ആരു പറഞ്ഞു വരാൻ?” ധാരിണി ചോദിച്ചു.

“അതിൻെറ ഫലം ഇപ്പോഠം കിട്ടി. എന്നെ കൊലക്കേസിൽ പ്രതിയാക്കിയില്ലേ? കാറ് ആ മനുഷ്യനെ തൊട്ടിട്ടു പോലുമില്ല. അങ്ങനെ മുട്ടിയെങ്കിൽ ഇതുപോലെ രക്തം വരുമോ? ആരോ അവനെ കുത്തിമലർത്തിയിട്ടതുപോലെ തോന്നുന്നു. ഒരു കാര്യവുമില്ലാതെ എന്നെക്കൂടെ ഇതിൽ പിടിച്ചിട്ടു. ഞാൻ മാത്രം എന്താ? നിങ്ങളും പെടും!” രാഘവൻ പറഞ്ഞു.

അപ്പോഠം സൂര്യൻ പറഞ്ഞു. “അളിയാ! നിങ്ങഠം പറഞ്ഞതു സത്യമായാൽതന്നെ നാം എന്തിനാണ് പേടിക്കുന്നതു്? നമ്മുടെ പേരിൽ ഈ കൊലക്കുററം വന്നു വീഴുമോ?”

“ഇല്ലെങ്കിലും നാം സാക്ഷി പറയാൻ പോകണ്ടേ? പത്രങ്ങളിൽ നമ്മുടെ പേരു് വെണ്ടയ്ക്കായിൽ അടിച്ചു വിടില്ലേ?” രാഘവൻ ചോദിച്ചു.

“വന്നതുവന്നു. ആ വിഷയം കള. ഇനി എന്താ ചെയ്യേണ്ടതെന്നു് ആലോചിക്കു!” ധാരിണി പറഞ്ഞു.

“എനിക്ക് ഒന്നും ചിന്തിക്കാൻ കഴിയുന്നില്ല. നിങ്ങഠം ആലോചിച്ചു പറയൂ! വണ്ടി എങ്ങോട്ടാണ് വിടേണ്ടതു്?” രാഘവൻ ചോദിച്ചു.

“ആശുപത്രിക്കു പോകാം. അല്ലെങ്കിൽ പോലീസ് സ്റ്റേഷനിൽ പോകാം.” സൂര്യൻ പറഞ്ഞു.

ധാരിണിയും അതു സമ്മതിച്ചു.

“രണ്ടിടത്തും ഒരുമിച്ചുപോകാൻ പററുമോ? ആദ്യം എവിടെ പോകണം?” രാഘവൻ ചോദിച്ചു.

അതിനു മറുപടി പറയാൻ അവക്കു കഴിഞ്ഞില്ല. രണ്ടുപേരും മൗനം ഭജിച്ചു.

“എൻെറ കൈ വിറയ്ക്കുന്നു. ഇനി കാറ് ഓടിച്ചാൽ എവിടെയെങ്കിലും മരത്തിൽ ചെന്നു് ഇടിക്കും. നേരെ വീട്ടിൽ പോകാം. അവിടെ നിന്നു് ഫോണിൽ പോലീസ് സ്റ്റേഷനിൽ പറയാം.” രാഘവൻ പറഞ്ഞു.

ധാരിണി ഉടനെ സീതയെ ഓർത്തു. ഈ സംഭവങ്ങൾ ഒക്കെ അറിഞ്ഞാൽ അവൾ വല്ലാതെ വിഷമിക്കും. നേരത്തെതന്നെ അവൾക്ക് അല്പം 'ഹിസ്റ്റീരിയാ'യുടെ അസുഖം ഉണ്ട്. ഇതറിഞ്ഞു് അതു് കൂടിയാൽ എന്തു ചെയ്യും? അതുകൊണ്ടു് വീട്ടിലേക്ക പോവണമെന്നു് രാഘവനോടു പറയാൻ തുടങ്ങി. അതിനു മുമ്പേ കാർ നീങ്ങിക്കഴിഞ്ഞു. അങ്ങനെ കാർ രാഘവൻെറ വീട്ടു പടിക്കൽ എത്തി.

മേൽപറഞ്ഞ സംഭവങ്ങൾ, അടങ്ങാത്ത ആകാംക്ഷയോടും ഭയത്തോടുംകൂടി കേട്ടുകൊണ്ടിരുന്ന സീത നടുക്കത്തോടെ ചോദിച്ചു. "ചേച്ചീ! ഇതു് എന്തുവിധി? അദ്ദേഹത്തിനു് എന്തെങ്കിലും കഴപ്പമുണ്ടോ? പോലീസുകാർ അദ്ദേഹത്തെ അറസ്ററുചെയ്യുമോ?"

"പേടിക്കാതെ സീതേ! അങ്ങനെയൊന്നും സംഭവിക്കില്ല. ഈ ന്യൂഡൽഹിയിലെ പോലീസുകാർ അത്ര വലിയ വിഡ്ഢിത്തം ഒന്നും കാണിക്കില്ല. അതുമാത്രമോ? നിൻെറ ഭർത്താവു് വലിയ ഉദ്യോഗസ്ഥൻ. വലിയ അധികാരം ഉള്ളവൻ. അദ്ദേഹത്തെ ആരും അറസ്ററുചെയ്യുകയും മററുമില്ല. ചിലപ്പോൾ സാക്ഷിയായി മഹസ്സറിൽ ഒപ്പിടാനോ മറേറാ പോലീസ് സ്റ്റേഷൻ വരെ പോകേണ്ടിവരും. അതിനപ്പുറം ഒന്നും സംഭവിക്കില്ല." ധാരിണി പറഞ്ഞു.

ഇതുകേട്ടപ്പോൾ സീതയുടെ മനസ്സിലെ ഭയം ഒട്ടൊക്കെ നീങ്ങി. മറെറാരു കാര്യവും അവളുടെ മനസ്സിൽ കടന്നുകൂടിയില്ല. അതേ സമയം, അതേ വീട്ടിലെ അല്ലറചില്ലറ സാധനങ്ങൾ വയ്ക്കുന്ന മുറിയിൽ ധാരിണിയുടെ അമ്മ ഉണ്ടെന്ന കാര്യം അവൾക്ക് ഓർമ്മവന്നു. പക്ഷേ അതേപ്പററി ധാരിണിയോടു പറയാതിരിക്കത്തക്കവണ്ണം, ആ റസിയാ ബീഗം തൻെറ വായ് മൂടി കെട്ടിക്കളഞ്ഞല്ലോ! അവൾക്കു കൊടുത്ത വാക്ക് ലംഘിക്കാമോ!

റസിയാ ബീഗം രക്തം പുരണ്ട കത്തി പൈപ്പിൽ കഴുകിയ കാഴ്ച, സീതയുടെ കൺമുന്നിൽ തെളിഞ്ഞു. അവക്കും ഇപ്പോൾ ധാരിണി വിവരിച്ച സംഭവത്തിനും എന്തെങ്കിലും ബന്ധമുണ്ടോ? എന്തുകൊണ്ടു് ഉണ്ടാവാൻ പാടില്ല? അങ്ങനെയെങ്കിൽ താൻ വീട്ടിൽ സ്ഥലം കൊടുത്തു് ഒളിപ്പിച്ചുവെച്ചിരിക്കുന്നതു് ഒരു കൊലയാളിയെ അല്ലേ? എങ്കിൽ അതു ശരിയാണോ? ഇതു് അദ്ദേഹമെങ്ങാൻ അറിഞ്ഞാൽ എന്തു പറയും?

"ചേച്ചീ! നിങ്ങൾ മൂവരും ഇന്നു് എങ്ങനെ ഒന്നിച്ചുകണ്ടു?"

സീത ചോദിച്ചു.

"സൂര്യൻെറ മുറിയിൽവരെ ഞാൻ പോയിരുന്നു. അപ്പോഴാണ് സൂര്യനെ അന്വേഷിച്ച് നിൻെറ ഭർത്താവും വന്നു ചേർന്നതു്. എല്ലാവരും കൂടി നിന്നെക്കാണാൻ വേണ്ടിയാണ് വന്നതു്. വന്ന വഴിക്ക് ഇങ്ങനെയെല്ലാം സംഭവിച്ചു." ധാരിണി പറഞ്ഞു.

"സൂര്യനെ കാണാൻ പോയില്ലേ? എന്നെ ഒരു പ്രാവശ്യം പോലും കാണാൻ വന്നില്ലല്ലോ? എന്നെ അത്രയ്ക്കങ്ങു മറന്നു പോയോ?"

"മറന്നിട്ടില്ല സീതേ! വരാം എന്നു കരുതിയാണ് ഇരുന്നതു്. പക്ഷേ നിൻെറ ഭർത്താവിനു് എന്തു തോന്നും എന്നു വിചാരിച്ചു. സൂര്യനും അതുതന്നെ വിചാരിച്ചു."

അതു കേട്ടപ്പോൾ സീതയ്ക്കു് അത്ര രസിച്ചില്ല. സൂര്യനും ഇവരും ഇപ്പോൾ ഒന്നായിത്തീർന്നതുപോലെയുണ്ടല്ലോ? ഞാൻ മാത്രം ഒററയ്ക്കു്. സൂര്യനു് എന്നേക്കാൾ എന്താണ് അവളോടു് ഇത്ര സ്നേഹം?—ഇങ്ങനെ വിചാരിച്ചുകൊണ്ടു് സീത പറഞ്ഞു. "അദ്ദേഹത്തെ നിങ്ങൾ എന്തിനാണ് പേടിക്കുന്നതു്? നിങ്ങളെ കടിച്ചുതിന്നുകളയുമോ? അദ്ദേഹമാണെങ്കിൽ എപ്പോഴും നിങ്ങളെ ധ്യാനിച്ചുകൊണ്ടിരിക്കുകയാണ്. സൂര്യൻ ഇങ്ങനെ വഞ്ചിക്കുമെന്നു് ഞാൻ ഒരിക്കലും ഓർത്തില്ല."

ധാരിണി സീതയെ അല്പനേരം ഉററുനോക്കിയിട്ടു് പറഞ്ഞു. "എന്താ ഇങ്ങനെ പറയുന്നതു്? സൂര്യനെപ്പോലെ ഇത്ര ശുദ്ധ പാവത്തിനെ ഞാൻ വേറെ കണ്ടിട്ടില്ല."

"അതേ, സൂര്യൻ ശുദ്ധ പാവമായിരുന്നു. പക്ഷേ കുറച്ചു നാളായി അല്പം വെളച്ചിൽ എടുക്കുന്നുണ്ടു്. ആഗ്രയിൽനിന്നു തിരിച്ചുപോന്നതിനുശേഷം ഇപ്പോഴാണോ നിങ്ങൾ സൂര്യനെ ആദ്യമായി കാണുന്നതു്?"

"അല്ല സീതേ! തിരിച്ചുവന്ന ഉടനേ ഞാൻ സൂര്യനെ പോയി കണ്ടു. എന്നെ മുറിപ്പെടുത്തിയതിനു് വിഷമിച്ചുകൊണ്ടു കത്തെഴുതിയിരുന്നല്ലോ? അതിനു് അവനെ ഒന്നു സമാധാനിപ്പിക്കാം എന്നു കരുതിയാണ് പോയതു്."

"ഞാനും അങ്ങനെതന്നെ വിചാരിച്ചു." ധാരിണി മറുപടി പറയാൻ ഭാവിച്ചപ്പോഴേയ്ക്കും, ഗേററിൽ ഝട്, ഝട്, ഝട് എന്നു് മോട്ടോർ സൈക്കിൾ വന്നു നില്ക്കുന്ന ശബ്ദം കേട്ടു.

"പോലീസുകാർ വന്നെന്നു തോന്നുന്നു." ധാരിണി പറഞ്ഞു.

ഇരുവരും മററുകാര്യങ്ങളെല്ലാം മറന്നു്, വെളിയിൽ എന്താണു നടക്കുന്നതെന്നു് അറിയുവാൻ ബദ്ധപ്പെട്ടു.

പോലീസുകാർ വന്നു് അല്പനേരം പുറത്തു് സംസാരിച്ചുകൊണ്ടുനിന്നു. അല്പം കഴിഞ്ഞു് രാഘവനും ഒരു പോലീസ് ഉദ്യോഗസ്ഥനും മുറിയിൽ വന്നു.

രാഘവൻ ധാരിണിയെ കാട്ടിക്കൊണ്ടു പറഞ്ഞു. "ഈ സ്ത്രീയാണു്."

"മുഖം കണ്ടാലേ അറിയാം. വളരെ ഭയപ്പെട്ട പോലെ ഇരിക്കുന്നു. ഭയപ്പെടാൻ കാരണമില്ലെന്നു ഞാൻ പറയുന്നില്ല." എന്നു് പോലീസ് ഓഫീസർ പറഞ്ഞു.

"ഇവളെ ഓർത്തു മാത്രമാണു് പോലീസ് സ്റ്റേഷനിലേക്കു് നേരേ കാറോടിച്ചുവരാതിരുന്നതു്. എങ്ങനെ എങ്കിലും ഇവളുടെ പേരു് ഒഴിവാക്കിയാൽ നന്നായിരുന്നു." രാഘവൻ പറഞ്ഞു.

"എന്നെക്കൊണ്ടു് ആവതു ഞാൻ ചെയ്യാം. ഇവരുടെ വിലാസം അറിയാമല്ലോ? എങ്ങനെയെങ്കിലും ഇവരുടെ സാക്ഷി ആവശ്യമായി വന്നാൽ........?

"ആവശ്യമായി വന്നാൽ, എപ്പോഴും വേണമെങ്കിലും ഞാൻ കൂട്ടിക്കൊണ്ടുവരാം. പക്ഷേ അതിൻെറ ആവശ്യം ഇല്ലാതെ കഴിച്ചാൽ നന്നായിരുന്നു."

"നോക്കാം! നിങ്ങൾ ഒന്നും ഭയപ്പെടേണ്ട, സോദരീ; നിങ്ങൾ പോയി കൈ കഴുകി വന്നോളൂ. ഇത്തരം കാര്യങ്ങളിൽ സ്ത്രീകൾ തലയിടാനേ പാടില്ലാത്തതാണു്. ഇതു് നിങ്ങൾക്കു് ഒരു പാഠമായിരിക്കട്ടേ! ഈ സംഭവത്തെപ്പററി ആരോടും സംസാരിക്കേണ്ട; നിങ്ങൾക്കു് അറിയാമെന്നുപോലും നടിക്കേണ്ട."

ഇങ്ങനെ ധാരിണിയോടു പറഞ്ഞിട്ടു്, ആ പോലീസ് ഓഫീസർ രാഘവനെ നോക്കി പറഞ്ഞു. "നമുക്കു പോകാം, വരൂ! ഇപ്പോൾ തന്നെ 'ററു ലേററാ'യെന്നാ തോന്നുന്നതു്."

അല്പനിമിഷങ്ങൾക്കകം കാറും മോട്ടോർ സൈക്കിളും പുറപ്പെട്ടു. സീത വാതിൽ അടച്ചു കുററിയിട്ടിട്ടു് തിരിച്ചുവന്നു.

"ഇനി ഒരിക്കലും ഞാൻ ഈ കാറിൽ കയറുകയേ ഇല്ല. കുഞ്ഞിനേയും കയററുകില്ല. ഈ കാറു് വിററിട്ടു് ഉടനെ വേറെ കാറു് വാങ്ങണം." സീത പറഞ്ഞു.

"ശരിയാണു്. ആ കാറിൽ ഇനിയും എന്നോടു കയറാൻ പറഞ്ഞാൽ ഞാനും കയറുകയില്ല. നീ ഇത്ര ധൈര്യമായിരി

ക്കുന്നതു കണ്ടിട്ട് എനിക്കു് അത്ഭുതം തോന്നുന്നു.'' ധാരിണി പറഞ്ഞു.

''എന്റെ അമ്മായിയമ്മ ഇവിടെ ഇല്ലാത്തതു നന്നായി. ഉണ്ടായിരുന്നെങ്കിൽ ഇപ്പോൾ ആകെ ബഹളമായേനെ. അവർക്കു് ഇപ്പോൾ വേറെ ഡോക്ടറെ വിളിക്കേണ്ടി വന്നേനെ. നല്ല നേരത്തിനു് കുഞ്ഞും ഉറങ്ങിപ്പോയി.''

''സീതേ! നിന്റെ കുഞ്ഞിനെ കാണാൻ എനിക്കു് വളരെ മോഹമുണ്ടു്. ആദ്യം പോയി കൈ കഴുകിയിട്ടുവരാം. കൈയ്യ് മാത്രം എന്തിനു കഴുകുന്നു? കുളിതന്നെ കഴിച്ചേക്കാം. ഈ പൈപ്പു വെള്ളത്തിൽ കുളിച്ചാലും പോരാ; ഗംഗയിൽ പോയി കുളിക്കുകതന്നെ വേണം.'' ധാരിണി പറഞ്ഞു.

''ഇപ്പോൾ തൽക്കാലം പൈപ്പിൽ കുളിക്കു്. ഗംഗാസ്നാനം പിന്നീടാകാം'' എന്നു പറഞ്ഞു് സീത, ധാരിണിയെ വീടിനു മുന്നിലുള്ള കുളിമുറിയിലേക്കു കൂട്ടിക്കൊണ്ടുപോയി. പിൻഭാഗത്തേക്കു് പോകാൻ പോലും സീതയ്ക്കു പേടിതോന്നി.

രാഘവനും സൂര്യനും തിരിച്ചുവന്നപ്പോൾ സീതയും ധാരിണിയും അടുക്കളയിൽ റൊട്ടി തയ്യാറാക്കിക്കൊണ്ടിരിക്കുകയായിരുന്നു. ഈ കാഴ്ച അവർക്കു് വലിയ സന്തോഷം ഉണ്ടാക്കി. ''ഞങ്ങൾക്കു് വിശപ്പേ ഇല്ല; പിന്നെ നിങ്ങൾ വളരെ കഷ്ടപ്പെട്ടു് ഇതു തയ്യാറാക്കിയതുകൊണ്ടു് അല്പം വല്ലതും കഴിക്കാം'' എന്നു് അവർ പറഞ്ഞു. ധാരിണി കുളിച്ചിരുന്നതു കണ്ടിട്ടു് അവരും കുളിച്ചുവരാം എന്നു പറഞ്ഞു് പോയി.

സൂര്യൻ പുറകിലുള്ള കുളിമുറിയിൽതന്നെ പോയി കുളി കഴിഞ്ഞുവന്നു.

''അത്തങ്കേ, കുളിമുറിക്കു് എതിരെ ഉള്ള മുറിയിൽ എന്താണു്? അതു പൂട്ടിയിട്ടിരിക്കുന്നല്ലോ? അതിനുള്ളിൽ ഏതോ ശബ്ദം കേട്ടതുപോലെ.'' സൂര്യൻ പറഞ്ഞു.

സീത മുഖം ഒരു വശത്തേക്കു തിരിച്ചുകൊണ്ടു പറഞ്ഞു. ''പെരുച്ചാഴി ആയിരിക്കും.''

''ഏയ്! അകത്തുനിന്നു് ആരോ കതകിൽ മുട്ടുന്നതുപോലെ തോന്നി.''

''വല്ല പൂച്ചയുമായിരിക്കും.''

''ധാരിണീ! കുളിമുറിയിൽ നിങ്ങളുടെ 'ഹാൻഡ്ബാഗ്' ഇട്ടിട്ടാണോ പോന്നതു്? മുഴുവൻ രക്തക്കറയായിരുന്നു. ഞാൻ അതു മുഴുവൻ നന്നായി കഴുകി.'' സൂര്യൻ പറഞ്ഞു.

''ഇല്ലല്ലോ, ഞാൻ ബാഗൊന്നും അവിടെ ഇട്ടിരുന്നില്ല.''

എന്നു പറഞ്ഞു് ധാരിണി സീതയുടെ മുഖത്തുനോക്കി. സീത ധാരിണിയുടെ മുഖത്തും നോക്കി.

"മറന്നു പോയതായിരിക്കും." സൂര്യൻ പറഞ്ഞു.

സീത വിഷയം മാററാൻ വേണ്ടി ഇങ്ങനെ പറഞ്ഞു. "ഈ കാറു് വിററുകളയണം. ഞാൻ ഇനി ആ കാറിൽ കയറുകയേ ഇല്ല, അറിയാമോ?"

"ഞാൻ അതു് അപ്പോഴേ തീരുമാനിച്ചിരുന്നതാണു്. നാളെ ഒന്നാമത്തെ കാര്യം കാറു വില്ക്കുക, രണ്ടാമതു്, ഒരു റിവോൾവർ ലൈസൻസു് എടുക്കുക. കാലം മാറിയിരിക്കുന്നു. വഴിയേ നടന്നു പോകുന്നവനെ കുത്തിക്കൊല്ലുന്നു എന്നു വന്നാൽ........? അതും ഈ ഡൽഹിയിൽ!" രാഘവൻ പറഞ്ഞു.

പിന്നീടു് എല്ലാവരും മേശയ്ക്കു ചുററും ആഹാരം കഴിക്കുന്നതിനായി ഇരുന്നു.

"സീതേ! നിൻെറ അമ്മാഞ്ചിയുണ്ടല്ലോ? ഭയങ്കര ധൈര്യശാലിയാണു്! കാറിൽവച്ചു് കിടുകിടാന്നാണു് വിറയ്ക്കുന്നതു്! കാറിൽനിന്നു് ഇറങ്ങിക്കഴിഞ്ഞപ്പോൾ വാചകമോ, ഭയങ്കരം!" രാഘവൻ പറഞ്ഞു.

"മതിമതി! വേറെവല്ല കാര്യവും സംസാരിക്കു്." സീത പറഞ്ഞു.

"വേറേ എന്തു പറയാനാണു്? നീ തന്നെ പറയൂ." രാഘവൻ പറഞ്ഞു.

"ഇവരു രണ്ടുപേരും, ഇത്ര നാളായിട്ടും നമ്മുടെ വീട്ടിലേക്കു ഒന്നു തിരിഞ്ഞുനോക്കാതിരുന്നതു് എന്താണെന്നു ചോദിച്ചേ." സീത പറഞ്ഞു.

"എനിക്കു് ധാരാളം ജോലി ഉണ്ടായിരുന്നു, അത്തങ്കേ! ക്ഷമിക്കു! ഇനി കൂടെക്കൂടെ വന്നുകൊള്ളാം. അളിയനു് വിരോധമൊന്നും ഇല്ലെങ്കിൽ........!"

"എനിക്കെന്താ വിരോധം, സൂര്യാ! നീ വെറുതെ മുടന്തു ന്യായം പറയാതെ."

"അങ്ങനെ അങ്ങോട്ടു ചോദിക്കു്! സൂര്യാ! നീ വരുന്നതിനു് അളിയനെന്താ വിരോധം! ജോലിയാണു പോലും! ജോലി! ഈ ധാരിണിച്ചേച്ചിയെ കാണാൻ പോകുന്നതിനു മാത്രം ജോലിത്തിരക്കൊന്നുമില്ല." സീത പറഞ്ഞു.

"അത്തങ്കേ, ഇവരും ഞാനും ഒരേ കക്ഷിയിൽ ഉള്ളവർ; അപ്പോൾ ഞങ്ങൾക്കു് കൂടെക്കൂടെ കാണേണ്ടിവരും."

"അതു എന്തു കക്ഷിയോ, കാഴ്ചയോ? എനിക്കൊന്നും അറി

ർയേണ്ട. നിങ്ങൾ രണ്ടുപേരും ഇനിയെങ്കിലും വല്ലപ്പോഴു മൊക്കെ ഇവിടെ വന്നുകൊണ്ടിരുന്നാൽ എനിക്കു സന്തോഷ മായി!''

ആഹാരം കഴിഞ്ഞ് എല്ലാവരും സ്വീകരണ മുറിയിൽ എത്തിയപ്പോഴേക്കും ടെലിഫോൺ ബെല്ല് അടിച്ചു തുടങ്ങി. രാഘവൻ റിസീവർ എടുത്തു സംസാരിക്കാൻ തുടങ്ങി.

''ഓഹോ! മരിച്ചുപോയോ? അടടാ............കത്തിക്കുത്തേ റ്റാണോ മരിച്ചത്........അങ്ങനെ ഡാക്ടർ സർട്ടിഫിക്കറ്റ് തന്നുവോ!........വളരെ നന്ന്........ആര്? വിനായകറാവു മധോങ്കറോ?.....ലോകത്തിന് ഒരു നഷ്ടവുമില്ല....! എന്നാലും കൊല, കൊലതന്നെയാണല്ലോ?....ആരായിരിക്കും?....എന്തെ ങ്കിലും ഊഹം....? രാജനീപുരം ഭ്രാന്തിയോ?.....കേട്ടിട്ടില്ല..... ശരി ശരി....! ഞാൻ കണ്ടോളാം....! താങ്ക്സ്....''

റിസീവർ താഴെ വെച്ചു ഉടനെ മൂന്നു പേരും ഒരേ സമയത്ത്, ''എന്താ എന്താ?'' എന്ന് ആകാംക്ഷയോടെ ചോദിച്ചു.

''ആശുപത്രിയിൽ ഞങ്ങൾ കൊണ്ടുപോയി അര മണിക്കൂറി നുള്ളിൽ അയാൾ മരിച്ചുപോയി. കത്തികുത്തിനാൽ മരണ മടഞ്ഞുവെന്ന് ഡാക്ടർ സർട്ടിഫിക്കറ്റ് കൊടുത്തിരിക്കുന്നു. കൊല്ലപ്പെട്ടവന്റെ പേര് വിനായകറാവു മധോങ്കർ. രജനീ പുരത്തിലെ പഴയ രാജാവിന്റെ ദുർമന്ത്രിയായിരുന്നുവെന്നു ഞാൻ പറഞ്ഞില്ലേ; അയാൾ തന്നെ. കുറച്ചു നാളായി ഇവിടെ ഉണ്ടായിരുന്നുവത്രേ. ക്ലബ്ബിൽ ധാരാളം പേക്ക് അയാളെ അറിയാം. കുടിച്ച് ബഹളം കൂട്ടുമായിരുന്നുവെന്ന്. 'രജനീ പുരം ഭ്രാന്തി' എന്നു പേരുള്ള ഒരുത്തി കുറച്ചു നാളായി അയാളെ പിൻതുടന്നിരുന്നുവത്രേ. പോലീസിൽ അയാൾ പരാതി പ്പെട്ടിരുന്നു പോലും. രജനീപുരം രാജാവിനെ കൊല്ലാൻ ശ്രമി ച്ചതും അവൾ തന്നെ. ഇയാളെ കൊന്നതും അവൾ തന്നെയായി രിക്കണമെന്ന് ഊഹിക്കുന്നു. മതിയോ? എത്ര ഭീകര കഥകൾ വായിച്ചിട്ടുണ്ട്. പക്ഷേ ഈ സംഭവം അതിലൊക്കെ ഭയങ്കര മല്ലേ? എന്താ എല്ലാവരും ഒന്നും മിണ്ടാതിരിക്കുന്നത്? സീതേ! നിനക്ക് ഭീകര കഥകൾ വളരെ ഇഷ്ടമാണല്ലോ?''

'രജനീപുരം ഭ്രാന്തി' എന്നു പറഞ്ഞപ്പോൾ സീതയും ധാരി ണിയും പരസ്പരം നോക്കി. രണ്ടുപേക്കും, അത്ഭുതവും ഭയവും സന്ദേഹവും മുഖത്ത് പ്രകടമായിരുന്നു.

സീതയെ വിളിച്ച് രാഘവൻ അങ്ങനെ ചോദിച്ചപ്പോൾ, സീത പറഞ്ഞു. ''ഇത്തരം സംഭവങ്ങൾ കഥകളിൽ നല്ലതാണ്.

പക്ഷേ ജീവിതത്തിൽ ഉണ്ടാകരുതു്."

"എൻെറ അഭിപ്രായം പറയാം. ഈ രജനീപുരത്തുകാരിയെ പ്പോലെ ഇനിയും ധാരാളം പേരു് ഉണ്ടാവണം. എങ്കിലേ, നാട്ടുരാജാക്കന്മാക്കും, അവരുടെ ദുർമന്ത്രികാക്കും നല്ല ബുദ്ധി ജനിക്കൂ!" സൂര്യൻ പറഞ്ഞു.

ഈ അവസരത്തിൽ സീതയുടെ മനസ്സു്, പുറകിലുള്ള പൂട്ടി യിട്ട മുറിക്കുള്ളിലായിരുന്നു. 'രജനീപുരം ഭ്രാന്തി' എന്നവാം ആ വീട്ടിൽ അപ്പോഠം കഴിഞ്ഞുകൂടുന്നു! താൻ ആ വിവരം ഇവിടെ ആരോടെങ്കിലും പറയണമോ? പറഞ്ഞാൽ എന്തൊക്കെ കുഴപ്പങ്ങളാവും ഉണ്ടാവുക? പറയാതിരുന്നാൽ കുഴപ്പമുണ്ടോ? ധാരിണിയുടെ സ്വന്തം അമ്മയോ, അതോ വളത്തമ്മയോ അവർ? തൻെറ അമ്മ കൊലപ്പുള്ളിയാണെന്നു് മനസ്സിലായാൽ ധാരിണിക്കു് എന്തു തോന്നും? ഇനി ഒരു പക്ഷേ അവാക്കു് അറിയാമായിരിക്കുമോ? അവരെ കണ്ടു് തൻെറ മാതാപിതാ ക്കാം ആരെന്നു് ധാരിണി മനസ്സിലാക്കിയോ എന്തോ? അതിനു് ഇനിയും സന്ദർഭം ഉണ്ടാകുമോ? ധാരിണിയുടെ അമ്മ വാസ്തവത്തിൽ അവർ തന്നെ! ഇങ്ങനെയൊക്കെയുള്ള പ്രവൃത്തി കാം ചെയ്യുണമെന്നു നേരത്തെ തീരുമാനിച്ചിരുന്നതുകൊണ്ടു്, ധാരിണിക്കു് മന:പ്രയാസം ഉണ്ടാവാതിരിക്കാൻ വേണ്ടിയാ വണം വളത്തമ്മയെന്നു് കള്ളം പറഞ്ഞതു്........

ആ ഭ്രാന്തി എന്തിനാണു്, തന്നോടും അമ്മയോടും അത്രയ ധികം സ്നേഹം കാട്ടിയതു്? എന്തിനാണു് തനിക്കു് രത്ന മാലയും രൂപയും തന്നതു്?—ഇതിൻെറ സത്യമറിയണമെന്ന താണു്, മറെറല്ലാ ആശയ്ക്കും മുകളിൽ ഉയന്നുനിന്നതു്. ഇനിയും ആ കൊലയാളി തന്ന മാല താൻ ധരിക്കുകയില്ലെന്നും അവാം തീരുമാനിച്ചു.

## 21

'ടിണിം' 'ടിണിം' എന്നു് രണ്ടു പ്രാവശ്യം ക്ലോക്കു് ശബ്ദി ക്കുന്നതുകേട്ടു് സീത എഴുന്നേററു. ദൈവമേ! ഉറങ്ങിയ പോലെ തോന്നുന്നു. മണി രണ്ടായല്ലോ! ചുവരിൽ ഘടിപ്പി ച്ചിരുന്ന ക്ലോക്കിലേക്കു് സീത നോക്കി. രാത്രിയിൽ ഉപ

യോഗിക്കുന്ന മങ്ങിയ ചുവപ്പുനിറമുള്ള ബൾബിൻെറ വെളിച്ച ത്തിൽ മണി രണ്ടായി എന്നു് സീതയ്ക്കു മനസ്സിലായി. അത്ര യുമേ ആയുള്ളല്ലോ? ഇപ്പോൾ വേണമെങ്കിലും ആ മുറിയിലേക്കു പോകാം. പക്ഷേ ശബ്ദം ഒന്നും കേൾപ്പിക്കാൻ പാടില്ല. ശബ്ദമില്ലാതെ എഴുന്നേല്ക്കണം. അടുത്ത മുറിയിൽ പുരുഷന്മാരും, ഇവിടെ ധാരിണിയും നന്നായി ഉറങ്ങിയോ എന്നും നോക്കണം.

അതെന്താണൊരു ശബ്ദം? കതകു തുറക്കുന്നതുപോലെ! ഈ സമയത്തു് ഏതു കതകാണു് തുറക്കുക? ഇനി........ഇല്ലില്ല. അടുത്ത വീട്ടിലെ കതകായിരിക്കും. അഥവാ ഇനി ശബ്ദം കേട്ടുന്നു തോന്നിയതാണോ? ഏതായാലും അല്പം കഴിഞ്ഞു് എഴുന്നേററാൽ മതി. ഇനിയും ഉറങ്ങാൻ പാടില്ല. ഇതാ ധാരിണി ഒരു കയ്യിൽ തലയും അണച്ചുവെച്ചു് സുഖമായി ഉറ ങ്ങുന്നു. ഉറങ്ങട്ടേ. അതാണു് നമുക്കു് ആവശ്യവും!

അടുത്ത മുറിയിൽ ശബ്ദമേ കേൾക്കുന്നില്ല. നല്ല ഉറക്കമാ ണെന്നു തോന്നുന്നു. ധാരിണിയും ഉറക്കമാണു്. ഇതുതന്നെ പററിയ സമയം; റസിയാ ബീഗത്തെ കാണുന്നതിനു്. അവരെ ഉണർത്തി വിടേണ്ടതു് ആവശ്യം. നേരം വെളുത്തു കഴി ഞ്ഞാൽ പിന്നെ അവർ ഇവിടെ നില്ക്കാൻ പാടില്ല.

തലയണയ്ക്കടിയിൽ തപ്പി, അവിടെയിരുന്ന താക്കോൽ സീത എടുത്തു. അല്പംപോലും ശബ്ദംകേൾപ്പിക്കാതെ അവൾ കിടക്കവിട്ടു് എഴുന്നേററു. ഇടതുവശത്തുള്ള കതകു വഴി പോയാൽ രാഘവനും സൂര്യനും കിടക്കുന്ന മുറിയിൽ ചെല്ലും. വലതു വശ ത്തുള്ള വാതിലിൽ കൂടി പോയാൽ ഊണു മുറിയിൽ കൂടെ കടന്നു് പുറകുവശത്തു് എത്താം. ആരും അറിയില്ല........

വലതു വശത്തുള്ള ചുവരിനു സമീപം ചെന്നു് അവിടെയുള്ള കതകു് ശബ്ദമില്ലാതെ അവൾ തുറന്നു. ഒരിക്കൽ കൂടി തിരി ഞ്ഞുനോക്കി. ധാരിണി ഉറക്കം തന്നെ. നല്ലതു്!

തൻെറ കാലൊച്ച തനിക്കുപോലും കേൾക്കാത്ത വിധത്തിൽ സീത മെല്ലെ മെല്ലെ പാദം ഊന്നി നടന്നു. അവസാനം ആ അല്ലറചില്ലറ സാധനങ്ങൾ വെയ്ക്കുന്ന മുറിയുടെ അടുത്തു് എത്തി. ഇരുട്ടിൽ തപ്പിത്തടഞ്ഞു് പൂട്ടു് അവൾ കണ്ടു പിടിച്ചു. താക്കോൽ പൂട്ടിനുള്ളിൽ കടത്താൻ അവൾ ശ്രമിച്ചു. എത്ര നേരം ശ്രമിച്ചിട്ടും സാധിക്കുന്നില്ല. ഇതു് എന്തൊരു തൊന്ത രവു്! ലൈററു് ഇടണമെന്നാ തോന്നുന്നതു്.

അവൾ തപ്പി സ്വിച്ചു കണ്ടുപിടിച്ചു് ലൈററിട്ടു. ഇതാ പൂട്ടു തുറന്നല്ലോ! കതകും തുറന്നു! സീത മെല്ലെ ഒരു കാലെടുത്തു്

അകത്തുവെച്ച്, എത്തിനോക്കി. ഇതെന്താ, മുറിക്കുള്ളിൽ ആരും ഇല്ലേ? ആരും നടക്കുന്നുമില്ല, ഒരു ശബ്ദവും കേൾക്കുന്നുമില്ല.

മറേറക്കാലും മുറിക്കുള്ളിൽ എടുത്തുവെച്ച്, അവൾ മുറി മുഴുവൻ നല്ലപോലെ നോക്കി. ഇല്ല! ആരുമില്ല. മുറി കാലിയായിരിക്കുന്നു.

ഇതെന്തു് അത്ഭുതം! ഈ രാത്രി നടന്നതെല്ലാം സത്യത്തിൽ സ്വപ്നമായിരുന്നുവോ? ആ സ്ത്രീ കുളിമുറിയിൽ നിന്നതു്, പിന്നെ ഈ മുറിയിലാക്കി കതകടച്ചതു്, എല്ലാം കിനാവോ? ഇല്ലില്ല, എല്ലാം ശരിയായി നടന്നതുതന്നെ. എങ്കിൽ ആ സ്ത്രീ എങ്ങനെ ഇവിടെ നിന്നു മറഞ്ഞുപോയി?

അപ്പോഴാണു് ആ മുറിയുടെ പുറകിലുള്ള കതകു് തുറന്നു കിടക്കുന്നതു് സീത കണ്ടതു്. സീതയ്ക്കു് സത്യം പിടികിട്ടി. ആ കതകു തുറന്നു് അവർ വെളിയിൽ പോയിരിക്കുന്നു. പോലീസുകാർ വന്ന ശബ്ദം റസിയാ ബീഗത്തിന്റെ കാതിൽ പെട്ടിട്ടുണ്ടാവും. ശബ്ദം അടങ്ങിയപ്പോൾ പുറത്തുപോയിട്ടുണ്ടാവും. തനിക്കു പറയാനുണ്ടായിരുന്നതു് പറയുന്നതിനു മുമ്പു് അവർ പൊയ്ക്കളഞ്ഞല്ലോ! എന്നാലും കുഴപ്പമില്ല. പോയല്ലോ, അതു മതി.

ഇങ്ങനെ വിചാരിച്ചുകൊണ്ടു് സീത മുറിക്കു വെളിയിൽ വന്നു് കതകു പൂട്ടാൻ തുടങ്ങി. പെട്ടെന്നു് ഒരു തോന്നൽ........ താൻ ചെയ്യുന്ന കാര്യങ്ങൾ രണ്ടു കണ്ണുകൾ വീക്ഷിച്ചുകൊണ്ടിരിക്കുന്നതായി. പെട്ടെന്നു് അവൾ തിരിഞ്ഞുനോക്കി. ഊണുമുറിക്കരുകിൽ ധാരിണി നില്ക്കുന്നു.

അകാരണമായ ഭീതിയോടെ സീത ധാരിണിയെ അല്പനേരം നോക്കിക്കൊണ്ടിരുന്നു. കൈയിലിരുന്ന താക്കോലുകൊണ്ടു് താഴു പൂട്ടുന്നതിനുള്ള ശക്തിയില്ലാതെ അവൾ നിന്നു. ഇതു കണ്ടു് പുഞ്ചിരിച്ചുകൊണ്ടു് ധാരിണി സീതയുടെ സമീപത്തേക്കു നടന്നുവന്നു. "സീതേ! എന്തിനാണു പേടിക്കുന്നതു്? നീ ആരെക്കാണാനാണോ വന്നതു്, അവരെക്കാണുവാനാണു് ഞാനും വന്നതു്. അവരുടെ കാര്യത്തിൽ നിന്നേക്കാൾ കൂടുതൽ ശ്രദ്ധ എനിക്കില്ലേ?" ധാരിണി ചോദിച്ചു.

അത്ഭുതം കൊണ്ടു വിടർന്ന കണ്ണുകളോടെ സീത ചോദിച്ചു. "നിങ്ങൾ എങ്ങനെ അറിഞ്ഞു?"

"ഊഹിച്ചു മനസ്സിലാക്കി, സീതേ! നിന്റെ നടയും, ഉടയും, സംസാരവുമെല്ലാം എന്നിൽ സംശയം ജനിപ്പിച്ചു. കുളിമുറി

യിൽ എന്റെ 'ഹാൻറ്ബാഗ്'' കണ്ടെന്നു സൂര്യൻ പറഞ്ഞ പ്പോഠം എന്റെ സംശയം ഇരട്ടിച്ചു'' എന്നു ധാരിണി നിർത്തി.

"ഞാൻ എഴുന്നേററു പോന്നതു് നിങ്ങഠം അറിഞ്ഞോ? ഉറക്ക മല്ലായിരുന്നോ?'' സീത ചോദിച്ചു.

"എനിക്കു് എങ്ങനെ ഉറക്കം വരും സീതേ.'' ഇത്ര ഭയങ്കര സംഭവങ്ങഠം നടന്നിരിക്കുമ്പോഠം! നീ എന്നെ ഉറങ്ങാൻ വളരെ നിർബ്ബന്ധിച്ചില്ലേ? ഞാൻ ഉറങ്ങിയിട്ടു് നിനക്കെന്തോ ചെയ്യാ നുണ്ടെന്നു് എനിക്കു തോന്നി. അതുകൊണ്ടു് ഉറങ്ങിയതു പോലെ നടിച്ചു. നീ ഉറങ്ങിപ്പോയപ്പോഠം ഞാൻ നിരാശ യായി. അതുകൊണ്ടാണു് രണ്ടു മണി അടിച്ചപ്പോഠം നിന്നെ ഉണർത്തി വിട്ടതു്. നീ എഴുന്നേററു് താക്കോലുമെടുത്തുകൊണ്ടു മെല്ലെ നടന്നപ്പോഠം ഞാൻ പുറകേ വന്നു. പെട്ടെന്നു നീ ലൈററു് ഇട്ടപ്പോഠം എന്നെ കാണുമോ എന്നു ഞാൻ ഭയന്നു! പക്ഷേ നീ കണ്ടില്ല. നീ കതകു തുറന്നു് അകത്തു കേറി. പക്ഷേ ആരെയോ പ്രതീക്ഷിച്ചിട്ടു് കണ്ടില്ല. എന്നാൽ ഞാൻ അതു പ്രതീക്ഷിച്ചതാണു്....''

"നിങ്ങഠം എങ്ങനെ പ്രതീക്ഷിച്ചു? ഇവിടെ ആരും ഇല്ലെന്നു് നിങ്ങഠംക്കു് എങ്ങനെ മനസ്സിലായി?''

"രണ്ടു മണിക്കു നിന്നെ ഉണർത്തുന്നതിനു് അല്പം മുമ്പു്, തോട്ട ത്തിൽ കൂടി ആരോ നടന്നു പോവുന്നതു കണ്ടു. സീതേ! ഈ അറയിൽ ഉണ്ടായിരുന്നതു് രണ്ടു പേരാണോ?''

"ഒരാഠം! നിങ്ങഠം റസിയാ ബീഗം എന്നു പറഞ്ഞില്ലേ. ആ അമ്മ മാത്രമായിരുന്നു. രണ്ടു പേരാണോ എന്നു ചോദിച്ച തെന്താ?''

"രണ്ടു പേർ പോകുന്നതു് ഞാൻ കണ്ടു സീതേ! വേറേ ആരോ വന്നു് റസിയാ ബീഗത്തെ കൂട്ടിക്കൊണ്ടു പോയിരി ക്കണം.''

"ആ സ്ത്രീ വാസ്തവത്തിൽ നിങ്ങളുടെ അമ്മ തന്നെയാണോ? എനിക്കു വിശ്വാസം വരുന്നില്ല!....നാം എന്തിനാണു് ഇവിടെ നിന്നുകൊണ്ടു സംസാരിക്കുന്നതു്? കുട്ടി ചിലപ്പോഠം ഉണർന്നു കരഞ്ഞേക്കും. ആണുങ്ങഠം ഉണർന്നു വന്നാൽ നമുക്കു് എന്തു പററിയെന്നു് വിചാരിക്കില്ലേ? എനിക്കു് ഇനിയും ഉറക്കമേ വരില്ല. നിങ്ങളെപ്പററിയുള്ള എല്ലാവിവരങ്ങളും ഇപ്പോഠം പറയണം!'' സീത പറഞ്ഞു.

രണ്ടു പേരും അവരവരുടെ കിടക്കയിൽ ഇരുന്നു. ധാരിണി ചോദിച്ചതനുസരിച്ചു്, അന്നു നേരത്തെ നടന്ന സംഭവങ്ങ

ളെല്ലാം സീത പറഞ്ഞുകേംപ്പിച്ചു. തുടന്നു് സീത ചോദിച്ചു.

"അവർ സത്യത്തിൽ മുസ്ലീം സ്ത്രീതന്നെയാണോ ചേച്ചീ! അവരുടെ പേരു് റസിയാ ബീഗം എന്നു തന്നെയോ?"

"അല്ല. അതു് പിന്നെപ്പറയാം. എനിക്കു് ഓമ്മവെച്ച കാലത്തു്, അവരാണു് എൻെറ അമ്മ എന്നു വിചാരിച്ചിരുന്നു. ലോകത്തു് ഒരമ്മയും ഇത്ര സ്നേഹപൂവ്വം ഒരു മകളെ വളത്തിക്കാണില്ല. അങ്ങനെ എന്നെ ജീവൻെറ ജീവനായി കാത്തുപോന്നു. എന്നാൽ ലോകത്തിലുള്ള മററു സ്ത്രീകാംക്കും എനിക്കും തമ്മിൽ ഒരു വ്യത്യാസം ഉള്ളതായി കുട്ടിക്കാലത്തേ എനിക്കു തോന്നി തുടങ്ങി. മററു സ്ത്രീകളെപ്പോലെ എൻെറ അമ്മ ഒരു പുരുഷ നോടൊത്തു് താമസിക്കുന്നില്ലല്ലോ എന്നതാണതു്. ആരെയോ ഭയപ്പെട്ടു് ഒളിച്ചു പാക്കുകയാണെന്നും തോന്നി. കൂടെക്കൂടെ എൻെറ അമ്മയെ കാണുന്നതിനു് ഒരു പുരുഷൻ വരാറുണ്ടായിരുന്നു. അദ്ദേഹത്തെ ഞാൻ അച്ഛാ എന്നു വിളിക്കുമായിരുന്നു. ഈ വിളി എങ്ങനെ തുടങ്ങിയതാണെന്നു്—ഞാൻ സ്വയം വിളിച്ചതാണോ, ആരെങ്കിലും പറഞ്ഞു വിളിപ്പിച്ചതാണോ എന്നു്—എനിക്കറിഞ്ഞുകൂടാ. എനിക്കു് ഓമ്മവന്ന കാലം മുതൽ ഞാൻ അദ്ദേഹത്തെ അച്ഛാ എന്നാണു വിളിക്കുന്നതു്. അദ്ദേഹവും അമ്മയും പരസ്പരം വളരെ സ്നേഹത്തിലുമായിരുന്നു; പക്ഷേ മററു ചിലപ്പോരം പുലിയും കരടിയും പോലെ വഴക്കു പിടിക്കുകയും ചെയ്യും. അവർ ലോകത്തു മററെല്ലാരെയും പോലെ കല്യാണം കഴിച്ച ഭാര്യാഭത്താക്കന്മാരല്ലായിരുന്നുവെന്നും എനിക്കറിയാമായിരുന്നു. എന്നാലും അദ്ദേഹമാണു് എൻെറ അച്ഛൻ എന്നു ഞാൻ വിശ്വസിച്ചു. രണ്ടുപേരും എപ്പോഴും വഴക്കടിക്കുമായിരുന്നെങ്കിലും, ഒരു കാര്യത്തിൽ വളരെ യോജിപ്പായിരുന്നു—എന്നോടുള്ള സ്നേഹത്തിൽ. ഞാൻ എന്താവശ്യപ്പെട്ടാലും ഉടനെ എത്തിച്ചേരും. എനിക്കു് എന്തെങ്കിലും അസുഖം നേരിട്ടാൽ ഉടനെ രണ്ടുപേരും സ്വന്തം ജീവൻ വരെ ഉപേക്ഷിക്കാൻ തയ്യാറാകും. എന്നെ വളത്തുന്നതിനും, പഠിപ്പിക്കുന്നതിനും ഇഷ്ടംപോലെ പണം ചെലവു ചെയ്യും. ഇത്രമാത്രം പണം അവരുടെ കയ്യിൽ കെട്ടിക്കിടപ്പില്ലായിരുന്നുതാനും. ഞാൻ കുട്ടിയായിരിക്കുമ്പോരം അമ്മയ്ക്കു് വിലപിടിച്ച ആഭരണങ്ങരം ധാരാളം ഉണ്ടായിരുന്നു. അതെങ്ങനെ കിട്ടിയെന്നു് എനിക്കറിഞ്ഞുകൂടാ. ചോദിക്കാനും തോന്നിയില്ല. അവ ഓരോന്നും, അച്ഛൻെറ കൈയിൽ കൊടുത്തു് വിററു കൊണ്ടുവരാൻ പറയും; മററു ചിലപ്പോരം അച്ഛനും പണം

കൊണ്ടുവരും. അതു വാങ്ങിയില്ല എന്നു് അമ്മ വാശി പിടിക്കും. കാരണം അച്ഛന്റെ കൈയിൽ അധികം പണമില്ലെന്നും, അദ്ദേഹത്തിന്റെ സംരക്ഷണത്തിൽ മറെറാരു കുടുംബം കഴിയുന്നുണ്ടെന്നും അമ്മയ്ക്കറിയാമായിരുന്നു. ചിലപ്പോൾ അമ്മ അറിയാതെ അച്ഛൻ എനിക്കു് തുണിയും മററും വാങ്ങിക്കൊണ്ടുവരുമായിരുന്നു. അതു് അറിയുമ്പോൾ അമ്മ വഴക്കു പിടിക്കും. ഇങ്ങനെ ഞാൻ വളർന്നുകൊണ്ടിരുന്നു. കോൺവെൻറിൽ പഠിക്കുമ്പോൾ നിരുപമ എന്നൊരു കൂട്ടുകാരിയെ കിട്ടി. എന്റെ ജീവിതത്തെക്കുറിച്ചെല്ലാം ചിന്തിച്ചു് വിഷമിച്ചുകൊണ്ടിരിക്കുമ്പോൾ അവളുടെ ആശ്വാസവചനങ്ങൾ മാത്രമാണു് എനിക്കു് ഉത്സാഹം പകർന്നിരുന്നതു്.

ഞങ്ങൾ രണ്ടുപേരും ഒരേ പ്രായം. ഞങ്ങൾക്കു് പ്രായമായപ്പോൾ ഭാവിയെപ്പററി ചിന്തിക്കാനും പറയാനും ആരംഭിച്ചു. പരസ്പരം ഞങ്ങളുടെ ആഗ്രഹങ്ങൾ തുറന്നു പറഞ്ഞു. രണ്ടുപേരും വിവാഹിതരാവില്ലെന്നും, ദേശസേവനത്തിനുവേണ്ടി ഭാവി ജീവിതം സമർപ്പിക്കണമെന്നും തീരുമാനിച്ചു. പക്ഷേ നിരുപമ ആ തീരുമാനം അവസാനം ഉപേക്ഷിക്കുകയാണു് ഉണ്ടായതു്. സീതേ! നീ തന്നെ കണ്ടല്ലോ? അവൾ സുന്ദരിയാണെന്നു് ലോകത്തു് ആരെങ്കിലും പറയുമോ? അതു് അറിഞ്ഞുകൊണ്ടുതന്നെയാണു് അവൾ വിവാഹിതയാവില്ലെന്നു തീരുമാനിച്ചതു്. എന്നാൽ ബാഹ്യസൗന്ദര്യത്തിൽ ഭ്രമിക്കാത്ത, ആന്തരിക സൗന്ദര്യം മാത്രം നോക്കുന്ന ഒരുവൻ അവസാനം വന്നെത്തി. അദ്ദേഹത്തെ അവൾ വിവാഹം ചെയ്തു. ഇപ്പോൾ അവർ സന്തോഷമായിരിക്കുന്നു. അവൾ ഭാഗ്യശാലിനി.''

ധാരിണിയുടെ കണ്ണുകളിൽ അപ്പോൾ ജലം വന്നുനിറഞ്ഞതു് സീത ശ്രദ്ധിച്ചു. അവൾക്കും ദുഃഖം തോന്നി. ''ചേച്ചീ! നിരുപമയെപ്പോലെ ഒരിക്കൽ നിങ്ങളും ഭാഗ്യശാലിനിയാവും; തീർച്ച.''

''അവൾക്കും എനിക്കും വ്യത്യാസമുണ്ടു്, സീതേ! എന്റെ ജനനം തന്നെ എന്റെ ഏററവും വലിയ കുറവു്. അച്ഛനും അമ്മയും ആരെന്നറിഞ്ഞുകൂടാത്ത എന്നെ ആരാണു് വിവാഹം കഴിക്കാൻ തയ്യാറാവുക. അങ്ങനെ ഒരാളുണ്ടായാൽതന്നെ അയാളുടെ ബന്ധുക്കൾ സമ്മതിക്കേണ്ടേ? നമ്മുടെ നാട്ടിൽ കല്യാണം നടക്കുന്നതു് ബന്ധുക്കളുടെ സമ്മതത്തോടുകൂടിയാണല്ലോ! അതു പോകട്ടേ. എനിക്കു് കല്യാണത്തിനു താൽപര്യമേ ഇല്ല. ഇപ്പോഴും ഇല്ല, ഒരിക്കലും ഇനി ഉണ്ടാവുകയുമില്ല. ദേശ

സേവനത്തിനു് ആത്മാത്ഥമായ ആഗ്രഹം ഉണ്ടായിരുന്നു. ബോംബെയിൽ ഉപ്പു സത്യാഗ്രഹം നടന്നുന്ന സമയത്തു് ഞാനും നിരുപമയും അതിൽ പങ്കെടുത്തു. ഞങ്ങൾ കുട്ടികളായിരുന്നതുകൊണ്ടു്, ജയിലിൽ അടച്ചില്ല. നഗരത്തിനു വെളിയിൽ കൊണ്ടുപോയി വിട്ടു; അത്രമാത്രം. ഓരോ പ്രാവശ്യവും ഞങ്ങൾ രണ്ടുപേരും ഉണ്ടായിരുന്നതുകൊണ്ടു് ഞങ്ങൾക്കു് നല്ല രസമായിരുന്നു. ആ സത്യാഗ്രഹം അവസാനിച്ചപ്പോൾ ഞങ്ങൾ കറാച്ചി കോൺഗ്രസ്സിനു പോയി.''

ഇത്രയുമായപ്പോൾ ധാരിണി സംസാരം നിത്തിയിട്ടു് അല്പ നേരം മൗനമായിരുന്നു. ഒരു നെടുവീപ്പിട്ടുകൊണ്ടു് വീണ്ടും തുടന്നു.

''പിന്നീടു് ഈ പുണ്യഭാരതഭൂമി മുഴുവൻ ചുററിക്കാണണമെന്ന ആഗ്രഹം ഉണ്ടായി. കാശ്മീർ മുതൽ മദ്രാസു് വരെയും, കറാച്ചി മുതൽ കൽക്കത്താവരെയും ഉള്ള നാടുകൾ ഒക്കെ ചുററി കറങ്ങി. അതിനുശേഷം ബീഹാർ ഭൂകമ്പത്തെപ്പററി വന്ന വാത്ത നാടുമുഴുവനും നടുക്കിക്കളഞ്ഞു. ബോംബെയിൽനിന്നു് ബീഹാറിനു പോയ സേവകസംഘത്തിൽ ഞാനും നിരുപമയും പോയി. അവിടെ ഭൂകമ്പംമൂലം കഷ്ടപ്പെട്ടുകൊണ്ടിരുന്നവക്കു്, സേവനം അനുഷ്ഠിച്ചുകൊണ്ടിരുന്നപ്പോൾ ഞങ്ങളുടെ രണ്ടുപേരുടെയും ജീവിതത്തിലെ ഒരു പ്രധാന സംഭവം നടന്നു. നിരുപമ വേണിപ്രസാദിനെ കണ്ടുമുട്ടി; അല്പ കാലത്തിനുശേഷം അവർ വിവാഹിതരാവുകയും ചെയ്തു.'' ഇവിടെ ധാരിണി സംസാരം നിത്തി.

''ചേച്ചീ! ബാക്കി പറയൂ! പ്രധാന സ്ഥലത്തു് കഥ നിത്തിക്കളഞ്ഞതു് എന്താ? നിരുപമാദേവിക്കു് വിവാഹം നടന്നു; നിങ്ങളുടെ ജീവിതത്തിൽ നടന്ന പ്രധാനപ്പെട്ട സംഭവം എന്താണു്?'' എന്നു് സീത ആകാംക്ഷയോടെ ചോദിച്ചു.

''നിരുപമയ്ക്കു് കല്ല്യാണം! എനിക്കു് മരണം! വെറുതേ പറയുകയാണെന്നു കരുതേണ്ട. എന്നെ അറിയുന്ന പലക്കും ഞാൻ മരിച്ചുപോയവളാണു്. അങ്ങനെ എല്ലാവരും എന്നെ തീത്തും മറന്നുപോകണമെന്നു കരുതി. അതുകൊണ്ടു് ഞാൻ മരിച്ചുപോയെന്നു്, എന്റെ കൂടെ ഉള്ളവരൊക്കെ കരുതത്തക്ക വിധത്തിൽ ഒക്കെ ചെയ്തിട്ടു്, അവിടെ നിന്നു കടന്നു. നീ പത്രത്തിൽ എന്തു കണ്ടാണു് എന്റെ അമ്മയെ സംശയിച്ചതു്, അതേ കാരണം തന്നെ. എന്റെ അമ്മ കൊല ചെയ്യാൻ ശ്രമിച്ച കുററം ചെയ്തിട്ടു്, ജയിലിൽ അടയ്ക്കപ്പെട്ടു എന്ന വാത്ത എനിക്കു്

സഹിക്കാനായില്ല. ഈ ലോകത്തിൽ എൻെറ സ്നേഹത്തിനു പാത്രമായിരുന്ന ഒരേ ഒരാൾ എൻെറ അമ്മ മാത്രമായിരുന്നു. എൻെറ അച്ഛനാണെന്നു ഞാൻ കരുതിയ ആളിനോടുപോലും എനിക്കു് അത്രയ്ക്കു് സ്നേഹം ഇല്ലായിരുന്നു. അമ്മയുടെ ജീവിതത്തെപ്പററി എനിക്കു് എത്ര നടപടിദോഷങ്ങൾ തോന്നിയിരുന്നാലും, അതിനൊക്കെ മേൽ അവരോടുള്ള സ്നേഹം മുന്തിനിന്നിരുന്നു. കുറച്ചുനാളായി ഞാൻ നാടുചുററി നടക്കുകയായിരുന്നെങ്കിലും അമ്മയോടുള്ള സ്നേഹത്തിനു് ഒരു കുറവും വന്നിരുന്നില്ല. ആ എൻെറ അമ്മയ്ക്കു് ഇതുപോലൊരു കഷ്ടകാലം വന്നതു് എനിക്കു് സഹിക്കാനായില്ല. ഒരു മാഹാരാജാവിനെയാണു് അമ്മ കൊല്ലാൻ ശ്രമിച്ചതെന്ന കാര്യം എനിക്കു് എന്തെല്ലാമോ സംശയം ഉണർത്തിവിട്ടു. അങ്ങനെയിരിക്കുമ്പോഴാണു് ഡൽഹി റെയിൽവേ സ്റ്റേഷനിൽ വെച്ചു് അച്ഛനെ കണ്ടുമുട്ടിയതു്—അതുവരെ എൻെറ അച്ഛൻ എന്നു കരുതിക്കൊണ്ടിരുന്ന ആൾ. അദ്ദേഹം ഞാൻ മനസ്സിലാക്കിയിരിക്കട്ടേ എന്നു കരുതി ചില കാര്യങ്ങൾ അപ്പോൾ പറഞ്ഞു. അതിൽ ഒന്നു് എന്താണെന്നു് അറിയാമോ? അതുവരെ എൻെറ അമ്മ എന്നു ഞാൻ വിചാരിച്ചിരുന്ന സ്ത്രീ അമ്മ അല്ലപോലും. ആ വാർത്ത എന്നെ ഞെട്ടിക്കുകയാണു് ഉണ്ടായതു്. എൻെറ ജീവിതത്തിൽ എനിക്കു വഴി കാണിച്ചുതന്ന ഒരേ ഒരു ദീപം; അതും അണഞ്ഞിരിക്കുന്നു. എൻെറ അമ്മ അതല്ലായെങ്കിൽ അച്ഛൻ അദ്ദേഹവും അല്ലല്ലോ! പിന്നെ ഞാൻ ആരുടെ മകൾ? എൻെറ അമ്മ ആരു്? അച്ഛൻ ആരു്? സീതേ! എൻെറ വളർത്തമ്മ, ചില അവസരങ്ങളിൽ പറഞ്ഞുകൊണ്ടിരുന്ന ഓരോ കാര്യങ്ങളുടെ സത്യം അപ്പോഴാണു് എനിക്കു ബോദ്ധ്യമായതു്. അങ്ങനെ ഞാൻ ഏതോ നാട്ടുരാജാവിൻെറ മകളാണെന്ന സംശയം എനിക്കുണ്ടായി. അമ്മ അടിക്കടി താമസസ്ഥലം മാററിക്കൊണ്ടിരുന്നതു്; രമാമണി എന്ന പേരു മാററി റസിയാബീഗം എന്ന പേരു സ്വീകരിച്ചതു്; ഇതിൻെറയെല്ലാം കാരണവും ബോദ്ധ്യമായി. എൻെറ വളർത്തച്ഛൻ മറെറാരുകാര്യം കൂടി പറഞ്ഞു. അമ്മ റസിയാ ബീഗം എന്ന പേരു് സ്വീകരിച്ച ഉടൻ പറഞ്ഞുവത്രേ, 'ഞാൻ ഇസ്ലാം മതത്തിൽ ചേരാൻ പോവുകയാണു്. എങ്കിലേ ആണുങ്ങളുടെ ശല്ല്യമില്ലാതെ ധൈര്യമായി ജീവിക്കാൻ പററൂ!' എന്നൊക്കെ. കൊല നടത്താൻ ശ്രമിക്കുന്നതിനു് ഏതാനും ദിവസം മുമ്പു് അവർ ഇസ്ലാം മതത്തിൽ ചേരുകതന്നെ ഉണ്ടായത്രേ! ഇതൊക്കെ കേട്ടപ്പോൾ

ഞാൻ അനുഭവിച്ച മനോദു:ഖം എന്റെ വളർത്തച്ഛൻ മനസ്സി ലാക്കിയില്ല. അദ്ദേഹത്തിനു് മററൊരു പ്രധാനപ്പെട്ട കാര്യം ഉണ്ടായിരുന്നു. എന്നെ സമാധാനിപ്പിച്ചിട്ടു്, വീണ്ടും അദ്ദേഹത്തെ കാണാനുള്ള സ്ഥലവും, സമയവും ഒക്കെ പറഞ്ഞു തന്നിട്ടു് അദ്ദേഹം പോയി.

പക്ഷേ പിന്നീടു് അദ്ദേഹത്തെ കണ്ടിട്ടേ ഇല്ല. കാണാനുള്ള താൽപര്യവും ഇല്ല. അമ്മ ജയിലിൽനിന്നു് മോചിപ്പിക്കപ്പെടുന്ന ദിവസം കാത്തിരുന്നു. അന്നു് ജയിലിൽ ചെന്നു. പക്ഷേ അന്നു് ഒരു സ്ത്രീയേയും പുറത്തേക്കു വിട്ടില്ല. അന്വേഷിച്ചതിൽ, ജയിലിനുള്ളിൽ വെച്ചും റസിയാ ബീഗം ആരെയോ കൊല്ലാൻ ശ്രമിച്ചുവെന്നും, ഭ്രാന്താണെന്നു സംശയിച്ചു് അവരെ ഭ്രാന്താശുപത്രിയിലാക്കിയെന്നും അറിഞ്ഞു. ഭ്രാന്താശുപത്രിയിലും ഞാൻ ചെന്നു. അപ്പോഠം, രോഗം ഭേദമായി അവർ അവിടെ നിന്നും പോയെന്നറിഞ്ഞു. അന്നു മുതൽ റസിയാ ബീഗത്തെ ഞാൻ അന്വേഷിച്ചു നടക്കുകയാണു്. സീതേ! അതിനുവേണ്ടിയാണു് രജനീപുരത്തിനു ഞാൻ വന്നതു്. 'രജനീപുരം ഭ്രാന്തി' എന്നൊരുത്തി ഡൽഹിയിൽ അലഞ്ഞുനടക്കുന്നതായി അവിടെ വെച്ചു് അറിഞ്ഞു. അതുകൊണ്ടു് ഡൽഹിയിലും അന്വേഷിച്ചുനടന്നു. അവസാനം അവരെ കണ്ടുമുട്ടിയ ദിവസം, ഇങ്ങനെയെല്ലാമുള്ള ഭയങ്കര സംഭവങ്ങളും നടന്നു........!"

ആ മുറിയിൽ കുറച്ചുനേരം മൗനം കുടികൊണ്ടു. അവസാനം സീത ചോദിച്ചു. "റസിയാ ബീഗത്തിനു് വാസ്തവത്തിൽ ഭ്രാന്തുണ്ടെന്നു് നിങ്ങഠം കരുതുന്നോ?"

"എനിക്കു് എങ്ങനെ അറിയാൻ കഴിയും സീതേ! ഞാൻ അവരെ കണ്ടിട്ടു് നാലു വർഷത്തിലധികമായി. ചിലപ്പോഠം വാസ്തവമാകാം. അവരുടെ മനസ്സിൽ വളരെക്കാലമായി എന്തോ പക കുടികൊണ്ടിരുന്നതായി എനിക്കു് അറിയാം. പക മുററുമ്പോഠം ഭ്രാന്തായി മാറാം. ഭ്രാന്തു് ആണെങ്കിൽ ഒരു തരത്തിൽ നല്ലതാണു്. പോലീസുകാരുടെ കൈയിൽ അവർ അകപ്പെട്ടാലും, ഇന്നു നടന്ന സംഭവത്തിനു് തൂക്കിക്കൊല്ലുകയില്ല. ഭ്രാന്താശുപത്രിയിൽ അയയ്ക്കും, അത്രതന്നെ."

അൽപം കഴിഞ്ഞു് സീത ചോദിച്ചു. "ചേച്ചീ! ഇനി ഒരേ ഒരു ചോദ്യം. ഞാൻ ധരിച്ചിരുന്ന രത്നമാലയെപ്പററി ചോദിച്ചില്ലേ? ആ മാല റസിയാ ബീഗം എനിക്കു തന്നുവെന്നാണോ ചേച്ചി അറിഞ്ഞിരുന്നതു്?"

“അതേ! അവസാനം ഉണ്ടായിരുന്ന ഒരേ ഒരു മാലയാണതു്. ബാക്കിയെല്ലാം വിററുകളഞ്ഞിരുന്നുവല്ലോ!”

“ആ രത്നമാലയും അതിൻെറ കൂടെ രണ്ടായിരം രൂപയും, അവർ എനിക്കു തന്നതു് എന്തിനാണു്?”

“എന്നോടു് എന്തിനാണു സീതേ ചോദിക്കുന്നതു്? എൻെറ വാ കൊണ്ടു് ഞാനതു പറയണമോ? നിനക്കു് ഊഹിച്ചുകൂടെ?”

സീതയുടെ മനസ്സു് അതു് ഊഹിച്ചിരുന്നു. ഇപ്പോൾ ഊഹം ശക്തിയാർജ്ജിച്ചു. ധാരിണി ഓമ്മ ആയപ്പോൾ മുതൽ ‘അച്ഛാ’ എന്നു വിളിയ്ക്കുന്ന ആ മനുഷ്യൻ തൻെറ അച്ഛൻ തന്നെയാണു്. തൻെറ കുട്ടിക്കാലത്തു് വീട്ടിൽ ദാരിദ്ര്യം ഉണ്ടാവാൻ കാരണവും, അമ്മ എന്നും ദു:ഖിതയായി കാണപ്പെട്ടുവാനുമുള്ള കാരണവും അതുതന്നെ. അതിനെല്ലാം പ്രായശ്ചിത്തമായിട്ടാണു്, ആ സ്ത്രീ രഹസ്യമായി വന്നു് രത്നമാല തന്നിട്ടു പോയതു്.

ഇങ്ങനെയെല്ലാം ആലോചിച്ചുകൊണ്ടു് സീത പറഞ്ഞു. “ചേച്ചീ! അതൊക്കെ എങ്ങനെയെങ്കിലും ഇരിക്കട്ടെ. നിങ്ങൾ എപ്പോഴും എൻെറ ചേച്ചിയായിത്തന്നെ ഇരിക്കണം.”

ക്ലോക്കിൽ മണി നാലടിച്ചു.

## 22

പെട്ടെന്നു് ഒരുദിവസം ധാമയും, ഭാമയും സീതയുടെ വീട്ടിൽ വന്നുചേർന്നു. അവരുടെ വരവു് സീതയ്ക്കു വളരെ സന്തോഷമായി. സംസാരവും ചിരിയും കളിയുമായി വീട്ടിൽ നല്ല മേളമായിരുന്നു.

വിശേഷങ്ങൾ ഒക്കെ ചോദിച്ചു്, വാസന്തിയെ കളിപ്പിച്ചു കൊണ്ടിരുന്നപ്പോൾ ഭാമ പറഞ്ഞു. “മി. രാഘവൻ എവിടെ? അദ്ദേഹത്തെ ‘കൺഗ്രാജുലേററു’ചെയ്യാൻവേണ്ടിയാണു ഞങ്ങൾ പ്രധാനമായും വന്നതു്.”

“എൻെറ ശ്വശ്രു ഇന്നു് നാട്ടിൽനിന്നു വരുന്നുണ്ടു്. അവരെ കൂട്ടിക്കൊണ്ടുവരുന്നതിനായി അദ്ദേഹം റെയിൽവേസ്റ്റേഷനിൽ പോയിരിക്കുകയാണു്.”

“അയ്യയ്യോ! അമ്മായിയമ്മ വരുന്നോ? എനിക്കു പേടിയാവുന്നു.” ഭാമ പറഞ്ഞു.

“സീതേ, നിങ്ങഠംക്കറിയാമോ? കല്ല്യാണം കഴിച്ചാൽ അമ്മായിയമ്മ വരുമല്ലോ എന്നോർത്തു മാത്രമാണ്ˆ ഞങ്ങഠം രണ്ടു പേരും കല്ല്യാണം കഴിക്കാതിരിക്കുന്നതു്” എന്നു പറഞ്ഞിട്ടു് ധാമ, ഹി.... ഹി.... ഹി........ എന്നു ചിരിക്കാൻ തുടങ്ങി. ഭാമയും കൂടെ ചിരിച്ചു.

സീതയും അല്പം ചിരിച്ചു. എന്നിട്ടുപറഞ്ഞു. “പക്ഷേ എന്റെ അമ്മായിയമ്മ അങ്ങനെയൊന്നുമല്ല. വളരെ നല്ല സ്ത്രീ. അതു പോകട്ടെ, അദ്ദേഹത്തെ അനുമോദിക്കുന്നതെന്തിനാണു്?”

“രാഘവൻ ഇംഗ്ലണ്ടിലും മററും പോയതുകൊണ്ടാണു് അത്ര ധൈര്യം വന്നതു്. നമ്മുടെ നാട്ടുകാർ ആരെങ്കിലുമായിരുന്നാൽ, വഴിയിൽ ആരെങ്കിലും വീണുകിടക്കുന്നതുകണ്ടാലും, ‘അവിടെ കിടക്കട്ടെ, നമുക്കെന്തുകാര്യം’ എന്നു പറഞ്ഞു് കടന്നുകളയുക യല്ലേ ഉള്ളു. എന്നാൽ രാഘവൻ, വഴിയിൽ കുത്തുകൊണ്ടു കിട ന്നവനെ ഉടനെ എടുത്തു് ആശുപത്രിയ്ക്കു കൊണ്ടുപോവുകയും, പോലീസിൽ അറിയിക്കുകയും ചെയ്തില്ലേ? ഇത്ര ധൈര്യമായി കൃത്യനിർവ്വഹണം ചെയ്തതിനെപ്പററി, അച്ഛൻ, രാഘവനെ വളരെ അഭിനന്ദിച്ചിരിക്കുന്നു. സീതേ! ഇതു് നിന്റെ ഭർത്താ വിനോടു പറഞ്ഞിട്ടു പോകാനാണു് പ്രധാനമായും ഞങ്ങഠം വന്നതു്.” ഭാമ പറഞ്ഞു.

അന്നു രാത്രി വാസ്തവത്തിൽ നടന്നതു് എന്താണെന്ന കാര്യം സീതയ്ക്കു് ഓർമ്മവന്നു. ഇംഗ്ലണ്ടിൽ പോയിവന്ന തന്റെ ഭർത്താവു് ‘നമുക്കെന്തുകാര്യം, വണ്ടി ഒതുക്കിവിട്ടു പോയേക്കാം’ എന്നാണു പറഞ്ഞതു്. പിന്നെ സൂര്യനും ധാരിണിയുമാണു്, കുത്തുകൊണ്ടുകിടന്നവനെ കാറിൽ എടുത്തു് ആശുപത്രിയിലാ ക്കാൻ നിർബ്ബന്ധിച്ചതു്. എന്നിട്ടും ‘ഇല്ലാത്ത തൊന്തരവെല്ലാം നിങ്ങഠം എന്റെ തലയിൽ കയററിവെച്ചു’ എന്നു പറഞ്ഞു് ദേഷ്യപ്പെടുകയാണുണ്ടായതു്. പക്ഷേ, അതൊന്നും സീത ആ സമയത്തു് മിണ്ടിയില്ല. തന്റെ ഭർത്താവിനു്, ധാമയും ഭാമയും നല്കുന്ന അഭിനന്ദനവും വലിപ്പവും താനായിട്ടു് എന്തിനു വേണ്ടെന്നു വെയ്ക്കണം എന്നു വിചാരിച്ചു് അവഠം വെറുതെ നിന്നു.

ആ സമയത്തു് ടെലിഫോൺബെൽ കിണിം, കിണിം, എന്നു് അടിയ്ക്കാൻ തുടങ്ങി. സീത റസീവർ എടുത്തു കാതിൽ വെച്ചു് “ആരു്?” എന്നു ചോദിച്ചു. സംസാരിച്ചതു് സൂര്യ നാണു്. താനും ധാരിണിയും സീതയുടെ വീട്ടിലേയ്ക്കു് ഉടനെ വരുന്നുണ്ടെന്നാണു് അവൻ പറഞ്ഞതു്

‘‘സന്തോഷം! നിന്നെ കണ്ടിട്ട് വളരെ നാളായല്ലോ! ഉടനെ വരൂ!’’ സീത പറഞ്ഞു.

പിന്നെ, വരാൻപോവുന്നതു് ആരാണെന്നകാര്യം അവഠം ധാമയോടും, ഭാമയോടും പറഞ്ഞു. അവക്കും സന്തോഷമായി. ‘‘നിൻെറ വീട്ടുകാരനെ മാത്രം കാണാനില്ല. ധാരിണിയെ എങ്കിലും കണ്ടിട്ടുപോകാം.’’ അവർ പറഞ്ഞു.

‘‘അദ്ദേഹവും വരാറായി. അരമണിക്കൂറിനകം വരും! നിങ്ങഠം ഇവിടെ ഇരുന്നു് അദ്ദേഹത്തെയും കണ്ടിട്ട പോയാൽ മതി.’’ സീത പറഞ്ഞു.

സീതക്കു് സൂര്യനെ കാണാൻ തിടുക്കമായി. ധാരിണിയെ കാണാനും ആശയുണ്ടായിരുന്നു. പക്ഷേ അവർ രണ്ടുംകൂടി ഒരുമിച്ചു വരുന്നുവെന്നു പറഞ്ഞതു് അവഠംക്കു് അത്ര ഇഷ്ടപ്പെട്ടില്ല. ഈ കാര്യംതന്നെ രാഘവനും ഒരിക്കൽ സൂചിപ്പിച്ചിട്ടുണ്ടായിരുന്നു. ‘‘സൂര്യനും ധാരിണിയും കൂടി ഒരുമിച്ചു് യാത്രചെയ്യാറുണ്ടത്രേ! നാടുമുഴവൻ ചുററിക്കറങ്ങി നടക്കുകയാണു്! എത്രയായാലും അതു് നന്നല്ല. അവനു് എന്താണോ ഇങ്ങനെ ഒരു ബുദ്ധിതോന്നാൻ? അവൻെറ അച്ഛനമ്മമാർ ഇതറിഞ്ഞാൽ എത്രമാത്രം ദുഃഖിക്കും?’’

അതു് അത്ര നല്ലതിനല്ല എന്നു സീതക്കും തോന്നി. പക്ഷേ രാഘവൻ സൂര്യൻെറ പേരിലാണു് കുററം ചാർത്തിയതു്. സീതയാവട്ടേ ധാരിണിയെയാണു് കുററപ്പെടുത്തിയതു്. ‘സൂര്യൻ ഗ്രാമത്തിൽനിന്നുവന്ന ഒരു ശുദ്ധനായ പയ്യൻ! അവനെ ലോകവിവരമുള്ള ധാരിണിതന്നെയാണു് ചീത്തയാക്കുന്നതു്’ എന്നു സീത വിചാരിച്ചു. സൂര്യനെ ഒററയ്ക്കു കാണുമ്പോഠം ധാരിണിയുടെ വലയിൽ വീഴരുതെന്നു്, ഉപദേശിക്കണമെന്നു് അവഠം ഓർത്തിരുന്നതാണു്.

ധാരിണിയുടെ കാര്യത്തിൽ സീതയുടെ മനോഭാവം രണ്ടു രീതിയിലാണു് ഇരുന്നതു്. അവളെ നേരിട്ടുകാണുമ്പോഴെല്ലാം വലിയ സ്നേഹവും ബഹുമാനവുമാണു്. അവഠം തൻെറ സഹോദരിയായി—തൻെറ രണ്ടാനമ്മയുടെ മകളായി—കഴിയുന്നതു് സീതക്കു് ഏററവും സന്തോഷകരമായിരുന്നു. അങ്ങനെ അല്ലാതെയിരുന്നാലേ സീതക്കു് വിഷമമുണ്ടാവൂ!

പക്ഷേ ധാരിണി ഇല്ലാത്തപ്പോഠം, അവളോടു് വെറുതേ കോപം തോന്നി. കുട്ടിക്കാലത്തു് തൻെറ വീട്ടിലെ ഇല്ലായ്മക്കും, അമ്മയുടെ ദുഃഖത്തിനും, അകാലമരണത്തിനുപോലും കാരണം അവളാണെന്നു തോന്നി. അതിലധികം, തൻെറ

ഭർത്താവിന്റെ ഒരു പഴയ പരിചയക്കാരിയും ആണല്ലോ? ഇപ്പോഴാകട്ടെ സൂര്യനെ വളച്ചെടുത്തിരിക്കുന്നു. ഭാരതസ്ത്രീകളുടെ സദാചാരബോധം ഇതോ?

ഇങ്ങനെ മനോരാജ്യത്തിലായിരുന്ന സീത, ഒടുവിൽ ധാമയേയും, ഭാമയേയും നോക്കി ഇങ്ങനെ പറഞ്ഞു. "നിങ്ങടം ഈ ഡൽഹിയിൽതന്നെ താമസിക്കുകയായിരുന്നുവെങ്കിൽ എനിയ്ക്കെന്തു സന്തോഷമായിരുന്നെന്നോ? എനിക്കു് ഇവിടെ സ്നേഹിതമാരേ ഇല്ല. സമയം കളയാൻ ഒരു മാർഗ്ഗവുമില്ല."

"ചിലപ്പോടം ഉടനെതന്നെ അതുണ്ടാവും സീതേ! അച്ഛനു് ഇന്ത്യാഗവണ്മെൻറിൽ ഒരു വലിയ ഉദ്യോഗം കിട്ടാൻ സാദ്ധ്യതയുണ്ടു്. അതു് അച്ഛനോടു് എഴുതി ചോദിച്ചിട്ടുണ്ടു്. ഇനി അച്ഛൻ സമ്മതിച്ചാൽ മാത്രം മതി" എന്നിങ്ങനെ ഭാമ പറഞ്ഞു.

"നിനക്കു് സ്നേഹിതകളുടെ കാര്യത്തിൽ എന്താ ഒരു കുറവു്? ധാരിണിയില്ലേ?" ധാമ ചോദിച്ചു.

"ഓ! ധാരിണി ഉള്ളതും ഇല്ലാത്തതും ഒരുപോലെയാണു്. അവടം വന്നാലും, സോഷ്യലിസം, കോൺഗ്രസ്സു്, ജനാധിപത്യം എന്നൊക്കെ പറഞ്ഞുകൊണ്ടിരിക്കും. എനിക്കാണെങ്കിൽ അതു കേടംക്കുകയും അരുതു്." സീത പറഞ്ഞു.

"അങ്ങനെയാണോ? പക്ഷേ നിനക്കും അത്തരം കാര്യങ്ങളിൽ താല്പര്യമുണ്ടെന്നാണല്ലോ ഞാൻ വിചാരിച്ചതു്."

"ഇല്ലേ ഇല്ല! എനിക്കു് മഹാത്മാഗാന്ധിയോടു് അല്പം ഭക്തിയുണ്ടു്. അദ്ദേഹത്തെ ആരെങ്കിലും കുററപ്പെടുത്തിയാൽ എനിയ്ക്കു സഹിക്കില്ല. എന്റെ ആന്ത്രന്നോനാണെങ്കിൽപോലും കുററം പറഞ്ഞാൽ ഞാൻ വഴക്കു പിടിക്കും."

"ഗാന്ധി വലിയ മഹാൻ ഒക്കെത്തന്നെ; സംശയമില്ല. പക്ഷേ അദ്ദേഹത്തിന്റെ മാർഗ്ഗം വലിയ ഗുണമില്ല. അദ്ദേഹം പറയുന്നതുപോലെ ചെയ്താൽ ഇന്ത്യ രണ്ടായിരം വർഷം പിന്നോട്ടുപോകും." ധാമ പറഞ്ഞു.

"സമുദായം അടിക്കടിചീത്തയായിക്കൊണ്ടിരിക്കുകയാണു്. ഇംഗ്ലണ്ടിലെ കന്നുകാലിവളർത്തുകാരെയും, പന്നിതീററുകാരെയും മററുമാണത്രേ ഇന്ത്യയിൽ വൈസ്രോയിയും, ഗവർണ്ണറുമായി അയയ്ക്കുന്നതു്" എന്നു ഭാമ പറയുന്നതിനിടയ്ക്കുകയറി ധാമ പറഞ്ഞു. "ഇപ്പോഴല്ലേ ഇങ്ങനെ. എന്നാൽ ഇംഗ്ലണ്ടിൽ ലേബർ ഗവണ്മെൻറു് നിലവിൽവന്നാൽ കണ്ട കന്നുകാലിപ്പി

ള്ളതെ ഒന്നും അയയ്ക്കുകയില്ല. നല്ല ഒന്നാന്തരം റെയിൽവേ പോർട്ടറന്മാരെയും പോസ്റ്റൽ ശിപായിമാരെയുംമററും അയയ്ക്കും, അറിയാമോ! അവർക്കു് നമ്മുടെ രാജാക്കന്മാരും നവാബുമാരും സലാംകൊടുക്കേണ്ടതുതന്നെയാണു്.''

അപ്പോഠം ഭാമ വീണ്ടും പറഞ്ഞു. ''അതൊന്നും വേണ്ട, ഈ കോൺഗ്രസ്സുകാരും സോഷ്യലിസ്റ്റുകളുമാണു് ഭരിക്കുന്നതെങ്കിൽ പിന്നെ മററാരാണ്ടായിരിക്കുമോ, ഗവണ്ണർമാരും മററും! സീതേ! ഇതിൽ ഏതാണു് നിനക്കിഷ്ടം.''

അപ്പോഠം സീതയ്ക്കു്, രാജംപേട്ട ഗ്രാമവും, അവിടെയുള്ള തപാലാപ്പീസും ഓമ്മവന്നു. തപാൽക്കാരൻ ബാലകൃഷ്ണൻ ഗവണ്ണറായിവന്നാൽ എന്തുരസമായിരിക്കുമെന്നോർത്തപ്പോഠം സീത ചിരിച്ചുപോയി. ഭാരതത്തിൽ സക്കാരും, ഉദ്യോഗസ്ഥന്മാരും ഇപ്പോഴുള്ളതുപോലെ തുടരുന്നതുതന്നെയാണു് നല്ലതെന്നു സീതയ്ക്കു തോന്നി.

അപ്പോഠം സൂര്യനും ധാരിണിയും അകത്തേയ്ക്കു കടന്നുവന്നു. ധാമയും, ഭാമയും ''ഹലോ! മൈ ഡിയർ'' എന്നു പറഞ്ഞു് ചാടി എഴുന്നേററു് ധാരിണിയുടെ കൈ പിടിച്ചു കുലുക്കി അവരെ സ്വീകരിച്ചു. സീത സൂര്യനെ ഒററയ്ക്കു വിളിച്ചു മാററി നിത്തിയിട്ടു് ചോദിച്ചു. ''അമ്മാഞ്ചീ! ധാരിണിയോടു് നിനക്കെന്താ ഇത്ര വലിയ സ്നേഹം! നിന്റെ അച്ഛനും അമ്മയും അറിഞ്ഞാൽ അവക്കെന്തുതോന്നും. വെറുതേ പേരു ദുഷിപ്പിക്കുന്നതു് എന്തിനാണു്? കണ്ടോ! ഒരു നല്ലപെണ്ണിനെക്കണ്ടു് നിന്നെ ഉടനെ പിടിച്ചു ഞാൻ കല്യാണം കഴിപ്പിക്കാൻ പോവുകയാണു്.''

സൂര്യൻ ചിരിച്ചുകൊണ്ടു്, ''നല്ല പെണ്ണിനെ എവിടെ കണ്ടുവെച്ചിരിക്കുന്നു. ഈ രണ്ടുപേരിൽ ഒരാളാണോ?'' എന്നിങ്ങനെ ചോദിച്ചിട്ടു് ധാമയെയും ഭാമയെയും നോക്കി.

''ഛേ! ഛേ! അവർ നിന്നെക്കാഠം പ്രായം കൂടിയവർ. മാത്രമോ? അവരുടെ പരിഷ്കാരവുമായി വീട്ടിലേയ്ക്കു ചെന്നാൽ നിന്റെ അമ്മ ഓടിയ്ക്കും! വേറെ നല്ല പെണ്ണുങ്ങളില്ലേ? നീ ധാരിണിയുടെ വലയിൽ വീഴാതിരുന്നാൽ മതി.''

''അത്തങ്കേ! ഇങ്ങനെയൊക്കെ പറയുന്നതു്, ആരെ കുററപ്പെടുത്തിയിട്ടാണു്? ധാരിണിയെ ആണെങ്കിൽ അതിന്റെ ആവശ്യമില്ല. ഞാൻതന്നെ നേരത്തേ പറഞ്ഞിട്ടില്ലേ? ഞങ്ങഠം രണ്ടുപേരും സോഷ്യലിസ്റ്റുപാർട്ടിയിലുള്ളവർ, ഞങ്ങഠംക്കു് പരസ്പരം കാണുകയും സംസാരിക്കുകയും വേണം. ഞങ്ങഠം

രണ്ടുപേരുംകൂടി ഉടനെ ലാഹോറിനു പോകണമെന്നു് ഉദ്ദേശി ച്ചിരിക്കുകയുമാണു്.''

സൂര്യനെ ധാമന്റേം, ഭാമന്റേം പരിചയപ്പെടുത്തിക്കൊടുത്ത ഉടനെ അവൻ ചോദിച്ചു. ''ഞങ്ങരം ഇങ്ങോട്ടു കയറിവന്ന പ്പോരം, നിങ്ങരം ഏതോ മഹാരാജാക്കന്മാരെപ്പററിയും, ഗവ ണ്ണർമാരെപ്പററിയും, പോർട്ടറന്മാരെപ്പററിയും ഒക്കെ സംസാരി ക്കുന്നതു കേട്ടല്ലോ. എന്താ കാര്യം?''

സീത കാര്യം പറഞ്ഞു.

''അങ്ങനെയെല്ലാം സംഭവിക്കാൻതന്നെ പോവുകയാണു്, കണ്ടോളൂ! റെയിൽവേപോർട്ടർ ഗവണ്ണറാവും! തപാൽക്കാരൻ പ്രധാനമന്ത്രിയാവും! ഇതിനെല്ലാം നാം തയാറായിരിക്കണം. ഇംഗ്ലീഷു പഠിച്ചവക്കം, വല്ല്യ കുടുംബത്തിൽ ജനിച്ചവക്കം മാത്രമേ വലിയ ഉദ്യോഗം വഹിക്കാവൂ എന്നു നിർബ്ബന്ധമൊ ന്നുമില്ലല്ലോ? ഇന്നു് ജർമ്മനിയിലിരുന്നു ലോകത്തെ കിടുകിടെ വിറപ്പിക്കുന്ന ഹിററ്ലർ ആരാ? അറിയാമോ? ചുവരിനു് കുമ്മായം പൂശിക്കൊണ്ടു നടന്നവൻ! അതു പോകട്ടെ! റഷ്യ യുടെ കഥ അറിയുമോ........?'' എന്നിങ്ങനെ സൂര്യൻ പറഞ്ഞു കൊണ്ടിരുന്നു.

''അടേ അപ്പാ! ഇവൻ വെറും സോഷ്യലിസ്റ്റല്ല; തീപ്പൊരി യാണു്! തീപ്പൊരി!'' ഭാമ പറഞ്ഞു.

''അതേ അമ്മാഞ്ചി വലിയ തീവ്രവാദിയാണു്. ഗ്രാമത്തിൽ തൊഴിലാളികളുടെ പക്ഷംപിടിച്ചു് അമ്മയോടും അച്ഛനോടും ചേട്ടനോടും വഴക്കിട്ടു പോന്നിരിക്കുകയാണു്. പൊതുയോഗ ങ്ങളിൽ തീപ്പൊരിപ്രസംഗങ്ങളല്ലേ നടത്തുന്നതു്! പക്ഷേ ഞാനിതുവരെ കേട്ടിട്ടില്ല.'' സീത പറഞ്ഞു.

വലിയവരുടെ സംസാരത്തിൽ വലിയ താൽപര്യം ഇല്ലെ ങ്കിലും അതെല്ലാം വെറുതേ കേട്ടുകൊണ്ടിരുന്ന വാസന്തി ഇതി നിടയ്ക്കു് ''അച്ഛാവന്നേ....! അച്ഛാവന്നേ....!! അമ്മൂമ്മയെയും കൊണ്ടുവന്നേ....!!'' എന്നു വിളിച്ചുപറഞ്ഞുകൊണ്ടു് വാതില്ക്ക ലേയ്ക്കു് ഓടി.

''അതേ, അദ്ദേഹം വന്നതുപോലെ തോന്നുന്നു. നിങ്ങരം അല്പനേരം സംസാരിച്ചുകൊണ്ടിരിക്കൂ! ഞാൻപോയി അവരെ കൂട്ടിക്കൊണ്ടുവരാം'' എന്നു പറഞ്ഞുകൊണ്ടു് സീത ഗേററി ലേക്കു് ഓടി. കുട്ടിയെ എളിയിലെടുത്തുകൊണ്ടു് അവരം മുററത്തുനിന്നു.

വണ്ടി വന്നു് ഗേററിൽനിന്നു. അമ്മ കാറിൽനിന്നു് ഇറങ്ങു

ന്നതിനുമുമ്പേ രാഘവൻ കാറിൽനിന്നു് തിടുക്കത്തിൽ ഇറങ്ങി. സീതയെനോക്കി ഇങ്ങനെ പറഞ്ഞു. "സീതേ, നാട്ടിലേക്കെന്തിനാണു് അങ്ങനെ കത്തെഴുതിയതു്? നിനക്കിട്ടു് ഞാൻ വെച്ചിട്ടുണ്ടു്. വെളച്ചിൽ അധികമാവുന്നുണ്ടു്. മരക്കഴുത!" രാഘവനു് കോപം അടക്കാൻ കഴിഞ്ഞില്ല.

"അയ്യോ! ഇതെന്താ? ഞാൻ ഒന്നും എഴുതിയില്ല". സീത പറഞ്ഞു. ഉയർന്നുവന്ന ആശ്ചര്യവും ദുഃഖവും അവൾ അടക്കി. ഇത്ര കോപത്തോടും വെറുപ്പോടും രാഘവൻ സംസാരിക്കുന്നതു് ആദ്യമാണു്.

"നീ എഴുതിയില്ലേ? കള്ളം പറയരുതു്! രജനീപുരം തടാകത്തിൽ ഞാൻ നിന്നെ തള്ളിയിട്ടെന്നു് കത്തെഴുതിയില്ലേ, നിന്റെ കൂട്ടുകാരി ലളിതയ്ക്കു്........?"

സീതയ്ക്കു് സത്യം മനസ്സിലായി. സൂര്യൻ ലളിതയ്ക്കു് എഴുതിയ കാര്യം ഇദ്ദേഹം എങ്ങനെയറിഞ്ഞു. നാട്ടിൽവെച്ചു് ആരോ അമ്മയോടു പറഞ്ഞിരിക്കണം. ട്രെയിനിൽനിന്നു് ഇറങ്ങിയ ഉടനെ അമ്മ അതു് അദ്ദേഹത്തോടു പറഞ്ഞിട്ടുണ്ടാവണം. ആദ്യമായിട്ടു്, അപ്പോൾ സീതയ്ക്കു് തന്റെ ശ്വശ്രുവിനോടു് ദേഷ്യം തോന്നി.

"എന്താ മറുപടി പറയാതെ മിഴിച്ചുനില്ക്കുന്നതു്. എഴുതിയോ, ഇല്ലയോ?" രാഘവൻ ചോദിച്ചു.

ഒരുനിമിഷനേരം സീത ആലോചിച്ചുകൊണ്ടുനിന്നു. ഞാനല്ല എഴുതിയതെന്നും, ധാരിണി പറഞ്ഞതുകേട്ടു് സൂര്യനാണു് എഴുതിയതെന്നും പറഞ്ഞാലോ? അങ്ങനെ പറഞ്ഞാൽ കോപം മുഴുവൻ സൂര്യനോടാവും. അതിലും നല്ലതു് താൻതന്നെ കുററം ഏറ്റെടുക്കുകയാണു്.

"ഈശ്വരനെയോർത്തു് വെറുതെകിടന്നുതുള്ളാതെ! നിങ്ങൾക്കു പുണ്യംകിട്ടും. കുഞ്ഞു് എന്താണെന്നു പേടിച്ചിരിക്കുകയാണു്. അകത്തു് അവരൊക്കെ ഇരിപ്പുണ്ടു്."

രാഘവനു് പെട്ടെന്നു ബുദ്ധിതെളിഞ്ഞു. "ആരാണു് അകത്തിരിക്കുന്നതു്?"

"ധാരിണിയുണ്ടു്........"

"ഓഹോ!" രാഘവന്റെ മുഖംതെളിഞ്ഞു.

"ധാമയും ഭാമയും ഉണ്ടു്........"

"ആ മൂശേട്ടകളും ഉണ്ടോ........? അതാണു് അകത്തു് ഇത്ര ബഹളം. ഇത്രയുംപേരേ ഉള്ളോ?" എന്നു് രാഘവൻ പിറുപിറുത്തു.

“സൂര്യനും വന്നിട്ടുണ്ട്.”

“ആ റാസ്ക്കൽ എന്തിനാണ് വന്നത്? ഒരു ദിവസം റിവാൾവർകൊണ്ട് ഞാൻ അവനെ കാച്ചിക്കളയും കണ്ടോ.”

അച്ഛനും അമ്മയും തമ്മിലുള്ള വഴക്കുകണ്ട് പേടിച്ചിരുന്ന വാസന്തി, അമ്മൂമ്മയുടെ അടുത്തേയ്ക്ക് ചാടിച്ചെന്നു.

വീട്ടുവാതിലിൽനിന്ന രാഘവനും, വീട്ടിനുള്ളിൽവന്ന രാഘവനും വലിയ വ്യത്യാസം കണ്ടു. രാക്ഷസീയഭാവം എവിടെയോ പോയിമറഞ്ഞു. മുഖത്തും സംസാരത്തിലും സന്തോഷം കളിയാടി. ഈ മാററം കണ്ട് സീതയും സന്തോഷിച്ചു. ദേഷ്യവും ദുഃഖവും നമുക്ക് എത്ര ഉണ്ടെങ്കിലും അതു മററുള്ളവരുടെ അടുത്ത് കാണിക്കുന്നതു ശരിയല്ലല്ലോ.

ആദ്യം ധാമയെയും ഭാമയെയും നോക്കി അവരോട് സംസാരിച്ചു. പിന്നീട് ധാരിണിയെ നോക്കി, “അല്ലാ! നിങ്ങളെ കണ്ടിട്ട് ‘ചതുർത്ഥി’കാണുന്നപോലെയുണ്ടല്ലോ” എന്നുപറഞ്ഞു.

“പൂർണ്ണചന്ദ്രനു് ചിലപ്പോൾ ചതുർത്ഥിയും, പഞ്ചമിയും ഒക്കെ ഉണ്ട്.” ധാരിണി പറഞ്ഞു.

“പൂർണ്ണചന്ദ്രൻ എപ്പോഴും പൂർണ്ണചന്ദ്രൻതന്നെ. നമ്മുടെ കാഴ്ച്ചയാണ്, അതു പൂർണ്ണ ചന്ദ്രനായോ ചന്ദ്രക്കലയായോ ഒക്കെ കാണുക.” രാഘവൻ പറഞ്ഞു.

ധാരിണി മറുപടി പറയുന്നതിനുമുമ്പേ വീണ്ടും രാഘവൻ പറഞ്ഞു. “പക്ഷേ ഒന്നു തീർച്ച; സൂര്യൻ അടുത്തുണ്ടെങ്കിൽ പിന്നെ ചന്ദ്രനെ കാണാൻ പററുമോ?” എന്നിട്ട് സൂര്യനെ നോക്കി, “നീ എപ്പോഴാണ് അപ്പാ വന്നത്?” എന്നു ചോദിച്ചു.

സൂര്യനേയും ചന്ദ്രനേയും തമ്മിൽ ബന്ധപ്പെടുത്തിയുള്ള രാഘവൻെറ സംസാരം കേട്ടപ്പോൾ സൂര്യൻെറ മുഖം ചുവന്നു. എങ്കിലും തൻെറ മനസ്സിനെ നിയന്ത്രിച്ചുകൊണ്ട് അവൻ പറഞ്ഞു. “വന്നിട്ട് അരമണിക്കൂറായി. അളിയൻ സാറേ! ഞാനും ധാരിണീദേവിയും ഒരുമിച്ചാണു വന്നത്.”

ധാമയും ഭാമയും ഇതിനിടയ്ക്ക് സംസാരത്തിൽ ഇടപെട്ടു. രാഘവൻ അന്നു രാത്രി വഴിയിൽ കിടന്നവനെ എടുത്ത് ആശുപത്രിയിൽ ആക്കിയതിൽ അവർ രാഘവനെ പ്രകീർത്തിസംസാരിച്ചു. അപ്പോൾ രാഘവൻ പറഞ്ഞു. “അത് എന്താ, അത്ര വലിയ കാര്യം വല്ലതും ആണോ? ആരും ചെയ്യേണ്ട ഒരു കടമ മാത്രം. വേറേ വല്ല കാര്യവും പറയൂ!”

അപ്പോൾ ടെലിഫോൺ ബെല്ലടിച്ചു. രാഘവൻ ചെന്നു് റസീവർ എടുത്തു് സംസാരിച്ചു.

"എന്താ? ഓഹോ! മധോങ്കർ സംഭവമോ? കുററവാളിയെ പിടിച്ചോ? ആരാണു് അതു്....? അടടേ! എത്ര നന്നായി.... വളരെ നല്ലതു്! എനിക്കു് അറിയാവുന്നിടത്തോളം സാക്ഷി പറയാൻ ഞാൻ എപ്പോഴും തയ്യാർ! ഇല്ലില്ല. എങ്ങും പോകില്ല. ഇവിടെത്തന്നെ ഉണ്ടാകും! റൈററു് ഓ!"

ധാരിണിയും സീതയും പരസ്പരം നോക്കി. രണ്ടുപേരുടെ കണ്ണുകളിലും അത്ഭുതവും ഭയവും നിഴലിച്ചു.

രാഘവൻ സംസാരം നിർത്തി തിരിച്ചുവന്നപ്പോൾ "എന്താ? എന്താ?" എന്നിങ്ങനെ എല്ലാവരും ഒരുമിച്ചു ചോദിച്ചു.

"മധോങ്കറെ കൊലപ്പെടുത്തിയ കുററവാളിയെ പോലീസു കാർ കണ്ടുപിടിച്ചിട്ടുണ്ടത്രേ. മധോങ്കരുടെക്കൂടെ വളരെക്കാലം ജോലിനോക്കിയിരുന്ന വേലക്കാരനാണത്രേ! അവൻ കുററം സമ്മതിച്ചിട്ടുണ്ടെന്നു്........" എന്നിങ്ങനെ രാഘവൻ പറഞ്ഞു.

# 23

രണ്ടു ദിവസം കഴിഞ്ഞു് രാഘവൻ ധാരിണിയുടെ വീട്ടിൽ ചെന്നു. അവിടെ അപ്പോൾ സൂര്യനും ഉണ്ടായിരുന്നു. രണ്ടു പേരും യാത്രയ്ക്കു വേണ്ട ഒരുക്കങ്ങൾ ചെയ്തുകൊണ്ടിരിക്കുകയായിരുന്നു. രാഘവൻ അതു ശ്രദ്ധിച്ചു.

"ഓഹോ! അപ്പോൾ ലാഹോർ യാത്ര തീർച്ചപ്പെടുത്തിയതു പോലെ തോന്നുന്നല്ലോ." രാഘവൻ പറഞ്ഞു.

"അതേ; ഇന്നു രാത്രി വണ്ടിയ്ക്കു് പുറപ്പെടുന്നു." ധാരിണി പറഞ്ഞു.

രാഘവൻ സൂര്യനെനോക്കി പറഞ്ഞു. "ഇതാ നോക്കു സൂര്യാ! നീ ലാഹോറിനോ, അല്ലെങ്കിൽ റാവൽപിണ്ടിയ്ക്കോ വേണമെങ്കിൽ പോകു! ഇനി അതിനപ്പുറം കാബൂളിൽ വേണമെങ്കിലും പൊയ്ക്കൊള്ളു. മദ്ധ്യ ഏഷ്യയിലെ മണലാരണ്യത്തിൽ പോയാൽ അതിലും നല്ലതു്. സോഷ്യലിസം, കമ്മ്യൂണിസം, മുതലായ കാനൽജലം തേടുന്നതിനു പററിയതു് മണലാരണ്യമാണല്ലോ! പക്ഷേ, ധാരിണിയെ എന്തിനാണു കൊണ്ടുപോവു

ന്നതു്? അതുകൊണ്ടു നിനക്കോ, അവരംക്കോ എന്തെങ്കിലും പ്രയോജനമുണ്ടോ?''

സൂര്യൻ എല്ലാം ശ്രദ്ധിച്ചു കേട്ടു. ഒടുവിൽ അവൻ പറഞ്ഞു. ''അളിയൻസാറേ! ആ ഒടുവിൽ പറഞ്ഞതുണ്ടല്ലോ, അവിടെയാണു പിശകു്! ധാരിണിയെ ഞാൻ കൂട്ടിക്കൊണ്ടുപോകുന്നില്ല. അവർ എന്നെയാണു് നിർബ്ബന്ധിച്ചു കൂട്ടിക്കൊണ്ടുപോകുന്നതു്. അപ്പോഴോ?''

''ധാരിണീ! ഇതു ശരിയാണോ?'' രാഘവൻ ചോദിച്ചു.

''അതേ, ഞാൻ ചരിത്രഗവേഷണംചെയ്യുകയാണെന്നകാര്യം അറിയാമല്ലോ! അതിനുവേണ്ടിയാണു് പഞ്ചാബിൽ പോവുന്നതു്.''

''മതി മതി! നിന്റെ ചരിത്ര ഗവേഷണമൊക്കെ നിന്റെ കൂടെ ഇരിക്കട്ടെ. ഭാരതനാട്ടിലെ, ഹൈന്ദവധർമ്മത്തിന്റെ പരിശുദ്ധിയെ സ്ത്രീകളാണു കാത്തുരക്ഷിച്ചുപോരുന്നതു്. അതും അപകടത്തിലായി! പോകട്ടെ! അതിനെപ്പററി വാദിക്കാൻ ഇപ്പോരം സമയമില്ല. ധാരിണീ! നിന്നോടു് ഒററയ്ക്കു് ചിലതു സംസാരിക്കാനുണ്ടു്.''

അദ്ദേഹത്തിന്റെ മുഖത്തെ പാരവശ്യവും, കോപവും മററും കണ്ടു് ധാരിണി ചോദിച്ചു. ''നിങ്ങളുടെ ആദർശപ്രകാരം പുരുഷന്മാർക്കു് സ്ത്രീകളോടു് ഒററയ്ക്കു സംസാരിക്കാമോ? അതു ധർമ്മവിരോധമല്ലേ?''

ഒരുനിമിഷം രാഘവൻ മിണ്ടാതിരുന്നു. പിന്നീടു് ഇങ്ങനെ പറഞ്ഞു. ''നിനക്കു് അതിൽ ആക്ഷേപമുണ്ടോ? ഇല്ലാ എങ്കിൽ എനിക്കും ആക്ഷേപമില്ല. ഇതു് കളിയല്ല ധാരിണീ! വളരെ പ്രധാനപ്പെട്ട കാര്യം.''

അപ്പോരം സൂര്യൻ, ''എനിക്കു് യാത്രയ്ക്കുമുമ്പു് ചില കാര്യങ്ങരം ചെയ്യാനുണ്ടു്. ഞാൻ പോയിവരാം. ധാരിണീദേവീ! യാത്രയ്ക്കു് എന്തെങ്കിലും തടസ്സം നേരിട്ടാൽ ഉടനെ അറിയിക്കുക'' എന്നിങ്ങനെ പറഞ്ഞിട്ടു് വെളിയിൽ പോയി.

സൂര്യൻ പോയിക്കഴിഞ്ഞപ്പോരം കുറേനേരത്തേയ്ക്കു് ആ മുറിയിൽ നിശ്ശബ്ദത തളംകെട്ടിനിന്നു. രാഘവൻ സംസാരിച്ചു തുടങ്ങും എന്നു വിചാരിച്ച ധാരിണി, അതു നടപ്പില്ലെന്നു കണ്ടപ്പോരം ചോദിച്ചു. ''ഒററയ്ക്കു പറയാനുള്ള പ്രധാന കാര്യം എന്താ?''

രാഘവൻ മുറിയുടെ വാതില്ക്കൽ വരെ നടന്നു് വെളിയിലേയ്ക്കു് എത്തിനോക്കി. സൂര്യൻ അവിടെയെങ്ങും നില്പില്ലാ

എന്നു് ഉറപ്പുവരുത്തി. പിന്നെ ജനലിലൂടെ വഴിയിലേയ്ക്കു നോക്കി. സൂര്യൻ റോഡിലൂടെ നടന്നുപോകുന്നതുകണ്ടു.

തിരിച്ചുവന്നു് ധാരിണിയുടെ മുന്നിൽ നാടകത്തിലെ വില്ലനെപ്പോലെ നിലകൊണ്ടു. "ധാരിണീ! നിന്നോടു് എനിക്കു് എന്താണു് ഒററയ്ക്കു പറയാനുള്ളതെന്നു് നിനക്കറിഞ്ഞുകൂടെ? എന്റെ മനസ്സിലെ വിഷമങ്ങളും നിനക്കറിഞ്ഞുകൂടേ? അതോ അറിഞ്ഞിരുന്നിട്ടും അറിയില്ലെന്നു നടിക്കുന്നോ?"

"നിങ്ങളുടെ മനസ്സു് എനിയ്ക്കറിയാമെങ്കിൽ, എന്റെ മനസ്സു് നിങ്ങളും അറിയണമല്ലോ? അങ്ങനെയെങ്കിൽ സംസാരത്തിന്റെ ആവശ്യമേ ഇല്ല. പറയാനും കേൾക്കാനും ഒന്നുമില്ല."

"ഇല്ല. നിന്റെ മനസ്സു് എന്താണെന്നു് എനിക്കറിഞ്ഞുകൂടാ! ധാരിണീ! അങ്ങനെ ഒരു കാലം ഉണ്ടായിരുന്നു. നിന്റെ മനസ്സിൽ എന്തെങ്കിലും തോന്നിയാൽ ഉടനെ അതു് എന്റെ മനസ്സിൽ പ്രതിബിംബിയ്ക്കുമായിരുന്നു; എന്റെ ആശകൾ നീ പറയുമായിരുന്നു; നീ ആശിക്കുന്നതൊക്കെ അന്വേഷണത്തിൽ ഞാൻ സാധിച്ചുതരുമായിരുന്നു. ഇപ്പോൾ അങ്ങനെ അല്ല. ഞാൻ പുകമറയ്ക്കു പിന്നിൽ നിന്നുകൊണ്ടു് കാര്യം പറയാൻ പോകുന്നില്ല. നേരിട്ടു്, മനസ്സിലിരിക്കുന്നതു് അപ്പാടെ പറയുകയാണു്. ധാരിണീ! നിന്നെക്കൂടാതെ ഇനി ഒരുനിമിഷവും ജീവിക്കാൻ എനിക്കു പററില്ല. മൂന്നു മാസം മുമ്പു് ഡൽഹി റെയിൽവേസ്റ്റേഷനിൽവെച്ചു് നിന്നെ കണ്ടതിൽ പിന്നെ എന്റെ മനസ്സു് എന്റെ അടുത്തില്ല. താജ്മഹലിൽവെച്ചു് നിന്നെ കണ്ടതും, മൂന്നുനാലു ദിവസം ഒരുമിച്ചു താമസിച്ചതും, മറക്കാനാവില്ല. അതു കഴിഞ്ഞപ്പോൾ മുതൽ എനിക്കു ഭ്രാന്തു പിടിച്ചതുപോലെയാണു്. ഈ മൂന്നു മാസമായി എനിക്കു് ഒരു ജോലിയിലും ശ്രദ്ധിയ്ക്കാൻ കഴിയുന്നില്ല. ആഫീസിലും എനിക്കു് ഒരു ജോലിയും ചെയ്യാൻ കഴിയുന്നില്ല. എന്നെ അളവില്ലാതെ സ്നേഹിച്ചിരുന്ന ധാര ഇപ്പോൾ എന്നെ കൂടെക്കൂടെ കുററപ്പെടുത്തുന്നു. 'നിനക്കു് എന്തുപററി' എന്നാണു് ചോദിക്കുന്നതു്. സിംലാ യാത്രകൂടി നിനക്കുവേണ്ടി ഞാൻ വേണ്ടെന്നുവെച്ചു. നീ ഡൽഹിയിൽ ഇരിക്കുമ്പോൾ സിംലയിൽപോയി എന്തു സുഖിക്കാനാണെന്നു് വിചാരിച്ചു മാത്രമാണു് ഞാൻ പോകാതിരുന്നതു്. സിംലയ്ക്കു പോയാലെന്താ? കാശ്മീരിനു പോയാലെന്താ? നീ ഇല്ലാതെ എനിക്കു് എന്തു സന്തോഷം? നിനക്കു് ഓർമ്മയുണ്ടോ, ധാരിണീ? നാം കല്യാണം കഴിച്ചിട്ടു്

ഉടനെ കാശ്മീരിൽ പോയി മധുവിധു കൊണ്ടാടാം എന്നു പറഞ്ഞതു് നീ ഓർക്കുന്നുവോ?........"

"സുഹൃത്തേ! മതിമതി! കേട്ടതു ധാരാളം മതി. ദയവു ചെയ്തു് ആ പഴയ കഥകൾ ഇപ്പോൾ പറയേണ്ട. അതെല്ലാം ഒരു ദുഃസ്വപ്നമായി വിചാരിച്ചു് മറന്നുകളയൂ!"

"നീ മറന്നുകളഞ്ഞു ധാരിണീ! എനിക്കറിയാം! നീ തന്റേടക്കാരി! അതുകൊണ്ടു് നിനക്കു മറക്കാൻ കഴിഞ്ഞു. പക്ഷേ, എനിക്കു കഴിയില്ല. ആ പഴയ ഓർമ്മകൾ എന്റെ മനസ്സിനെ ഇപ്പോഴും കാർന്നുതിന്നുകയാണു്. അവ എനിക്കു് സന്തോഷമാണോ സന്താപമാണോ ഉണ്ടാക്കുകയെന്നു് എനിക്കറിഞ്ഞുകൂടാ! ബോംബെയിലെ ചൗപാത്തി കടൽക്കരയിൽ നാം ഓടിനടന്നു്, മലബാർഹില്ലിലുള്ള പൂന്തോട്ടത്തിൽപോയില്ലേ? കൈകോർത്തു പിടിച്ചുകൊണ്ടു് നാം അവിടെനിന്നു നടന്നു. റോഡിൽ വന്നപ്പോൾ നേരം സന്ധ്യയായി. ബോംബെ നഗരത്തിലെ വിളക്കുകൾ, നക്ഷത്രങ്ങളെപ്പോലെ മിന്നിപ്രകാശിക്കാൻ തുടങ്ങി. ലോകം മുഴുവനും സന്തോഷം നിറഞ്ഞുനില്ക്കുന്നതായി തോന്നി. അപ്പോൾ സമീപത്തുള്ള ഒരു വീട്ടിൽ നിന്നു് ഗ്രാമഫോൺ സംഗീതം ഉയർന്നുവന്നു. 'പ്രേമനഗർ മേ ബനാവൂംഗി ഘർ' എന്ന പാട്ടായിരുന്നു അതു്. സൈഗാളിന്റെ പ്രസിദ്ധ ഗാനം. 'ഇതു നമുക്കുവേണ്ടി പാടിയ പാട്ടാണെന്നു തോന്നുന്നു. പ്രേമമാകുന്ന നഗരത്തിൽ നാം നമ്മുടെ വീടു പണിതുകൊണ്ടിരിക്കുകയാണല്ലോ'എന്നു് ഞാൻപറഞ്ഞു. ധാരിണീ! ഇതെല്ലാം നീ മറന്നുകളഞ്ഞോ? ഞാൻ ഇപ്പോൾ പറഞ്ഞതിൽ പിന്നെയാണോ ഓർമ്മിച്ചതു്? അതോ, ഞാൻ എന്തോ ഭ്രാന്തുപറയുന്നുവെന്നു വിചാരിച്ചു മററു വല്ലതും ഓർത്തുകൊണ്ടിരിക്കുകയാണോ........?"

ഈ നീണ്ട സംസാരം കേട്ടുകൊണ്ടിരുന്ന ധാരിണി ഗദ്ഗദത്തോടെ പറഞ്ഞു. "നിങ്ങൾ പറഞ്ഞതെല്ലാം ശ്രദ്ധിച്ചു കേട്ടു. എല്ലാം ഞാനും ഓർമ്മിക്കുന്നുണ്ടു്. ഒന്നും മറന്നുപോയിട്ടില്ല. പക്ഷേ, അന്നു നാം ചെയ്തതു തെററാണെന്നു് ഇപ്പോൾ തോന്നുന്നു. 'പ്രേമനഗരം' എന്നൊന്നു് വാസ്തവത്തിൽ ഇല്ല. അതു വെറും മായാനഗരം! കവികളുടെ കല്പനാചിത്രം! ഇനി പ്രേമനഗരം എന്നൊന്നു് ഉണ്ടെങ്കിൽതന്നെ ഇപ്പോൾ അതിൽ വീടു പണിയാൻ ഞാൻ തയ്യാറില്ല. അതിനു പകരം സേവാനഗരത്തിൽ വീടു പണിയാൻ ശ്രമിക്കുകയാണു്. രാഘവൻ! ഞാൻ കണ്ടതൊക്കെ നിങ്ങളും കണ്ടിരുന്നെങ്കിൽ, ഞാൻ അനുഭവിച്ച

തൊക്കെ നിങ്ങളും അനുഭവിച്ചിരുന്നെങ്കിൽ, എന്നെപ്പോലെ തന്നെ നിങ്ങളും കരുതുമായിരുന്നു; പ്രേമം, സ്നേഹം എന്നിങ്ങനെയുള്ള ഭ്രമങ്ങളിൽ നിങ്ങൾ മനസ്സുചെലുത്തുകയില്ലായിരുന്നു; ഈ ലോകത്തിലുള്ള മനുഷ്യരുടെ ദുഃഖത്തെ ഒരണുവെങ്കിലും ഇല്ലാതാക്കാൻ നമുക്കു കഴിയുമോ എന്നു് രാവും പകലും നിങ്ങൾ എന്നേപ്പോലെതന്നെ ചിന്തിക്കുമായിരുന്നു.”

“ധാരിണീ! നീ എന്താ ഈ പറയുന്നതു്? മനുഷ്യരുടെ മുഴുവൻ ദുഃഖം എനിക്കോ നിനക്കോ ഇല്ലാതാക്കാൻ ആവുമോ? ഞാനും നീയും, ദൈവത്തേക്കാൾ കഴിവുള്ളവരോ? ദൈവനിശ്ചയമല്ലേ, മനുഷ്യനു് സുഖമോ ദുഃഖമോ നല്കുന്നതു്? ഓരോരുത്തർക്കും ദൈവം അവരവരുടെ മാർഗ്ഗം നിശ്ചയിച്ചിട്ടുണ്ടു്. ആ വഴിയിലൂടെ ഓരോരുത്തരും പോവുകതന്നെ ചെയ്യും. ലോകഗതിയെ മാററിമറിയ്ക്കാം, എല്ലാവരുടേയും ദുഃഖം ഇല്ലാതാക്കാം, സുഖം വർദ്ധിപ്പിക്കാം എന്നൊക്കെ കരുതുന്നതു് എത്ര വലിയ അഹംഭാവമാണു്! ആ മടയൻ സൂര്യനെപ്പോലെ നീയും സംസാരിക്കാതെ. അവനോടു പഠിച്ചതായിരിക്കും ഇതൊക്കെ” എന്നിങ്ങനെ വാസ്തവം അറിയാതെ രാഘവൻ സംസാരിച്ചു.

“അയ്യോ! എന്തിനാണിങ്ങനെ ചളുവാ പറയുന്നതു്! സൂര്യന്റെ പേരേ ഇവിടെ വലിച്ചിഴയ്ക്കേണ്ട കാര്യമില്ല. അവനെ കണ്ടുമുട്ടുന്നതിനുമുമ്പുതന്നെ എനിക്കു് പല അനുഭവങ്ങളും ഉണ്ടായി പല കഷ്ടനഷ്ടങ്ങളും സംഭവിച്ചു. ദൈവം സൃഷ്ടിച്ച ഈ ലോകത്തെ ഉയർത്തിക്കളയാം എന്ന അഹംഭാവംകൊണ്ടോ, വിധിയെ മാററിമറിക്കാമെന്നതെററിദ്ധാരണകൊണ്ടോ, ഞാൻ ഈ ജീവിതം സ്വീകരിച്ചതല്ല. ദുഃഖിക്കുന്നവർക്ക് ആശ്വാസം നല്കുന്നതിലാണു് ഞാൻ സന്തോഷം കണ്ടെത്തുന്നതു്; സന്തോഷിക്കുന്നതു്. മററു രീതിയിലുള്ള ജീവിതമൊന്നും ഞാൻ കാംക്ഷിക്കുന്നില്ല. അതിനു ഞാൻ എന്തു ചെയ്യണം? ദൈവം ഓരോരുത്തർക്കു് ഓരോ വഴിയാണു് കല്പിച്ചുകൊടുത്തിട്ടുള്ളതെന്നു് താങ്കൾതന്നെയല്ലേ അല്പം മുമ്പു പറഞ്ഞതു്. ദൈവം നിങ്ങൾക്കു് ഒരു വഴിയും എനിക്കു് മറെറാരു വഴിയുമാണു് കല്പിച്ചിട്ടുള്ളതു്. അവരവരുടെ മാർഗ്ഗത്തിലൂടെ നാം പോകുക. നമ്മുടെ മാർഗ്ഗം വിഭിന്നമാണെന്നു്, അങ്ങയെ ആദ്യം കണ്ടപ്പോൾ ഞാൻ മനസ്സിലാക്കിയില്ല. ആ കാലത്തിൽ ഏതോ ഒരു മായാവലയിൽ ഞാൻ അകപ്പെട്ടിരുന്നു. വലയിൽനിന്നു മോചിതയായപ്പോൾ സത്യം ഞാൻ ദർശിച്ചു. ദയവുചെയ്തു് മാപ്പാക്കുക! എന്നെ എന്റെ വഴിക്കു വിടൂ!”

"ഒരിയ്ക്കലും ഇല്ല. നിന്നെ ഇപ്പോഴാണ് മായ മൂടിയിരിക്കുന്നതു്. അന്നു നീ കണ്ടതാണ് സത്യം. നമ്മുടെ മാര്‍ഗ്ഗങ്ങള്‍ വിഭിന്നമെന്നതു തെററു്. ഹിന്ദു ധര്‍മ്മത്തില്‍ പുരുഷന്റെ മാര്‍ഗ്ഗമാണ് സ്ത്രീയുടേതും. സ്ത്രീയ്ക്കു് ഒററയ്ക്കു് ഒരു വഴി ഇല്ല."

"അങ്ങനെ പരിപൂര്‍ണ്ണമായി നിങ്ങളെ വിശ്വസിച്ചു്, ദൈവത്തെപ്പോലെ വിചാരിച്ചു് കഴിയുന്ന ഒരു ഭാര്യ നിങ്ങള്‍ക്കുണ്ടു്. അതു് അങ്ങയുടെ ഭാഗ്യം. രാഘവന്‍! അല്പം ആലോചിച്ചു പറയൂ! എന്നോടു പ്രേമത്തെപ്പററി പറയുമ്പോള്‍ നിങ്ങള്‍ക്കു് സീതയുടെ വിചാരമേ ഇല്ലേ? നിര്‍ഗ്ഗതിയായി താങ്കളെ വിശ്വസിച്ചുവന്നിരിക്കുന്ന ആ പാവം പെണ്ണിനോടു നിങ്ങള്‍ക്കു് ഒരു ഉത്തരവാദിത്വവും ഇല്ലേ? അവളെ ദ്രോഹിക്കാന്‍ എങ്ങനെ നിങ്ങള്‍ക്കു തോന്നുന്നു?"

"ആഹാ! ദ്രോഹത്തെപ്പററിയാണോ സംസാരിക്കുന്നതു്. ദ്രോഹം ആര്‍ക്കു്, ആരുചെയ്തു? എന്നെയും സീതയെയും നീ ദ്രോഹിച്ചു! ധാരിണീ! നിന്നെ പരിപൂര്‍ണ്ണമായി വിശ്വസിച്ചിരുന്ന എന്നെ നടുക്കടലില്‍ തള്ളിയിട്ടു്, മദ്രാസില്‍നിന്നു് ഒററവാക്കുപോലും പറയാതെ നീ കടന്നുകളഞ്ഞില്ലേ? അതും വേണമെന്നുവെച്ചു് നീ ചെയ്ത ചതിയല്ലേ? അതോടെ നിന്റെ ദ്രോഹം അവസാനിച്ചോ? ഇല്ല! ബീഹാറില്‍വെച്ചു് ഭൂകമ്പപ്പിളപ്പില്‍ വീണു കാണാതായി എന്നു് എന്നെ വിശ്വസിപ്പിക്കുംപോലെ കത്തെഴുതിപ്പിച്ചില്ലേ? ഇങ്ങനെ എല്ലാം നീ ദ്രോഹിച്ചതുകൊണ്ടല്ലേ, ഞാന്‍ സീതയെ വിവാഹം ചെയ്യാന്‍ ഒരുമ്പെട്ടതു്,........?"

"ഞാന്‍ ചെയ്തതൊക്കെ ദ്രോഹമായിത്തന്നെ ഇരിക്കട്ടെ! തക്ക കാരണമുണ്ടായിട്ടാണ് ഞാന്‍ അങ്ങനെയൊക്കെ ചെയ്തതു്. പക്ഷേ, സീതയെ നിങ്ങള്‍ വെറുതെ കല്ല്യണം കഴിച്ചതല്ലല്ലോ? വേറെ ഒരു പെണ്ണിനെ കാണാന്‍ പോയിട്ടു് സീതയെ കല്ല്യാണം കഴിച്ചതു്? എന്നിട്ടു്............?"

"അവളെ കൈവിട്ടുകളയുമെന്നു് ആരെങ്കിലും പറഞ്ഞോ? അങ്ങനെ ഒരു വിചാരം എനിക്കു് ലവലേശം ഇല്ല. അവളും ഇരുന്നോട്ടെ!"

"വൈദിക വിധിപ്രകാരം താലികെട്ടിയവള്‍ ഇരുന്നുപോകട്ടേ! ഞാന്‍ വെപ്പാട്ടിയായി കൂടെ കഴിയുകയും! എന്നാണോ വിചാരം?"

"ഛേ! ഛേ! നീ എന്തുവര്‍ത്തമാനമാണ് ഈ പറയുന്നതു്! അത്ര നീചനാണോ ഞാന്‍? നിന്നെയും ഞാന്‍ കല്ല്യാണം കഴി

ക്കാൻ തയ്യാറാണ്. അതുകൊണ്ടു് എന്തു സംഭവിച്ചാലും, എന്തു സംസാരം ഉണ്ടായാലും, എന്തു് അപമാനം ഉണ്ടായാലും എനിക്കു് ആക്ഷേപമില്ല.''

''എന്താ, എന്താ! ദയവുചെയ്തു് ഒരിയ്ക്കൽ കൂടി ഒന്നു പറയൂ!'' ധാരിണി കിതച്ചുകൊണ്ടു പറഞ്ഞു.

''നിന്നെയും അഗ്നിസാക്ഷിയായി കല്യാണം ചെയ്തുകൊള്ളാമെന്നാണു പറഞ്ഞതു്. ഇപ്പോഴംതന്നെ നീ എനിക്കു് അതിനു സമ്മതം തരികയാണെങ്കിൽ അടുത്ത നിമിഷം കല്യാണം നടത്താം.''

''രാഘവൻ! ഈ കാര്യത്തിൽ നിങ്ങളുടെ ആദ്യഭാര്യയുടെ അഭിപ്രായം എങ്ങനെയായിരിക്കുമെന്നു് ആലോചിച്ചിട്ടുണ്ടോ?'' ഇപ്പോഴം ധാരിണിയുടെ ശബ്ദം കടുത്തതായിരുന്നു. സംഭാഷണം നീളുംതോറും ആ ശബ്ദത്തിനു് കാഠിന്യവും ഏറി വന്നു.

''അവളോടു് പോകാൻപറ. അതേപ്പററി ഞാൻ ഗൗനിക്കുന്നില്ല. ഒരാളിനുവേണ്ടി മറെറാരാളം ജീവിതം പാഴാക്കണമെന്നില്ലല്ലോ? അതുകൊണ്ടു് അവളെ തീർത്തും ഉപേക്ഷിക്കുന്നു എന്നു് അതിനത്ഥമില്ല. അവളും ഇരിക്കട്ടേ!''

''അയ്യോ! പാവം! വലിയ ഒരു സൗജന്യം ചെയ്തതു്! മറിച്ചൊന്നു ചിന്തിച്ചുനോക്കൂ! നിങ്ങളെപ്പോലെ സീത മറെറാരു പുരുഷനെ കല്യാണം കഴിക്കാൻ തുടങ്ങിയാൽ നിങ്ങരം സമ്മതിക്കുമോ?''

''ഛേ! ഛേ! എന്തു വത്തമാനമാണു് നീ ഈ പറയുന്നതു ധാരിണീ! അതു് ഹിന്ദുധമ്മത്തിനു വിരോധമാണു്.''

''പുരുഷവഗ്ഗത്തിനു മാത്രം എന്തും ചെയ്യാം എന്നു് ഹിന്ദുധമ്മം തീറെഴുതിത്തന്നിട്ടുണ്ടോ?''

''ഈ ധമ്മോപദേശമൊന്നും എനിക്കു കേരംക്കണ്ട. ഒന്നു ഞാൻ പറയാം. കേരംക്കൂ! സീതയെ വിവാഹമോചനം ചെയ്യാം; അവരംക്കു് ഇഷ്ടമുള്ളവരെ വിവാഹം കഴിക്കണമെങ്കിൽ കഴിച്ചോട്ടെ. എങ്കിൽ നീ എന്നെ വിവാഹം കഴിക്കാൻ തയ്യാറാണോ?''

''സീത നിങ്ങളെ വിട്ടുപോകില്ലെന്നും, നിങ്ങളുടെ കാലടിയിൽ വീണു കിടക്കുമെന്നും ധൈര്യമുണ്ടായിട്ടല്ലേ നിങ്ങരം അങ്ങനെ പറയുന്നതു്. നമ്മുടെ രണ്ടുപേരുടേയും ജീവിതലക്ഷ്യം രണ്ടാണു്. ഒരിക്കലും നമ്മുടെ ലക്ഷ്യം ഒന്നാവില്ല. നിങ്ങരം

പറഞ്ഞ സ്ഥലത്തെല്ലാം സീതയെ കൂട്ടിക്കൊണ്ടുപോകൂ! അതാണു ന്യായം; അതാണ് നിങ്ങൾക്കു നല്ലതു്."

രാഘവൻ അല്പനേരം ധാരിണിയെ കോപത്തോടെനോക്കി. പിന്നെ എന്തോ തീരുമാനമെടുത്തവനെപ്പോലെ ഒന്നു് അട്ടഹസിച്ചു. "ധാരിണീ എനിക്കു് റിവോൾവർ ലൈസൻസു് കിട്ടീട്ടുണ്ടു്."

"എന്നെ ഭയപ്പെടുത്താമെന്നു് വിചാരിക്കേണ്ട. ബീഹാർ ഭൂകമ്പം കണ്ടതിൽപിന്നെ എനിക്കു് മരണം എന്നു കേട്ടാൽ പേടിയേ ഇല്ല."

"പിന്നെയും ഞാൻ പറഞ്ഞതു് നീ തെററിദ്ധരിച്ചിരിക്കുകയാണു്. നിന്നെ ചുട്ടുകളയുമെന്നല്ല ഞാൻ പറഞ്ഞതു്. എന്നെ ഞാൻ തന്നെ തോക്കിനിരയാക്കുമെന്നാണു് പറഞ്ഞതു്."

"എൻെറ മരണത്തെപ്പററിയോ, മററാരുടെയെങ്കിലും മരണത്തെപ്പററിയോ എനിക്കു് ഒരു വിഷമവുമില്ല. ഭഗവദ്ഗീതയിൽ എന്താണു് പറഞ്ഞിരിക്കുന്നതു്? ശരീരം മാത്രമേ നശിക്കുന്നുള്ളു, ആത്മാവിനെ നശിപ്പിക്കാനാവുന്നില്ല; എത്ര കഠിനമായ വജ്രായുധംകൊണ്ടും സാദ്ധ്യമല്ല."

"ധാരിണീ! നിന്നെ ഇപ്പോഴാണു് എനിക്കു മനസ്സിലായതു്. നീ സ്ത്രീയല്ല, രാക്ഷസിയാണു്........ നിൻെറ അഴകു് ശൂർപ്പണഖയുടെ അഴകാണു്........ ഇരിക്കട്ടേ....! നീ കണ്ടോ! നീയും സൂര്യനും നാളെ ട്രെയിൻ കേറി പോകുന്നതു് എനിക്കൊന്നു കാണണം........!" എന്നു പറഞ്ഞുകൊണ്ടു് രാഘവൻ വെളിയിലേക്കു് ഒരു കൊടുങ്കാററുപോലെ പാഞ്ഞുപോയി.

അവൻ വെളിയിൽ ഇറങ്ങിയപ്പോൾ അതുവരെ ധാരിണിയുടെ കണ്ണുകളിൽ ഒളിച്ചിരുന്ന കണ്ണീർക്കടൽ പെരുകി വളർന്നു.

## 24

പത്മാപുരത്തുള്ള തൻെറ ബംഗ്ലാവിലിരുന്നു്, രാഘവൻെറ പിതാവായ പത്മലോചനശാസ്ത്രി ഏതോ പത്രത്തിലെ 'പത്രാധിപക്കുള്ള കത്തുകൾ' എന്ന പംക്തിയിലേക്കു് രസകരമായ എന്തോ എഴുതുകയായിരുന്നു. അദ്ദേഹവും പരിവ്രാജകശർമ്മയും

തമ്മിൽ വർണ്ണാശ്രമധർമ്മങ്ങളെക്കുറിച്ചു നടന്നുവന്ന തർക്കം അതിന്റെ പരമകാഷ്ഠയിലെത്തിയിരുന്നു. നാലാമത്തെ ആശ്രമമായ സന്യാസത്തെക്കുറിച്ച് ഗൗരവാവഹമായ ഒരു ഉത്തരം നൽകേണ്ടതുണ്ടായിരുന്നു. ആ പ്രയത്നത്തിൽ ശാസ്ത്രികൾ രൗദ്രാകാരം പൂണ്ടിരുന്ന സന്ദർഭത്തിൽ, ആ ബംഗ്ലാവിന്റെ വാതില്ക്കൽ "ഭവതി! ഭിക്ഷാംദേഹി!" എന്നൊരു ശബ്ദം കേട്ടു.

മുകളിലുള്ള മട്ടപ്പാവിലേയ്ക്കു വന്ന് ശാസ്ത്രികൾ എത്തിനോക്കി. ഒരു ചെറുസന്യാസി നില്ക്കുന്നതു കണ്ടു. അദ്ദേഹത്തിനുണ്ടായ പാരവശ്യം പറയാനാവില്ല. തന്റെ ജീവിതകാലത്തു് ഇതുവരെയുണ്ടായിട്ടില്ലാത്ത അത്ര പാരവശ്യത്തോടെ ഗോവേണിപ്പടികൾ മുമ്മൂന്നുവീതം ഒരുമിച്ച് ചാടി ഇറങ്ങി അദ്ദേഹം താഴെ വന്നു. പിൻകെട്ടിലിരുന്ന തന്റെ ജീവിതസഖിയെ വിളിച്ച് "കാമാക്ഷീ! ഒരു അത്ഭുതം കേൾക്കൂ! വാതില്ക്കൽ ഏതോ ഒരു ബാലസന്യാസി വന്നുനില്ക്കുന്നു. മുഖത്തിൽ തേജസ്സ് ജ്വലിക്കുകയാണ്. 'ഭിക്ഷാംദേഹി' എന്ന വിളി കേട്ടപ്പോൾ എനിക്ക് ഉടലാകെ കോരിത്തരിച്ചു. വാതിലിന്റെ താക്കോൽ കൊണ്ടുവരൂ! വേഗം! ഒരു മഹാനെ എത്ര നേരം വാതില്ക്കൽ നിർത്തും? സാക്ഷാൽ ശങ്കരാചാര്യർ വീണ്ടും അവതാരം എടുത്തതുപോലെ ഇരിക്കുന്നു. നമ്മുടെ പിതാമഹന്മാർ ചെയ്ത ഭാഗ്യം നമ്മുടെ വീടിനെ അന്വേഷിച്ചുവന്നിരിക്കുന്നു. എന്താ അനങ്ങാതെ നില്ക്കുന്നതു്?" എന്നിങ്ങനെ അദ്ദേഹം ബഹളംകൂട്ടി.

ഇതിനകം വാതിലിൽക്കൂടി എത്തിനോക്കി ഒരു സന്യാസി നില്ക്കുന്നതുകണ്ട് കാമാക്ഷിഅമ്മാൾ ചോദിച്ചു. "എന്തിനാണ് ഇത്ര പരവേശം എടുക്കുന്നതു്? വാതിൽ തുറന്നുതന്നെയാണ് ഇരിക്കുന്നതു്. അത്ര അത്ഭുതാകാരനായ മഹാൻ എവിടെനിന്നു വരാൻ? രാമകൃഷ്ണാശ്രമത്തിലെ വല്ല സന്യാസിമാരും ആയിരിക്കും. വല്ല സംഭാവനയും സ്വീകരിക്കാൻ വന്നതായിരിക്കും."

ഇതു കേട്ടപ്പോൾ ശാസ്ത്രികളുടെ ഉത്സാഹം അല്പം തണുത്തു. ഇതിനകം സ്വാമികൾ കതകു തുറന്ന് അകത്തെത്തി. സന്യാസിയെ കണ്ടപ്പോൾ ഉടനെ ശാസ്ത്രികളും കാമാക്ഷി അമ്മാളും ചോദിച്ചു. "കണ്ടിട്ടുള്ളതുപോലെയിരിക്കുന്നു. ആരാണോ ആവോ?"

"അമ്മായീ! എന്നെ മനസ്സിലായില്ലേ?" എന്ന് സ്വാമികൾ ചോദിച്ചപ്പോൾ കാമാക്ഷി അമ്മാളിന് പെട്ടെന്ന് ഓർമ്മ വന്നു.

“നമ്മുടെ സൂര്യനല്ലെ ഇതു്? ഇതെന്തു കോലം?” കാമാക്ഷി അമ്മാൾ ചോദിച്ചു.

“അതെയോ? അതാണു് എനിക്കും കണ്ടിട്ടുള്ളതുപോലെ തോന്നിയതു്.”

“അതേ, പൂർവ്വാശ്രമത്തിൽ എന്റെ പേരു് സൂര്യൻ എന്നായിരുന്നു. ഈ ആശ്രമത്തിൽ ‘സ്വാതന്ത്ര്യാനന്ദൻ’ എന്നാണു് പേരു്” എന്നു് സന്യാസി പറഞ്ഞു.

“അങ്ങനെയോ? പാൽ ഒഴകി പഴത്തിൽ വീണതുപോലെയിരിക്കുന്നു” എന്നു പറഞ്ഞുകൊണ്ടു് ശാസ്ത്രികൾ ‘സ്വാതന്ത്ര്യാനന്ദനെ’ സ്വീകരിച്ചുകൊണ്ടുപോയി ഹാളിൽ സോഫയിലിരുത്തി.

“ഇത്ര ചെറുപ്പത്തിലെ ഇതു് എന്തുവേഷമാണു്? അച്ഛനും, അമ്മയുമൊക്കെ സമ്മതിച്ചോ? കാലാകാലത്തിൽ ചെയ്യാനുള്ളതൊക്കെ ചെയ്തിട്ടു് പ്രായമാകുമ്പോൾ സന്യാസം സ്വീകരിച്ചാൽ കുഴപ്പമില്ലായിരുന്നു.” കാമാക്ഷിഅമ്മാൾ പറഞ്ഞു.

സ്വാമികൾ മറുപടി പറയുന്നതിനുമുമ്പു് ശാസ്ത്രികൾ ഇടയ്ക്കു കയറി പറഞ്ഞു. “അതു നല്ല കാര്യം! നിന്നോടു ചോദിച്ചുകൊണ്ടാണു് എല്ലാവരും സന്യാസിയാകേണ്ടതെന്നുതോന്നുന്നു. ലോകമേ തറവാടെന്നു പറഞ്ഞു് സന്യാസാശ്രമം സ്വീകരിച്ചവർക്കു് അച്ഛനുണ്ടോ, അമ്മയുണ്ടോ? പരിവ്രാജകനായാൽ പിന്നെ ലോകബന്ധമേ കാണില്ല, പിന്നെ കുടുംബബന്ധം എങ്ങനെയുണ്ടാകും? അവളുടെ ഒരു സംശയം! സ്വാമികളേ! താങ്കളെപ്പോലുള്ള ചെറുപ്പക്കാർ സന്യാസം സ്വീകരിച്ചു് സനാതനധർമ്മത്തെ പ്രചരിപ്പിച്ചാൽ, സനാതനധർമ്മം ഉദ്ധാരണം ചെയ്യും. അതിരിക്കട്ടേ! താങ്കൾ എപ്പോൾ എവിടെവെച്ചാണു് ഈ ആശ്രമം സ്വീകരിച്ചതു്? ഏതു മഹാന്റെ ശിഷ്യത്വമാണു് സ്വീകരിച്ചതു്? എത്ര നാളായി? ആശ്രമം സ്വീകരിച്ചിട്ടു് പിന്നെ എവിടെയൊക്കെ പോയി? ഈ നഗരത്തിൽ എത്ര നാൾ തങ്ങുന്നതിനാണു് ഉദ്ദേശം? എല്ലാം വിശദമായി പറയണം. കാമാക്ഷീ! നീ അടുക്കളയിൽ പോയി അവിടത്തെ കാര്യങ്ങൾ ഒക്കെ നോക്കു്. ശാസ്ത്രോക്തമായി സ്വാമികൾക്കു് കുറച്ചു് ആഹാരം തയ്യാറാക്കു്. ഒരു കുറവും ഉണ്ടാവരുതു്. മനസ്സിലായോ?”

“നന്നായി മനസ്സിലായി! എല്ലാം ഒരു കുറവും ഇല്ലാതെ തയ്യാറാക്കാം. നിങ്ങൾ വിഷമിക്കേണ്ട” എന്നു പറഞ്ഞുകൊണ്ടു് കാമാക്ഷി അമ്മാൾ പിൻകെട്ടിലേയ്ക്കുപോയി. അവ

രുടെ കൂടെ വാസന്തിയും പോകാൻ തുടങ്ങുന്നതുകണ്ടു് ബാല യോഗി വിളിച്ചു. "വാസന്തീ! എന്നെ മനസ്സിലായില്ലേ? എന്താ ഒന്നും മിണ്ടാത്തതു്?"

അപ്പോഴും വാസന്തി ഒന്നും പറഞ്ഞില്ല. അവാം അമ്മൂമ്മയെ വിളിച്ചു് ചെവിയിൽ ചോദിച്ചു. "അമ്മൂമ്മേ! സൂര്യമ്മാവൻ എന്തിനാണു് തല മൊട്ടയടിച്ചിരിക്കുന്നതു്? തിരുപ്പതിക്കു പോയി വന്നിരിക്കുകയാണോ?" ഇതു കേട്ടപ്പോാം എല്ലാവരും ചിരിച്ചുപോയി.

വാസന്തിയെയും കൂട്ടിക്കൊണ്ടു് കാമാക്ഷിഅമ്മാാം പിൻകെട്ടിലേക്കു പോയപ്പോാം ശാസ്ത്രികാം പറഞ്ഞു. "താങ്കാം എങ്ങനെയാണു് ഈ സന്യാസം സ്വീകരിക്കാൻ ഇടയായതു്? ഏതോ കോൺഗ്രസ്സിൽ ചേന്നു് 'ക്വിററു് ഇന്ത്യാ' പ്രസ്ഥാനത്തിനുവേണ്ടി പാടുപെട്ടുകൊണ്ടിരിക്കുകയാണെന്നു് ആരോ പറഞ്ഞല്ലോ?"

"അതേ, അതും ശരിയാണു്. 'ക്വിററു് ഇന്ത്യാ' പ്രസ്ഥാനത്തിനുവേണ്ടി നാടുചുററി നടക്കുകയായിരുന്നു. ഹരിദ്വാരിൽ ചെന്നപ്പോാം അവിടെവെച്ചു് ഒരു സ്വാമികളെ സന്ധിയ്ക്കാൻ ഇടയായി. അദ്ദേഹത്തെ ദർശിച്ചുകഴിഞ്ഞപ്പോാം തിരികെപ്പോരാൻ തോന്നിയില്ല. ഒരു വർഷം അദ്ദേഹത്തിൻെറ ശിഷ്യനായി. ഏതു ജന്മത്തിലെ സുകൃതമാണു് വീണ്ടും എന്നിൽ ആവേശിച്ചതെന്നറിയില്ല."

"ആകട്ടെ, നമുക്കെന്നാണു് സ്വരാജ്യം കിട്ടാൻ പോകുന്നതു്? മഹാത്മാഗാന്ധിയും, നെഹ്റുവും, പട്ടേലുമൊക്കെ ജയിലിൽ പോയാലോ മറേറാ സ്വാതന്ത്ര്യം കിട്ടാൻ പോകുന്നോ?"

"അപ്പോാം ഇന്ത്യയ്ക്കു് സ്വാതന്ത്ര്യമേ ലഭിക്കുകയില്ലെന്നാണോ പറയുന്നതു്?" യോഗി ചോദിച്ചു.

"ആരു പറഞ്ഞു? ഇന്ത്യയ്ക്കു് സ്വാതന്ത്ര്യം തീർച്ചയായും ലഭിക്കും. പക്ഷേ ഇവരൊന്നും ഒന്നും ചെയ്യാൻ പോവുന്നില്ല. ഈശ്വരസഹായംകൊണ്ടു് അതിനു വേറേ മാർഗ്ഗമുണ്ടു്. കലിപുരുഷൻ ജർമ്മനിയിൽ അവതാരം ചെയ്തിരിക്കുന്നു. ഹിററ്ലറെപ്പററിയാണു് ഞാൻ പറയുന്നതു്. ഹിററ്ലർ റഷ്യയുടെ നേരെ പടയെടുത്ത മുട്ടാളനാണെന്നും മററും ചില ബൃഹസ്പതികാം ഇവിടെ പറഞ്ഞുകൊണ്ടു നടക്കുന്നുണ്ടു്. ഹിററ്ലറേക്കാാം ഇവരുടെ നേതാക്കന്മാർക്കു് എന്താ ഇത്ര മേന്മ? ഇന്ത്യയുടെ മേൽ നോട്ടമിട്ടുകൊണ്ടാണു് ഹിററ്ലർ റഷ്യആക്രമിച്ചതു്. സ്റ്റാലിൻ ഗ്രാഡു് പിടിച്ചടക്കിയിട്ടു്, ഉടനെ വിമാനത്തിൽ ഇന്ത്യയി

ലെത്തും. അമ്പതിനായിരം വിമാനത്തിൽ പടയാളികളും എത്തിച്ചേരും. ഹിററ്ലർ സ്പഷ്ടമായി പറഞ്ഞിട്ടുണ്ട്, ലോകത്തിൽ ആര്യന്മാരാണ് ഏററവും സമുന്നതരെന്ന്. അങ്ങനെയെങ്കിൽ ഇന്ത്യയിലാണ് ലോകസാമ്രാജ്യത്തിൻെറ തലസ്ഥാനം സ്ഥാപിക്കേണ്ടത്. ഹിററ്ലർ ഇന്ത്യയിൽ വന്ന് ഇറങ്ങിയ ഉടനെ ചെയ്യാൻ പോകുന്നത് എന്താണെന്ന് അറിയാമോ? ജാതിവ്യത്യാസം വേണ്ടെന്ന് ചില ബൃഹസ്പതികൾ പറയുന്നുണ്ടല്ലോ? അവൻെറയൊക്കെ തലയെടുക്കണം, അതാവേണ്ടത്. ലോകത്തിലുള്ള മനുഷ്യരെ മുഴുവൻ അഡോൾഫ് ഹിററ്ലർ നാലു വിഭാഗത്തിലാക്കാൻ പോവുകയാണ്. അപ്പോഴല്ലേ, വർണ്ണാശ്രമധർമ്മത്തിൻെറ മാഹാത്മ്യം മനസ്സിലാക്കാൻ പോകുന്നത്? കാണാൻ പോകുന്ന പൂരം പറഞ്ഞുകേൾപ്പിക്കണോ?''

മനസ്സിൽ ഊറിവന്ന ചിരി പുറത്തു കാട്ടാതെ സന്യാസി പറഞ്ഞു. ''പക്ഷേ ഹിററ്ലർ തോററുപോകുമെന്നാണല്ലോ ചിലർ പറയുന്നത്.''

''അങ്ങനെയും ചിലർ സ്വപ്നം കാണുന്നുണ്ട്. ഞാനും കേട്ടു. ആരെന്തു പറഞ്ഞാലും നടക്കാനുള്ളത് നടക്കാതിരിക്കുമോ? ഹിററ്ലർ എന്തുതരം ജീവിതമാണ് നയിക്കുന്നതെന്ന് അറിയാമോ? മാംസം കഴിക്കില്ല; മദ്യപാനം നടത്തുകില്ല; സ്ത്രീകളെ തിരിഞ്ഞു നോക്കുകപോലുമില്ല. ജനിച്ചപ്പോൾ മുതൽ ബ്രഹ്മചര്യം അനുഷ്ഠിക്കുകയാണ്. സ്വാമികളേ! ഹിററ്ലർ വെറും സാധാരണമനുഷ്യനാണെന്നു വിചാരിക്കേണ്ട. അദ്ദേഹം ഹഠയോഗിയാണ്, കലിപുരുഷൻെറ അവതാരം! സംസ്കൃതഭാഷയെ അരച്ചുകുടിച്ച മഹാപണ്ഡിതന്മാർ ഇപ്പോൾ ജർമ്മനിയിലാണുള്ളതെന്ന് അറിയാമോ? ഹിന്ദുജ്യോതിഷപ്രകാരം നാളും, നേരവും നോക്കിയാണ് ഹിററ്ലർ ഓരോ കാര്യവും തുടങ്ങുക. ചെക്കോസ്ലാവാക്യയുടെ നേരെ പടയെടുത്തപ്പോഴും, ഫ്രാൻസിനെ പിടിക്കാൻ പോയപ്പോഴും ഒക്കെ അങ്ങനെയായിരുന്നു. ഇല്ലെങ്കിൽ നെപ്പോളിയൻ പിറന്ന ഫ്രാൻസ് പത്തോ പത്തു ദിവസംകൊണ്ട് കീഴടങ്ങുമോ? ഞാൻ പറയുന്നത് കള്ളമാണോ?'' ശാസ്ത്രികൾ ചോദിച്ചു.

ഇങ്ങനെ ശരമാരി പൊഴിക്കുന്നതുപോലെ ശാസ്ത്രികൾ സംസാരിച്ചുകൊണ്ടിരുന്നത്, മററു മാർഗ്ഗമൊന്നുമില്ലാത്തതുകൊണ്ട് യോഗി കേട്ടുകൊണ്ടിരുന്നു. ഇത്ര വിദ്യാഭ്യാസമുള്ള ഒരാൾ, ബി. ഏ. ബി. എൽ. ബിരുദം നേടിയവൻ, സബ്

ജഡ്ജ് ആയിരുന്ന ആരം, ലോകാനുഭവങ്ങാം ധാരാളം ഉണ്ടായിട്ടുള്ളവൻ, ഇത്ര വിസ്ഥിത്തങ്ങാം വിളമ്പുന്നതു് ഓർത്തപ്പോാം വാസ്തവത്തിൽ സൂര്യനു് വലിയ അത്ഭുതം തോന്നി. പരമ്പരയായി രക്തത്തിൽ കലൻകിടക്കുന്ന വിശ്വാസങ്ങാം മാററിക്കളയുകയെന്നതു് വലിയ ബുദ്ധിമുട്ടതന്നെ. ശാസ്ത്രികാം വായാട്ടം എപ്പോഴാണു് ഒന്നു് അവസാനിപ്പിക്കുക എന്നും, കാമാക്ഷി അമ്മാളിനോടു് ഒററയ്ക്കു് സീതയുടെ കാര്യം സംസാരിക്കാൻ സമയം കിട്ടുന്നതെപ്പോഴാണെന്നും മററുമുള്ള ചിന്തകാം സൂര്യൻെറ മനസ്സിലൂടെ കടന്നുപോയി.

അവസാനം ശാസ്ത്രികളുടെ സംസാരം അവസാനിപ്പിക്കാൻ സന്യാസി ഒരു മാർഗ്ഗം കണ്ടുപിടിച്ചു.

"നിങ്ങാം പറയുന്നതൊക്കെ ശരിയാണു്. പക്ഷേ ഇത്ര ഉച്ചത്തിൽ സംസാരിക്കാതെ. ഇപ്പോാം എവിടെ നോക്കിയാലും സി. ഐ. ഡി. കാം വട്ടമിട്ടു നടക്കുകയാണു്. ആരുടെയെങ്കിലും കാതിൽ വീണാൽ പിന്നെ........" സന്യാസി പറഞ്ഞു.

ശാസ്ത്രികളുടെ ശരമാരിപോലുള്ള പ്രസംഗം അതോടെ തീൻ.

ശാസ്ത്രികാം മുകളിലേക്കു കയറിയപ്പോാം കാമാക്ഷിഅമ്മാാം വന്നു് വിശേഷങ്ങാം ചോദിച്ചു:—"സൂര്യാ! ഇതെന്താ നീ ഇങ്ങനെയൊക്കെ കാണിക്കുന്നതു്? ഈ പ്രായത്തിൽ സന്യാസം ചെയ്യുന്നതു്? നിന്നെ എന്തു വിളിക്കണമെന്നു് എനിക്കറിയില്ല. 'സ്വാമികളെ! വന്നാലും, പോയാലും' എന്നൊക്കെ ബഹുമാനപൂർവ്വം പറയണമോ എന്തോ?"

"അമ്മായീ! അങ്ങനെ വിഷമിക്കുകയൊന്നുംവേണ്ട. 'സൂര്യാ' എന്നോ, വാ, പോ, എന്നൊക്കെയോ ഇഷ്ടംപോലെ പറഞ്ഞോളൂ. അമ്മായിയോടു സത്യം പറയാം. സത്യത്തിൽ ഞാൻ സന്യാസിയുമല്ല ഒരു കുന്തവുമല്ല."

"ഇതു് എന്തു കൂത്തു്! പിന്നെന്തിനാണു് ഇതു് ഇട്ടുകൊണ്ടു നടക്കുന്നതു്! ഈ കാലത്തെ ചെറുപ്പക്കാരുടെ കാര്യം വിശ്വസിക്കാൻ പററില്ല. ഇനി സിനിമായിലോ മറേറാ ചേൻന്നിട്ടുണ്ടോ?"

"അതൊന്നും ഇല്ല അമ്മായീ! ഞാൻ സ്വാതന്ത്ര്യസമരത്തിൽ ചേൻന്നിരിക്കുകയല്ലേ."

"സ്വാതന്ത്ര്യമോ, എന്തു മണ്ണാങ്കട്ടയെങ്കിലും ആകട്ടേ. ഈ കാഷായം ഊരിക്കളഞ്ഞിട്ടു് മററു കാര്യം. നോക്കൂ! നിനക്കു് കല്യാണത്തിനു് പെണ്ണിനെ കണ്ടുവെച്ചിരിക്കുന്നു. നിന്നെ

ഈ വേഷത്തിൽ കണ്ടിട്ട് എനിക്ക് എന്തുമില്ലാത്ത ദേഷ്യം വരുന്നുണ്ട്."

"അമ്മായീ! കല്ല്യാണം അത്ര അത്യാവശ്യകാര്യമോ മറ്റോ ആണോ? കല്യാണം കഴിച്ചവരൊക്കെ സന്തോഷമായിട്ടാണോ ഇരിക്കുന്നത്?" സൂര്യൻ ചോദിച്ചു.

"എത്രയോ പേർ കല്ല്യാണം കഴിച്ച്, പിള്ളേരും വീടുമായി സന്തോഷമായി കഴിയുന്നു. ചിലരുടെ തലയിലെഴുത്തുകൊണ്ട് വല്ല്യ സന്തോഷമൊന്നും അവർക്ക് ഉണ്ടായില്ലെന്നു വരും. അങ്ങനെ നോക്കിയാൽ ലോകത്തിൽ ആക്കാണ് ഇത്ര സന്തോഷമുള്ളത്? ശ്രീരാമൻ സീതയെ കല്ല്യാണം കഴിച്ചിട്ട് എത്ര മാത്രം കഷ്ടപ്പെട്ടു. അതുകൊണ്ട് ശ്രീരാമൻ കല്ല്യാണമേ കഴിക്കില്ല എന്നു പറഞ്ഞു നടന്നോ?"

"രാമനും സീതയും പരസ്പരം എത്രമാത്രം സ്നേഹമുള്ളവരായിരുന്നു? അതുകൊണ്ട് അവക്ക് സന്തോഷവുമുണ്ടായിരുന്നു. ദമ്പതികൾ അന്യോന്യം മറക്കുകയും പൊറുക്കുകയും ചെയ്താൽ അവർ സന്തുഷ്ടരായിരിക്കും. പക്ഷേ, ഇക്കാലത്ത് ദമ്പതികൾ അങ്ങനെയല്ല."

"നീ എന്താണ് ഉദ്ദേശിക്കുന്നതെന്ന് എനിക്കു മനസ്സിലായി. എന്റെ മോനും മരുമോളും തമ്മിൽ അത്ര രസമല്ലെന്നല്ലേ നീ പറയുന്നത്. അതു ശരിയാണ്. മൂത്തവർ പറയുന്നതു കേൾക്കാതെ താന്തോന്നിത്തരം കാണിച്ചതുകൊണ്ടുണ്ടായ തകരാറാണത്. കല്ല്യാണനിശ്ചയം നടത്തുന്നത്, ജാതകവും മററും നോക്കി വേണമെന്ന് മൂത്തവർ പറയുന്നത് വെറുതെയാണെന്നാണോ വിചാരം? ഇതുപോലെയുള്ള ഏടാകൂടം ഒന്നും ഉണ്ടാവാതിരിക്കാനാണ്. ഞാൻ അപ്പോഴേ പറഞ്ഞതാണ് ജാതകം നോക്കിയിട്ട് മതി എല്ലാ കാര്യവുമെന്ന്. ഞാൻ പറഞ്ഞതു് ആരും കേട്ടില്ല. എപ്പോഴും ശാസ്ത്രം, സമ്പ്രദായം എന്നെല്ലാം പറഞ്ഞുകൊണ്ടു നടക്കുന്ന ഇവിടുത്തെ ബ്രാഹ്മണനു പോലും അപ്പോൾ ബുദ്ധി പോയില്ല. നിന്റെ അത്തങ്കാളിന്റെ ജാതകത്തിൽ എന്തോ കുഴപ്പമുണ്ട്. നിന്റെ പെണ്ണിനെ കാണാനാണല്ലോ ഞങ്ങൾ അവിടെ വന്നത്. ലളിതയുടെയും, രാഘവന്റെയും ജാതകം വളരെ പൊരുത്തമുള്ളതായിരുന്നു. അതു നടന്നിരുന്നുവെങ്കിൽ ഈ കുഴപ്പമൊന്നും ഉണ്ടാവില്ലായിരുന്നു."

"അതേ, ഇപ്പോൾ അത്തങ്കാളിനുണ്ടാകുന്ന അനുഭവമെല്ലാം ലളിതയ്ക്കുണ്ടാകുമായിരുന്നു. അത്ര തന്നെ."

കാമാക്ഷി അമ്മാളിനു ദേഷ്യം വന്നു. "അതേടാ, നീയും

കൊള്ളാം. നിൻെറ അത്തങ്കാറം പരമ സാധു. രാഘവനാണ് അവളെ കഷ്ടപ്പെടുത്തുന്നതെന്നു് നീ വിചാരിക്കുന്നു അല്ലേ? കല്ല്യാണം കഴിഞ്ഞ ഇടയ്ക്കു് ഞാനും നിൻെറ അത്തങ്കാളിനെ സാധുവാണെന്നാണു് കരുതിയതു്. ഇതുപോലൊരു മരുമകളെ എനിക്കു കിട്ടിയല്ലോ എന്നു് സന്തോഷിച്ചിരിക്കുകയായിരുന്നു. പിന്നെപ്പിന്നെയല്ലേ മനസ്സിലായതു്; നിൻെറ അത്തങ്കാറം എത്ര രാക്ഷസിയാണെന്നു്."

"സാധുവായിരുന്നവറം എങ്ങനെയാണു് പെട്ടെന്നു രാക്ഷസിയായി മാറിയതു്? അതിനു വല്ല കാരണവും ഉണ്ടായിരിക്കണമല്ലോ?"

"കാരണം! എന്തോന്നു കാരണം! അവറം സാധുവാണെന്നല്ലേ നാമൊക്കെ കരുതിയിരുന്നതു്? അതാണു് തെററിപ്പോയതു്. ലോകത്തു് എത്രയോ ദുഷ്ടകളെ ഞാൻ കണ്ടിരിക്കുന്നു. എന്നാൽ നിൻെറ അത്തങ്കാളിനെപ്പോലൊരു രാക്ഷസിയെ ഞാൻ വേറെ കണ്ടിട്ടില്ല. ചിലപ്പോറം ഓക്കുമ്പോറം ഭയം തോന്നാറുണ്ടു സൂര്യാ! വല്ല വിഷമോ, കിഷമോ കലക്കി...."

"അയ്യോ! അങ്ങനെ പറയാതെ അമ്മായീ! എത്ര രാക്ഷസിയാണെങ്കിലും സ്വന്തം ഭർത്താവിനു് വിഷം കലക്കിക്കൊടുക്കത്തക്ക പാതകിയൊന്നുമല്ല അവറം."

"പതുക്കെ പറയെടാ ചെറുക്കാ! പതുക്കെ പറ! ഭർത്താവിനു വിഷം കൊടുക്കുമെന്നു ഞാൻ പറഞ്ഞില്ല. നാട്ടുപെണ്ണുങ്ങറം ചിലർ പുരുഷനെ മയക്കി എടുക്കാൻ കൈവിഷവും മററും കൊടുക്കാറുണ്ടു്. അതു് അവനു മരണമായിത്തീരും. നിൻെറ അത്തങ്കാറം അത്ര അസത്തൊന്നുമല്ല; അതൊന്നും ചെയ്യുകയുമില്ല. അവളു തന്നെ വിഷം കുടിച്ചിട്ടു് രാഘവൻെറ പേരിൽ പഴി ചാരുമോ എന്നാണു് എനിക്കു പേടി. 'ഭർത്താവിൻെറ ക്രൂരത സഹിക്കാൻ വയ്യാതെ മരിക്കുന്നു' എന്നോ മറേറാ എഴുതി വെച്ചാൽ പോരേ! അവളുടെ ദുഷ്ടതയെപ്പററി ഓക്കുമ്പോറം എനിക്കു ചിലപ്പോറം അങ്ങനെയൊക്കെ തോന്നാറുണ്ടു്."

"അമ്മായീ! വിഷം കഴിച്ചു് മരിക്കണമെന്നു തോന്നിയിട്ടുണ്ടെങ്കിൽ സീതയുടെ മനസ്സു് എത്രമാത്രം വേദനിക്കുന്നുണ്ടായിരിക്കും? അത്ര വേദനിക്കാൻ കാരണം കാണുകില്ലേ? അമ്മായിയുടെ മകൻെറ പേരിൽ കുററമേ ഇല്ലെങ്കിൽ പിന്നെ വേറേ എന്തു കാരണമാണുള്ളതു്?"

അപ്പോറം കാമാക്ഷിഅമ്മാറം ഒരു വാക്ശരവർഷംതന്നെ ചൊരിഞ്ഞു.

''എന്റെ ചെറുക്കന്റെ പേരിൽ കുററമില്ലെന്നു് ആരു പറഞ്ഞു? എത്രയോ കുററമുണ്ടു്. നിന്റെ പെണ്ണുങ്ങളെ കാണാൻ വന്ന അവൻ, ഈ രതിയെ വഴിയിലെങ്ങാണ്ടു കണ്ടു് അവളെ കല്ല്യാണം കഴിക്കണമെന്നു തീരുമാനിച്ചതു് ആദ്യത്തെ തെററു്. ഒരു ചില്ലിക്കാശു് വരദക്ഷിണ വാങ്ങാതിരുന്നതു് മറെറാരു തെററു്. കുടിലിൽ എങ്ങാണ്ടു കിടന്നവളെ പിടിച്ചു കൊട്ടാരത്തിൽ വാഴിച്ചതു് ഏററവും വലിയ തെററു്. അന്നൊക്കെ ഞാൻ എത്രമാത്രം ഉപദേശിച്ചതാണു് അതൊന്നും വേണ്ടാ; വേണ്ടാ, എന്നു്. അവൻ കേട്ടില്ല. ആഗ്രാമ്ലും, സിംലായ്ക്കും, കാശ്മീരിനും ഒക്കെ എഴുന്നെള്ളിച്ചു കൊണ്ടുപോയില്ലേ? എന്നെ ഒന്നു കാശിക്കു കൊണ്ടുപോകാൻ പറഞ്ഞിട്ടു് അവനു സമയം കിട്ടിയില്ല. സീതയെ ലണ്ടനിൽ കൊണ്ടുപോകാനും അവൻ ഒരുക്കമായിരുന്നു. വൈസ്രോയിയുടെ വീട്ടിൽ പാർട്ടിക്കു കൊണ്ടുപോയില്ലേ? ഇംഗ്ലീഷു പഠിപ്പിച്ചു........''

ഈ രീതിയിൽ കാമാക്ഷിഅമ്മാളിനോടു് സംസാരിച്ചിട്ടു പ്രയോജനമില്ലെന്നു് സൂര്യനു തോന്നി. മററു രീതിയിൽ അവൻ സംസാരം തുടങ്ങി.

''അമ്മായീ! ഞാൻ എന്റെ അത്തങ്കാളിനെ പക്ഷം പിടിക്കുകയാണെന്നോ, രാഘവനെ കുററപ്പെടുത്തുകയാണെന്നോ ധരിക്കരുതു്. സീത അമ്മയില്ലാത്ത കുട്ടിയാണെന്നു് അറിയാമല്ലോ! അച്ഛൻ ജീവനോടെ ഉണ്ടോ ഇല്ലയോ എന്നു പോലും അറിഞ്ഞുകൂടാ. നിങ്ങളല്ലാതെ മററാരും അവൾക്കു് ഒരു ശരണമില്ല. അടിച്ചോടിച്ചാൽ കുളത്തിലോ കിണററിലോ ചാടി ചാവുകയേ രക്ഷയുള്ളു. സീതയെ നിങ്ങളുടെ മകനു കല്ല്യാണം കഴിച്ചു കൊടുത്തതിൽ അല്പം ഉത്തരവാദിത്വം എനിക്കുമുണ്ടു്. ഞാൻ നിർബ്ബന്ധിച്ചതുകൊണ്ടാണു്, എന്റെ അച്ഛനും അമ്മയും ഈ കല്യാണത്തിനു് സമ്മതിച്ചതു്. സീതയുടെ അമ്മയെയും ഞാനാണു് സമ്മതിപ്പിച്ചതു്. എന്റെ അത്തയെ നിങ്ങൾക്കു് അറിയാമായിരിക്കുമല്ലോ? ജീവിതകാലം മുഴുവൻ ദുരിതം അനുഭവിച്ചു. 'ഞാനോ കഷ്ടപ്പെട്ടു, സീതയെങ്കിലും എവിടെയെങ്കിലും ചെന്നു് സുഖമായിട്ടു ജീവിക്കണം' എന്നു് എപ്പോഴും പറയുമായിരുന്നു. ഈ കല്ല്യാണം നടത്തിക്കൊടുത്തതിനു്, എന്നെ ആയിരം പ്രാവശ്യം 'മഹാനായിത്തീരു'മെന്നു് അനുഗ്രഹിച്ചിട്ടുണ്ടു്. അതെല്ലാം ഓർത്തു്, ഇപ്പോൾ നിങ്ങളുടെ മകനും മരുമകളും തമ്മിലുള്ള ബന്ധവും ഓക്കുമ്പോൾ എനിക്കു് വളരെ വിഷമമുണ്ടു്. അതുകൊണ്ടു് എന്റെ പ്രധാനപ്പെട്ട പല ജോലി

കളും മുടങ്ങിപ്പോവുന്നു. എന്തെങ്കിലും ചെയ്തു്, നിങ്ങളുടെ മകനും സീതയും സന്തോഷമായിരിക്കുന്നതു കാണണമെന്നു് എനിക്കു് ആശയുണ്ടു്. അതിനാണു് ഇപ്പോഠം ഇങ്ങോട്ടു വന്നതും. സീത എന്തെങ്കിലും തെററുചെയ്തിട്ടുണ്ടെങ്കിൽ, അവളെ നല്ല ബുദ്ധി ഉപദേശിച്ചു് ഞാൻ നേരെയാക്കാം.''

സൂര്യൻെറ ഈ നയപരമായ സംസാരംകൊണ്ടു് കാമാക്ഷി അമ്മാളിൻെറ കോപം അല്പം തണുത്തു.

''എനിക്കും ആ ആശ ഇല്ലേ സൂര്യാ? രാഘവനും, സീതയും പഴയതുപോലെ സന്തോഷമായിരിക്കുന്നതു കണ്ടാൽ അതിലും വലിയ തൃപ്തി എനിക്കുണ്ടാകാനില്ല. പക്ഷേ, എന്തു കാരണം കണ്ടിട്ടാണു് ഒന്നു പറയുക. അവക്കു് മനസ്സിൽ അന്യോന്യം സ്നേഹമാണെന്നു് എനിയ്ക്കറിയാം. പക്ഷേ നേരം വെളുക്കു മ്പോഠം തുടങ്ങുന്ന വഴക്കിനും ബഹളത്തിനും ഒരു കുറവുമില്ല. എല്ലാത്തിനും നിൻെറ അത്തങ്കാളിൻെറ വായാടിത്തരം തന്നെ കാരണം? വന്നപ്പോഠം, സംസാരിക്കാൻപോലുമറിയാത്ത ഊമ യെപ്പോലെയാണു് വന്നു കയറിയതു്. ആ പെണ്ണിനു് ഇത്ര വലിയ നാവു് എവിടെയിരുന്നോ എന്തോ? അവൻ ഒന്നു പറ ഞ്ഞാൽ അവഠം നാലു പറയും. വെളിയിൽ പോയി ജോലിയും ചെയ്തു വരുന്നവനെ ഇങ്ങനെ ശുണ്ഠിപിടിപ്പിച്ചാൽ അവൻ സഹിക്കുമോ? ചിലപ്പോഠം അവനും ദേഷ്യം വരും. ദേഷ്യം വന്നാൽ പിന്നെ അവനും എന്തെങ്കിലും പറയാതിരിക്കുമോ? നിനക്കു് ആ ധാരിണി എന്ന പെണ്ണിനെ നന്നായി അറിയാ മല്ലോ? അവളോടു ചോദിച്ചുനോക്കു്! ഞാൻ കാശിക്കു പോയി രുന്നപ്പോഠം അവഠംക്കു് ഏതാണ്ടു് ജ്വരം പിടിപെട്ടു. ആ സമ യത്തു് ധാരിണി വന്നു് രാപകലില്ലാതെ ശുശ്രൂഷചെയ്തു. ഒക്കെ സുഖമായപ്പോഠം സീത അവളോടു് തട്ടിക്കയറാൻ തുടങ്ങി. നാക്കിനു് എല്ലില്ലാത്തപോലെ അവളെയും രാഘവനെയും പററി പറഞ്ഞു. ധാരിണി അതെല്ലാം സഹിച്ചു്, നല്ലവാക്കും പറഞ്ഞു് അവിടെനിന്നു പോയി. ഒരിക്കൽ ആ പെണ്ണിൻെറ മനഃപ്രയാസം ഞാൻ കണ്ടതാണു്. ഈ വീട്ടിൽ, ഈ പൂജാമുറി യിൽവെച്ചു്, എൻെറ കാല്ക്കൽ വീണു് രാഘവനെ കല്യാണം കഴിക്കണമെന്നു്, എന്നോടു് അപേക്ഷിച്ചു. അവഠം എന്തു ജാതിയോ എന്തോ എന്നൊന്നും അറിയാൻമേലാതിരുന്നതു കൊണ്ടു് പററുകില്ല എന്നുതന്നെ ഞാൻ തീർത്തു പറഞ്ഞു. ഇപ്പോഠം തോന്നുന്നു, അതു തെററായിപ്പോയെന്നു്. ധാരി ണിയെ കല്യാണം കഴിച്ചിരുന്നെങ്കിൽ എൻെറ ചെറുക്കനു്

എന്തു സന്തോഷമായേനെ? അതിനു് ഞാൻ സമ്മതിച്ചുമില്ല. ആ പെണ്ണിന്റെ പ്രാക്കുകൊണ്ടായിരിക്കും എനിക്കും എന്റെ മോനും ഈ കുഴപ്പങ്ങളൊക്കെ ഉണ്ടായതു്.''

ഇതു കേട്ടു് സൂര്യൻ അല്പനേരം ചിന്തയിൽ അമർന്നിരുന്നു. ധാരിണിയോടു് അവനു കോപം തോന്നി. പഴയ കഥകളൊക്കെ ഇങ്ങനെയിരിക്കുമ്പോഴും ധാരിണി, രാഘവ—സീതാ ബന്ധത്തിൽ തലയിടാനേ പാടില്ല. ധാരിണിയുടെ മനസ്സിലും രാഘവന്റെ മനസ്സിലും പഴയ ബന്ധത്തിന്റെ ഓർമ്മകൾ ഇല്ലായെന്നു് എന്താണുറപ്പു്. അതുകൊണ്ടു് അവരുടെ ബന്ധത്തിൽ സീത അസൂയപ്പെടുന്നതിൽ എന്താണു തെറ്റു്.

ഇങ്ങനെ ചിന്തിച്ചുപോയ സൂര്യൻ പെട്ടെന്നു് അത്തരം ചിന്തയ്ക്കു് വിരാമമിട്ടു. എന്നിട്ടു ചോദിച്ചു. ''അമ്മായീ! നടന്നു കഴിഞ്ഞ കാര്യത്തെപ്പററി, ഇനി 'അതു വേറെ വിധം നടന്നിരുന്നെങ്കിൽ' എന്നു വിചാരിച്ചിട്ടു് എന്താ പ്രയോജനം? ബ്രഹ്മാവു് തലയിൽ എഴുതിയതു് ആക്കെങ്കിലും മാററാൻ ആവുമോ? നിങ്ങളുടെ മകൻ സന്തോഷമായിരിക്കുന്നതിനു് ഇനി എന്താണു മാർഗ്ഗമെന്നു് ആലോചിക്കാം. സീതയുടെ വായാടിത്തരത്തെപ്പററി പറഞ്ഞതു് ഞാൻ മനസ്സിലാക്കുന്നു. അവളെ എന്നാൽ കഴിയുന്നതുപോലെ ഞാൻ നേരേയാക്കാൻ ശ്രമിയ്ക്കാം. അമ്മായി നല്ല ഉപദേശം കൊടുത്തുനോക്കു്. ഡൽഹിക്കു് എപ്പോഴാണു വരിക?''

''രാഘവന്റെ കത്തു് എപ്പോഴാണു് കിട്ടുന്നതെന്നു് നോക്കിക്കൊണ്ടിരിക്കുകയാണു്. എന്നാൽ ഡൽഹിക്കു പോകുന്ന കാര്യം ഒരുവിധത്തിൽ പേടിയായിരിക്കുകയാണു്. ഭാര്യാഭർത്തൃ വഴക്കിൽ ഈ കുട്ടിയ്ക്കു് വല്ല കുഴപ്പവും നേരിടുമോ എന്ന പേടിയാണു്. നിന്നോടു പറഞ്ഞാൽ എന്താ? നീ അറിയേണ്ടതു തന്നെയാണു്! ഒരു പ്രാവശ്യം സീത ഈ പാവം പെണ്ണിനോടു് എന്തോ പറഞ്ഞുകൊടുത്തു. ഈ കൊച്ചു ചെന്നു് അച്ഛനോടു് 'അമ്മയെ വഴക്കു പറയാതെ, അടിയ്ക്കാതെ' എന്നൊക്കെ പറഞ്ഞു. അവനും മുരടനായതുകൊണ്ടു് കൊച്ചിനെ പിടിച്ചു് രണ്ടടിവെച്ചുകൊടുത്തു. കൊച്ചിനു് പനിയും തുടങ്ങി.''

''അയ്യോ!'' സൂര്യൻ പറഞ്ഞുപോയി.

''നീ 'അയ്യോ, പൊത്തോ' എന്നൊക്കെ പറയുന്നല്ലോ! എന്നാൽ സീതയെന്താ ചെയ്തതെന്നു് അറിയാമോ? കുഞ്ഞിനു പനിയാണെന്ന കാര്യം മൂന്നു ദിവസത്തേയ്ക്കു് ആരോടും പറഞ്ഞില്ല. പിന്നെ രാഘവൻ എങ്ങനെയോഅറിഞ്ഞു് ഡോക്ടറെ

കൂട്ടികൊണ്ടുവരികയായിരുന്നു. കുട്ടി ജീവിച്ചതു് ഒരു പുനർ ജന്മമായിട്ടാണു്. നിന്റെ അത്തങ്കാളിന്റെ തനി സ്വഭാവം മനസ്സിലായില്ലേ?''

സൂര്യനു്, അതു സീതയുടെ ദു:സ്വഭാവം കൊണ്ടാണോ, അതോ ഇനി ഭർത്താവിനെ അറിയിച്ചു് കൂടുതൽ വിഷമിപ്പിക്കേണ്ട എന്നു വിചാരിച്ചു് പറയാതിരുന്നതാണോ എന്നു സംശയം തോന്നി. അതേപ്പററി കാമാക്ഷി അമ്മാളിനോടു് തക്കിച്ചിട്ടും പ്രയോജനമില്ലെന്നു തോന്നി. "പോയതൊക്കെ പോകട്ടെ. ഞാൻ നാളെ രാവിലെ ഡൽഹിക്കു പോവുകയാണു്. അവിടെ ചെന്നു് സീതയെ കണ്ടു സംസാരിച്ചതിനുശേഷം വിവരം അറിയിക്കാം. എന്തെങ്കിലും കുഴപ്പം ഉണ്ടാക്കി നിങ്ങളുടെ മകനും മരുമകളും തമ്മിലുള്ള അനിഷ്ടം വർദ്ധിപ്പിക്കാതിരുന്നാൽ മതി.''

"ഞാനും അതിനു തന്നെയാണു സൂര്യാ, എല്ലാ ദൈവങ്ങളേയും വിളിച്ചു് അപേക്ഷിക്കുന്നതു്. ഈ ലോകത്തു് അവരോടു രണ്ടുപേരോടും ഈ കൊച്ചിനോടും മാത്രമേ എനിക്കു് ഇനി ബന്ധമുള്ളു. നീ സീതയോടു് പറയാവുന്നതുപോലെ ഒക്കെ പറ. അതോടെ സീതയുടെ ജാതകം എവിടെയെങ്കിലും തരപ്പെടുത്താമോ എന്നു നോക്കു്. ജാതകപ്രകാരം എന്തെങ്കിലും ദോഷമുണ്ടെങ്കിൽ ശാന്തിവിധി ചെയ്യാമല്ലോ.'' കാമാക്ഷി അമ്മാൾ പറഞ്ഞു.

# 25

1943—ാം വർഷത്തിന്റെ ഉത്തരാർദ്ധത്തിൽ ഡൽഹി നഗരം, വളരെ പെട്ടെന്നു് സാമ്പത്തിക ഞെരുക്കത്തെയും, ജനപ്പെരുപ്പത്തെയും നേരിട്ടുകൊണ്ടിരുന്നു. യുദ്ധം ഇന്ത്യയുടെ എല്ലുകളെ തകർത്തുകൊണ്ടിരുന്നതിനെ നേരിടാൻ, ഡൽഹി നഗരത്തിൽ അടിയന്തിര നടപടികൾ സ്വീകരിച്ചുകൊണ്ടിരുന്നു. ടാക്സി കാറുകൾക്കും, ടോങ്കാ വണ്ടികൾക്കും, റിക്ഷാകൾക്കും പണ്ടില്ലാത്തതുപോലെ തിരക്കു് അനുഭവപ്പെട്ടു. ഈ നിലയിൽ ഡൽഹി റെയിൽവേ സ്റ്റേഷനിൽ വന്നിറങ്ങിയ സൂര്യനു് വണ്ടി കിട്ടാൻ ബുദ്ധിമുട്ടുണ്ടായി. സ്റ്റേഷന്റെ വാതില്ക്കൽ വന്നുനിന്ന സൂര്യൻ

അഞ്ചു നിമിഷത്തോളം എന്തോ ആലോചിച്ചുകൊണ്ടുനിന്നു. ന്യൂഡൽഹിയിലേയ്ക്കു് നടന്നു പോകണോ, പഴയ ഡൽഹിയിലേയ്ക്കു് പോകണോ എന്നാണു് 'അവൻ ആലോചിച്ചുകൊണ്ടു നിന്നതു്. ഒടുവിൽ പഴയ ഡൽഹിക്കു തന്നെ പോകാൻ തീരുമാനിച്ചു. പഴയ ഡൽഹിയെ നോക്കി അവൻ വേഗം നടന്നു.

പഴയ ഡൽഹിയിലെ 'ചാന്ദ്നി ചൗക്ക്' എന്ന തെരുവിൽ വന്നപ്പോൾ സൂര്യന്റെ നടത്തം മെല്ലെയായി. അവന്റെ മനസ്സു്, കഴിഞ്ഞ ഏതാനും ദിവസങ്ങളിൽ തനിക്കുണ്ടായ അനുഭവങ്ങൾ ഓർത്തു് സങ്കലുഷമായി.

സൂര്യൻ ഉത്തരേന്ത്യയിൽനിന്നു് തെക്കോട്ടു വന്നപ്പോൾ ഒരു ചന്ദനത്തിരിക്കച്ചവടക്കാരന്റെ വേഷം സ്വീകരിച്ചു്, ദക്ഷിണദേശമാകെ ചുററി സഞ്ചരിക്കുകയുണ്ടായി. അതേ വേഷത്തിലാണു് അയാൾ ദേവപട്ടണത്തുള്ള ലളിതയുടെ വീട്ടിലും ചെന്നതു്. സൂര്യന്റെ പെററമ്മയ്ക്കുപോലും ആ വേഷത്തിൽ അയാളെ മനസ്സിലായില്ല. കപടവേഷം മാററിയ ശേഷമാണു് ലളിതയ്ക്കും അമ്മയ്ക്കും അയാളെ മനസ്സിലായതു്. അവരുടെ ആശ്ചര്യത്തിനും സന്തോഷത്തിനും അതിരില്ലായിരുന്നു.

പിറേറന്നു് ലളിതയുടെ മകന്റെ പിറന്നാളായിരുന്നു. ഇതു പ്രമാണിച്ചു്, കിട്ടാവയ്യരും സൂര്യന്റെ മൂത്ത സഹോദരനായ ഗംഗാധരനും ഇളയ സഹോദരനായ ചുണ്ടുവുമെല്ലാം വന്നിരുന്നു. സൂര്യൻ കൂടിയായപ്പോൾ എല്ലാവരുമായി. എല്ലാവരുടെയും ഹൃദയം ആനന്ദംകൊണ്ടു നിറഞ്ഞു. ഗംഗാധരൻ ഇതുവരെ പറഞ്ഞു, "സൂര്യാ, നീ അഞ്ചുവർഷക്കാലം ചുററിനടന്നു് ഹിന്ദുസ്ഥാൻ മുഴുവൻ കണ്ടു. ഇനി രാജംപേട്ടയിൽ മടങ്ങിവന്നു് അച്ഛന്റെ ജോലികളിൽ പങ്കുചേരുക! നിന്റെ ഇഷ്ടംപോലെ കാര്യങ്ങൾ ചെയ്തോ, എനിക്കു് അപ്രിയമൊന്നുമുണ്ടാവില്ല."

ലളിതയുടെ ഭർത്താവായ പട്ടാഭിരാമൻ ജയിലിൽ പോയ കാര്യം സൂര്യനു് മുമ്പുതന്നെ അറിയാൻ കഴിഞ്ഞിരുന്നു. അവൻ ലളിതയോടു പറഞ്ഞു, "നമ്മുടെ പട്ടാഭി ഇങ്ങനെയൊക്കെ തുനിഞ്ഞിറങ്ങുമെന്നു് ഞാൻ വിചാരിച്ചില്ല."

"പക്ഷേ ഒരു കാര്യം സൂര്യാ! അദ്ദേഹം നിങ്ങളെപ്പോലെ, റയിൽപ്പാളം മാററിയിട്ടോ, പാലം തകർത്തിട്ടോ ഒന്നുമല്ല ജയിലിൽ പോയതു്. കഴിഞ്ഞ ഒക്ടോബർ രണ്ടിനു് ഗാന്ധി ജയന്തി ദിവസം, ഗാന്ധിയെ തുറുങ്കിലടച്ചിരിക്കുന്നതിനെ എതിർത്തു് യോഗത്തിൽ പ്രസംഗിച്ചു. അതിനാണു് അദ്ദേ

ഹത്തെ ജയിലിലടച്ചതു്.'' ലളിത പറഞ്ഞു. ഇതു പറഞ്ഞപ്പോഠം, ലളിതയുടെ മുഖത്തു് ഗൗരവം നിറഞ്ഞിരുന്നു.

പട്ടാഭിരാമൻെറ മുറി, ലളിത വളരെ വൃത്തിയായി സൂക്ഷിച്ചിരുന്നു. ആ മുറിയാണു് സൂര്യൻെറ ഉപയോഗത്തിനു ലഭിച്ചതു്.

ലളിതയുടെ അമ്മായിയമ്മ രണ്ടുകൊല്ലംമുമ്പു് മരിച്ചുപോയിരുന്നു. ഇപ്പോഠം, അവഠംതന്നെ ഗൃഹനായികയായി കഴിയുകയായിരുന്നു. സംസാരം സീതയുടെ കാര്യങ്ങളിലേയ്ക്കു തിരിഞ്ഞു. സീതയുടെ കഷ്ടതകളെപ്പററി സൂര്യൻ പറഞ്ഞതു കേട്ടു്, ലളിത അത്യധികം ദുഃഖിച്ചു.

''നിൻെറ കഷ്ടകാലത്തെപ്പററി അമ്മ പറഞ്ഞല്ലോ? പട്ടാഭിക്കു കൊടുക്കാതെ സൗന്ദരരാഘവനു കല്യാണം കഴിച്ചു കൊടുത്തിരുന്നെങ്കിൽ അപ്പോഠം അറിയാമായിരുന്നു. അയ്യോ! സീത അനുഭവിക്കുന്ന കഷ്ടപ്പാടുകഠം ഓർത്താൽ എനിക്കു് മനസ്സുതകരുകയാണു്.''

''അതേ ചേട്ടാ! അതേപ്പററി എന്നോടു് വിശദമായി പറയണം. ഡൽഹിക്കു പോയ പുതുമയ്ക്കു് എന്തു കത്തെഴുതുമായിരുന്നു! ഇപ്പോഠം വന്നിട്ടു് കത്തേ എഴുതുന്നില്ല. അവസാനം അവഠം എഴുതിയ കത്തിൽ മുഴുവൻ ദുഃഖം മാത്രമേ ഉണ്ടായിരുന്നുള്ളു. കുഞ്ഞിനേക്കൂടി, അമ്മായിയമ്മയുടെ കൂടെ മദ്രാസ്സിനു് അയച്ചുപോലും! അതെന്തിനാണു്?''

''എല്ലാം പിന്നെ പറയാം. മൊത്തത്തിൽ സീതയുടെ ജീവിതം ഇപ്പോഠം നരകമാണു്.'' ഇത്രയും പറഞ്ഞു് സൂര്യൻ മിണ്ടാതിരുന്നു. അല്പനേരം കഴിഞ്ഞു് അയാഠം, അയൽവീട്ടുകാരെപ്പററി ചോദിക്കാൻ തുടങ്ങി.

''രണ്ടുദിവസം മുമ്പു് അമരനാഥനും ഭാര്യ ചിത്രയും കല്ക്കത്തയിൽനിന്നു വന്നിട്ടുണ്ടു്. നാളെ രാവിലെ അച്ഛനോടു ചോദിച്ചിട്ടു് അവരെ ചെന്നു വിളിച്ചുകൊണ്ടു വരണമെന്നു വിചാരിച്ചിരിക്കുകയാണു്. അവരു വരാതെ എന്തു് ആഘോഷമാണു്? അദ്ദേഹത്തിനും അതൊന്നും ഇഷ്ടമായില്ല സൂര്യാ! എല്ലാം കിഴവന്മാരുടെ പണിയല്ലേ. അച്ഛനോടുള്ള ബഹുമാനം കൊണ്ടാണു് അദ്ദേഹവും പിന്നെ ഒന്നും പറയാതിരുന്നതു്.''

''അവരെ തീർച്ചയായും വിളിക്കണം. ഞാൻ അവിടെവരെ പോകുന്നുണ്ടു്.'' സൂര്യൻ പറഞ്ഞു.

അന്നു രാത്രി എട്ടുമണിയോടുകൂടി സൂര്യൻ എതിരേയുള്ള

വീട്ടിൽ പോകാമെന്നു വിചാരിച്ചു പുറപ്പെട്ടു. അപ്പോഠം അവനെ പ്രതീക്ഷിച്ചെന്നപോലെ അമരനാഥൻ അവിടെ നിൽപുണ്ടായിരുന്നു.

"വരൂ! വരൂ! സ്വാതന്ത്ര്യസമരവീരൻ സൂര്യനു് സ്വാഗതം!" എന്നിങ്ങനെ കളിയാക്കിക്കൊണ്ടു് സൂര്യനെ മുറിയിലേക്കു് അമരനാഥൻ ആനയിച്ചു.

ദാമോദരൻപിള്ള, മുറിയിൽ കിടന്ന സോഫയിൽ ഇരുന്നു. ചെറുപ്പക്കാർ രണ്ടും ഇരുന്നു കഴിഞ്ഞപ്പോഠം, അദ്ദേഹം സൂര്യനെ സൂക്ഷിച്ചുനോക്കി.

"ഓയ്; സൂര്യനാരായണ അയ്യരോ! താൻ എങ്ങോ അഫ്-ഗാനിസ്ഥാനിൽ ആണെന്നു കേട്ടു. പിന്നെ മോസ്കോയ്ക്കു പോയെന്നോ, സൈഗോണിൽ പോയെന്നോ ഒക്കെ കേട്ടു. അവസാനം ഇവിടെയും എത്തിയോ? സ്വാതന്ത്ര്യസമരമൊക്കെ എന്തായി? ഇപ്പോഠം എവിടെയാണു് കൊണ്ടു നിർത്തിയിരിക്കുന്നതു്?"

"അമ്മാവാ! എന്നെപ്പററി ഇപ്പോഴും ഓർത്തിരുന്നുകൊണ്ടു്, ഞാൻ ഏതു നാട്ടിലെല്ലാം പോയി എന്നുവരെ അറിഞ്ഞിരിക്കുന്നല്ലോ? അതിൽ വളരെ സന്തോഷം. പക്ഷേ ഞാൻ മറുനാട്ടുകളിലെങ്ങും പോയില്ല. ഇന്ത്യയുടെ സ്വാതന്ത്ര്യം ഇന്ത്യയിലാണിരിക്കുന്നതു്. ഇന്ത്യയുടെ സ്വാതന്ത്ര്യസമരത്തിനു് അഫ്ഗാനിസ്ഥാനിൽ എന്തിനാണു പോകുന്നതു്?"

"അങ്ങനെ പറയാതെ, സൂര്യനാരായണ അയ്യരേ! സുഭാഷ് ചന്ദ്രബോസ് മലയയിലല്ലേ സ്വതന്ത്ര-ഭാരത ഗവൺമെൻറ് സ്ഥാപിച്ചിരിക്കുന്നതു്. പിന്നെ ജയപ്രകാശ് നാരായണൻ നേപ്പാളിലോ, ടിബററിലോ എങ്ങോ ഗവൺമെൻറു സ്ഥാപിച്ചുവെന്നും കേട്ടു. അതൊക്കെ കള്ളമാണോ?"

"സത്യത്തിൽ ഇന്ത്യയുടെ സ്വാതന്ത്ര്യം അഹമ്മദാബാദിലെ ജയിലിനുള്ളിലിരുന്നു്, ഗാന്ധിജിയും, നെഹ്റുജിയും മററും സ്ഥാപിക്കുകയാണു്." അമരനാഥ് പറഞ്ഞു.

"ഇവയിൽ, ഇന്ത്യയ്ക്കു് സ്വാതന്ത്ര്യം ഏതു മാർഗ്ഗത്തിലൂടെയാണു് വരാൻപോകുന്നതു്?"

"പറയാൻ തീർച്ചപാററില്ല. ഏതുവഴിയായും വരാം; എല്ലാവഴിയായും വരാം. പക്ഷേ അങ്ങനെ സ്വാതന്ത്ര്യം ലഭിക്കുമ്പോഠം അതു സ്വീകരിക്കാൻ ജനങ്ങഠം തയ്യാറായിരിക്കണം. അതിനു് ജനങ്ങളെ തയ്യാറാക്കുകയാണു് ഇപ്പോഠം അടിയന്തിരമായി ചെയ്യേണ്ട സംഗതി."

"ഛായ്! സ്വാതന്ത്ര്യത്തിനു് ജനങ്ങളെ തയ്യാറാക്കുകയോ? അതു് ഒരിക്കലും പററാത്ത കാര്യം. അതെങ്ങിനെ നടക്കും? അതിനുള്ള മാർഗ്ഗമെന്താണു്? ജപ്പാൻകാരൻ വന്നു് നമ്മുടെ ജനങ്ങളെ ഒരു പത്തുവർഷം ഭരിക്കണം. നമ്മുടെ ആളുകൾക്കു് പററിയതു് ജപ്പാൻകാരനാണു്. അവനിവിടെ വന്നു്, നമ്മുടെ ആളുകളുടെ ഉച്ചിക്കുടുമ ഇങ്ങോട്ടുപിടിച്ചു്, നാലു് ഉലത്തു് ഉലത്തി വിട്ടു്, ജാതിവ്യത്യാസം മതവ്യത്യാസം എല്ലാത്തിനെയും അടിയോടെ ഒടിച്ചു കളയണം. അരിയും പരിപ്പും ചീരയും മാത്രം തിന്നുന്നവനെയെല്ലാം പിടിച്ചു് നാലെണ്ണം കൊടുത്തു് എല്ലാററിനെയും, മാംസവും മീനും തീററണം. ഇങ്ങനെ പത്തുവർഷം ജപ്പാൻകാർ ഇവിടെ ഭരിക്കാമോ, ജനങ്ങൾ സ്വാതന്ത്ര്യത്തിനു് സന്നദ്ധരാവും! നീ എന്തു പറയുന്നു സൂര്യാ!"

"ഞാൻ അതു സമ്മതിക്കില്ല. പത്തുവർഷം ജപ്പാൻകാർ ഭരിച്ചാൽ, പിന്നെ 140 വർഷം കഴിഞ്ഞാലും അവർ പോവില്ല. ജപ്പാൻകാർ അത്ര വിഡ്ഢികളാണെന്നും എനിക്കു തോന്നുന്നില്ല. ഇന്ത്യയെ ജയിക്കുന്നതിനു പകരം, സുഭാഷ് ചന്ദ്രബോസിനു് സഹായം കൊടുത്തു് അദ്ദേഹത്തെക്കൊണ്ടു് ഇന്ത്യയ്ക്കു സ്വാതന്ത്ര്യം നേടിത്തരാൻ അവക്കു കഴിയും."

"നേതാജിയുടെ സേനയിൽ ഇതുവരെ അമ്പതിനായിരം പേർ ചേർന്നിട്ടുണ്ടു്. ജപ്പാൻകാർ ആയുധസഹായവും ചെയ്തിട്ടുണ്ടു്." അമരനാഥു് പറഞ്ഞു.

"അമ്പതുലക്ഷംപേരോ, അഞ്ചുകോടിപ്പേരോ ചേരട്ടെ! നേതാജി ന്യൂഡൽഹിയിൽ വന്നു് ചക്രവത്തിയായി കിരീടം അണിയട്ടേ! ഞാൻ അതിനൊന്നിനും എതിരു പറയുന്നില്ല. പക്ഷേ രാജാവിനെ വിശ്വസിച്ചു്, പ്രജയെ മറന്നുകളയുന്ന കാര്യം മാത്രം പററുകില്ല. നേതാജി എന്നോ വരുമെന്നും പറഞ്ഞു് ഇവിടെ ചില സാമൂഹ്യദ്രോഹികൾ 'സാബൊട്ടാഷ്' വേലയിൽ ഏർപ്പെട്ടിരിക്കുന്നതു് ശരിയല്ല. അതു് ശുദ്ധ വിഡ്ഢിത്തം ആണു്. ജപ്പാൻ വരുന്നതുവരെ കാത്തിരിക്കരുതോ? അതിനുമുമ്പു്, ട്രെയിൻ മറിക്കാനും, പാലം തകക്കാനും തുടങ്ങിയിരിക്കുന്നു. അത്തരം സാബൊട്ടാഷ് വേലകൾ, സക്കാർദ്രോഹം മാത്രമല്ല, പൊതുമുതലിൻെറ നാശം കൂടിയാണു്. ഞാൻ ജഡ്ജിയായിരുന്നെങ്കിൽ അങ്ങനെയുള്ളവക്കു് മരണശിക്ഷ വിധിച്ചേനെ."

ഇങ്ങനെ ദാമോദരൻപിള്ള പറഞ്ഞപ്പോൾ സൂര്യൻെറ

മുഖത്തു് ഒരു നിറംമാററം കണ്ടു. വികസിച്ചിരുന്ന അവൻെറ മുഖം പെട്ടെന്നു ചുരുങ്ങി. ഈ മാററം അമരനാഥ് ശ്രദ്ധിച്ചു. അമരനാഥ് ശ്രദ്ധിക്കുന്നുവെന്ന കാര്യം സൂര്യനും മനസ്സിലാക്കി. അവൻ അമരനാഥിനെ ഒളിഞ്ഞുനോക്കി. സൂര്യൻെറ കണ്ണുകഠം എന്തോ ഒരു കാര്യം അമരനാഥിനെ ധരിപ്പിക്കുന്നതു പോലെ തോന്നി. അമരനാഥിൻെറ കണ്ണുകഠം ആ സത്യം സൂര്യനു മനസ്സിലാക്കിക്കൊടുത്തു.

പിറേറന്നു്, ചിരഞ്ജീവി ബാലസുബ്രഹ്മണ്യൻെറ പിറന്നാഠം ആഘോഷം തുടങ്ങി. ആഘോഷവീട്ടിൽ എല്ലാവക്കും വലിയ ഉത്സാഹമായിരുന്നു.

ലളിതയുടെ ശ്വശ്രുരനായ ആത്മനാഥയ്യക്കു്, സൂര്യൻ വന്നതോടുകൂടി, എതിർ വീട്ടുകാരുമായുണ്ടായിരുന്ന പിണക്കം തീൎന്നതിൽ വളരെ സന്തോഷമായി. പഴയ സുഹൃത്തുക്കഠം വീണ്ടും ഇണങ്ങി.

എല്ലാരും "സൂര്യൻ, സൂര്യൻ" എന്നു പറഞ്ഞു് അവനെ ചുററിപ്പററി നില്ക്കുന്നതുകണ്ടപ്പോഠം, ലളിതയുടെ സീമന്തപുത്രി പട്ടുവും അവനോടു് സ്നേഹം കൂടി. ആരു വിളിച്ചാലും വരില്ല എന്നു പറഞ്ഞുകൊണ്ടു് അവഠം സൂര്യൻെറ മടിയിൽ കയറി ഇരുന്നു.

ഇങ്ങനെയെല്ലാം വളരെ സന്തോഷത്തോടുകൂടി സൂര്യൻ ഇരിക്കുമ്പോഠം രാവിലെ എട്ടുമണിക്കു്, പോസ്റ്റുമാൻ വന്നു. "ഈ വീട്ടിൽ കെ. എസ്സ്. നാരായണൻ എന്നൊരാഠം വന്നിട്ടുണ്ടോ" എന്നു് പോസ്റ്റുമാൻ ചോദിച്ചതു് സൂര്യൻ കേട്ടു.

ഉടനെ സൂര്യൻ വീട്ടിനു വെളിയിൽവന്നു. പോസ്റ്റുമാൻ ബാലകൃഷ്ണനെക്കണ്ടു്, "എന്താ ബാലകൃഷ്ണാ സുഖമാണോ? എന്നെ ഓക്കുന്നോ?" എന്നു ചോദിച്ചു.

"ഓഹോ! നിങ്ങളാണോ സാറേ! അങ്ങനെതന്നെയിരിക്കുന്നു. എന്തു സാർ വിശേഷം? എപ്പോഠം വന്നു! ഈ കത്തു് നിങ്ങഠംക്കു തന്നെയാണോ? നോക്കു!" എന്നു പറഞ്ഞു് ഒരു കത്തു് എടുത്തു നീട്ടി.

വിലാസം ധാരിണിയുടെ കയ്യെഴുത്താണെന്നു മനസ്സിലാക്കിയ സൂര്യൻ "അതേ; എനിക്കുതന്നെ" എന്നുപറഞ്ഞു് കത്തു വാങ്ങി.

"ലളിതാമ്മാളിനും ഒരു കത്തുണ്ടു്. പിന്നെ, ഇപ്പോഠം നിങ്ങഠംക്കു തന്ന എഴുത്തു് ഞാൻ പൊട്ടിച്ചുവായിച്ചില്ല, കേട്ടോ?" ബാലകൃഷ്ണൻ പുഞ്ചിരിയോടെ പറഞ്ഞു.

സൂര്യൻ അത്ഥപൂണ്ണമായ കണ്ണുകളോടെ അയാളെ നോക്കിക്കൊണ്ടു് മനസാ ചിരിച്ചു. രാജംപേട്ടയിലെ പോസ്റ്റുമാസ്റ്ററായ ബാലകൃഷ്ണനു്, മററുള്ളവരുടെ പേരിൽ വരുന്ന കത്തുകൾ പൊട്ടിച്ചുവായിക്കുന്ന ശീലമുണ്ടായിരുന്നു. ഈ വിവരമറിഞ്ഞ സൂര്യൻ ബാലകൃഷ്ണനെ അടിക്കുകയുണ്ടായി. ആ സംഭവമോത്താണു് സൂര്യൻ ചിരിച്ചതു്. "ഇവൻ എന്തു കിറുക്കാണു പറയുന്നതു്'" അയാൾ ചോദിച്ചു.

"അങ്ങനെയല്ല, ചേട്ടാ. അവൻ പറഞ്ഞതു ശരിയാണു്. അദ്ദേഹം ജയിലിൽ പോയശേഷം, ഈ വീട്ടിലേയ്ക്കുള്ള എല്ലാ കത്തുകളും 'സെൻസർ' ചെയ്യുന്നുണ്ടു്. അതു് അവനറിയാം." ലളിത പറഞ്ഞു.

ഇതുകേട്ടു് സൂര്യൻ, അല്പമൊന്നു പരുങ്ങി. തനിക്കുവന്ന കത്തു് പൊട്ടിച്ചുവായിക്കാൻ തുടങ്ങി.

സൂര്യൻ വിചാരിച്ചതുപോലെ, ധാരിണി എഴുതിയ കത്തിൽ പോലീസിനു് വേണ്ട കാര്യമൊന്നും ഉണ്ടായിരുന്നില്ല. എന്നാൽ സൂര്യനു് മനഃപ്രയാസം ഉണ്ടാക്കുന്ന ഒരു കാര്യം കത്തിലുണ്ടായിരുന്നു. ധാരിണി വളരെ ചുരുക്കി ഏതാനും വരികളേ എഴുതിയിട്ടുണ്ടായിരുന്നുള്ളു. "അത്തങ്കാളിന്റെ നില മുന്നേക്കാൾ മോശമായിരിക്കുന്നു. ശരീരവും മനസ്സും ഒന്നും ശരിയല്ല. നിങ്ങളെ കാണണമെന്നു പറയുന്നു. വളരെവേഗം വന്നുചേരുക. നിങ്ങൾ ഉടനെ വന്നില്ലെങ്കിൽ എന്തെങ്കിലും സംഭവിക്കാൻ ഇടയുണ്ടു്'"—ചരിത്രം. ധാരിണി വളരെക്കുറച്ചേ എഴുതിയുള്ളു. സ്വാതന്ത്ര്യസമരക്കാലത്തു് ധാരിണി സ്വീകരിച്ചിരുന്ന പേരായിരുന്നു, 'ചരിത്രം.' സൂര്യന്റെ പേരു് 'ദൂതൻ' എന്നും.

ഈ കത്തു് സൂര്യന്റെ മനസ്സിനെ ഇളക്കിവിട്ടു. ഇങ്ങോട്ടു താൻ വന്ന കാര്യം സാധിക്കാതെ എങ്ങനെ തിരികെ പോകാനാണു്? അതു പിന്നെ സാധിക്കാം എന്നു വിചാരിച്ചു് തിരിച്ചുപോകാമെന്നോ? നല്ല അത്തങ്കാളു തന്നെ. തന്നെ ജോലികളൊന്നും ചെയ്യിക്കുകയില്ലെന്നു വന്നാൽ! ആ മൂർഖൻ! അവളുടെ ഭത്താവു്! ഇങ്ങനെയെല്ലാം മനുഷ്യരുണ്ടല്ലോ, ദൈവമേ! സീതയുടെ ജീവിതം എങ്ങിനെ അവസാനിക്കുമോ എന്തോ? അറിഞ്ഞുകൂടാ!

രാവിലെ മണി 10–30 ആയി. ദാമോദരൻപിള്ളയുടെ വീട്ടിലെ ടെലിഫോൺ മണി അടിച്ചു. റസീവർ എടുത്തു് അദ്ദേഹം സംസാരിക്കാൻ തുടങ്ങി. "ഹലോ! ദാമോദരൻ

പിള്ള സംസാരിക്കുന്നു. പോലീസ്സ്റ്റേഷനാണോ? എന്താ വിശേഷം?....എതിർ വീട്ടിലോ?....ഓഹോ! ഞാൻ അങ്ങോട്ടു എത്തിനോക്കാറു കൂടിയില്ല.....നിങ്ങൾക്കു നന്നായി അറിയാമല്ലോ........! ഇല്ല........ഞാൻ കണ്ടില്ല....അറിഞ്ഞുകൂടാ.... വരൂ....വരൂ....! തീർച്ചയായും വരൂ....! എല്ലാ തമാശയും ഇവിടെയിരുന്നു കാണാമല്ലോ... !

ടെലിഫോൺ റസീവർ താഴെവെച്ചിട്ടു് ദാമോദരൻപിള്ള രണ്ടു നിമിഷം മുകളിലേയ്ക്കു നോക്കി ആലോചിച്ചിരുന്നു. പിന്നീടു് "അമർനാഥ്" എന്നു വിളിച്ചു.

"നിന്റെ കൂട്ടുകാരനായ, സൂര്യനെപ്പററി ഏതോ സി. ഐ. ഡി. റിപ്പോർട്ടു് വന്നിട്ടുണ്ടത്രേ. ഡി. എസ്സ്. പി. എന്നോടു ചോദിച്ചു. സൂര്യൻ എന്നൊരു പയ്യൻ എതിർവീട്ടിൽ വന്നിട്ടുണ്ടോ എന്നു ചോദിച്ചു. ഞാനും, എതിർവീട്ടുകാരും തമ്മിൽ ജന്മവിരോധമാണെന്നു പറഞ്ഞു. പടിക്കൽ ഒരു ചെറുപ്പക്കാരനെ കാണാറില്ലേ എന്നു ചോദിച്ചു. വഴിയെ പോകുന്നവരെ എല്ലാം ഞാൻ ശ്രദ്ധിക്കാറില്ലെന്നു പറഞ്ഞു. | അവർ ഇപ്പോൾ വരും. നിങ്ങൾ അവിടെപോയാൽ, ഞാൻ പറഞ്ഞതു് നുണയാണെന്നു വരില്ലേ?"

"അച്ഛാ! സൂര്യനെ ഈ വിവരം അറിയിക്കേണ്ടേ?"

"അതു നിന്റെ ഇഷ്ടം. ഞാൻ പറയാനുള്ളതു പറഞ്ഞു. ഇനി നിന്റെ ഇഷ്ടംപോലെ ചെയ്യു്. ഒരു കാര്യം! അറിയിക്കുന്നെങ്കിൽ ഉടനെ വേണം. ഇനിയും പതിനഞ്ചു നിമിഷത്തിനകം പോലീസ് ഇവിടെ എത്തും. സൂര്യനെ വേണമെങ്കിൽ ഇവിടെ ഒളിപ്പിച്ചോ. പുറകുവശത്തെ മുറിയിൽ അടച്ചുപൂട്ടിതാക്കോൽ വേണമെങ്കിൽ ഒളിച്ചുവയ്ക്കു്! എല്ലാം നിന്റെ ഇഷ്ടം! എന്നോടു് ഈ കാര്യമൊന്നും ചോദിക്കണ്ടാ! മനസ്സിലായല്ലോ?"

അടുത്തനിമിഷം അമരനാഥൻ വേഗം എതിർവീട്ടിൽ ചെന്നു. അഞ്ചു നിമിഷത്തിനകം സൂര്യനെ കൂട്ടിക്കൊണ്ടു തിരിച്ചുവന്നു. മുകളിൽ കൂട്ടിക്കൊണ്ടു പോയി, അച്ഛൻ പറഞ്ഞതു പോലെ പുറകിലുള്ള മുറിയിൽ അടച്ചു കതകു പൂട്ടി.

അതിനുശേഷമുണ്ടായ ബഹളങ്ങളെപ്പററി ഓർത്തു് സൂര്യന്റെ രക്തം തിളച്ചു. ആത്മനാഥയ്യരുടെ വീട്ടിൽ എല്ലാവരുംതന്നെ പോലീസിന്റെ ലാത്തിയുടെ ചുവയറിഞ്ഞു. അപ്പോൾ, അടുത്തവീട്ടിലെ പൂട്ടിയിട്ട മുറിക്കുള്ളിൽ അയാൾ ഒരു ഭീരുവെപോലെ ഇരിക്കുകയായിരുന്നു. അക്കാര്യമോർത്തു് അയാൾ

കോപംകൊണ്ടു. 'കഴുത വയൽ നശിപ്പിച്ചതിനു് വാണിയനു് അടികൊള്ളേണ്ടിവരുന്ന' ഈ അവസ്ഥയോർത്തു് അയാാം ദുഃഖിച്ചു.

അന്നു രാത്രി, അമരനാഥയ്യർ സൂര്യനെ സ്വന്തം കാറിൽ കയററിക്കൊണ്ടുപോയി ഗ്രാമത്തിലുള്ള റെയിൽവേസ്റ്റേഷനിൽനിന്നു് വണ്ടി കയററിയയച്ചു. സി. ഐ. ഡി. കളെ ഭയന്നു് സൂര്യൻ സന്യാസിവേഷം സ്വീകരിച്ചിരുന്നു. അയാാം മദിരാശിയിൽ ചെന്നു് കാമാക്ഷിഅമ്മാളെ കണ്ടശേഷമാണു്, ധാരിണിയുടെ കത്തിൻപടി ദില്ലിക്കു പുറപ്പെട്ടതു്.

ഇനി ധാരിണിയെ എവിടെ കണ്ടുപിടിക്കാൻ? ഈ വിചാരത്തോടെ നടന്നുനീങ്ങിയ അയാളുടെ കണ്ണുകാം ആരെയോ തിരയുംപോലെ തോന്നി.

സൂര്യൻ ചാന്ദ്നിചൗക്ക് കടന്നു്, അവസാനം ജുമാ മസ്ജിദിൽ എത്തിച്ചേന്നു. പിന്നെ അതിൻെറ പടികാം കയറി. മുക്കാൽ ഭാഗത്തോളം കയറിയിട്ടു് ചുററുമുള്ള വഴികളിൽ നോക്കി. പിന്നെ അല്പദൂരെയുള്ള കോട്ടകാം നോക്കി. കോട്ടയ്ക്കും പള്ളിക്കും ഇടയിലുള്ള സ്ഥലം ഒരുകാലത്തു് ജനപ്പെരുപ്പമുള്ള സ്ഥലമായിരുന്നുവെന്നും, അവിടെയുണ്ടായിരുന്ന ആയിരക്കണക്കായ വീടുകളും, പള്ളിയും ഇംഗ്ലീഷുപട്ടാളം പീരങ്കിവെച്ചു തകർത്തുകളഞ്ഞതാണെന്നും, സൂര്യൻ ഓർത്തു. അവൻ അപ്പോാം നില്ക്കുന്ന ജുമാമസ്ജിദ് പോലും കുറേനാാം ബ്രിട്ടീഷുപട്ടാളത്തിൻെറ കയ്യിലായിരുന്നു. തിമൂറും, നാദിർഷായും, അഹമ്മദ്ഷായും മററും രാക്ഷസന്മാരായിരുന്നു. പക്ഷേ സംസ്കാരസമ്പന്നന്മാരെന്നഭിമാനിക്കുന്ന ഇംഗ്ലീഷുകാരുടെ അക്രമങ്ങളെപ്പററി എന്തു പറയാനാണു്? ഈ അക്രമികളെ തുരത്തി ഭാരതം എന്നു് സ്വതന്ത്രയാവും?

ഇങ്ങനെ ഓർത്തുകൊണ്ടു നിന്നപ്പോാം ആരോ തൻെറ കയ്യിൽ ഇരുമ്പുമുഷ്ടികാം കൊണ്ടു് പിടിക്കുന്നതായി മനസ്സിലാക്കി പെട്ടെന്നു തിരിഞ്ഞുനോക്കി.

# 26

ഇരുമ്പിനു തുല്യമായ കൈകൊണ്ടു് തന്നെ പിടിച്ചവൻ ആജാനുബാഹുവായ ഒരു പോലീസുകാരനാണെന്നു മനസ്സി

ലായി. ഒരു നിമിഷനേരത്തേയ്ക്കു് സൂര്യന്റെ മനസ്സിൽ ഭയം നിഴലിച്ചു. ഇത്രനാളും, ഇത്രദൂരവും, പിടികൊടുക്കാതെ ഇവിടെവരെ വന്നു് അവസാനം ഈ ഡൽഹിയിലെ കള്ള പ്പോലീസുകാരന്റെ കയ്യിൽ പിടികൊടുക്കണമോ? അതും താൻ ചെയ്യേണ്ട മുഖ്യമായ ചില സംഗതികൾ ബാക്കി കിട ക്കുമ്പോൾ? ഇനിയും ഒരു രണ്ടുദിവസത്തെ സാവകാശംകൂടി ലഭിക്കുകയില്ലേ? ഈ മനഃപ്രയാസങ്ങളൊന്നും വെളിയിൽ കാട്ടാതെ സൂര്യൻ ചോദിച്ചു. "ആരാ താൻ? തനിക്കു് എന്തു വേണം?"

"ഇൻസ്പെക്ടർ സാഹിബ് തന്നെ കൂട്ടിക്കൊണ്ടു വരാൻ പറ ഞ്ഞിരിക്കുന്നു." പോലീസുകാരൻ പറഞ്ഞു.

"നിന്റെ ഇൻസ്പെക്ടറെ എനിക്കറിഞ്ഞുകൂടാ. അദ്ദേഹ ത്തിന്റെ അടുത്തു് എനിക്കു കാര്യവുമില്ല. വരാൻ പററില്ല." സൂര്യൻ ഉറച്ച ശബ്ദത്തിൽ പറഞ്ഞു.

"ഇൻസ്പെക്ടറെ കണ്ടുകഴിഞ്ഞാൽ ഇങ്ങനെയൊന്നും പറ യില്ല. വേഗം വരൂ." പോലീസുകാരൻ പറഞ്ഞു.

പോലീസുകാരന്റെ ശബ്ദം അവനു് സംശയം ഉണ്ടാക്കി. ശബ്ദം മാത്രമല്ല, ആ പോലീസുകാരന്റെ മുഖത്തുണ്ടായ പുഞ്ചി രിയും കണ്ണുചിമ്മലും സൂര്യനുണ്ടായ സംശയം ഇരട്ടിപ്പിച്ചു. ഇതിനിടെ ആ ജുമാമസ്ജിദിൽ ആൾക്കൂട്ടം വർദ്ധിച്ചിരുന്നു. ചില ആളുകൾ, പോലീസുകാരനും സൂര്യനും തമ്മിലുള്ള സംഭാ ഷണം ശ്രദ്ധിക്കുന്നുമുണ്ടായിരുന്നു. ഇതെല്ലാം ഒററ നിമിഷം കൊണ്ടു മനസ്സിലാക്കിയിട്ടു്, ഏതായാലും ആ പോലീസുകാ രന്റെ കൂടെ പോവുകയാണു് നല്ലതെന്നു് സൂര്യൻ തീരുമാ നിച്ചു. "ശരി, വരാം. ഇൻസ്പെക്ടർ എവിടെയാണു് ഇരിക്കു ന്നതു്?" സൂര്യൻ ചോദിച്ചു.

"മിണ്ടാതെ എന്റെ കൂടെ വാ. ഇത്ര അടുത്തു നടക്കണ്ട. അല്പം പുറകിലായി നടന്നുപോന്നോളൂ. ഇൻസ്പെക്ടറുടെ അടുത്തെത്തിക്കാം." പോലീസുകാരൻ പറഞ്ഞു.

ഇന്നു് 'ഗാന്ധിമൈതാനം' എന്നു പേരുള്ള വിശാലമായ മൈതാനത്തിൽ എത്തിയപ്പോൾ പോലീസുകാരൻ തിരിഞ്ഞു നോക്കി. "ആ മരത്തിനു പിന്നിൽ ഇൻസ്പെക്ടർ ഇരിപ്പുണ്ടു്. പോയി കാണുക. സംസാരിക്കുമ്പോൾ ഞാൻ സമീപത്തിരിക്കു ന്നതു നല്ലതല്ല. നിങ്ങൾക്കു് എന്തെല്ലാം രഹസ്യങ്ങൾ പറ യാൻ കാണും" എന്നുപറഞ്ഞു് വീണ്ടും ചിരിച്ചു.

സൂര്യൻ ഉയർന്നുവന്ന നിശ്വാസത്തോടെ പോലീസുകാരൻ

ചൂണ്ടിക്കാട്ടിയ മരത്തിനുനേരെ നടന്നു. മരത്തെ സമീപിക്കു ന്തോറും, അതിനുപിന്നിൽ ഒരു സ്ത്രീ കയ്യിലിരുന്ന പുസ്തകംനോക്കി ഗഹനമായ വായനയിൽ മുഴുകിയിരിക്കുന്ന തായി കാണാൻ കഴിഞ്ഞു. 'അവൾ ആരാണ്?' എന്ന ചിന്ത സൂര്യന്റെ മനസ്സിൽ ഉദിച്ച സമയത്തുതന്നെ, അവന്റെ കാലടിശബ്ദം കേട്ട് അവൾ തിരിഞ്ഞുനോക്കി. അതു ധാരി ണിയാണെന്നു മനസ്സിലായപ്പോൾ സൂര്യനുണ്ടായ അത്ഭുതം എത്രയെന്നു പറയാനാവില്ല.

"വന്നാലും! വന്നാലും! സഖാവു സൂര്യനു് സ്വാഗതം!" ധാരിണി പറഞ്ഞു.

"ഓഹോ ഇൻസ്പെക്ടർ സാഹിബ് നിങ്ങൾ ആണോ? ആ പോലീസുകാരൻ എന്റെ കൈയിൽ പിടിച്ചപ്പോൾ ഒരു നിമിഷനേരം ഞാൻ ഭയന്നുപോയി" എന്നു പറഞ്ഞുകൊണ്ടു് സൂര്യൻ ധാരിണിക്കു് എതിർവശത്തു് ഇരുന്നു. സൂര്യൻ തുടർന്നു. "നിങ്ങളുടെ സാമർത്ഥ്യം എനിക്കു മനസ്സിലായിട്ടുള്ള താണു്. പക്ഷേ ഒരു പോലീസുകാരനെ നിങ്ങൾ വലയിൽ കുടുക്കിയിട്ടുണ്ടെന്ന കാര്യം ഞാൻ ഊഹിച്ചുപോലുമില്ല."

"ശരി; പോയകാര്യമൊക്കെ സാധിച്ചോ?" ധാരിണി ചോദിച്ചു.

"എങ്ങിനെ സാധിക്കും? അതിനുമുമ്പു് തലപോകുന്ന കാര്യമു ണ്ടെന്നു പറഞ്ഞു് നിങ്ങൾ എഴുത്തിട്ടില്ലേ? അതുമൂലം ദേവപട്ട ണത്തിലുണ്ടായ കുഴപ്പങ്ങൾ അറിഞ്ഞാൽ ആശ്ചര്യപ്പെട്ടു പോകും. എന്തിനാണു് അങ്ങനെ കത്തിട്ടതു്? സീതയ്ക്കു് എന്താണു് അത്ര തകരാറു്? സത്യത്തിൽ സീതയെ ഓർക്കു മ്പോൾ എനിക്കു നല്ല ദേഷ്യം വരുന്നുണ്ടു്. ഒരു സാധാരണ സ്ത്രീക്കുവേണ്ടി, ദേശീയപ്രാധാന്യമുള്ള സംഗതികൾക്കു മുടക്കം വരിക എന്നുപറഞ്ഞാൽ........?"

"ഞാൻ അങ്ങനെയൊന്നും കരുതുന്നില്ല. ഗോപുരത്തെ താങ്ങു ന്നതു് പ്രതിമയാണെന്നു കരുതുന്നിടത്തോളം വിഡ്ഢിത്തമുണ്ടു്, ദേശീയകാര്യങ്ങൾ നമ്മുടെ തലയിൽകൂടിയാണു് ഓടുന്നതെന്നു കരുതിയാൽ. ദൈവം ഒന്നു നിശ്ചയിച്ചിട്ടുണ്ടു്, അതുപോലെ എല്ലാം നടക്കും. ദേശത്തെ നാം രക്ഷിക്കുക എന്നതിനേക്കാൾ പ്രധാനമാണു് ഒരു വ്യക്തിയെ നമുക്കു രക്ഷിക്കാൻ കഴി യുക എന്നതു്; അതിനു് അതിന്റേതായ പ്രയോജനമുണ്ടു്. ഏററവുമാദ്യം സീതയുടെ ദുഃഖമകററണമെന്നു് ഞാൻ ആശി ക്കുന്നു."

“സീതയുടെ പേരിൽ നിങ്ങൾക്ക് വലിയ കരുണ കാണുന്നുണ്ടല്ലോ? അതിനുകാരണം മനസ്സിലാവുന്നില്ല.”

“ഒരാളോടു മറ്റൊരാൾക്ക് സ്നേഹം തോന്നാൻ പ്രത്യേകിച്ചു കാരണം വല്ലതും വേണോ?”

“അതൊന്നും ആവശ്യമില്ല. അതുകൊണ്ടായിരിക്കും, സ്ത്രീകൾക്ക് പഴയ അയോഗ്യരായ കാമുകന്മാരോട് സ്നേഹം തോന്നുക.”

“നിങ്ങൾ പറയുന്നത് എനിക്ക് മനസ്സിലാവുന്നില്ല, സ്ത്രീകൾക്ക് അയോഗ്യരായ പുരുഷന്മാരോടു മാത്രമേ പ്രേമം ഉണ്ടാവുകയുള്ളവെന്നാണോ? അങ്ങനെയെങ്കിൽ അതു ഞാൻ അംഗീകരിക്കുന്നില്ല. സ്ത്രീകൾക്ക് പ്രേമം ഉണ്ടാകാവുന്ന യോഗ്യന്മാരും ഉണ്ട്. അങ്ങനെയൊരു നല്ല മനുഷ്യനെ എനിക്കറിയാം........” എന്നു പറഞ്ഞുകൊണ്ട് ധാരിണി എങ്ങോട്ടോ നോക്കിയിരുന്നു.

സൂര്യൻ അരിശത്തോടെ ചോദിച്ചു. “അങ്ങനെയുള്ള യോഗ്യന്റെ പേരു് എനിക്കറിയാം. സൗന്ദരരാഘവൻ എന്നല്ലേ?”

“ഞാൻ സൗന്ദരരാഘവനെയൊന്നുമല്ല ഉദ്ദേശിച്ചതു്. എങ്കിലും അദ്ദേഹവും അയോഗ്യനാണെന്നു് ഞാൻ പറയുകില്ല. എന്തോ ചില കുറവുകൾ അദ്ദേഹത്തിനും ഉണ്ടു്. എന്നാലും സീതയോട് അദ്ദേഹത്തിനു സ്നേഹമുണ്ടെന്ന കാര്യം എനിക്ക് നല്ലപോലെ അറിയാം. സീത തന്റെ തെറ്റിദ്ധാരണകൾ കൊണ്ടു് ആ സ്നേഹം വിഷമാക്കി മാറ്റുന്നു.”

“അതുപോകട്ടെ! രാഘവന്റെ മനസ്സ് സീതയേക്കാൾ കൂടുതൽ നന്നായി നിങ്ങൾ അറിഞ്ഞിട്ടുണ്ടു്, അല്ലേ?”

“ചില സത്യങ്ങൾ, അടുത്തിരിക്കുന്നവരേക്കാൾ നന്നായി അറിയുന്നതു് അകന്നിരിക്കുന്നവരായിരിക്കും. അതുകൊണ്ടു് രാഘവന്റെ മനസ്സ് സീതയേക്കാൾ നന്നായി എനിക്കറിയാം........”

“അതേ, സീതയേക്കാൾ അടുത്തിരുന്നാണു് രാഘവനെ നിങ്ങൾ കൂടുതൽ മനസ്സിലാക്കുന്നതു് എന്നും വരാമല്ലോ? ആരു കണ്ടു?”

“സൂര്യാ! നിങ്ങൾ ഏതോ ഉള്ളിൽവെച്ചു സംസാരിക്കുന്നു. ഇങ്ങനെ സംസാരിക്കാനാണു ഭാവമെങ്കിൽ ഞാൻ ഇനി സംസാരിക്കില്ല. നിങ്ങൾക്ക് എണീററുപോകാം.”

"ഈ മൈതാനം നിങ്ങളുടെ സ്വന്തമാണോ, എന്തോ?"

"ശരി, അങ്ങനെയെങ്കിൽ ഞാൻ എഴുന്നേററു പോകുന്നു" എന്നു പറഞ്ഞുകൊണ്ടു ധാരിണി എഴുന്നേററു.

സൂര്യൻ അമ്പരപ്പോടെ പറഞ്ഞു. "ധാരിണീ! ഞാൻ പറഞ്ഞതിനൊക്കെ മാപ്പു ചോദിക്കുന്നു, ഞാൻ പറഞ്ഞതൊക്കെ തെററാണെങ്കിൽ. ദയവുചെയ്തു് ഇരിക്കു! സീതയുടെ കാര്യത്തിൽ ഞാൻ എന്തുചെയ്യണമെന്നു പറഞ്ഞിട്ടു പോകു!"

ധാരിണി വീണ്ടും ഇരുന്നു. "പെട്ടെന്നു നിങ്ങളിൽ ഈ മാററം കാണുന്നതിനു കാരണം മനസ്സിലാവുന്നില്ല. ആരോ, എന്തോ പറഞ്ഞു് നിങ്ങളെ തെററിദ്ധരിപ്പിച്ചിരിക്കുന്നു. സീതയെ കണ്ടിട്ടാണോ ഇങ്ങോട്ടുപോന്നതു്?"

"അല്ല. സ്റ്റേഷനിൽനിന്നു് നേരെ ഇങ്ങു പോരികയാണു ചെയ്തതു്. എന്റെ മുറിയിൽപോലും പോയില്ല. സീതയ്ക്കു് എങ്ങിനെയുണ്ടു്? അവളുടെ കാര്യത്തിൽ ഞാൻ എന്തു ചെയ്യണം?"

"അവളുടെ മനസ്സിൽ ഏതോ സംശയത്തിന്റെ വിഷബീജം കടന്നുകൂടിയിട്ടുണ്ടു്. അതുകൊണ്ടുതന്നെ അവളുടെ കുടുംബ ജീവിതം പാഴായിക്കൊണ്ടിരിക്കുന്നു. അവളുടെ ജീവനുതന്നെ അപായം ഉണ്ടാകുമോ എന്നു ഞാൻ സംശയിക്കുന്നു. നിങ്ങൾ ഉടനെതന്നെ ചെന്നു് അവളുടെ മനസ്സിലുള്ളതെന്താണെന്നു് അറിയണം. കുറച്ചുദിവസത്തേയ്ക്കു് അവളെ എവിടെയെങ്കിലും മാററി താമസിപ്പിച്ചാലും തരക്കേടില്ല."

"അവൾ എങ്ങോട്ടു പോകാനാണു്? പോകാൻ ഏതു സ്ഥലമാണുള്ളതു്? ഞാൻ പറയാം ധാരിണീ! സീതയ്ക്കു് ഇനി മന:സുഖം ഉണ്ടാവാൻ ഒരേഒരു മാർഗ്ഗമേ ഉള്ളു. അവൾ വിവാഹമോചനം നേടണം. പക്ഷേ ഹിന്ദുശാസ്ത്രപ്രകാരവും, ബ്രിട്ടീഷ് നിയമപ്രകാരവും അതു് അനുവദനീയമല്ല. അതുകൊണ്ടു് ദു:ഖിച്ചുദു:ഖിച്ചു് ചാവട്ടെ."

"ഞാൻകൂടെ ചിലപ്പോൾ അങ്ങനെ വിചാരിക്കാറുണ്ടു്, സീത വിവാഹമോചനം നേടി, നിങ്ങളെ കല്യാണംകഴിച്ചാൽ എത്ര സന്തോഷം ആയിരിക്കുമെന്നു്."

"ഒരിക്കലും ഇല്ല. നിങ്ങളുടെ വിചാരം ഏററവും വലിയ തെററാണു്. സീതയോടു് എനിക്കുള്ള വികാരം അത്തരത്തിലുള്ളതല്ല. അത്തയോടു ഞാൻ ചെയ്ത സത്യം, അവരുടെ മകൾക്കു ക്ഷേമം ഉണ്ടാക്കാമെന്നുള്ളതു മാത്രമാണു്. മററുതരത്തിൽ ഞങ്ങളുടെ ലക്ഷ്യങ്ങൾ പൊരുത്തപ്പെടുകയേ ഇല്ല.

സീത ഒരു ചിത്രശലഭമാണു്. പട്ടിലും, പകിട്ടിലും, പളപള പ്പിലും, ആഡംബരങ്ങളിലും ഭ്രമിക്കുന്നവരം. പാർട്ടികാംക്ക സംബന്ധിക്കുന്നതാണു് ജന്മസാഫല്യമെന്നു കരുതുന്നവരം...!''

''സീത ജനിച്ചപ്പോഴേ ഈ സ്വഭാവമായിരുന്നോ? എല്ലാം പിന്നീടുണ്ടായ ശീലങ്ങളാം അല്ലേ? നിങ്ങളാം ഉടനെചെന്നു് അവളുടെ നില എന്തെന്നു് അറിഞ്ഞുവരൂ! സീതയെ ഞാൻ കണ്ടിട്ടു് ഇപ്പോഠം ഇരുപതു ദിവസങ്ങളായി. എങ്ങനെയോ എന്തോ എന്നു് വിഷമിച്ചിരിക്കുകയാണു്!''

''അങ്ങനെ ആവട്ടെ. നാളെ ഇവിടെത്തന്നെ കാണുമോ?''

''ഇല്ലേ ഇല്ല. ചുററും നോക്കൂ! നമ്മെ എത്ര പേർ ശ്രദ്ധിക്കുന്നു ണ്ടെന്നു് അറിയാമോ? നാളെ യോഗത്തിൽ സംബന്ധിക്കണം. നമ്മുടെ സഖാക്കാം നിങ്ങളുടെ അനുഭവങ്ങളാം അറിയാൻ ആകാംക്ഷാഭരിതരായിരിക്കുകയാണു്. നാളെ ഇതേസമയത്തു് പോലീസുകാരൻ നിങ്ങളെ യോഗസ്ഥലത്തേയ്ക്കു് കൂട്ടിക്കൊണ്ടു വരും. ഇപ്പോഠം എൻെറകൂടെ വരേണ്ട. ഞാൻ ആ പോലീസു കാരൻെറ അടുത്തെത്തുന്നതുവരെ നിങ്ങളാം ഈ മരച്ചുവട്ടിൽ തന്നെ ഇരിക്കുകയാണു് നല്ലതു്.''

ഇങ്ങനെ പറഞ്ഞിട്ടു് ധാരിണി എഴുനേററു നടന്നു. സൂര്യൻ, ധാരിണിയും പോലീസുകാരനും കണ്ണിൽനിന്നു മറയുന്നതുവരെ ഇമപൂട്ടാതെ നോക്കിയിരുന്നു.

ധാരിണി കണ്ണിൽനിന്നു മറയുമ്പോഠം അവിടെനിന്നു് എഴു നേററുപോകാം എന്നു സൂര്യൻ വിചാരിച്ചു. അപ്പോഠം ഇതു വരെ അല്പം അകലെ ഇരുന്നിരുന്ന മൂന്നുപേർ തൻെറ നേരെ നടന്നുവരുന്നതു് സൂര്യൻ കണ്ടു. അവർ അടുത്തുവരാൻ സൂര്യൻ കാത്തിരുന്നു.

മൂന്നുപേരും വന്നു് സൂര്യനു ചുററും ഇരുന്നു.

''അനിയാ! നിൻെറ നാടെവിടെയാണു്?'' അവരിൽ ഒരാഠം ചോദിച്ചു.

''മദ്രാസ്സാണു്.'' സൂര്യൻ പറഞ്ഞു.

''ആഹാ! മദ്രാസ്സാണോ?'' മൂന്നുപേരും ഒരുമിച്ചു ചോദിച്ചു.

അല്പം കഴിഞ്ഞു് ഒരാഠം ചോദിച്ചു. ''ഇവിടെ ഒരു പെണ്ണിരു ന്നല്ലോ, അവഠം നിൻെറ ആരാ?''

''അവഠം എൻെറ സ്നേഹിത.'' സൂര്യൻ പറഞ്ഞു.

''ഓഹോ! കൂട്ടുകാരിയാണോ?'' മൂന്നുപേരും ഒരുമിച്ചു ചോദിച്ചു.

അല്പനേരത്തേയ്ക്കു് ആരും ഒന്നും മിണ്ടിയില്ല. അപ്പോൾ സൂര്യൻ ചോദിച്ചു "നിങ്ങൾക്കു് എന്താണാവശ്യം? എന്തിനാണു് ഇതൊക്കെ അറിയുന്നതു്?"

"ബഹുത്തു് അഛാ! അങ്ങനെ ചോദിക്കു്, പറയാം." ഒരുവൻ പറഞ്ഞു. അതുതന്നെ മററു രണ്ടുപേരും ആവർത്തിച്ചു.

മൂന്നുപേരിൽ ഒരാൾ മററേ ആളിനെ നോക്കി ചോദിച്ചു. "എന്നാൽ, ചോദിക്കട്ടേ?"

"ചോദിക്കു്, ചോദിക്കു്." മററവർ പറഞ്ഞു.

ആദ്യമനുഷ്യൻ സൂര്യനെ നോക്കി ചോദിച്ചു. "അനിയാ! നിനക്കു രൂപാ വേണോ?"

"എത്ര?" സൂര്യൻ ചോദിച്ചു.

അയാൾ മററുള്ളവരെ നോക്കി ചോദിച്ചു. "എത്രയെന്നു ചോദിക്കുന്നു, പറയട്ടേ?"

"പറയൂ." മററു രണ്ടുപേരും പറഞ്ഞു.

"അനിയാ! നിനക്കു ലക്ഷംരൂപാ വേണോ?" അയാൾ ചോദിച്ചു.

സൂര്യൻ അല്പം പരിഭ്രമിച്ചു. പിന്നെ പരിഭ്രമം ഒതുക്കിക്കൊണ്ടു ചോദിച്ചു. "കള്ളനോട്ടാണോ? അതോ ശരിയായതോ?"

"ആഹാ! കള്ളനോട്ടോ?" എന്നു പറഞ്ഞുകൊണ്ടു് മൂന്നുപേരും ചിരിച്ചു.

പിന്നീടു് ആദ്യമനുഷ്യൻ പറഞ്ഞു. "അനിയാ! നല്ല ഒന്നാന്തരം നോട്ടു്. ഒരുലക്ഷം രൂപാ! നോട്ടു വേണമെങ്കിൽ സ്വർണ്ണമായിട്ടു തരാം."

"അതേ സ്വർണ്ണം തരാം!" മററുരണ്ടുപേരും ആവർത്തിച്ചു.

അവസാനം ഒരാൾ വിക്കിവിക്കി പറഞ്ഞു. "ഒരുലക്ഷം രൂപാ തരാം. ഞങ്ങൾക്കു് ഒരു സഹായം ചെയ്യണം."

"എന്തു സഹായം?" സൂര്യൻ ചോദിച്ചു.

"അല്പംമുമ്പു് നീ ഒരു പെണ്ണിനോടു സംസാരിച്ചുകൊണ്ടിരുന്നല്ലോ? അവളെ കൊണ്ടുചെല്ലാൻ ഞങ്ങൾക്കു് യജമാനൻെറ ഉത്തരവു കിട്ടിയിരിക്കുന്നു. അതിനു നീ സഹായിച്ചാൽ നിനക്കു് ലക്ഷംരൂപാ രൊക്കം ലഭിക്കും."

ഇതുപോലെ എന്തോ, അവർ പറയുമെന്നു് സൂര്യൻ വിചാരിച്ചതാണു്. എങ്കിലും അതു കേട്ടപ്പോൾ വല്ലാത്ത ദേഷ്യം വന്നു. ദേഷ്യം ഒരുവിധം അടക്കി. ഇപ്പോൾ ദേഷ്യപ്പെട്ടിട്ടു്

ഒരു പ്രയോജനവുമില്ല. അവരു മൂന്നുപേരുണ്ട്. തടിമാടന്മാർ! അവന്മാരോട് വഴക്കുപിടിക്കാൻ നിന്നാൽ പല കാര്യങ്ങളും അവതാളത്തിലാകും. പിന്നെയും അവരുടെ ഉദ്ദേശമെന്താണെന്നുള്ളതിനെപ്പററി സൂര്യനു ശങ്കയുണ്ടായിരുന്നു.

അല്പനേരം ചിന്തിക്കുന്നതുപോലെ ഇരുന്നിട്ട് സൂര്യൻ പറഞ്ഞു. "രണ്ടുദിവസത്തെ സാവകാശം തരൂ! ആലോചിച്ചു പറയാം."

"എപ്പോഠം, എവിടെവെച്ചു കാണും?"

"മററന്നാഠം, ഇതേസ്ഥലത്തു്, ഇതേ നേരത്തു് കാണാം."

"നിങ്ങഠം എവിടെയാണു് താമസിക്കുന്നതു്?" ഒരാഠം ചോദിച്ചു.

"ഇപ്പോഠം ഞാൻ എങ്ങും താമസിക്കുന്നില്ല. ഇനി അന്വേഷിക്കണം" എന്നു പറഞ്ഞുകൊണ്ടു സൂര്യൻ എഴുനേററു. മററുള്ളവരും എഴുനേററു.

സൂര്യൻ പോകുന്ന വഴിയിൽ ഒക്കെ അവരും പിന്തുടന്നുകൊണ്ടിരുന്നു. വേണ്ടാത്ത സ്ഥലങ്ങളിലൊക്കെ സൂര്യൻ നടന്നു. അവരുടെ കണ്ണുവെട്ടിച്ചു് മാറാൻ വളരെനേരം കഴിഞ്ഞാണു് പററിയതു്. സമയം ഇരുട്ടി. എങ്ങിനെയും അന്നു സീതയെ കാണാൻതന്നെ തീരുമാനിച്ചു.

## 27

സീത വീട്ടിൽ ഒററയ്ക്കിരിക്കുകയായിരുന്നു. ചുവരിൽ തൂക്കിയിരുന്ന ഘടികാരം 'ടിക്', ടിക്, ടിക്' എന്നു ശബ്ദിച്ചുകൊണ്ടിരുന്നു. സീതയുടെ ഹൃദയവും അതേ ശബ്ദത്തിൽ അടിച്ചുകൊണ്ടിരുന്നു.

മണി രാത്രി പതിനൊന്നര ആയി. അവളുടെ ആയുസ്സിൽ ഇനി അരമണിക്കൂർകൂടി മാത്രമേ അവശേഷിക്കുന്നുള്ളു.

അതിനുള്ളിൽ എത്രയോ കാര്യങ്ങഠം നിർവ്വഹിക്കേണ്ടിയിരിക്കുന്നു.

കുഞ്ഞിനു് ഒരു കത്തെഴുതണം. അദ്ദേഹത്തിനും നാലുവരി കുറിക്കേണ്ടിയിരിക്കുന്നു.

പക്ഷേ എത്ര ശ്രമിച്ചിട്ടും ഒന്നും എഴുതാൻ തോന്നുന്നില്ല.

എന്തു ചെയ്യാനാണ്?

സൂക്ഷ്മം മണി പന്ത്രണ്ടടിക്കുമ്പോൾ കൈത്തോക്കുകൊണ്ട് സ്വയം വെടിവെച്ച് മരിക്കണമെന്ന് സീത തീരുമാനിച്ചിരിക്കുകയാണ്.

അതിനു തയ്യാറാകാൻ ഒമ്പതുമണിക്കേ ആടയാഭരണങ്ങൾ അണിഞ്ഞു. മരിക്കുമ്പോൾ അവലക്ഷണമായി എന്തിനു മരിക്കണം?

ആദ്യം വാസന്തിക്ക് കത്തെഴുതിവെയ്ക്കാൻ തീരുമാനിച്ചു. പക്ഷേ കുട്ടിയെ ഓർക്കുന്തോറും കരച്ചിൽ ഏറിവന്നു. അവളെ ഒരുനോക്കു കാണാതെ മരിച്ചുപോകണമല്ലോ എന്നോർത്തപ്പോൾ നെഞ്ചു പിളർന്നുപോകുന്നതുപോലെ തോന്നി. കുഞ്ഞിന് എന്താണ് എഴുതേണ്ടത്?

ശരി; ആദ്യം ലളിതയ്ക്ക് എഴുതാം എന്നു തീരുമാനിച്ചു. "എന്റെ പ്രിയപ്പെട്ട തോഴി ലളിതയ്ക്ക്........" അതിനപ്പുറം ഒന്നും എഴുതാൻ തോന്നിയില്ല. ലളിതയെ ഓർത്തപ്പോൾ പഴയ ഓർമ്മകൾ ഓരോന്നായി മനസ്സിലേയ്ക്ക് ഓടിക്കയറി. രാജംപേട്ടയിൽ താനും ലളിതയും, വിവാഹത്തിനുമുമ്പ് ഓടിച്ചാടി നടന്ന്, അന്തരംഗം പരസ്പരം തുറന്നുകാട്ടിയ സന്ദർഭങ്ങൾ എത്ര ആനന്ദകരമായിരുന്നു. ആഹാ....! അതിനുശേഷം അദ്ദേഹം പെണ്ണുകാണാൻ വന്നതും, ലളിതയ്ക്കുപകരം തന്നെ വിവാഹംകഴിക്കാൻ ആഗ്രഹിക്കുന്നുവെന്നു പറഞ്ഞതും മററും എത്ര ആനന്ദകരമായ സന്ദർഭങ്ങളായിരുന്നു. അതിനുപകരം ഇപ്പോൾ താൻ അനുഭവിക്കുന്ന നരകയാതനകൾ ഓർക്കുമ്പോൾ ...! അന്നു താൻ ലളിതയ്ക്കു ചെയ്ത ദ്രോഹങ്ങളുടെ ഫലമാണോ ഇപ്പോൾ ഈ അനുഭവിക്കുന്നത്?

ലളിതയ്ക്ക് ഇപ്പോൾ എന്തെങ്കിലും എഴുതിയിട്ട് എന്തു പ്രയോജനം? സന്തോഷിച്ചിരിക്കുന്നവരോട് തന്റെ ദുഃഖത്തെ പററി എന്തു പറയാൻ? ഇനി അവൾ അല്പം ദുഃഖിച്ചെന്നുവരാം! മരിക്കാൻപോകുന്ന തനിക്ക്, അവളല്പം ദുഃഖിച്ചിട്ട് എന്തു പ്രയോജനം?

അദ്ദേഹത്തിനു കത്തെഴുതാം എന്നു വിചാരിച്ചപ്പോഴേ ഹൃദയം മിടിക്കാൻ തുടങ്ങി. എന്തെഴുതും?

'ഈ ലോകത്തിൽ അങ്ങല്ലാതെ, എനിക്ക് മററാശ്രയം ഒന്നുമില്ല. അങ്ങ് എന്നെ വെറുത്തുകഴിഞ്ഞിരിക്കുന്നു. അതുകൊണ്ട് ഞാൻ മരിക്കുകയാണ്" എന്ന് എഴുതിയാലോ? 'പോയി ചാക്" എന്ന് പലപ്രാവശ്യം അങ്ങ് പറയാറില്ലേ? അതിൻ

പ്രകാരം ഞാൻ മരിക്കുന്നു'—എന്നെഴുതിയാലോ?

രാഘവൻ സീതയെ വളരെയധികം പീഡിപ്പിച്ചിരുന്നു. 'പോയി ചാകു'' എന്നു പറയുന്നതാണു് അവളെ ഏററവും ദുഃഖിപ്പിച്ചതു്. അവളെ ശപിക്കുന്നതാണു് തീരെ സഹിക്കാനാവാത്തതു്. എവിടെപ്പോയി ചാകാനാണു്? പിന്നെയെന്തിനാണു് തന്നെ വിവാഹം കഴിച്ചുകൊണ്ടു പോന്നതു് അമ്മയില്ല, അച്ഛൻ ജീവിച്ചിരിപ്പുണ്ടോ എന്നറിയില്ല. വേറെ എവിടെപ്പോയി തുലയാനാണു്.

ഒന്നോർത്താൽ തുലയുകതന്നെയാണു് വേണ്ടിയതു്!

അദ്ദേഹം റിവോൾവർ വാങ്ങിവച്ചതു നന്നായി. അതിനു നന്ദി പറഞ്ഞുകൊണ്ടു് കത്തെഴുതിയാലോ?

ഹായു്, ഈ ഘടികാരം എത്രവേഗമാണു് ചലിക്കുന്നതു്? ഹൃദയമെന്താണു് മിടിക്കുന്നതു്?

ഇതാ, മണി പന്ത്രണ്ടായല്ലോ! ഇനിയും ഏതാനും നിമിഷങ്ങളേ അവശേഷിച്ചിട്ടുള്ളു.

പന്ത്രണ്ടുമണി അടിക്കുമ്പോൾ സ്വയം വെടിവെച്ചു മരിക്കാൻ സീത തീരുമാനിച്ചിരുന്നു.

പന്ത്രണ്ടരമണിക്കു് അദ്ദേഹം വരും. വരുന്നതിനുമുമ്പു് കാര്യം കഴിയണം. അദ്ദേഹം വീട്ടിലുള്ളപ്പോൾ താൻ ഈ കൃത്യം നിർവ്വഹിച്ചാൽ പഴി ചിലപ്പോൾ അദ്ദേഹത്തിൻെറ പേരിലാവും. കുടുംബം മുഴുവൻ നശിപ്പിച്ചവൾ എന്ന പേരു് തനിക്കാവശ്യമില്ല. വാസന്തി അമ്മയില്ലാത്ത കുട്ടിയായാലും, അച്ഛനില്ലാതെ വരരുതല്ലോ!

ആ നിമിഷങ്ങളും കഴിഞ്ഞു. ഘടികാരം 'ടിങ്ങ്, ടിങ്ങ്'' എന്നു് പന്ത്രണ്ടുമണി അടിച്ചു.

മണി അടിക്കുന്ന ശബ്ദം മനസ്സിൽ എണ്ണിക്കൊണ്ടിരുന്ന സീത, പന്ത്രണ്ടാമത്തെ മണി അടിച്ചപ്പോൾ കൈത്തോക്കു് കയ്യിൽ എടുക്കാൻ വിചാരിച്ചു.

അപ്പോൾ മുറിക്കരുകിൽ ആരോ വരുന്ന ശബ്ദം കേട്ടു. സീതയുടെ ഹൃദയത്തുടിപ്പു് പെട്ടെന്നു നിലച്ചു. കൈ ചലനമററു നിന്നു.

വരുന്നതു് ആരായിരിക്കും? അദ്ദേഹമാണോ? വേഗം ഇങ്ങു പോന്നോ? പെട്ടെന്നു് വല്ല സംശയവും തോന്നി തന്നെ രക്ഷിക്കുന്നതിനു വരികയാണോ?

കൈത്തോക്കു കണ്ടു് താൻ വിചാരിച്ചകാര്യം മനസ്സിലാ

ക്കമോ എന്തോ? തന്റെ മനോനില മനസ്സിലാക്കിയോ? തന്നോട് മാപ്പിരക്കാൻ തയ്യാറാവുമോ?

വന്ന ആരം സീതയുടെ അടുത്തെത്തി പുറകിൽ നിന്നു. പെട്ടെന്നു് കൈനീട്ടി കൈത്തോക്കു് എടുത്തു. പിന്നീട് വിളിച്ചു. "സീതേ!"

രാഘവന്റെ ശബ്ദമല്ലെന്നു മനസ്സിലാക്കിയ സീത ഞെട്ടി ത്തിരിഞ്ഞു നോക്കി. വന്നതു സൂര്യനാണെന്നു മനസ്സിലാക്കി. അവളുടെ മനസ്സിൽ വിവിധവികാരങ്ങളുടെ വേലിയേററം ഉണ്ടായി. താൻ മരിക്കണമെന്നു് എടുത്ത തീരുമാനം ആ ക്ഷണ ത്തിൽ അവളിൽനിന്നു മറഞ്ഞു. എത്രനാരം ജീവിച്ചിരി ക്കാമോ അത്രയും നാരം ജീവിച്ചിരുന്നു്, രാഘവനു് ഉണ്ടാക്കാ വുന്നിടത്തോളം മനഃക്ലേശം ഉണ്ടാക്കണമെന്നു് അവരം ആശിച്ചു. ആ ആശ നിറവേററുന്നതിനു് സൂര്യന്റെ സഹായം തനിക്കു് ആവശ്യമാണു്. അതിനു പററിയപോലെ അവനോടു പെരുമാറണം.

"അമ്മാഞ്ചീ! നീയായിരുന്നോ? നല്ല സമയത്തുതന്നെ വന്നു. വരൂ!" സീത സൂര്യനെ സ്വീകരിച്ചു.

"അത്ര നല്ല സമയമാണെന്നു് എനിക്കു തോന്നുന്നില്ലല്ലോ? നീ ചെയ്യാൻ ഉദ്ദേശിച്ചിരുന്ന കാര്യത്തിനു് തടസ്സമായിട്ടല്ലേ ഞാനിപ്പോരം വന്നതു്?"

"ഞാൻ എന്തുചെയ്യാൻ ഉദ്ദേശിച്ചെന്നാണു് വിചാരം?"

"പാതിരാത്രിക്കു് കൈത്തോക്കും അടുത്തുവെച്ചുകൊണ്ടിരി ക്കുന്നതു് എന്തിനായിരിക്കും?"

"എന്തു്? കള്ളൻ വന്നാൽ അവനെ ശരിയാക്കാൻ വേണ്ടി ആണു്. നീ എന്തു വിചാരിച്ചു, ഞാൻ ആത്മഹത്യ ചെയ്യു മെന്നോ?"

"അങ്ങനെയൊന്നുമില്ല. എങ്കിൽ സന്തോഷം തന്നെ. നിന്റെ മുഖവും, കണ്ണീരു തുളുമ്പുന്ന കണ്ണുകളും കണ്ടാൽ അങ്ങനെതന്നെ തോന്നും. എനിക്കു് ഇവിടെനിന്നു വന്ന ഒരു കത്തിലും അങ്ങനെതന്നെ തോന്നാൻ തക്കപോലെ എഴുതിയി ട്ടുണ്ടായിരുന്നു."

"കത്തു് ആരെഴുതി?"

"അതിപ്പോരം നീയെന്തിനാണു് അറിയുന്നതു്? സീതേ! ആരെങ്കിലും എഴുതിയെന്നു വിചാരിച്ചോ"

"കത്തിൽ എന്താണെഴുതിയിരുന്നതു്. അതെങ്കിലും പറഞ്ഞു കൂടെ?"

നീ വല്ലാത്ത മനോവേദനയിൽ ആണ്ടിരിക്കുന്നുവെന്ന് എഴുതിയിരുന്നു. എന്താണിത്ര മനഃപ്രയാസം എന്ന് നേരിൽ കാണാമെന്നു വിചാരിച്ചാണ് വന്നത്. സത്യത്തിൽ നിനക്ക് ഒരു ദുഃഖത്തിന്റെ ആവശ്യമില്ല അത്തങ്കേ! അങ്ങനെ നീയും കരുതിയാൽ എന്റെ ബുദ്ധിമുട്ട് തീർന്നു. ഞാൻ ഉടനേ തിരിച്ചു പോയി എന്റെ ജോലി നോക്കിക്കൊള്ളാം.''

''സൂര്യാ! നിന്നോട് സത്യം മറച്ചുവെച്ചിട്ട് എനിക്കൊരു കാര്യവുമില്ല. നിന്റെ സഹായം എനിക്കിപ്പോൾ ആവശ്യമാണ്. അതുകൊണ്ടാണ് 'നല്ല സമയത്തുതന്നെ വന്നത്' എന്നു ഞാൻ പറഞ്ഞത്. ഞാൻ ആത്മഹത്യ ചെയ്യാൻ തയ്യാറായിരിക്കുകയായിരുന്നു, സൂര്യാ! പക്ഷേ മരിക്കുന്നതിനു മുമ്പ് എന്റെ പൊന്നുമോൾക്ക് ഒരു കത്തെഴുതി വെയ്ക്കണമെന്നു തോന്നി. പക്ഷേ ഒന്നും എഴുതാൻ കഴിഞ്ഞില്ല. നിന്നോട് പറഞ്ഞാൽ നീ നേരിൽ പോയി അറിയിക്കാമോ? ഇനി എപ്പോഴാണ് മദ്രാസ്സിനു പോകുന്നത്?'' എന്നിങ്ങനെ സീത ദുഃഖം നിറഞ്ഞ ശബ്ദത്തിൽ ചോദിച്ചു.

''അത്തങ്കേ! ഞാൻ ഇപ്പോൾ ദേവപട്ടണത്തിൽ നിന്നും, മദ്രാസ്സിൽകൂടി വരുന്ന വഴിയാണ്.''

''അങ്ങനെയോ? മദ്രാസ്സിൽവെച്ച് വാസന്തിയെ കണ്ടോ?''

''കണ്ടു. നിന്റെ ശ്വശ്രൂരനെയും ശ്വശ്രൂവിനെയും കണ്ടു.''

''വാസന്തി എങ്ങനെയിരിക്കുന്നു? നിന്നോട് സംസാരിച്ചോ?''

''ശരീരത്തിന് അസുഖമൊന്നുമില്ല. പക്ഷേ കുട്ടിയുടെ മനസ്സ് മുരടിച്ചുപോയിരിക്കുന്നു; അച്ഛനെയും അമ്മയെയും കാണാഞ്ഞിട്ടുള്ള വിഷമമാണ്. അങ്ങനെയുള്ള കുട്ടിയെ ഉപേക്ഷിച്ചിട്ട്, മരിക്കാൻ നിനക്കു തോന്നിയല്ലോ. അതോർത്തിട്ട് എനിക്ക് അത്ഭുതം തോന്നുന്നു.''

''അതുകൊണ്ടുതന്നെ എന്റെ അവസ്ഥ നിനക്കു മനസ്സിലാക്കാമല്ലോ. സൂര്യാ! പ്രസവിച്ച കുഞ്ഞിനെ ദൂരേയ്ക്ക് പറഞ്ഞു വിട്ടിട്ട്, മരിച്ചുകളയാൻ ഏതെങ്കിലും അമ്മയ്ക്കു തോന്നുമോ? അതുപോലുള്ള നരകവേദനയാണ് ഞാൻ അനുഭവിക്കുന്നതെന്നു മനസ്സിലാക്കൂ!''

''അത്തങ്കേ! നരകവും സ്വർഗ്ഗവും ഒക്കെ, നാം തന്നെയാണ് സൃഷ്ടിക്കുക! 'ദൈവരാജ്യം നിന്റെ ഉള്ളിലാണ്' എന്നു നീ കേട്ടിട്ടില്ലേ?''

''ആ വേദാന്തമൊന്നും എന്നോട് ഇനി പറയേണ്ട.

അമ്മാഞ്ചി! എന്റെ നരകം ഞാനാണ് സൃഷ്ടിച്ചത് അല്ലേ? നിങ്ങൾ എല്ലാവരുംകൂടി ചേർന്നാണ് എന്നെ ഈ നരകത്തിൽ തള്ളിയിട്ടിരിക്കുന്നത്. അദ്ദേഹത്തെ ഞാൻ കല്യാണം കഴിച്ചത് ഏററവും വലിയ തെററ്. സൂര്യാ! ഞങ്ങൾക്കിരുവർക്കും അല്പംപോലും പൊരുത്തമില്ല. അദ്ദേഹം വല്ല മദാമ്മമാരെയോ പാർസിപ്പെണ്ണിനേയോ വേണമായിരുന്നു കല്യാണം കഴിക്കാൻ. നിന്റെ സ്നേഹിത ധാരിണിയില്ലേ, അവളേപ്പോലെ ഒരുത്തിയെ.... .. !"

"മററുള്ളവരെപ്പററി എന്തിനാണു നാം സംസാരിക്കുന്നത്?"

"പറയാതെന്തുചെയ്യും? എന്റെ മാർഗ്ഗത്തിൽ അവർ കടന്നു നില്ക്കാതിരുന്നാൽ ഞാൻ പറയേണ്ട കാര്യമില്ല. ആ ധാരിണിയും എന്റെ അമ്മായിയമ്മയും കൂടി എനിക്കു വിഷം തരാൻ ഒരുങ്ങി, സൂര്യാ! അതും ഞാൻ പൊങ്ങാൻവയ്യാതെ കിടക്കുമ്പോൾ! എന്റെ അമ്മായിയമ്മയെപ്പററി എത്ര നല്ലതായി ഞാൻ ധരിച്ചിരുന്നതാണ്. അവർ എന്തൊരു രാക്ഷസിയാണെന്ന് കുറച്ചുനാളേ ആയുള്ളു മനസ്സിലായിട്ട്."

"നിനക്കെന്താ ഭ്രാന്തുണ്ടോ സീതേ! നീ ചാകാറായി കിടന്നപ്പോൾ അവർ രണ്ടുപേരും രാപകലില്ലാതെ കണ്ണിൽ എണ്ണയും ഒഴിച്ചിരുന്നു ശുശ്രൂഷിച്ചാണ് നിന്നെ രക്ഷപ്പെടുത്തിയത്. എന്നിട്ട് ഇപ്പോൾ പറയുന്നതു കേട്ടില്ലേ?"

"അവർ ശുശ്രൂഷിച്ചിട്ടാണ് ഞാൻ രക്ഷപ്പെട്ടതെന്ന് നിനക്കെങ്ങനെ അറിയാം? അവർ പറഞ്ഞതല്ലേ അറിഞ്ഞത്? നിന്റെ അരുമ അത്തങ്കാളിന്റെ വാക്ക് നീ വിശ്വസിക്കുകയില്ല; എനിക്കറിയാം. ഞാനെന്തിനാണ് ഇതെല്ലാം പറയുന്നത്? ഞാൻ അനാഥ! ആരുമില്ലാത്തവൾ! എന്റെ വാക്ക് ആരു കേൾക്കാനാണ്. നീ എന്തിനാണിപ്പോൾ വന്നത്? നിന്റെ കാര്യംനോക്കി 'നീ പോ!" എന്നു പറഞ്ഞുകൊണ്ട് സീത കുടുകുടെ കണ്ണീർവാർത്തു.

"എന്റെ കാര്യം നോക്കി പോകാനായിരുന്നെങ്കിൽ, വളരെ പ്രധാനപ്പെട്ട പല സംഗതികളും ഉപേക്ഷിച്ച് ആയിരമായിരം മൈൽ താണ്ടി ഞാൻ ഇവിടെ വരേണ്ട കാര്യമില്ലായിരുന്നല്ലോ. എന്റെ കാര്യം മാത്രമല്ല; ദേശത്തിന്റെ കാര്യംകൂടി ഉപേക്ഷിച്ചാണ് ഞാൻ വന്നത്. നീ എങ്ങനെയെങ്കിലും സന്തോഷമായിരിക്കണമെന്നാണ് എന്റെ ആശ. അതിന് എന്താണു മാർഗ്ഗമെന്നു പറയൂ! നിന്റെ ഭർത്താവിന്റെ പേരിൽ നിനക്കുള്ള പരാതി എന്താണെന്നു പറയൂ! ഞാൻ ചോദിക്കാം.

എന്റെ തല അയാം കൊണ്ടെട്ടുക്കുകയും മററുമില്ല. അയാളെ എനിക്ക പേടിയുമില്ല........"

"നിനക്ക ഭയമില്ലായിരിക്കം. എന്നാൽ എനിക്ക ഭയമാണ്. അദ്ദേഹത്തോട് നീ സംസാരിച്ചിട്ട് എനിക്ക് ഒരു നന്മയും വരാനില്ല. പിന്നെ നിന്നോടുള്ള ദേഷ്യംകൂടി എന്റെ നേരെ കാട്ടും. എനിക്ക് അദ്ദേഹത്തെപ്പററിയുള്ള പരാതിയല്ലേ നിന ക്കറിയേണ്ടതു്. ഞാനതു പറഞ്ഞാൽ നിനക്ക മനസ്സിലാ വില്ല. പെണ്ണായി ജനിച്ചവരാക്കപോലും മനസ്സിലാവില്ല! പിന്നെ നിനക്കെങ്ങിനെ മനസ്സിലാവാനാണ്? 'പാർട്ടിക്ക വാ' എന്നും പറഞ്ഞു് എന്നെ വിളിച്ചുകൊണ്ടുപോയി. അവിടെ പത്തുമുപ്പതു സ്ത്രീകളുടെ മുന്നിൽവെച്ചു് എന്നെ അപ മാനിച്ചു. ഞാൻ എങ്ങിനെ നടന്നാലും അതു തെററാണ്. ഞാൻ ആരോടെങ്കിലും സന്തോഷത്തോടെ സംസാരിച്ചുകൊ ണ്ടിരുന്നാൽ 'ശുദ്ധ അധികപ്രസംഗി! നിന്റെ വിദ്യത്തങ്ങ ളൊക്കെ ഇവിടെ വിളമ്പണോ, മിണ്ടാതെ വായ്മൂടി ഇരുന്നോ. നാണംകെടുന്നതു് ഞാനാ' എന്നു പറയും. ഇങ്ങനെ അദ്ദേഹം പറയുമെന്നറിയാവുന്നതുകൊണ്ടു് ഒന്നും മിണ്ടാതെയി രിക്കാമെന്നു വെച്ചാൽ ഉടനെ 'എന്താ ഇങ്ങനെ കുന്തം വിഴു ങ്ങിയതുപോലെ ഇരിക്കുന്നതു്? നാലുപേരോടു് സംസാരിക്കാ നറിയാത്ത ഈ സാധനത്തിനെ എന്റെ തലയിൽ കെട്ടിവ ച്ചല്ലോ ഭഗവാനേ' എന്നുപറഞ്ഞു് തുടങ്ങും. ചിരിക്കാതിരു ന്നാൽ 'അരസിക, പിശാചു്' എന്നുതുടങ്ങും. ദുഃഖം സഹി ക്കാനാവാതെ ഏതെങ്കിലും മൂലയ്ക്കു് കുത്തിയിരിക്കാമെന്നു വെച്ചാൽ അവിടെവന്നു് 'ഇവിടെയിരുന്നു് എന്തെടുക്കുക യാണ്? എന്നെ പ്രാകുകയാണോ? എവിടെയെങ്കിലും പോയി ചാകു്' എന്നു പറയാൻ തുടങ്ങും. 'തുലഞ്ഞുപോ' എന്ന പറച്ചിലു കേട്ടുകേട്ടു് എന്റെ മനസ്സു മരവിച്ചു. ഞാൻ എവിടെപ്പോയി ചാകാൻ? എനിക്ക് എവിടെയെങ്കിലും പോക്കിടം ഉണ്ടോ? ഈ ഭൂമിയിൽനിന്നേ പോവുകയല്ലാതെ മറെറന്താണൊരു മാർഗ്ഗം? അമ്മാഞ്ചീ! ആ തോക്ക് ഇങ്ങു തന്നിട്ടു പോകൂ!"

"അത്തങ്കേ! മരിക്കണമെന്നുള്ള ആശ കള! അങ്ങനെ നീ അനാഥയായിപ്പോയിട്ടും മററുമില്ല. ഞാൻ ഇരിക്കുന്നിട ത്തോളം കാലം നീ അനാഥയാവില്ല. എന്തു കഷ്ടകാലം വന്നാലും അതിനു പരിഹാരമില്ലേ? അല്പംകൂടി നീ ക്ഷമിക്കൂ!

ഞാൻ ആലോചിച്ച് എന്തെങ്കിലും ഒരു പരിഹാരം കണ്ടു പിടിക്കാം.''

''ഇനി ഒരു ദിവസംപോലും ക്ഷമിക്കാൻ എനിക്കാവില്ല. ഞാൻ ജീവനോടെ ഇരിക്കുന്നമെങ്കിൽ അതിനു് ഒരേ ഒരു മാർഗ്ഗ മേയുള്ളു. പക്ഷേ ആ മാർഗ്ഗം നിനക്കു സമ്മതമാവില്ല.''

''അതെന്തു മാർഗ്ഗമാണെന്നു പറയൂ. എനിക്കു കഴിയുന്ന താണോ എന്നു് നോക്കട്ടെ.''

''എന്നെ ഇവിടെനിന്നു് കൂട്ടിക്കൊണ്ടു പോകൂ! ഈ ഡൽഹി നഗരം എനിക്കു് നരകമായിത്തീർന്നു. ഈ നരകത്തിൽനിന്നു് എന്നെ രക്ഷപെടുത്തൂ! ഈ വീടു് എനിക്കു ജയിലാണു്; ജയിൽ! ഈ ജയിലിൽനിന്നു് എന്നെ മോചിപ്പിക്കൂ! നീ എന്നെ എവിടെ കൊണ്ടുപോയാലും ഞാൻ കൂടെ വരാം. ബോംബെയ്ക്കോ, കൽക്കട്ടയ്ക്കോ, ലാഹോറിനോ, ലണ്ടനി ലേയ്ക്കോ, അമേരിക്കയ്ക്കോ എങ്ങോട്ടുവേണമെങ്കിലും വിളിക്കൂ! ഞാൻ വരാം........!''

''അത്തങ്കേ! അങ്ങനെ ഒരു കാലം വന്നാൽ; അതിന്റെ ആവ ശ്യമുണ്ടായാൽ, എവിടെ വേണമെങ്കിലും നിന്നെ കൂട്ടിക്കൊണ്ടു പോകാം. എന്നാൽ ഇപ്പോൾ അതിനു സമയമായില്ല. ഇന്ത്യ യുടെ സ്വാതന്ത്ര്യസമരത്തിൽ ഞാൻ ഏർപ്പെട്ടിരിക്കുകയാണി പ്പോൾ. 'ഭാരതം സ്വാതന്ത്ര്യം നേടുംവരെ മറ്റു കാര്യങ്ങളിൽ ഏർപ്പെടുകയില്ലെ'ന്നു് ഞാൻ സഖാക്കളുടെ മുന്നിൽ സത്യം ചെയ്തിട്ടുണ്ടു്. ഇന്ത്യ സ്വാതന്ത്ര്യം നേടട്ടെ, അതിനുശേഷം....!''

''എങ്കിൽ ഒരു കാര്യംചെയ്യൂ. എന്നെ കൂട്ടിക്കൊണ്ടു് മഹാ ത്മാഗാന്ധിയുടെ ആശ്രമത്തിൽ വിടൂ! അവിടെ എന്നെ പ്പോലെ കഷ്ടപ്പെടുന്നവരും അനാഥകളുമായി ധാരാളം പേരു ണ്ടെന്നു കേട്ടു. ഇംഗ്ലണ്ടിൽനിന്നു വന്ന ഒരു വെള്ളക്കാരിക്കുട്ടി അവിടെ ഉണ്ടത്രേ! ഒരു മുസ്ലീംപെൺകുട്ടിയും ഉണ്ടത്രേ! അവരെ പ്പോലെ ഞാനും മഹാത്മാഗാന്ധിയുടെ ആദർശങ്ങളെ നിറ വേറ്റിക്കൊണ്ടിരിക്കാം. ഇന്ത്യ സ്വാതന്ത്ര്യം പ്രാപിച്ചതിനു ശേഷം എന്നെവന്നു കൂട്ടിക്കൊണ്ടുപോകൂ!''

''അത്തങ്കേ! മഹാത്മാ ഇപ്പോൾ ജയിലിലാണു്. അദ്ദേഹ ത്തിന്റെ ആശ്രമത്തിൽ ഇപ്പോൾ ആരെങ്കിലും ഉണ്ടോ എന്ന റിഞ്ഞുകൂടാ. പുതുതായി ആരെയും ആശ്രമത്തിൽ ഇപ്പോൾ എടുക്കുന്നില്ല.''

''എങ്കിൽ മറ്റൊരു കാര്യം ചെയ്യൂ സൂര്യാ! എന്നെ ഏതെ ങ്കിലും സിനിമാക്കമ്പനിയിൽ കൊണ്ടുവിടൂ. ഞാൻ സിനി

മയിൽ അഭിനയിച്ച് പേരും പ്രശസ്തിയും നേടുന്നതു കണ്ടോളൂ. എത്രയോ തമിഴ്സിനിമയും, ഹിന്ദിസിനിമയും കണ്ടിരിക്കുന്നു. ഒററ ആൾക്കുപോലും ശോകരംഗങ്ങൾ നന്നായി അഭിനയിക്കാൻ അറിഞ്ഞുകൂടാ. സിനിമയിൽ അഭിനയിക്കുന്നതിനു് ഒററ ചാൻസു കിട്ടിയാൽമതി, 'ശോകറാണി'യെന്ന പേരിൽ ഞാൻ പ്രസിദ്ധയാകും. നീ എന്തുപറയുന്നു സൂര്യാ!''

സൂര്യൻ ഒന്നും പറയാനാവാതെ നിന്നുപോയി. മഹാത്മാ ഗാന്ധിയുടെ ആശ്രമം എവിടെ? സിനിമാതാരം എവിടെ? പരസ്പരവിരുദ്ധങ്ങളായ ഈ മൂന്നു കാര്യങ്ങളിൽ താല്പര്യം ചെലുത്തുന്ന സീതയുടെ മനോനില, സൂര്യനു് ആശ്ചര്യകരമായിത്തോന്നി. സീതയ്ക്കു് അല്പം ചിത്തഭ്രമം തന്നെ ഏർപ്പെട്ടിട്ടുണ്ടെന്നു് അവനു് ബോദ്ധ്യമായി. അതുകൊണ്ടു് ഇന്നു്, അവളെ സമാധാനിപ്പിക്കാൻ എന്തെങ്കിലും പറഞ്ഞിട്ടു് പോകാമെന്നും, നാളെ ധാരിണിയോടു ചോദിച്ചിട്ടു് എന്തെങ്കിലും തീരുമാനിക്കാമെന്നും സൂര്യൻ നിശ്ചയിച്ചു.

''അത്തങ്കേ! എനിക്കു് സിനിമാക്കാര്യം ഒന്നുംഅറിഞ്ഞുകൂടാ; സിനിമാക്കാരെയും അറിഞ്ഞുകൂടാ. അതുകൊണ്ടു്, നീ അവസാനം പറഞ്ഞതു് സാധിക്കാത്ത കാര്യമാണു്. എന്നാൽ കുറച്ചുനാളത്തേയ്ക്കു് നിനക്കു് മറെറവിടെയെങ്കിലും താമസിക്കണമെങ്കിൽ അതിനു് സ്ഥലം ഇല്ലാഴിക ഒന്നുമില്ല. ദേവപട്ടണത്തിൽ ലളിത ഉണ്ടല്ലോ. നിന്നെ വിചാരിച്ചു വിചാരിച്ചു് അവൾ വളരെ ദുഃഖിക്കുന്നുണ്ടു്. ഈ ലോകത്തു് ലളിതയെപ്പോലെ നിന്നോടു സ്നേഹമുള്ളവർ മററാരുമില്ല. നിനക്കു സുഖമില്ലെന്നു കേട്ടു് അവൾക്കുണ്ടായ പ്രയാസം പറയാനാവില്ല. ലളിതയുടെ ഭർത്താവു് ഇപ്പോൾ ജയിലിലാണു്. അവനും എന്റെ പ്രിയപ്പെട്ട കൂട്ടുകാരനാണെന്ന കാര്യം നിനക്കറിയാമല്ലോ? ലളിതയുടെ ശ്വശ്രുരനാണെങ്കിൽ വളരെ നല്ല മനുഷ്യനും ആണു്. നീ തീച്ച്യായും ദേവപട്ടണത്തിൽ പോയി കുറച്ചുനാൾ താമസിക്കണം. നിന്റെ കുട്ടിയേയും അവിടെ കൊണ്ടുവരാം.''

''ലളിതയ്ക്കു് എന്നോടു് എത്രമാത്രം സ്നേഹമുണ്ടെന്ന കാര്യം എനിക്കറിയരുതോ സൂര്യാ! അവൾക്കു സന്തോഷമുണ്ടു് എന്നോക്കുമ്പോഴാണു് വാസ്തവത്തിൽ എനിക്കും ഇന്നു സന്തോഷമുണ്ടാകുന്നതു്. പക്ഷേ, എന്റെ വിചാരം എന്താണെന്നു് ഇനിയും നിനക്കു മനസ്സിലായിട്ടില്ല. ഞാൻ എവിടെപ്പോയി എന്ന കാര്യം അദ്ദേഹം ·അറിയരുതു്. ദേവപട്ടണത്തിൽ

പോയാൽ രണ്ടുദിവസം കഴിയുമ്പോഴേ അദ്ദേഹം അറിയൂ. അതുകൊണ്ടു പ്രയോജനമില്ല. അദ്ദേഹം എന്നെ തേടിയലഞ്ഞു്, ബദ്ധപ്പെട്ടു്, വളരെവേഗം എന്നെ കണ്ടുപിടിക്കാത്ത വിധം ദൂരസ്ഥലത്തു് എവിടെയെങ്കിലും കൊണ്ടുപോകണം. അങ്ങനെ കൊണ്ടുപോകാൻ നിനക്കു പററുമെങ്കിൽ പറയൂ. ഇല്ലെങ്കിൽ നിൻെറ കാര്യം നോക്കി നീ പോ!''

''അങ്ങനെ ആരോടും പറയാതെ നാം പോയാൽ, നിൻെറ ഭർത്താവും മററുള്ളവരും എന്തു വിചാരിക്കും? എന്തെങ്കിലും തെററിദ്ധരിക്കുകയില്ലേ? വെറുതെ സംശയങ്ങൾക്കു് ഇടംകൊടുക്കുന്നതെന്തിനു്? അതു നീ ആലോചിച്ചിട്ടുണ്ടോ?''

''തെററിദ്ധരിച്ചാൽ അങ്ങോട്ടു തെററിദ്ധരിക്കട്ടെ! സംശയിച്ചാൽ സംശയിക്കട്ടെ! ഞാൻ അതു കാര്യമാക്കുന്നില്ല. മൂന്നു മാസത്തിനുമുമ്പു് അദ്ദേഹം എന്തുചെയ്തെന്നു് അറിയാമോ! ഏതോ ഒരു പെണ്ണിനേയും കാറിൽകയററി, എങ്ങോ പോയി. പാനിപ്പട്ടിനു സമീപംവെച്ചു്, ഒരു മിലിട്ടറി ട്രക്കുമായി കാർ കൂട്ടിയിടിച്ചു. അദ്ദേഹത്തിനു് ഒന്നും പററിയില്ല. പക്ഷേ ആ പെണ്ണിനു് മുറിവുപററി. ഈ കാര്യം ഈ ഡൽഹി മുഴുവൻ അറിഞ്ഞു. എല്ലാവരും പരിഹസിച്ചു. അതിനു് ആരെങ്കിലും അദ്ദേഹത്തെ എന്തെങ്കിലും ചെയ്തോ? പുരുഷനു മാത്രം എന്തും ആകാമെന്നു് ഏതു നിയമത്തിലാണു് എഴുതിവെച്ചിരിക്കുന്നതു്?''

''അത്തങ്കേ! അങ്ങനെ നിയമമൊന്നുമില്ല. തെററു്, പുരുഷൻ ചെയ്താലും തെററുതന്നെയാണു്; പെണ്ണു ചെയ്താലും തെററുതന്നെ. അതുകൊണ്ടു തന്നെയാണു് നീ പറയുന്നതു് ഞാൻ സമ്മതിക്കാത്തതു്. എനിക്കു് ഒരു കാര്യം തോന്നുന്നു; അതു പറയാം, കേൾക്കൂ! ദേവപട്ടണത്തിൽ എനിക്കു് രണ്ടു സ്നേഹിതന്മാരുണ്ടെന്നു് അറിയാമല്ലോ? ഒരാൾ ലളിതയുടെ ഭർത്താവു് പട്ടാഭിരാമൻ. മറേറതു് അവരുടെ വീടിനു് നേരെ എതിരേയുള്ള വീട്ടിലെ അമരനാഥൻ. അവനും, ഭാര്യ ചിത്രയും, കല്ക്കത്തയിലാണു് താമസം. ഞാൻ ദേവപട്ടണത്തിൽ പോയിരുന്നപ്പോൾ യാദൃശ്ചികമായി അവരും അവിടെ വന്നിരുന്നു. അമരനാഥനും, ഭാര്യയും വളരെ നല്ല മനുഷ്യരാണു്. ചിത്രയോടു്, നിന്നെപ്പററി എല്ലാ കാര്യവും ലളിത പറഞ്ഞിട്ടുണ്ടു്. എൻെറ വിചാരം എന്താണെന്നറിയാമോ? നിന്നെ അടുത്തുള്ള സ്റ്റേഷനിൽ കൊണ്ടുപോയി ട്രെയിനിൽ കയററിവിടാം. നീ കല്ക്കത്തയിൽ ചെന്നു് അമരനാഥൻെറയും

ചിത്രയുടേയും കൂടെ കുറേനാരം സമാധാനത്തോടെ ജീവിക്കൂ! അപ്പോരം നിന്റെ ഭർത്താവു് ഇവിടെ എന്താണു ചെയ്യുന്ന തെന്നു് ഞാൻ ശ്രദ്ധിച്ചുകൊള്ളാം. ആവശ്യം വന്നാൽ നീ പോയിരിക്കുന്ന സ്ഥലം ഞാൻ പറഞ്ഞുകൊടുത്തോളാം.''

''അതുമാത്രം പാടില്ല. അദ്ദേഹം അറിയാനേ പാടില്ല. എനിക്കു് ഇഷ്ടം തോന്നുമ്പോരം തിരിച്ചുപോരാം. സൂര്യാ! ഞാൻ കല്ക്കത്തയ്ക്കു പോകാൻ തയ്യാർ. പക്ഷേ ഇന്നോ നാളെയോ എന്നെ നീ തന്നെ കൂട്ടിക്കൊണ്ടുപോകണം. നാളത്തെ ദിവസം കഴിഞ്ഞാൽ ഈ വീട്ടിൽ താമസിക്കാൻ എന്നെക്കൊണ്ടാവില്ല. തന്നെ പോകാനും പററില്ല. ചില പ്പോരം എന്നെ കൂട്ടിക്കൊണ്ടു പോവുന്നതു് നിന്റെ സ്നേഹിത ധാരിണിക്കു് ഇഷ്ടപ്പെട്ടില്ലെന്നു വരാം. അവളെ നിനക്കു ഭയ മാണെങ്കിൽ അതും ഇപ്പോരം പറയണം.''

''സീതേ! എന്തൊക്കെയോ വിചിത്രമായ വിചാരങ്ങരം നിന്റെ മനസ്സിൽ കുടികൊണ്ടിരിപ്പുണ്ടു്. എനിക്കു് ആരേയും ഭയമില്ല. നാം ചെയ്യുന്നതു് നമുക്കു ശരിയാണെങ്കിൽ മതി യല്ലോ. അതുകൊണ്ടു് അല്പം ആലോചിക്കാൻ സമയംതരൂ.''

''നല്ലതുപോലെ ആലോചിച്ചു പറ. ആലോചനയൊക്കെ ഇവിടെയിരുന്നു മതി. വളരെനാളുകൂടി ഇവിടെവന്ന അമ്മാ ഞ്ചിയാണു്, അല്പം വെള്ളം കുടിക്കാൻ വേണമോ എന്നുപോലും ഞാൻ ചോദിച്ചില്ല. ഇതാ, ഉള്ളിൽപോയി അല്പം ഓവൽ ടിൻ കലക്കിക്കൊണ്ടു വരാം. അതുവരെ ആലോചിച്ചു കൊണ്ടിരിക്കു്'' എന്നു പറഞ്ഞുകൊണ്ടു് സീത അടുക്കളയി ലേയ്ക്കു് ഓടി.

സൂര്യന്റെ മനസ്സു് വലിയ ചിന്താക്കുഴപ്പത്തിലായി. 'ഇതെ ന്താണു താൻ പറഞ്ഞതു്? എന്തു ഭയങ്കരമായ ഉത്തരവാദിത്വ ങ്ങളാണു് താൻ ഏറെറടുത്തിരിക്കുന്നതു്? ഇതിന്റെ അവസാനം എന്താകുമോ എന്തോ?' എന്നിങ്ങനെ അവന്റെ മനസ്സു് പതറി ക്കൊണ്ടിരുന്നു. ഈ ഉത്തരവാദിത്വത്തിൽനിന്നു് എങ്ങിനെ യെങ്കിലും രക്ഷപെടാനാവുമോ എന്നു അവൻ ചിന്തിച്ചു. അപ്പോരം ടെലിഫോൺ മണി അടിച്ചു.

മററു ചിന്തകളിൽ മുഴുകിയിരുന്ന സൂര്യനു്, രാത്രി പന്ത്രണ്ടു മണിക്കുശേഷം ആരാണു് ടെലിഫോണിൽ സംസാരിക്കാൻ എന്നുപോലും തോന്നിയില്ല. റിസീവർ കയ്യിലെടുത്തു് ''ഹലോ, ആരാണു്?'' എന്നു ചോദിച്ചു.

ടെലിഫോൺ അടിക്കുന്ന ശബ്ദം കേട്ട് സീത അടുക്കളയിൽ നിന്ന് ഓടിവന്നു. സൂര്യൻ ഫോണിൽ സംസാരിക്കുന്നതു കണ്ട് അവളുടെ മുഖത്ത് ഭീതി നിഴൽവിരിച്ചു.

# 28

രജനീപുരം നാട്ടുരാജ്യത്തിലെ ദിവാനായിരുന്ന ആദിവരാഹാചാര്യർ ഡൽഹിയിൽ സ്ഥിരതാമസമാക്കിയിരുന്നു. നാട്ടുരാജാക്കന്മാരുടെ അധികാരപരിധിയെ കുറിച്ചുള്ള നിയമനിർമ്മാണങ്ങൾക്കായുള്ള ഉദ്യോഗം അദ്ദേഹത്തിനു ലഭിച്ചിരുന്നു. ഈ ഉദ്യോഗത്തിൽ വരുമാനം അല്പം കൂടുതലാണ്. എന്നിട്ടും അദ്ദേഹത്തിന്റെ പുത്രികളായ ഭാമയ്ക്കും ധാമയ്ക്കും ഇതുവരെ കല്യാണമൊന്നും തരപ്പെട്ടിട്ടില്ല. ന്യൂഡൽഹിയിലെ സാമൂഹികജീവിതത്തിൽ അവർ ഭ്രമിച്ചുപോയിരുന്നു. വൈസ്രോയിയും, മററു വലിയ ഉദ്യോഗസ്ഥന്മാരും മററും നല്കുന്ന പാർട്ടികളിൽ ആ സഹോദരികൾ സ്ഥിരം അംഗങ്ങളായിരുന്നു.

അന്നും, പിതാവിനോടൊന്നിച്ച് എവിടെയോ പാർട്ടിക്കു പോയിട്ട് രാത്രി പതിനൊന്നുമണിയോടുകൂടി അവർ വീട്ടിൽ തിരിച്ചെത്തി. അതേ പാർട്ടിയിൽ പങ്കെടുത്തിരുന്ന സൗന്ദരരാഘവനും അവരോടൊപ്പം പോന്നിരുന്നു. അവർ നാലുപേരും കൂടി ചീട്ടുകളി ആരംഭിച്ചു.

കളി കുറേ ആയപ്പോൾ ഭാമ ചോദിച്ചു: ''മിസ്റ്റർ രാഘവൻ! നിങ്ങളുടെ ഭാര്യയെ എന്താ പാർട്ടിക്കു കൊണ്ടുവരാതിരുന്നതു്? ഇന്നും അസുഖമാണോ?''

''അസുഖമൊക്കെ ഏറെക്കുറെ ഭേദമായി. പക്ഷേ പനി പിടിച്ചു കിടന്നതുകൊണ്ട് അവളുടെ മനസ്സ് ആകപ്പാടെ വിഷമിച്ചിരിക്കുകയാണ്. വീട്ടിൽ പോകാഞ്ഞിട്ട്, ഒരുസമയം ഒഴിയാതെ പരാതിയും കരച്ചിലുമാണ്.'' രാഘവൻ പറഞ്ഞു.

''അത്രമാത്രം ഭയങ്കരമായി പനിപിടിച്ചു കിടന്നവളെ, കുറച്ചുദിവസം വിശ്രമിപ്പിക്കേണ്ടതു തന്നെയാണ്. ഇവിടെ തന്നെ വെച്ചുകൊണ്ടിരിക്കുന്നതു തെററ്.'' ധാമ പറഞ്ഞു.

''അതെനിക്ക് അറിയാൻപാടില്ലേ? ആവുന്നതൊക്കെ ഞാൻ പറഞ്ഞു. മദ്രാസ്സിൽപോയി എന്റെ അമ്മയുടെകൂടെ

കുറച്ചുനാൾ താമസിച്ച്, അവളുടെ ബന്ധുക്കളെയും കണ്ടിട്ട്, വന്നാൽമതിയെന്ന് എത്ര പ്രാവശ്യം ഞാൻ പറഞ്ഞു. അവ ളൊന്നു സമ്മതിക്കണ്ടേ? ആഫീസിൽ ചെന്നാൽ കഷ്ടപ്പാട്, വീട്ടിൽചെന്നാൽ അതിലപ്പുറം! ഒരിടത്തും ഒരു സൈ്വരവു മില്ല. എന്തു ചെയ്യണമെന്ന് എനിക്കൊട്ട് അറിയാനും പാടില്ല. അങ്ങു ചത്തുകളഞ്ഞാലോ എന്നു ചിലപ്പോൾ തോന്നും. ഇവിടെ ഇങ്ങനെ വന്ന്, നിങ്ങളോടു സംസാരി ക്കുകയും, മററും ചെയ്യുന്ന സന്ദർഭങ്ങളിൽ മാത്രമാണ് മന സ്സിന് അല്പം സന്തോഷം തോന്നുന്നത്.''

''വീട്ടിൽ ഉള്ള കഷ്ടപ്പാടു മനസ്സിലാക്കാം. ആഫീസിൽ എന്താണിത്ര ബുദ്ധിമുട്ട്?'' ധാമ ചോദിച്ചു.

''നിങ്ങളുടെ അച്ഛനോടു ചോദിച്ചുനോക്കു്. പറയൂ, ദിവാൻ സാഹിബ്. ഞാൻ മുസ്ലീം ആയാലോ എന്നു വിചാരിക്കുക യാണ്. നിങ്ങൾ എന്തു പറയുന്നു?''

''ഇതെന്തു കൂത്ത്! നിങ്ങൾ എന്തിനാണ് മുസ്ലീം ആവു ന്നത്?'' എന്ന് അത്ഭുതത്തോടെ ഭാമ ചോദിച്ചു.

''ഇപ്പോൾ മുസ്ലീം ആയിരുന്നാലേ ഗവൺമെൻറ് ഉദ്യോഗ സ്ഥന്മാർക്ക് പ്രൊമോഷൻ കിട്ടു. എൻെറ നാലുവർഷം പുറകി ലായിരുന്നവൻ ഇപ്പോൾ എൻെറ മേലുദ്യോഗസ്ഥനാണ്. കഴിഞ്ഞവർഷം എൻെറ കീഴിൽ 'എസ്സ്സാർ' എന്നും പറഞ്ഞു നടന്നിരുന്നവനാണ്; ഈ വർഷം എനിക്കു മുകളിൽ കയറിയി രിക്കുന്നത്. എന്നാൽ, അവനു് വല്ല കഴിവോ, ബുദ്ധിശക്തി യോ ഉണ്ടോ; അതും ഇല്ല. 'മഹാവിഡ്ഢി' എന്ന ബിരുദം സമ്പാദിച്ചവൻ! അവൻെറ കീഴിൽ ഞാൻ ജോലി ചെയ്യേ ണ്ടിയിരിക്കുന്നു. ഈ അപമാനം ഞാൻ എങ്ങിനെ സഹിക്കും? ദിവാൻസാഹിബ്? എനിക്കൊരു മാർഗ്ഗം പറഞ്ഞുതരൂ! ഞാൻ മുസ്ലീം ആകട്ടേ? അല്ലെങ്കിൽ ഈ ഉദ്യോഗം രാജിവെയ്ക്കാം; എന്താ?'' രാഘവൻ ചോദിച്ചു.

''രണ്ടും വേണ്ട; കുറച്ചു നാളുകൂടി ക്ഷമിക്കു്.'' ആദിവരാഹാ ചാര്യർ തിരുവായ് മൊഴിഞ്ഞു.

''ക്ഷമിച്ചിരുന്നാൽ അവസാനം എന്താകും ഗതി? എനിക്ക് ഏതെങ്കിലും സ്റ്റെയിററിൽ ജോലി കിട്ടുമോ?''

''അച്ഛാ! രാഘവൻെറ കാര്യത്തിൽ അച്ഛനൊന്നു കാര്യ മായി ശ്രദ്ധിക്കേണ്ടതു തന്നെയാണ്!'' ഭാമ പറഞ്ഞു.

''എല്ലാം ശ്രദ്ധിച്ചുകൊണ്ടുതന്നെ ഇരിക്കുന്നത്. പക്ഷേ രാഘവൻ രാജികൊടുക്കാൻ പാടില്ല. ഒരു ജോലിയിൽ ഇരി

ക്കമ്പോഴേ മറെറാരു ജോലി കിട്ടാൻ സാദ്ധ്യതയുള്ളു. അതു കളഞ്ഞാൽ പിന്നെ വേറൊന്നു കിട്ടാൻ വലിയ ബുദ്ധിമുട്ടാണു്.'' ദിവാൻ പറഞ്ഞു.

''അതു കിടക്കട്ടേ, രാഘവൻ! നിങ്ങറം മുസ്ലീം അല്ല, ഹിന്ദു ആണെന്നതൊഴിച്ചു് മറെറാരു കാരണവുമില്ലേ, നിങ്ങറംക്കു പ്രമോഷൻ ലഭിക്കാതിരിക്കാൻ?'' ധാമ ചോദിച്ചു.

''മദ്രാസ്സുകാരനാണെന്ന ഒരു കാരണംകൂടി ഉണ്ടു്. മദ്രാസ്സി എന്നു പറഞ്ഞാൽ ഈ ഡൽഹിയിൽ വേപ്പിലയാണു് എല്ലാവക്കും. അവക്കു് ഇപ്പോറം ആവശ്യം മുഹമ്മദീയരെയാണു്. മുഹമ്മദീയനില്ലെങ്കിൽ പിന്നെ ഏതെങ്കിലും ഒരു വിസ്സിയായാലെ മതി. എന്നാലും ഒരു മദ്രാസ്സിയെ വേണ്ട.

ഈ സമയത്തു് ആദിവരാഹാചാര്യർ വീണ്ടും സംഭാഷണത്തിൽ ഇടപെട്ടു. ''ഭാമ അതല്ല ചോദിച്ചതു് രാഘവൻ! തൻെറ പേരിൽ മറെറാരു ആരോപണം ഉണ്ടെന്നു് നാട്ടിലെല്ലാം പരസ്യമായിരിക്കുന്നു. അതു് തനിക്കു് അറിഞ്ഞു കൂടേ?''

''അറിഞ്ഞുകൂടാ! അതെന്തു് ആരോപണം?'' രാഘവൻ ചോദിച്ചു.

''വിപ്ലവകക്ഷിയിലുള്ള ഒരു പെണ്ണിനെ താൻ ഒരു മാസം തൻെറ വീട്ടിൽ ഒളിച്ചുവെച്ചിരുന്നതായി പറയുന്നു. അതു സത്യമാണോ?''

''ധാരിണിയെപ്പററിയായിരിക്കും പറയുന്നതു്. അവറം വിപ്ലവകക്ഷിയിലുള്ളവളാണെന്നു പറയുന്നതു് കെട്ടുകഥയാണു്. അവളെ ഞാൻ വീട്ടിൽ ഒളിച്ചുവെച്ചിരുന്നുമില്ല. സീതയ്ക്കു് അസുഖമായി കിടന്നപ്പോറം അടുത്തിരുന്നു ശുശ്രൂഷിച്ചു് അവളെ രക്ഷിച്ചതു് ധാരിണിയാണു്. അവറം എത്ര സാധു. എത്ര ബുദ്ധിശാലി! ഇതു നിങ്ങളുടെ മക്കറംക്കറിയാം. ചോദിച്ചുനോക്കു!'' രാഘവൻ പറഞ്ഞു.

''സാധുവും ബുദ്ധിമതിയും ആയിരിക്കാം. അതുകൊണ്ടു് വിപ്ലവകക്ഷിയിൽ ചേരാൻ പാടില്ലെന്നില്ലല്ലോ?'' ഭാമ പറഞ്ഞു.

''ശരി, ആയിക്കൊള്ളട്ടേ! അതിനു ഞാനെങ്ങനെ തെററുകാരനാവും? അവറം വിപ്ലവകാരിയെന്നു് ഞാനെങ്ങനെ അറിയും? അതു പോകട്ടേ. ഈ ഡൽഹിയിൽ, അസ്സൽ വിപ്ലവനേതാക്കറം, ഏതൊക്കെ വലിയ ഉദ്യോഗസ്ഥന്മാരുടെ വീടുകളിൽ ഒളിച്ചിരുന്നിട്ടുണ്ടെന്നു് അറിയാമോ? കരുണാവതീ

ദേവി, എവിടെയാണു് ഒളിച്ചിരുന്നതു്? ചന്ദ്രകാന്തു് സിൻഹാ ആരുടെ വീട്ടിലാണു് മൂന്നുമാസം ഒളിച്ചിരുന്നതു്? അവരെ ഒക്കെ ഒളിപ്പിച്ചുവെച്ചിരുന്നവരെ എന്തുചെയ്തു? എന്റെ പേരിൽ മാത്രമേ പഴി ഉള്ളോ?''

''അവരൊക്കെ വലിയ പദവികളിൽ ഉള്ളവർ. അതു കൊണ്ടു് ആരും ഒന്നും ചെയ്യാൻ ഒരുമ്പെടില്ല. നിങ്ങളുടെ കാര്യം അങ്ങനെയൊന്നുമല്ല രാഘവൻ! നിങ്ങൾ ഉദ്യോഗ ത്തിൽ പ്രമോഷൻ പ്രതീക്ഷിച്ചിരിക്കുന്നവൻ!'' ദിവാൻ പറഞ്ഞു.

''അതു മാത്രമല്ല അച്ഛാ! ഇദ്ദേഹം ഒരു വിപ്ലവകാരിപ്പെ ണ്ണിനെ ഒളിച്ചു താമസിപ്പിച്ചു. ഇദ്ദേഹത്തിന്റെ ഭാര്യ ഒരു വിപ്ലവവീരനെ സഹായിച്ചു. ഈ നാട്ടിൽനിന്നു് മദ്രാസ്സി ലേയ്ക്കു പോയ ഒരു കത്തിൽ ഇദ്ദേഹത്തിന്റെ ഭാര്യയെപ്പററി പറഞ്ഞിരുന്നു. ആ കത്തു് സൂര്യൻ എന്നൊരാൾക്കു് എഴുതി യിരുന്നതാണു്. ഇന്നലത്തെ പാർട്ടിയിൽ വെച്ചു് ഒരു സി. ഐ. ഡി. ഉദ്യോഗസ്ഥൻ എന്നോടു് സൂര്യനെപ്പററിയും, സീതയെപ്പററിയും ചോദിച്ചു. അവർക്കു തമ്മിൽ എന്താ ബന്ധം എന്നുമററും ചോദിച്ചു. 'എനിക്കറിഞ്ഞുകൂടാ' എന്നു ഞാൻ പറഞ്ഞു. മിസ്റ്റർ രാഘവൻ! സത്യത്തിൽ അവർക്കു തമ്മിൽ എന്തെങ്കിലും ബന്ധമുണ്ടോ?'' ഭാമ ചോദിച്ചു.

''പിന്നെ, അവർ അത്തങ്കാളും അമ്മാഞ്ചിയുമാണു്. എന്താ; അവന്റെ പേരിൽ വല്ല അറസ്റ്റുവാറണ്ടുമുണ്ടോ?.'' രാഘവൻ ചോദിച്ചു.

''പിന്നെ അറിഞ്ഞുകൂടെ. മദ്രാസ്സു്, ബോംബെ, മദ്ധ്യപ്രദേശം എന്നീ മൂന്നു സ്ഥലങ്ങളിൽ അവന്റെ പേരിൽ വാറണ്ടുണ്ടു്!''

''നല്ലകാര്യം! സൂര്യനെപ്പോലെയുള്ളവനെ ഒക്കെ പിടിച്ചു ജയിലിലിട്ടാലേ നാടു രക്ഷപെടൂ! സ്വാതന്ത്ര്യസമരം അതോടെ തീരും!'' എന്നു പറഞ്ഞുകൊണ്ടു് രാഘവൻ ടെലിഫോണിന ടുത്തു് ചെന്നു.

''ഈ സമയത്തു് ആരോടാണു് ഫോണിൽ സംസാരിക്കു ന്നതു്?'' ഭാമ ചോദിച്ചു.

''വീട്ടിൽ ഭാര്യ ഉറങ്ങിയോ എന്നറിഞ്ഞിട്ടേ ഞാൻ സാധാ രണ വീട്ടിൽ പോകാറുള്ളു. അവൾ ഉണർന്നിരിക്കുമ്പോൾ ചെന്നാൽ ചീവീടു ചിലയ്ക്കുന്നതുപോലെ തുടങ്ങും. പിന്നെ രണ്ടു പേർക്കും രാത്രി, ശിവരാത്രിയാകും.'' രാഘവൻ പറഞ്ഞു.

"അയ്യോ പാവം! നിങ്ങളുടെ നില വളരെ പരിതാപകരം തന്നെ." ഭാമ പറഞ്ഞു.

രാഘവൻ ഫോണിൽ തൻെറ വീട്ടുനമ്പർ വിളിച്ചു. അതിനു് മറുപടി ഉടനേ കേട്ടു. ടെലിഫോണിൽ കേട്ട ശബ്ദം മനസ്സിലായപ്പോഴം അമ്പരപ്പും, ദേഷ്യവും എല്ലാംകൂടി രാഘവൻെറ മനസ്സിൽ ഒരു ഘോരതാണ്ഡവം നടത്തി.

ഫോണിൽ രാഘവൻെറ ശബ്ദം കേട്ടപ്പോഴം സൂര്യൻ സീതയുടെ മുഖത്തേയ്ക്കും നോക്കി. താൻ വല്ല തെററും ചെയ്തോ എന്നു ശങ്കിച്ചു് അവൻെറ മനസ്സു പിടഞ്ഞു. രാഘവൻ "ആരു്, സൂര്യനോ! എപ്പോഴം വന്നു!" എന്നു ചോദിച്ചതിനു്, "ഇന്നു വന്നതേ ഉള്ളൂ" എന്നു മറുപടി പറഞ്ഞു.

"ഓഹോ! ഞാൻ വരുന്നതുവരെ കാത്തിരിക്കുമല്ലോ, അല്ലേ?" രാഘവൻ ചോദിച്ചു. "പിന്നെ, ഇരിക്കാം" സൂര്യൻ പറഞ്ഞു. പിന്നീടു് "അത്തങ്കേ, അളിയൻ സംസാരിക്കുന്നു" എന്നുപറഞ്ഞു് റിസീവർ സീതയുടെ കയ്യിൽ കൊടുത്തു.

റിസീവർ കാതിൽവെച്ചു്, കേട്ടപ്പോഴം സീതയുടെ മുഖത്തു് വീണ്ടും ഭീതി നിഴലിച്ചു. രാഘവൻ എന്താണു ചോദിച്ചതെന്നു സൂര്യനു മനസ്സിലായില്ല. സീത, "ഇല്ല. ഇന്നാണു വന്നതു്" എന്നു മറുപടി പറയുമ്പോഴം അവളുടെ കണ്ണുകഠം നിറഞ്ഞിരുന്നു. സൂര്യൻ അതു ശ്രദ്ധിച്ചു. "ശരി, ശരി, ഇരിക്കാൻ പറയാം" എന്നു പറഞ്ഞിട്ടു് സീത റിസീവർ താഴെവെച്ചു.

"അത്തങ്കേ! അളിയൻ എന്താ പറഞ്ഞതു്? നീ എന്തിനാണു് കരയുന്നതു്!" സൂര്യൻ അമ്പരപ്പോടെ ചോദിച്ചു.

സീത അല്പനേരം എങ്ങോ നോക്കിക്കൊണ്ടു് വെറുതേ ഇരുന്നു. പിന്നീടു് പറഞ്ഞു, "സൂര്യാ! നീപോകൂ! ഉടനെ ഇവിടെനിന്നു പോകൂ!"

"അത്തങ്കേ! ഇതെന്താ? എന്തിനാണു് ഞാൻ പോകുന്നതു്? അളിയൻ ഇവിടെ ഇരിക്കാനാണു് എന്നോടു പറഞ്ഞതു്."

"അതുകൊണ്ടുതന്നെയാണു് നിന്നോടു പോകാൻ പറയുന്നതു്. എന്നോടും, നിന്നെ ഇവിടെ ഇരുത്താനാണു് പറഞ്ഞതു്. പക്ഷേ എനിക്കു് എന്തോ പേടിയാവുന്നു. നീ ഇന്നു് ഇവിടെയിരുന്നാൽ എന്തെങ്കിലും അപകടം ഉണ്ടാകുമെന്നു് എനിക്കു് പേടിതോന്നുന്നു. പോകൂ!"

"ഞാൻ ധൃതിപിടിച്ചു പോയാലാണു് അപകടം ഉണ്ടാവുക. അദ്ദേഹം ഇരിക്കാൻ പറഞ്ഞിരിക്കുമ്പോഴം ഞാൻ പോകുന്നതു ശരിയാണോ? നീ വെറുതെ അതുമിതും സംശയിക്കാതെ."

"ഇനി എന്തു സംശയിക്കാനാണ്? നിനക്ക് ഒന്നും അറിഞ്ഞുകൂടാ സൂര്യാ! നീ വെറും പരമശുദ്ധൻ! നമ്മുടെ രണ്ടുപേരുടേയും പേരിൽ അദ്ദേഹം വെറുതെ സംശയിച്ചിരിക്കുകയാണ്. എന്നെ ഈ പാടുപെടുത്തുന്നതെല്ലാം അതിനാണ്."

"അത്തങ്കേ, ഒരേഒരു കാര്യംമാത്രം ഓർത്തുകൊള്ള! നിനക്ക് എൻെറ സഹായം ആവശ്യമുണ്ടെങ്കിൽ, എന്തായാലും ഞാൻ അതിൽനിന്നു പിന്മാറുകയില്ല. നിൻെറ മനസ്സിനെ ശാന്തമാക്കിയിട്ട്, നീ പറയൂ; എന്തു പറഞ്ഞാലും, അതുപോലെ പ്രവർത്തിക്കാൻ ഞാൻ തയ്യാറാണ്. നിൻെറ സുഖമാണ് എനിക്കു വലുത്; ദേശസേവനംപോലും പിന്നെ."

"വളരെ നന്ദി അമ്മാഞ്ചീ! അപായമുണ്ടാകുമ്പോൾ നിൻെറ സഹായമേ കാണൂ എന്ന് അമ്മ പറഞ്ഞിരുന്നു; അവൻെറ വാക്ക് വീമ്പല്ല എന്നും. ശരി! നാളെ ഉച്ചയ്ക്കുമുമ്പ് ഫോണിൽ വിളിക്കാം. അതിനകം ഞാനും നന്നായി ആലോചിക്കാം. ധൃതിപിടിച്ച് എന്തെങ്കിലും ചെയ്യുന്നുവേണ്ടാ. അല്ലെങ്കിൽ ഇപ്പോഴേ എന്നെ കൂട്ടിക്കൊണ്ടുപോകാൻ ഞാൻ പറഞ്ഞേനെ."

സൂര്യൻ പോകാൻ എഴുന്നേററു. സീതയുടെ അടുത്തുനിന്ന് എടുത്ത കൈത്തോക്ക് നേരത്തെതന്നെ അവൻ പാൻറ്സിൻെറ പോക്കററിൽ ഇട്ടിരുന്നു. 'ഈ ഭ്രാന്താലയത്തിൽ തോക്കിരുന്നാൽ ആപത്താണ്. എൻെറ കയ്യിലിരുന്നാൽ എപ്പോഴെങ്കിലും പ്രയോജനപ്പെടും' എന്ന് അവൻ വിചാരിച്ചു. അങ്ങനെ കൈത്തോക്കുമായി അവൻ പുറപ്പെട്ടു.

അപ്പോൾ വാതില്ക്കൽ കാറിൻെറ ശബ്ദം കേട്ടു. വളരെവേഗത്തിൽ കാറു ഗേററിൽ വന്നു നിന്നു. സീതയും സൂര്യനും ആകെ അമ്പരന്നു.

രാഘവൻ, കാർ വെളിയിലിട്ടിട്ട് 'ചടപടാ' എന്ന് മുറിയിലേയ്ക്ക് കയറിവന്നു.

അയാൾ സൂര്യനെയും, സീതയെയും മാറിമാറി സൂക്ഷിച്ചു നോക്കി. അയാളുടെ മനസ്സിൽ കുടികൊണ്ടിരുന്ന ക്രോധം മുഴുവൻ ആ നോട്ടത്തിൽ പ്രകടമായിരുന്നു. പക്ഷേ വർത്തമാനത്തിൽ ആ ദേഷ്യം പ്രകടമാക്കാതെ അയാൾ ചോദിച്ചു. "എന്താ സൂര്യാ! പോകാൻ തയ്യാറായി നില്ക്കുന്നതുപോലെ."

"അതേ അളിയാ! സംസാരിക്കേണ്ടാ, മണി പന്ത്രണ്ടരയായല്ലോ. നിങ്ങൾ വന്നു കണ്ടിട്ട് ഉടനേ പോകാമെന്നു കരുതിയാണ്:" സൂര്യൻ പറഞ്ഞു.

“അതെന്താ? ഇത്ര നേരം കഴിഞ്ഞു് ഇനി എവിടെപ്പോകാൻ. വലിയ ‘നൈററു്ബേർഡു്’ ആയതുപോലെയുണ്ടല്ലോ?”

“അല്ല, എനിക്കു് ഒരു പ്രധാനജോലിക്കു പോകാനുണ്ടു്. ഇന്നു രാത്രി ചില സ്നേഹിതന്മാരെ കാണാമെന്നു പറഞ്ഞിട്ടുണ്ടു്.”

“കൊള്ളാം! ഈ പാതിരാത്രിക്കാണോ ഇനി സ്നേഹിതരെ കാണുന്നതു്? കണ്ടിട്ടു് എന്തു ചെയ്യാനാണു്? എവിടെയെങ്കിലും കൊള്ളയടിക്കാനുണ്ടോ?”

“കൊള്ളയടിക്കുന്നവരും രാത്രിയിലാണു പുറപ്പെടുക; അവരെ പിടിക്കാൻ പോകുന്നവരും രാത്രിതന്നെ പോകണമല്ലോ? ഭാരതത്തെ കൊള്ളയടിക്കുന്നവരെ തുരത്താനുള്ള പ്രയത്നത്തിൽ ഏർപ്പെട്ടിരിക്കുകയാണല്ലോ, ഞങ്ങൾ. അതു് അളിയനു് അറിഞ്ഞുകൂടെ?”

“ഞാനെങ്ങനെ അറിയും? നിന്റെ അത്തകാളിനു് ഒരുപക്ഷേ അറിയാമായിരിക്കും. അവളെ നീ കൂടെക്കൂടെ വന്നു് കാണാറുണ്ടല്ലോ........!”

“കൂടെക്കൂടെയൊന്നും ഞാൻ വരാറില്ല. മൂന്നു മാസത്തിനു മുമ്പു് ഒരു പ്രാവശ്യം വന്നിരുന്നു. അപ്പോൾ നിങ്ങൾ വെളിയിലെവിടെയോ പോയിരുന്നു. നിങ്ങളുടെ അമ്മ ഉണ്ടായിരുന്നു. അവരോടു പറഞ്ഞിട്ടുപോയി.”

“അതുപോകട്ടെ അപ്പാ! ഇപ്പോ നീ എവിടെയൊക്കെയോ പോയിട്ടു വന്നിരിക്കുകയാണു് അല്ലേ? മദ്രാസ്സിലും പോയിരുന്നോ? അവിടത്തെ വിശേഷങ്ങളെല്ലാം അറിയാമല്ലോ എന്നു വെച്ചാണു് ഞാൻ ഓടിവന്നതു്. നിനക്കു പോകാൻ ധൃതിയാണെങ്കിൽ പിന്നെ എങ്ങിനെ? രാത്രി ഇവിടെ തങ്ങിയിട്ടു് രാവിലെ പോയാൽപോരെ?”

“ഇല്ല സാറേ! എനിക്കു് അത്യാവശ്യമായി ഇപ്പോൾ പോകണം. മദ്രാസ്സിൽ നിങ്ങളുടെ അമ്മയെയും, കുഞ്ഞിനെയും കണ്ടു. സുഖമായിരിക്കുന്നു. കുഞ്ഞു് ഇങ്ങോട്ടു വരണമെന്നു് ആശിച്ചു് ഇരിക്കുകയാണു്. പക്ഷേ, ഇടയ്ക്കു് എനിക്കു പല ജോലികളുണ്ടായിരുന്നതുകൊണ്ടു് ഞാൻ കൊണ്ടുപോന്നില്ല. മററു വിശേഷങ്ങളൊക്കെ ഇനി ഒരുദിവസം സാവകാശമായി പറയാം.”

“ഇനി ഒരുദിവസം എന്നു പറഞ്ഞാൽ എന്നാണു്?” രാഘവൻ ചോദിച്ചു.

“സൗകര്യപ്പെട്ടാൽ നാളെത്തന്നെ വരാം. ഇല്ലെങ്കിൽ മററ

ന്നാം ആവട്ടെ. എൻെറ യാത്രയുടെ വിവരങ്ങളും, അനുഭവങ്ങളും എല്ലാം പറയാം.''

''ശരി, അങ്ങനെയെങ്കിൽ പോയിവാ! നാളെ വരുന്നെങ്കിൽ രാത്രിയിലായിരിക്കുമോ?''

''അതേ, പോലീസുകാരൻെറ കണ്ണിൽ പെട്ടാതിരിക്കണമെങ്കിൽ രാത്രിയിലേ പററുകയുള്ളു. ഞാൻ മൂലം നിങ്ങൾക്ക് എന്തെങ്കിലും തൊന്തരവ് ഉണ്ടാകുന്നത് എനിക്കിഷ്ടമല്ല. സക്കാർ ഉദ്യോഗത്തിൽ ഇരിക്കുന്നവരല്ലേ, അതും ചെറിയ ഉദ്യോഗം ഒന്നുമല്ലല്ലോ.''

''അത്ര കാരുണ്യം എന്നോടു കാണിക്കുന്നുണ്ടോ? ഇരിക്കട്ടേ സൂര്യാ! നിൻെറ സ്നേഹിത, ധാരിണി എവിടെയാണു്? നീ കാണാറുണ്ടോ?''

സൂര്യൻ സീതയുടെ മുഖത്തു നോക്കി. അവളുടെ മുഖം കറുക്കുന്നതു കണ്ടു.

''ധാരിണി ഈ ഡൽഹിയിൽത്തന്നെ ഉണ്ടെന്നാണു തോന്നുന്നതു്. ഒരു പക്ഷേ കണ്ടേയ്ക്കാം. തീർത്തു പറയാനാവില്ല.''

''കണ്ടാൽ, ഒരു പ്രധാനകാര്യം ഉണ്ടെന്നും, അവളെ ഒന്നു കാണണമെന്നു ഞാൻ പറഞ്ഞെന്നും പറയുക. ഡൽഹിയിൽ അവൾ താമസിക്കുന്ന സ്ഥലം നിനക്കറിയാമോ?''

''പഴയ സ്ഥലം അറിയാം. പക്ഷേ ഇപ്പോൾ ധാരിണി അവിടെയില്ല. വേറെ വല്ലയിടത്തും മാറിയിട്ടുണ്ടാവും.'

''പഴയ സ്ഥലം എനിക്കും അറിയാം. പുതിയ സ്ഥലം അറിഞ്ഞുകൂടാ. അവിടെനിന്നു് എങ്ങോട്ടോ മാറിയെന്നു കേട്ടു.''
''നേരം വൈകുന്നു; ഞാൻ പോകട്ടെ''—സൂര്യൻ ഇറങ്ങി.

രാഘവൻ സോഫയിൽ ഇരുന്നപടി നിശ്ചലനായിപ്പോയി. എന്നാൽ സീത അവൻെറ പിറകേ വാതില്ക്കൽവരെ ചെന്നു. വാതില്ക്കലെത്തിയപ്പോൾ അവൾ പതിഞ്ഞ ശബ്ദത്തിൽ പറഞ്ഞു. ''സൂര്യാ! എൻെറ തലയിൽ തൊട്ടു സത്യം ചെയ്യൂ! നാളെ എനിക്കു ഫോൺ ചെയ്യാമെന്നു്.''

''ശരി, അത്തങ്കേ!'' സൂര്യൻ സമ്മതിച്ചു.

# 29

വാതില്ക്കൽവരെ സൂര്യനെ കൊണ്ടുവിട്ടിട്ട് സീത തിരികെ മുറിയിൽ വന്നു. സോഫയിൽ ഇരുന്നിരുന്ന രാഘവൻ കോപിച്ച് എഴുന്നേറ്റുനില്ക്കുന്നതാണ് സീത കണ്ടതു്.

"അവനോട് എന്താടീ രഹസ്യം പറയാൻ?" കണ്ണുകളിൽ നിന്നു് തീപ്പൊരി പാറിച്ചുകൊണ്ടു് രാഘവൻ ചോദിച്ചു.

എന്താണു പറഞ്ഞതെന്ന സത്യം പറയാൻ മടിച്ച് സീത പറഞ്ഞു. "ഞാൻ എന്തു രഹസ്യം പറഞ്ഞാൽ നിങ്ങൾക്കെന്താ?"

"എന്താ പറഞ്ഞതു്?....എനിക്കെന്താണെന്നോ?" എന്നു ചോദിച്ചുകൊണ്ടു് രാഘവൻ സീതയുടെ കരണത്തു് ആഞ്ഞടിച്ചു.

സീത പല്ലുകടിച്ച് വേദന സഹിച്ചുകൊണ്ടു് പറഞ്ഞു. "എന്താ നിർത്തിയോ? ഇനി ഒരു കരണംകൂടിയുണ്ടു്."

"ഓഹോ! അങ്ങനെയാണോ? മഹാത്മാഗാന്ധിയുടെ ശിഷ്യയായിരിക്കും. എന്നാൽ ഇതാ പിടിച്ചോ," എന്നു പറഞ്ഞുകൊണ്ടു് മറേറ കരണത്തും കൊടുത്തു ഒരടി.

സീത അയാളെ തുറിച്ചുനോക്കിയിട്ട് അടുക്കളയിലേയ്ക്കു നടന്നു.

"എങ്ങോട്ടാണു് ഓടിപ്പോകുന്നതു്. ഇവിടെ വാ! ചോദിച്ചതിനു മറുപടി പറഞ്ഞിട്ടു പോ!"

അടുക്കളയിൽ ഗ്ലാസ്സിലിരുന്ന 'ഓവൽടിൻ' എടുത്തുകൊണ്ടു വന്നു് സീത മേശപ്പുറത്തു വെച്ചു.

"വെറും ഓവൽടിന്നാണോ? അതോ വിഷംകൂടി കലക്കിയിട്ടുണ്ടോ?"

"ഉണ്ടു്."

"എന്നാൽ നീ കുടിച്ചോ........! അല്ലെങ്കിൽ വേണ്ട! നിനക്കും ഈ ലോകത്തിൽ കുറച്ചു ജോലി ബാക്കി കിടപ്പുണ്ടു്. അത്ര വേഗം ഈ ലോകംവിട്ടു പോകണ്ടാ!" എന്നു പറഞ്ഞുകൊണ്ടു് രാഘവൻ ഗ്ലാസ്സെടുത്തു് അതിലിരുന്ന ഓവൽടിൻ ജനലിൽക്കൂടി വെളിയിലേയ്ക്കു് എറിഞ്ഞുകളഞ്ഞു.

"ഇത്ര വലിയ കൊലപാതകിയെ നിങ്ങൾ വീട്ടിൽ വെച്ചു കൊണ്ടിരിക്കണ്ടാ. നാളെത്തന്നെ ഞാൻ എവിടെയെങ്കിലും പൊയ്ക്കൊള്ളാം." സീത പറഞ്ഞു.

"എവിടെപ്പോകാനാണ് ഉദ്ദേശം?"

"പോകുന്നവൾ എവിടെപ്പോയാൽ നിങ്ങൾക്കെന്താ? എവിടെങ്കിലും പോയി ചത്തേക്കാം. നിങ്ങൾ എന്തിനാണ് അറിയുന്നത്?"

"എവിടെയെങ്കിലും പോയി തുലയ്! പക്ഷേ പോകുന്നതിനുമുമ്പ് ഞാൻ ചോദിക്കുന്ന ചോദ്യത്തിനു മറുപടി പറഞ്ഞിട്ടു പോകണം."

"തുലയാൻ പോകുന്നവളോട് എന്തു ചോദിക്കാൻ, അവൾ എന്തു പറയാൻ?"

"മറുപടി പറയുകതന്നെ വേണം. നിന്നെയും സൂര്യനെയും പററി എനിക്കു സംശയം ജനിച്ചിരിക്കുന്നു."

"എന്തു സംശയം?"

"എന്തു സംശയമെന്നോ? നിങ്ങളുടെ നടത്തയെപ്പററി തന്നെ സംശയം."

"വളരെ സന്തോഷം."

"സന്തോഷമോ?" എന്നു ചോദിച്ചുകൊണ്ട് രാഘവൻ സീതയുടെ രണ്ടു കരണത്തും വീണ്ടും അടിച്ചു.

സീത നിന്നിടത്തുനിന്ന് അനങ്ങിയേ ഇല്ല. കരഞ്ഞുമില്ല. മുഖം തിരിച്ചുകൂടി ഇല്ല.

"വളരെ സന്തോഷം! എന്നെ ഒററയടിക്ക് അങ്ങു കൊന്നേക്കാമെങ്കിൽ. പിന്നെ, നാളെ ഇവിടെനിന്ന് ഒളിച്ചോടേണ്ടല്ലൊ."

"നിൻെറ മനസ്സിൽ എന്തോ കളങ്കമുണ്ട്. കുററം ചെയ്ത ഹൃദയവും പിരിഞ്ഞുപോയ പാലും വീണ്ടും നന്നാവില്ല. അതുകൊണ്ടാണ് 'ഓടിപ്പോകും' എന്നും മററും പറയുന്നത്."

"എൻെറ മനസ്സിൽ കളങ്കവുമില്ല, കുററബോധവുമില്ല."

"പിന്നെ എന്തിനാണ് ഓടിപ്പോകുമെന്നു ബഹളംകൂട്ടുന്നത്. കെട്ടിയ പുരുഷനെ ഇട്ടിട്ട് എന്തിന് ഓടിപ്പോകണം?"

"നിങ്ങളുടെ മനസ്സ് വേറെ എങ്ങോ ആണ്. ഇനിമേൽ നാം തമ്മിൽ ചേരില്ല. മനസ്സുചേരാത്തവർ എങ്ങിനെ ഒന്നിച്ചു ജീവിക്കും?"

"എൻെറ മനസ്സിന് എന്തെങ്കിലും കുഴപ്പമുണ്ടെങ്കിൽ അതിനു കാരണം നിൻെറ നടപടിദോഷമാണ്. ഞാൻ ഇല്ലാത്ത

സമയംനോക്കി സൂര്യനെന്തിനാണ് നിന്നെ കാണാൻ വരുന്നതു്? ഇതാ നോക്ക....! നീ സത്യത്തിൽ പതിവ്രതയാണെങ്കിൽ........!''

''പതിവ്രതയാണെങ്കിൽ എന്നോ? ദൈവമേ ഇതു് എന്തു വിചിത്രലോകം?''

''മായാലോകത്തെപ്പററിയുള്ള വേദാന്തമൊക്കെ അവിടെയിരിക്കട്ടേ. നീ പതിവ്രതയാണെങ്കിൽ ഞാൻ ഇപ്പോഠം പറയുന്ന കാര്യം ചെയ്യണം! ചെയ്യുമോ?''

സീത മൗനമായി ഇരുന്നു.

''ഉടനെ—ഈ നിമിഷത്തിൽ തന്നെ-പോലീസ്സ്റ്റേഷനിൽ നീ ഫോൺ വിളിച്ചു്, സൂര്യൻ ഇവിടെ വന്നിട്ടുപോയ കാര്യം അവരെ അറിയിക്കണം.''

''ഒരിക്കലും പാററില്ല.''

''നിൻെറ അമ്മാഞ്ചി സൂര്യൻ കാരണം എനിക്കു് വലിയ ആപത്തുവന്നു സംഭവിച്ചിരിക്കുന്നു. അവൻ വിപ്ലവപ്രവത്തനങ്ങളിൽ ഏപ്പെട്ടവൻ. അങ്ങനെ ഇരിക്കെ, അവൻ ഈ വീട്ടിൽ വന്നതുതന്നെ തെററു്. ഞാൻ ഒരു സക്കാർ ഉദ്യോഗസ്ഥനല്ലേ? അതുകാരണം എനിക്കു് ഇപ്പോഠം പ്രമോഷൻ തടഞ്ഞുവെച്ചിരിക്കുകയാണു്. എൻെറ കീഴേ ഇരുന്നവരെല്ലാം ഇപ്പോഠം എൻെറ മുകളിലാണു്. ഇന്നു് അവനെ ഞാൻ കാട്ടിക്കൊടുത്തില്ലെങ്കിൽ, പോലീസിൽ അറിയിച്ചില്ലെങ്കിൽ എൻെറ ഉദ്യോഗം പോകും.''

''പോയാൽ പോകട്ടേ! ഉദ്യോഗത്തിനുവേണ്ടി സ്നേഹിതനെ വഞ്ചിക്കാൻ പാടില്ല. ഞാൻ വീടുതോറും നടന്നു് പിച്ചയെടുത്തു കൊണ്ടുവന്നു് വീടു പുലത്താം.''

''നീ ടെലിഫോൺ ചെയ്യില്ലെന്നറിഞ്ഞുകൊണ്ടാണു്, നിന്നോടു പറഞ്ഞതു്. നിൻെറ യോഗ്യതയെല്ലാം ഇപ്പോഠം മനസ്സിലായി. ഇവിടെ നില്ക്കണ്ട, പോ! പോയി തുലയു!'' എന്നു പറഞ്ഞു് രാഘവൻ സീതയുടെ കഴുത്തിൽ പിടിച്ചു്, കിടക്കമുറിയുടെ വാതില്ക്കൽ കൊണ്ടുചെന്നു് അകത്തേക്കു തള്ളി.

അവഠം കിടക്കമുറിയിൽ ചെന്നു വീണു. കണ്ണിൽ ഒരുതുള്ളി ജലംപോലും നിറഞ്ഞില്ല. കവിളുകഠം രണ്ടും അടിയേററു് വിങ്ങുന്നുണ്ടായിരുന്നു. ഇന്നു നടന്നതെല്ലാം സത്യമാണോ, അതോ ഉറക്കത്തിൽ സ്വപ്നം കണ്ടതാണോ എന്നവഠംക്കു സംശയം തോന്നി.

രാഘവൻ ഇരുന്ന മുറിയിൽ നിന്നും ടെലിഫോൺ ഡയൽ ചെയ്യുന്ന ശബ്ദം കേട്ടു. സീത കാതു കൂർപ്പിച്ചു് ശ്രദ്ധിച്ചു; അവളുടെ ഹൃദയം തുടിച്ചു. സീത ചാടി എഴുന്നേററു് ഓടി മുറിയിലേയ്ക്കു വന്നു. ടെലിഫോൺ റിസീവർ വെച്ചിരുന്ന രാഘവൻെറ കയ്യിൽ പിടിച്ചു വലിച്ചുകൊണ്ടു് അവരം അലറി: ''ആർക്കാണു് ഫോൺ ചെയ്യുന്നതു്, ഞാൻ സമ്മതിക്കില്ല.''

കോപംകൊണ്ടു് മുഖം കറുത്തു്, കണ്ണുകരം ചുവന്നു്, ക്രൂരമായി നോക്കിക്കൊണ്ടു് രാഘവൻ ചോദിച്ചു. ''ഉം....! നിനക്കെന്താ ഇവിടെ കാര്യം?''

''എന്താ എനിക്കു കാര്യമില്ലാത്തതു്? നിങ്ങരം സൂര്യനെ പററി പോലീസ്സ്റ്റേഷനിലേയ്ക്കു് ഫോൺ ചെയ്യാൻ പോകുന്നു, അല്ലേ? ഞാൻ സമ്മതിക്കില്ല. എന്നെ കൊന്നിട്ടു് ഫോൺ ചെയ്തുകൊള്ളൂ!''

''നാളെ ഞാൻ ആഫീസിലിരുന്നു് ഫോൺ ചെയ്താൽ നീ എന്തുചെയ്യും?''

''അതെനിക്കറിയേണ്ട. ഞാൻ കേരംക്കെ സമ്മതിക്കില്ല.''

''നിനക്കും സൂര്യനും തമ്മിൽ, എന്താ ഇത്ര പിരിയാൻ വയ്യാത്തതുപോലെ? അങ്ങനെയൊന്നുമില്ലെന്നല്ലേ നീ പറഞ്ഞതു്?''

''അങ്ങനെ ഞാൻ പറഞ്ഞില്ല. ഈ ലോകത്തു് സൂര്യൻ ഒരാരംക്കു മാത്രമേ എന്നോടു താല്പര്യമുള്ളു. എനിക്കുവേണ്ടി എന്തു ചെയ്യാനും തയ്യാറായിരിക്കുന്നവൻ! അവനെ നിങ്ങരം പോലീസിൽ പിടിപ്പിക്കുന്നതു് എങ്ങിനെ ഞാൻ കണ്ടുകൊണ്ടിരിക്കും?''

''അമ്പെടി ഭയങ്കരി! സൂര്യനോടു നിനക്കുള്ള മോഹം ഇത്ര ഭയങ്കരമാണെന്നു് ഇപ്പോഴല്ലേ മനസ്സിലാവുന്നതു്.''

''വളരെ സന്തോഷം.''

''എന്തെടീ, സന്തോഷം. അവളുടെ സന്തോഷം!'' എന്നു പറഞ്ഞുകൊണ്ടു് രാഘവൻ കൈ ഓങ്ങി.

''ഇത്ര കടുംപാതകം പറഞ്ഞിട്ടും നിങ്ങളുടെ നാക്കു് അററു വീഴുന്നില്ലല്ലോ എന്നു സന്തോഷം!''

''എൻെറ നാക്കു് അററു പോകണമല്ലേ? നീ ശപിക്കുകയാണല്ലേ?'' എന്നു പറഞ്ഞു്, കോപംകൊണ്ടു കണ്ണുകാണാൻ പാടില്ലാതായിത്തീന്ന രാഘവൻ, ടെലിഫോൺ റിസീവർ വെച്ചിരുന്ന കൈകൊണ്ടു് ഓങ്ങി ഒരടി അടിച്ചു. ആ അടി സീതയുടെ കാതിൽ കൊണ്ടു.

അത്രമാത്രം: സീതയുടെ മുഖത്തു് പെട്ടെന്നു് ഒരു ഭാവമാററം. കണ്ണുകളിൽ ജലം നിറഞ്ഞു. അടികൊണ്ട കാതു് കൈയാൽ പൊത്തിപ്പിടിച്ചു് അവാം അലറി. "അമ്മേ! അമ്മേ! അല യൊലി കോംക്കന്നു! അമ്മേ എന്നെ കൂട്ടിക്കൊണ്ടുപോകൂ! അമ്മേ!" എന്നു വിങ്ങിക്കരഞ്ഞുകൊണ്ടു് അവാം അപേ ക്ഷിച്ചു. കണ്ണുകളിലും മുഖത്തും ഭീകരത താണ്ഡവമാടി! സീതയ്ക്കു് 'ഹിസ്റ്റീരിയാ' പിടിപെട്ടുവെന്നു് രാഘവൻ മനസ്സി ലാക്കി.

ഉടനെ സീതയെ മെല്ലെ പിടിച്ചു് രാഘവൻ സോഫയിൽ ഇരുത്തി. അവനും അടുത്തിരുന്നു. "വേണ്ട സീതേ! പേടി ക്കേണ്ടാ! ഞാൻ വെറുതെ തമാശിനല്ലേ അടിച്ചതു്. നേരാ ണെന്നു നീ വിചാരിച്ചോ?" എന്നു ശാന്തനായി പറഞ്ഞു കൊണ്ടു് അവളുടെ തോളിൽ മെല്ലെ തട്ടിക്കൊണ്ടിരുന്നു.

അല്പം കഴിഞ്ഞപ്പോാം സീത സോഫയിൽ ചാരിക്കിടന്നു. കരച്ചിലും സംസാരവും നിന്നു. സീത ഉറക്കത്തിലേയ്ക്കു് ആണ്ടു പോയി.

വീട്ടിനു വെളിയിൽ വന്ന സൂര്യൻ, ഗേററു് വെറുതെ തുറന്നു് അടച്ചു് ശബ്ദം കോംപ്പിച്ചിട്ടു്, ഉടനെ തോട്ടത്തിലേയ്ക്കു തന്നെ കടന്നു്, ചെടികളുടെ മറ പിടിച്ചു് വീട്ടിനടുത്തേയ്ക്കു നടന്നു. രാഘവനും സീതയും ഇരുന്ന മുറിയുടെ ജനലിനരുകിൽ വന്നു് അവിടെ നടന്നതെല്ലാം കണ്ടുംകേട്ടും നിന്നു. സംസാരിച്ച കാര്യങ്ങാം മുഴുവനും നന്നായി കോംക്കാൻ കഴിഞ്ഞില്ല. എന്നാൽ നടക്കുന്ന കാര്യങ്ങളൊക്കെ വ്യക്തമായി കാണാമാ യിരുന്നു.

രാഘവൻ ടെലിഫോൺ റിസീവറു കൊണ്ടു് സീതയെ അടിച്ചതും, അവാം "അമ്മേ! അമ്മേ" എന്നു നിലവിളിച്ചതും കണ്ടപ്പോാം സൂര്യനു് ക്ഷമകെട്ടു. കൈത്തോക്കെടുത്തു് അയാളെ തട്ടിക്കളഞ്ഞാലോ എന്നുപോലും ഒരു നിമിഷനേരത്തേയ്ക്കു് തോന്നിപ്പോയി. പക്ഷേ അതു തെററാണെന്നും ഇനിയും പല കാര്യങ്ങളും ചെയ്യാൻ ബാക്കി കിടക്കുന്നുണ്ടെന്നും അവൻ തീരു മാനിച്ചു. പിന്നെ നടന്നതും എല്ലാം കണ്ടിട്ടു് സൂര്യൻ അവിടെ നിന്നു നടന്നുനീങ്ങി.

പാതിരാ കഴിഞ്ഞ ആ സമയത്തു് പഴയ ദൽഹിയെ നോക്കി നടന്നുകൊണ്ടിരുന്ന സൂര്യൻെറ മനസ്സിൽ അതുവരെ ഉണ്ടാകാ ത്തരീതിയിലുള്ള വിചിത്രവിചാരങ്ങാം കടന്നുകൂടി. 'ദേശം എങ്ങിനെയെങ്കിലും മുടിയട്ടേ! നാടിനെയും സ്വാതന്ത്ര്യ

ത്തെയും പററി ശ്രദ്ധിക്കാൻ എത്രയോ പേരുണ്ട്. എന്നാൽ സീത അനാഥയാണ്! ആരുമില്ലാത്തവൾ! അവളെ സന്തോഷിപ്പിക്കുകയാണ് എൻെറ പ്രഥമ കത്തവ്യം. ആ കടമ താൻ എങ്ങിനെ നിറവേററും? നാളെ ധാരിണിയോടു ചോദിച്ചിട്ടു തീരുമാനിക്കാം. അതുവരെ, പാവം! അവൾ ആ രാക്ഷസൻെറ പിടിയിൽപെട്ട് ഇരിക്കണമല്ലോ!'

ഇതുപോലെയുള്ള ചിന്തകളിൽ മുഴുകി അവൻ നടന്നു. ചെല്ലേണ്ട സ്ഥാനത്തെത്തി കിടന്നിട്ടും ഉറക്കം വന്നില്ല. അന്ന് അവനു ശിവരാത്രിയായിരുന്നു.

## 30

അടുത്തദിവസം സന്ധ്യയ്ക്ക് സൂര്യൻ വീണ്ടും ആ 'വെള്ളിവീഥി'യിലൂടെ നടന്നു. അവൻെറ മനസ്സ് ആകെ കലങ്ങിമറിഞ്ഞിരുന്നു. കഴിഞ്ഞരാത്രി ഉറങ്ങാതിരുന്നതും, മനസ്സിനു സമാധാനമില്ലാതിരുന്നതും അവൻെറ മുഖത്തു പ്രത്യക്ഷമായിരുന്നു.

അന്നു രാവിലെ പതിനൊന്നുമണിക്ക് സൂര്യൻ, സീതയ്ക്ക് ഫോൺ ചെയ്തിരുന്നു. രണ്ടുപ്രാവശ്യവും എൻഗേജ്ഡ്‌ായിരുന്നതുകൊണ്ട് കണക്ഷൻ കിട്ടിയില്ല. മൂന്നാമത്തെ തവണ സീതയുടെ ശബ്ദം കേട്ടു. "അല്പം മുമ്പ് നീ എന്നെ വിളിച്ചിരുന്നോ?" സീത ചോദിച്ചു. "രണ്ടുപ്രാവശ്യം വിളിച്ചിരുന്നു. പക്ഷേ കിട്ടിയില്ല." സൂര്യൻ പറഞ്ഞു.

"അരമണിക്കൂർ മുമ്പ് ടെലിഫോൺ മണി അടിച്ചു. നീയാണെന്നു വിചാരിച്ച് എടുത്തു. എന്നാലും ഉറപ്പുവരുത്താൻ ആരാണെന്നു ചോദിച്ചു. 'ഞാനാണ് സൂര്യൻ! എപ്പോൾ തമ്മിൽ കാണാം?' എന്നൊരു ശബ്ദം കേട്ടു. അതു നിൻെറ ശബ്ദമല്ലെന്നു വിചാരിച്ച് ഫോൺ താഴെവെച്ചു. അതേപ്പററി നീ എന്തു വിചാരിച്ചു?" സീത ചോദിച്ചു.

"ആശ്ചര്യമായിരിക്കുന്നു! അങ്ങിനെ ആരാണു ചോദിച്ചതു്? എന്തിനു്? എനിക്കറിഞ്ഞുകൂടാ." സൂര്യൻ പറഞ്ഞു.

"അതു പോകട്ടെ! എനിക്ക് ഇന്നു നിന്നെഅത്യാവശ്യമായും

കാണണം. എപ്പോഴാ? എവിടെവെച്ച്?'' സീത അമ്പരപ്പോടെ ചോദിച്ചു.

''എവിടെവെച്ച കാണാൻ? കാണുന്നെങ്കിൽ നിന്റെ വീട്ടിൽ വെച്ചേ പററൂ!'' സൂര്യൻ പറഞ്ഞു.

''വേണ്ടേ, വേണ്ട. ഈ വീടിനടുത്തെങ്ങും ഇനി വരാൻ പാടില്ല. വൈകിട്ട് ആറുമണിക്ക് ഞാൻ പഴയ ഡൽഹിയിൽ വരാം. എനിക്ക് പേടിയൊന്നും ഇല്ല. നിന്നെ എവിടെ കാണും?''

സൂര്യനു് ഉടനെ ഓർമ്മവന്നതു് ടൗൺഹാളിനു പിറകിലുള്ള മൈതാനമാണു്. അവിടെ വരാൻ പറഞ്ഞു. 'ശരി' എന്നു പറഞ്ഞു് സീത ഫോൺ താഴെവെച്ചു.

ഇതിനിടയ്ക്കു് നേരത്തെ പറഞ്ഞിരുന്നതുപോലെ ധാരിണിയേയും മററു സഖാക്കളേയും കാണേണ്ടിയിരിക്കുന്നു. അതിനു വേണ്ടിയാണു് സൂര്യനിപ്പോഴാ 'വെള്ളിവീഥി'യിലൂടെ പൊയ്ക്കൊണ്ടിരുന്നതു്. ധാരിണിയെപ്പററി ഓർത്തപ്പോഴാ, കഴിഞ്ഞദിവസം മൂന്നുപേർ അവളെ പിടിച്ചുകൊടുത്താൽ ലക്ഷംരൂപാ തരാമെന്നു പറഞ്ഞ കാര്യം ഓർത്തു. ഈ ഓർമ്മ സൂര്യന്റെ മനോനിലയെ കൂടുതൽ കുഴപ്പത്തിലാക്കി.

'രക്തവാതിൽ' എന്നു പേരുള്ള, ഭയങ്കര ചരിത്രസംഭവങ്ങളെ അനുസ്മരിപ്പിക്കുന്ന സ്ഥലം കഴിഞ്ഞപ്പോഴാ, ഒരു മുസ്ലീംലീഗുകാരൻ-പച്ച വസ്ത്രം ധരിച്ചവൻ-''മാഫ് കീജിയേ! അറിയാതെ മുട്ടിയതാണു്'' എന്നു പറഞ്ഞു. അവൻ മനഃപൂർവ്വം തന്നെ തട്ടിയിട്ടു് മാപ്പു ചോദിക്കുകയാണെന്നു മനസ്സിലാക്കിക്കൊണ്ടു് സൂര്യൻ ദേഷ്യത്തോടെ അവനെ നോക്കി. അവന്റെ കണ്ണുരുട്ട കണ്ടപ്പോഴാ ഇന്നലെ കണ്ട പോലീസുകാരൻ തന്നെയാണു് അവനെന്നു മനസ്സിലാക്കി സൂര്യൻ ചോദിച്ചു. ''ഇതെന്താ ഇന്നു് ഈ വേഷത്തിൽ?''

''ദിവസവും ഓരോ വേഷം കെട്ടിയില്ലെങ്കിൽ എങ്ങിനെ രക്ഷപെടാനാണു്?'' അവൻ ചോദിച്ചു. ''നിന്നേക്കൂടി ശ്രദ്ധിച്ചുകൊള്ളാൻ 'നേതാവു്' പറഞ്ഞിട്ടുണ്ടു്. നീ ഇന്നും, ഇന്നലത്തെ വേഷത്തിൽ തന്നെയാണല്ലോ.'' അവൻ വീണ്ടും പറഞ്ഞു.

''നേതാവു് വീട്ടിലിരിപ്പുണ്ടോ?''

''ഉണ്ടു്. നീ എന്റെ അമ്പതടി പിന്നാലെ നടന്നു വരൂ! വളരെ അടുത്തു നടക്കരുതു്; എന്നാൽ വളരെ ദൂരത്തിലുമാകരുതു്'' എന്നു പറഞ്ഞു് അവൻ തിരക്കപ്പെട്ടു മുന്നോട്ടുപോയി.

അയാൾ പറഞ്ഞതുപോലെ സൂര്യൻ അയാളെ പിൻതുടന്നു ചെന്നു. ജുമാമസ്ജിദിന്റെ മുന്നിൽനിന്നു് വലതുവശത്തേയ്ക്കു തിരിഞ്ഞു്, ഒരു ഇടവഴിയിലേയ്ക്കു് അയാൾ പ്രവേശിച്ചു. അവിടെനിന്നു് തിരിഞ്ഞുംമറിഞ്ഞും പല ഇടവഴികളിലൂടെ മുന്നോട്ടുപോയി. അവസാനം, അനേകവർഷമായി വെളിച്ചം കടന്നുചെല്ലാത്ത ഒരു ഇടവഴിയിൽ, മുസ്ലീംലീഗിന്റെ കൊടി പറന്നുകൊണ്ടിരുന്ന ഒരു വീടിന്റെ മുന്നിൽ യാത്ര അവസാനിച്ചു. രണ്ടുപേരും വീട്ടിനുള്ളിൽ കടന്നു. മുന്നിലുള്ള മുറിയിൽ ഒരു മുസ്ലീം മൗലവി ഇരുന്നു് ഖുറാൻ പോലെയുള്ള ഒരു പുസ്തകം പാരായണം ചെയ്യുന്നുണ്ടു്. വന്നവരെ തല ഉയർത്തി ഒന്നു നോക്കിയിട്ടു് മൗലവി വീണ്ടും പുസ്തകപാരായണം തുടന്നു.

'ഈ മൗലവി ആരാണു്? എവിടെയോ കണ്ടിട്ടുള്ളതുപോലെ തോന്നുന്നു' എന്നിങ്ങനെ സൂര്യൻ ചിന്തിക്കാൻ തുടങ്ങിയപ്പോഴേയ്ക്കും കൂടെവന്ന മുസ്ലീംലീഗുവേഷക്കാരൻ അവന്റെ കൈയ്ക്കുപിടിച്ചു് ഭിത്തിയോടു ചേർന്നിരുന്ന അലമാരിയുടെ പിൻവശത്തേയ്ക്കു കൊണ്ടുപോയി. അലമാരിക്കും ഭിത്തിക്കും ഇടയിൽ ഒരാൾക്കു കടന്നുപോകാനുള്ള ഇടമുണ്ടു്. അവിടെ ചുവരിൽ ഒരു കതകും ഉണ്ടു്. അയാൾ കതകു തുറന്നു് സൂര്യനെ ഉള്ളിലേയ്ക്കു തള്ളിവിട്ടു് കതകുചാരി.

ഒരു നിമിഷം സൂര്യൻ ഇരുട്ടിൽ തപ്പിനടന്നു. അടുത്ത നിമിഷം ഒരു സ്ത്രീയുടെ മൃദുവായ കരങ്ങൾ അവന്റെ കയ്യിൽ സ്പർശിച്ചു. ധാരിണിയുടെ ശബ്ദം അവൻ കേട്ടു. ''എന്റെകൂടെ വരൂ!'' അവൾ അവന്റെ കൈയ്ക്കു പിടിച്ചുകൊണ്ടു നടന്നു.

മങ്ങിയ വെളിച്ചം മാത്രമുള്ള, പഴക്കം തോന്നിക്കുന്ന ഒരു മണ്ഡപത്തിലേയ്ക്കു് അവർ പ്രവേശിച്ചു. ആ മണ്ഡപത്തിന്റെ കൽത്തൂണുകൾ അതിന്റെ പഴക്കം വിളിച്ചറിയിച്ചു. മേൽത്തട്ടു് വളരെ താണു്, ആളുനിന്നാൽ ഒരടി മാത്രം അവശേഷിക്കത്തക്ക മട്ടിൽ, പൊക്കം കുറഞ്ഞതായിരുന്നു. പക്ഷേ മണ്ഡപത്തിനു് ധാരാളം വിസ്താരമുണ്ടായിരുന്നു. നാദിർഷായും, അഹമ്മദ്ഷായും മററും ഡൽഹിയെ ആക്രമിച്ചപ്പോൾ, ഇവിടെയുള്ള ലക്ഷപ്രഭുക്കൾ പലരും തങ്ങളുടെ വിലയേറിയ സമ്പത്തുകൾ ഇവിടെയായിരുന്നിരിക്കണം ഒളിച്ചുവെച്ചിരുന്നതു്. ഈ ഇരുണ്ട മണ്ഡപം കണ്ടുപിടിക്കാൻ, അതിനുള്ള മാർഗ്ഗം മനസ്സിലാക്കാൻ, വളരെ ബുദ്ധിമുട്ടുതന്നെ. ഇവിടെ ഒളിച്ചുവച്ചിരുന്ന വിലപിടിച്ച വസ്തുക്കൾ ഭദ്രമായി കാത്തുപോന്നിരിക്കണം.

ആ പഴയ രഹസ്യമണ്ഡപം ഇന്ന് വിപ്ലവകാരികളുടെ രഹസ്യസങ്കേതമായി മാറിയിരിക്കുന്നു.

മണ്ഡപത്തിൽ അപ്പോൾ ഏതാണ്ട് ഇരുപതുപേർ ഇരിപ്പുണ്ടായിരുന്നു. ചിലർ ഒററയ്ക്കിരുന്നു പുസ്തകം വായിക്കുന്നു; ചിലർ ചുരുട്ടു വലിക്കുന്നു; ചിലർ കിടന്ന് ഉറങ്ങുന്നു. അവരുടെ വസ്ത്രങ്ങൾ വിവിധതരത്തിലുള്ളതാണ്. ചുവരിൽ ഒരു ആണിയിൽ പോലീസ്‌വേഷങ്ങൾ തൂങ്ങിക്കിടക്കുന്നതു് സൂര്യൻ ശ്രദ്ധിച്ചു. ഇന്നലെ തന്നെ ധാരിണിയുടെ സമീപത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയ പോലീസുകാരൻ അണിഞ്ഞിരുന്ന വസ്ത്രമാണതെന്നു സൂര്യനു മനസ്സിലായി,

ഒററയ്ക്കിരുന്ന് എന്തോ എഴുതിക്കൊണ്ടിരുന്ന ഒരാളെ ചൂണ്ടിക്കാട്ടി ധാരിണി പറഞ്ഞു. ''അതാ നേതാവു്.'' സൂര്യൻ അയാളുടെ അടുത്തു ചെന്ന് ''ഇൻക്വിലാബ് സിന്താബാദ്'' എന്നു ഉദ്ഘോഷിച്ചു.

പുതിയ ആൾ വന്നിരിക്കുന്നുവെന്നു മനസ്സിലാക്കി എല്ലാവരും നേതാവിനു ചുററും കൂടി.

''എവിടെയൊക്കെ പോയിരുന്നു? പോയ സ്ഥലത്തൊക്കെ നാടിൻെറ അവസ്ഥ എങ്ങിനെയുണ്ടു്?'' നേതാവ് സൂര്യനോടു ചോദിച്ചു.

''മദ്ധ്യപ്രദേശിലും, ആന്ധ്രയിലും മദ്രാസ്സിലും പോയിരുന്നു. അവസാനം മധുരവരെയും പോയി. ഞാൻ പോയ സ്ഥലങ്ങളിലൊക്കെ ജനങ്ങൾ അഗ്നിപർവ്വതം പോലെ പുകഞ്ഞുകൊണ്ടിരിക്കുകയാണ്. ഏതു നിമിഷത്തിലും അതു പൊട്ടിത്തെറിക്കാം. ആ അഗ്നിപ്രളയത്തിൽ ബ്രിട്ടീഷ് ആധിപത്യം എരിഞ്ഞു ചാമ്പലായിപ്പോകാം.''

''തൻെറ വിശ്വാസത്തിനു് ആധാരമെന്താണ്? എന്തു കണ്ടാണ് താൻ ഇങ്ങനെ പറയുന്നതു്? ഈ ആശയും വിശ്വാസവുമുണ്ടെന്നുവെച്ച് എന്തു പ്രയോജനം? ബ്രിട്ടീഷ് ആധിപത്യം ഇല്ലാതാക്കുന്നതിനും, ജനാധിപത്യം നടപ്പാക്കുന്നതിനും ജനങ്ങൾ എന്തുതരത്തിലുള്ള സഹകരണമാണ് നല്കുക? കഴിഞ്ഞ വർഷത്തെപ്പോലെ ഈ വർഷവും ആഗസ്റ്റ് 9-ാം തീയതി നാട്ടിലെങ്ങും വിപ്ലവം പൊട്ടിപ്പുറപ്പെടുമെന്നു വിചാരിച്ചപടി ഒന്നും നടക്കില്ല!''

''ഇക്കാര്യത്തിൽ വലിയ നിരാശയുണ്ടായി എന്നതു ശരിയാണ്. ജർമ്മനിയോ ജപ്പാനോ പടയുമായി വന്ന് ഇന്ത്യയ്ക്കു സ്വാതന്ത്ര്യം നേടിത്തരുമെന്ന് ചിലർ ആശിച്ചിരിക്കുക

യാണ്. മററു ചിലർ മലയയിൽനിന്നു് സുഭാഷ് ബാബു സൈന്യവുമായി ബർമ്മവഴി ഇന്ത്യനതിർത്തിയിൽ വന്നു ചേരുമെന്നു് പ്രതീക്ഷിച്ചിരിക്കുകയാണ്. സ്വാതന്ത്ര്യത്തിനുവേണ്ടി നാം എന്തെങ്കിലും ചെയ്യണമെന്നു് സഖാക്കൾ ചിന്തിക്കുന്നില്ല. ചില തീവ്രവാദികൾ അവിടവിടെ വിപ്ലവത്തിന്റെ തീജ്ജ്വാല അഴിച്ചുവിടുകയാണ്; അങ്ങനെ ഒററപ്പെട്ട ശ്രമങ്ങൾ പോലീസ് അടിച്ചമർത്തുകയും. പോലീസുകാർ അവരെ ചെയ്യുന്ന മർദ്ദനമുറകൾ കണ്ടു് ജനങ്ങൾ ഭയാക്രാന്തരാവുന്നു. പോലീസിന്റെ ഭീകരമർദ്ദനത്തിനു് ഒരു ഉദാഹരണം ഞാൻ കണ്ടു........''

ദേവപട്ടണത്തിൽ ആത്മനാഥയ്യരുടെ വീട്ടിൽ നടന്ന പിറന്നാളാഘോഷത്തിന്റെ അന്നു് അവിടെ നടന്ന പോലീസ് ഭീകരവാഴ്ച സൂര്യൻ വിശദമായി പറഞ്ഞുകേൾപ്പിച്ചു.

എല്ലാം കേട്ടതിനുശേഷം വിപ്ലവനേതാവു് പറഞ്ഞു:- ''മററു നാടുകളിൽ സ്വാതന്ത്ര്യസമരം നടത്തിയവർ ഇതിനേക്കാൾ ഒക്കെ എത്രയോ ഭീകരമർദ്ദനങ്ങൾക്കു് ഇരയാവേണ്ടി വന്നിട്ടുണ്ടു്. നീണ്ടകാലത്തെ വിദേശാധിപത്യത്തിൻ കീഴിൽ അമർന്നിരുന്നതുകൊണ്ടു് നമ്മുടെ ജനങ്ങളുടെ വിപ്ലവവീര്യം നഷ്ടപ്പെട്ടു പോയിരിക്കുന്നു. എങ്കിലും അവിടവിടെ ചിലർ ഒററപ്പെട്ട ശ്രമങ്ങൾ നടത്തുന്നുവെന്നതു് ആശ്വാസകരമാണ്. ജനങ്ങളുടെ ഉള്ളിൽ അമർന്നിരിക്കുന്ന വിപ്ലവബോധം ഒരു ദിവസം പൊട്ടി പുറത്തു വരാതിരിക്കില്ല. പുകഞ്ഞുകൊണ്ടിരിക്കുന്ന അഗ്നിപർവ്വതം പൊട്ടിത്തെറിക്കുന്നതുവരെ ആ തീ കെടാതെ കാത്തുസൂക്ഷിക്കേണ്ടതു് നമ്മുടെ കടമയാണ്. സൂര്യാ! നിന്റെ ഓരോ ചലനങ്ങളും സി. ഐ. ഡി. പോലീസും ശ്രദ്ധിച്ചുകൊണ്ടിരിക്കുന്നതായി വിവരം കിട്ടിയിട്ടുണ്ടു്. നീ ഇപ്പോൾ ഡൽഹിവിട്ടു പോകുന്നതാണ് നല്ലതു്. കല്ക്കത്തയ്ക്കു പോകാമോ? അവിടെ ഒരു പ്രധാന ജോലിയുണ്ടു്.'' നേതാവു പറഞ്ഞു.

''ഓഹോ! പോകാമല്ലോ'' സൂര്യൻ പറഞ്ഞു.

ഇനി സീത നിർബ്ബന്ധം പിടിക്കുകയാണെങ്കിൽ അവളേയും കല്ക്കത്തയ്ക്കു കൂട്ടിക്കൊണ്ടു പോകാമല്ലോ എന്നു് സൂര്യൻ വിചാരിച്ചു.

കല്ക്കത്തയിൽ ചെയ്യേണ്ട കാര്യങ്ങളെപ്പററി നേതാവു് അവനോടു വിശദമായി പറഞ്ഞു.

മൗലവി ഇരുന്നു ഖുറാൻ പാരായണം നടത്തുന്ന മുറിയിൽ.

ഒരു മുലമ്പ്ൾ തടികൊണ്ടു നിർമ്മിച്ച ഒരു ഗോവേണി ഉണ്ടു്. സൂര്യനും ധാരിണിയും ഇരുണ്ട മണ്ഡപത്തിൽ നിന്നും ആ മുറിയിൽ വന്നു്, ഗോവേണിവഴി മുകളിലേയ്ക്കു കയറിപ്പോയി. മുകളിലുള്ള മുറിയിൽ കിടന്ന രണ്ടു പഴയ ചൂരൽക്കസേരകളിൽ അവർ ഇരുന്നു.

"എപ്പോഴാണു് കല്ക്കത്തയ്ക്കു പോകാൻ ഉദ്ദേശിക്കുന്നതു്?" ധാരിണി ചോദിച്ചു.

"ഇന്നു വേണമെങ്കിലും പുറപ്പെടാം. പോകുന്നതിനുമുമ്പു് സീതയുടെ കാര്യത്തെപ്പററി ഒരു തീരുമാനമെടുക്കുന്നതു നല്ലതാണു്. ധാരിണീ! ഈ ലോകത്തു് മനുഷ്യൻെറ രൂപത്തിൽ എത്ര രാക്ഷസന്മാർ ജീവിച്ചിരിപ്പുണ്ടെന്നു് നിങ്ങൾക്കറിഞ്ഞുകൂടാ. എനിക്കും കഴിഞ്ഞ രാത്രിയിലാണു് അതു മനസ്സിലായതു്. സീത ആ രാക്ഷസനായ രാഘവൻെറ കയ്യിൽ കിടന്നു പിടയ്ക്കുന്നതു കണ്ടതിൽപിന്നെയാണതു ബോദ്ധ്യമായതു്."

"എന്തുണ്ടായി? നേരത്തെ ചോദിക്കാൻ മറന്നുപോയി. ഇന്നലെ സീതയുടെ വീട്ടിൽ പോയോ? സീത എന്തു പറഞ്ഞു? രാഘവനെ കുറെ ചീത്ത പറഞ്ഞുകാണും എന്നു് എനിക്കറിയാം."

"സീത പറഞ്ഞൊന്നുമല്ല ഞാൻ മനസ്സിലാക്കിയതു്. സീത ആദ്യം പറഞ്ഞതൊന്നും ഞാൻ വിശ്വസിച്ചുപോലുമില്ല. ബുദ്ധി തിരിഞ്ഞുപോയിട്ടു് ഭ്രാന്തു പറയുകയാണെന്നാണു് വിചാരിച്ചതു്. നേരിട്ടു് കണ്ടുകഴിഞ്ഞപ്പോഴാണു്, വാസ്തവത്തിൽ സീത പത്തിൽ ഒന്നുപോലും പറഞ്ഞില്ലെന്നു ബോദ്ധ്യമായതു്."

സൂര്യൻ, സീതയുടെ വീട്ടിൽ നടന്ന കാര്യങ്ങളൊക്കെ വിശദമായി പറഞ്ഞു. കഥയൊക്കെ കേട്ടുകൊണ്ടിരുന്ന ധാരിണിയുടെ മുഖത്തു് ദുഃഖവും, വേദനയും നിഴൽ വിരിച്ചു.

"ഇതൊക്കെ നിങ്ങൾ നേരിൽ കണ്ടതല്ലായിരുന്നുവെങ്കിൽ ഞാൻ ഒരിക്കലും വിശ്വസിക്കുമായിരുന്നില്ല. രാഘവൻ ഇത്രയ്ക്കു മൂർഖനാണെന്നു് ഞാൻ വിശ്വസിച്ചിരുന്നില്ല."

"അതെ; ആരാണു് അങ്ങനെ ധരിക്കുക. അതുപോകട്ടെ; ഇപ്പോൾ സീത മൈതാനത്തിൽ വന്നിട്ടുണ്ടാവും. അവളോടു് ഞാൻ എന്തു പറയണം? കല്ക്കത്തയ്ക്കു കൂട്ടിക്കൊണ്ടു പോകട്ടേ?" സൂര്യൻ ചോദിച്ചു.

"നിങ്ങൾ അവളെ കല്ക്കത്തയ്ക്കു കൂട്ടിക്കൊണ്ടുപോയാൽ

അതോടെ അവളുടെ ജീവിതം അവസാനിക്കം. സീതയെ എങ്ങനെയെങ്കിലും ധൈര്യപ്പെടുത്തി വീട്ടിൽ കൊണ്ടുവിട്ടിട്ട് നിങ്ങഠം കല്കത്തയ്ക്കു പോകൂ! അവളെ ഞാൻ നോക്കി ക്കൊള്ളാം. ഇന്ന രാത്രി രാഘവനെ കണ്ടു സംസാരിച്ചു കൊള്ളാം."

"ഇന്ന രാത്രി രാഘവനെ എങ്ങിനെ കാണും?" സൂര്യൻെറ ചോദ്യത്തിൽ സംശയം നിഴലിച്ചിരുന്നു.

"അദ്ദേഹം പോകുന്ന പാർട്ടിയ്ക്കു് ഞാനും പോകുന്നുണ്ടു്. അയാളുടെ കാര്യം ഞാനേററു." ധാരിണി പറഞ്ഞു.

"ആ മൂർഖനെ നിങ്ങഠം കാണാൻപോകുന്നതു് എനിക്കു് അത്ര ഇഷ്ടമുള്ള കാര്യമല്ല. അവൻ ഒരു എമ്പോക്കിയാണു്."

"എനിക്ക രാഘവനെ ഇഷ്ടമായിട്ടാണോ സംസാരിക്കാൻ പോവുന്നതു്? സീതയുടെ നന്മയ്ക്കുവേണ്ടിയാണു് അങ്ങനെ ചെയ്യാമെന്ന വെച്ചതു്?"

"ധാരിണീ! ഒരേ ഒരു ചോദ്യത്തിനു മറുപടി പറയാമോ? സീതയുടെ കാര്യത്തിൽ നിങ്ങഠം ഇത്രമാത്രം ശ്രദ്ധിക്കുന്നതിനു കാരണമെന്താ? എൻെറ അത്തങ്കാളായതുകൊണ്ടു മാത്രമൊന്നു മല്ല, രാപകലില്ലാതെ ബുദ്ധിമുട്ടി അവളുടെ ജീവൻ രക്ഷി ച്ചതു്. അവളുടെ ചീത്തവിളിയൊന്നും കാര്യമാക്കാതെ അവ ളുടെ ക്ഷേമത്തിനുവേണ്ടി ശ്രമിക്കുന്നില്ലേ? വേറെന്തോ ഒരു കാരണം ഉണ്ടു്."

"മറെറാരു വലിയ കാരണം ഉണ്ടു്. നിങ്ങഠംക്കു് സീതയോ ടുള്ള കടമയേക്കാഠം കൂടുതൽ കടമ എനിക്കുണ്ടു്; അതിനു കാര ണവും ഉണ്ടു്. എന്നാൽ ദയവുചെയ്തു് ആ കാരണം എന്താ ണെന്നു് ചോദിക്കരുതു്."

"എങ്കിൽ വേണ്ട. സീതയോടു് നിങ്ങഠംക്കു് അത്രമാത്രം കട പ്പാടുണ്ടെങ്കിൽ നിങ്ങഠം ബോംബെയ്ക്കു പോകുമ്പോഠം അവളുടെ അച്ഛനെപ്പററി വല്ല വിവരവും ഉണ്ടോ എന്നു് അന്വേഷിക്കൂ! അദ്ദേഹത്തിൻെറ പഴയ മേൽവിലാസം ഞാൻ തരാം. സീത യുടെ അവസ്ഥ അദ്ദേഹത്തെ അറിയിച്ചാൽ നമ്മുടെ ബുദ്ധിമുട്ടു് കുറച്ചു കുറയും."

"സൂര്യാ! അത്ഭുതപ്പെടരുതു്. സീതയുടെ അച്ഛൻ എവിടെയു ണ്ടെന്നു് എനിക്കറിയാം. പക്ഷേ അദ്ദേഹത്തിനു് ഇപ്പോഠം സീതയെ സഹായിക്കാൻ ആവില്ല. അദ്ദേഹത്തിൻെറ ഇപ്പോ ഴത്തെ നില അറിഞ്ഞാൽ അതു സീതയ്ക്കു് സന്തോഷകരവും ആവില്ല."

സീതയുടെ അച്ഛൻ എന്തോ ക്രിമിനൽകുററം ചെയ്ത് നീണ്ട കാലത്തെ ശിക്ഷയും വാങ്ങി ജയിലിലടയ്ക്കപ്പെട്ടിരിക്കുകയായിരിക്കുമെന്ന് സൂര്യനു തോന്നിയിരുന്നു. ധാരിണി പറഞ്ഞ കാര്യം അതിനെ സ്ഥിരപ്പെടുത്തി. പക്ഷേ, പെട്ടെന്ന് അവന്റെ മനക്കണ്ണിനു മുന്നിൽ ഒരു മുഖം പ്രത്യക്ഷപ്പെട്ടു. താടിവളർത്തിയ മുസ്ലീം മൗലവിയുടെ മുഖമാണത്.

"ധാരിണീ! കീഴെ ഒരു മൗലവി ഇരുന്നു ഖുറാൻ പാരായണം നടത്തുന്നുണ്ടല്ലോ? അദ്ദേഹം ആരാണ്? പറയാൻ പററുമോ?"

"പറയാം സൂര്യാ! ആ മൗലവിസാഹിബ് എന്റെ അച്ഛനാണ്!........" ധാരിണി പറഞ്ഞു.

# 31

ധാരിണിയിൽ നിന്നു പിരിഞ്ഞശേഷം ജുമാമസ്ജിദും കടന്ന് സൂര്യൻ 'വെള്ളിവീഥി'യിൽ പ്രവേശിച്ചു. ടൗൺ ഹാളിൽ പ്രവേശിച്ചപ്പോൾ അവിടെ സീത ഒററയ്ക്കു കാത്തു നില്ക്കുന്നതു കണ്ടു. വേഗം അവളുടെ അടുത്തുചെന്ന് "സീതേ നീ ഇവിടെ വന്നിട്ട് വളരെനേരമായോ?" എന്നു ചോദിച്ചു.

"കാൽ മണിക്കൂർ ആയി. വഴിയേ പോകുന്നവരൊക്കെ എന്നെ ഉററുനോക്കി പോവുന്നത് എനിക്ക് ഒട്ടും ഇഷ്ടമായില്ല. ഇനിയും അഞ്ചുമിനിററിനകം നീ വന്നില്ലെങ്കിൽ തിരിച്ചു വീട്ടിൽ പോകാമെന്നു വിചാരിച്ചിരിക്കുകയായിരുന്നു. നല്ല നേരത്തിന് നീ വന്നു." സീത പറഞ്ഞു.

രണ്ടുപേരും ടൗൺഹാളിനു പുറകുവശത്തുള്ള ഗാന്ധിമൈതാനത്തിലേയ്ക്കു നടന്നു. കഴിഞ്ഞദിവസം ധാരിണിയുമായി സംസാരിച്ചുകൊണ്ടിരുന്ന അതേ മരത്തിന്റെ ചുവട്ടിലേയ്ക്ക് സൂര്യൻ സീതയെ കൂട്ടിക്കൊണ്ടുപോയി. വഴിയിൽ അവർ ഒന്നും സംസാരിച്ചില്ല. എങ്കിലും, സീതയുടെ കാര്യത്തിൽ തന്റെ കടമ എന്താണെന്ന് സൂര്യൻ അതിതീവ്രമായി ചിന്തിച്ചുകൊണ്ടിരുന്നു.

മരച്ചുവട്ടിൽ ചെന്ന് ഇരുന്ന ഉടനെ സീത ചുററും നോക്കിയിട്ട് പറഞ്ഞു. "അമ്മാഞ്ചീ! നീ ഉടനെ ഈ നാടുവിട്ടു പോകൂ! നിന്നെ പിടിക്കാൻ പോലീസുകാർ അന്വേഷിച്ചു

കൊണ്ടിരിക്കുകയാണ്. ടെലിഫോണിൽ നിന്നെപ്പോലെ സംസാരിച്ച് എൻെറയടുത്തുനിന്നും കാര്യം അറിയാൻ ശ്രമിച്ചതു് പോലീസുകാരാണ്. ഇതു നിന്നോടു പറഞ്ഞിട്ടു പോകാനാണ് ഞാൻ പ്രധാനമായും വന്നതു്. ടെലിഫോണിൽ സംസാരിക്കാനും പേടിയായിരിക്കുന്നു. രാത്രിയിലും ആരെങ്കിലും ഫോണിൽ സംസാരിക്കാൻ ശ്രമിച്ചാൽ സംസാരിക്കാതിരിക്കാനാവുമോ? ഇന്നു രാത്രിയിൽ തന്നെ നീ എവിടെയെങ്കിലും പോകൂ!'' ഇത്രയും പറഞ്ഞശേഷം സീത കരയാൻ തുടങ്ങി.

''അത്തങ്കേ! എന്നെപ്പററി നീ എന്തിനാണ് ഇത്ര വിഷമിക്കുന്നതു്! പോലീസുകാർ എന്നെ പിടിച്ചാൽതന്നെ എന്താണ്? ഏതു നിമിഷവും അറസ്റ്റുവരിച്ച്, ജയിലിൽ പോകാൻ തയ്യാറായി ഇരിക്കുകയാണ്, ഞാൻ. നിൻെറ കാര്യം പറയൂ! സീതേ! ഇന്നലെരാത്രി പോകാൻ പുറപ്പെട്ട ഞാൻ തിരിച്ചു തോട്ടത്തിലൂടെ ജനലിനരികിൽ വന്നുനിന്ന് എല്ലാം കണ്ടു. നിന്നെ ഫോൺ റിസീവർ വെച്ച് രാഘവൻ അടിക്കുന്നതു കണ്ടപ്പോഠം എനിക്കു രക്തം തിളച്ചു.

''ഇങ്ങനെ ഒരു ഭർത്താവിനെ ഉപേക്ഷിച്ച്നീ ഓടിപ്പോയാൽ ഞാൻ നിന്നെ ഒരിക്കലും കുററം പറയില്ല. നിന്നെ എവിടെ വേണമെങ്കിലും കൂട്ടിക്കൊണ്ടുപോവാൻ ഞാൻ തയ്യാറാണ്. ഇന്നുരാത്രി ഞാൻ കല്ക്കത്തയ്ക്കു പോകുന്നുണ്ടു്. എന്നോടൊപ്പം നീയും വരൂ! അമരനാഥിൻെറ വീട്ടിൽ നിന്നെ ഏല്പിച്ചിട്ട് ഞാൻ എൻെറ ജോലികഠംക്കായി പൊയ്ക്കൊള്ളാം. അമരനാഥും അവൻെറ ഭാര്യ ചിത്രയും എനിക്കുവേണ്ടി എന്തുചെയ്യാനും തയ്യാറാണ്. നിന്നെ കാത്തുസൂക്ഷിച്ചുകൊള്ളും........''

ഇത്രനേരവും അരമനസ്സോടെ കേട്ടുകൊണ്ടിരുന്ന സീത ഇപ്പോഠം ഇടയ്ക്കുകയറി ഇങ്ങനെ പറഞ്ഞു. ''സൂര്യാ! അതൊന്നും ഇനി ചിന്തിക്കേണ്ട! ഞാൻ എന്തു ചെയ്യണമെന്ന് ഒരു തീരുമാനമെടുത്തിട്ടുണ്ടു്. ജീവൻ കളയാനുള്ള ഉദ്ദേശ്യവും, ഭർത്താവിനെ ഉപേക്ഷിച്ചു കടന്നുകളയാനുള്ള ഉദ്ദേശ്യവും രണ്ടും ഞാൻ ഉപേക്ഷിച്ചിരിക്കുന്നു. അദ്ദേഹത്തിൻെറ ഇഷ്ടംപോലെ ജീവിച്ച്, അദ്ദേഹത്തിൻെറ തൃപ്തി മാത്രം കരുതി മുന്നോട്ടു പോകുവാൻ തീരുമാനിച്ചിരിക്കുന്നു. നിനക്ക് അത്ഭുതം തോന്നുന്നുണ്ടായിരിക്കും. ഇന്നലെ രാത്രിയിലെ സംഭവത്തിനു ശേഷം ഇത്തരംഒരു തീരുമാനം ഞാൻ എങ്ങിനെയെടുത്തുവെന്ന് നിനക്ക് ആശ്ചര്യം തോന്നുന്നുണ്ടായിരിക്കാം. ചിലപ്പോഠം

വിശ്വസിക്കുന്നുമുണ്ടാവില്ല. എങ്കിലും ഞാൻ പറയുന്നതു് സത്യമാണു്. ഇന്നുച്ചയ്ക്കു് ഒരു പത്രത്തിൽ കസ്തൂർബാഭായിയുടെ ചരിത്രം വായിക്കാൻ ഇടയായി. അതാണു് എന്റെ മനസ്സിനെ മാററി മറിച്ചതു്. അവർ എത്രമാത്രം കഷ്ടപ്പെട്ടിട്ടുണ്ടെന്നു് അറിയാമോ? എഴുപതാമത്തെ വയസ്സിൽ ജയിലിൽ പോയിരിക്കുന്നു. അവരല്ലേ ഉത്തമയായ സ്ത്രീ? ഞാനും എന്റെ ഭർത്താവു പറയുന്നതുപോലെ ഇനി ജീവിക്കാൻ തീരുമാനിച്ചു.''

സൂര്യനു് തലയിൽനിന്നു് ഒരു വലിയ ഭാരം ഒഴിഞ്ഞതുപോലെ തോന്നി. സീതയുടെ തീരുമാനം അവന്റെ ഹൃദയത്തിൽ കുളിരുകോരിയിട്ട അനുഭവമാണുണ്ടാക്കിയതു്. എന്നാൽ അവന്റെ മനസ്സു് ആ തീരുമാനത്തെ ആക്ഷേപിച്ചു. സീതയെ നോക്കി അവൻ പറഞ്ഞു. ''സ്ത്രീകളുടെ മനസ്സു് പഠിക്കാൻ വലിയ ബുദ്ധിമുട്ട തന്നെ. കസ്തൂർബാഗാന്ധിയെപ്പററി പറഞ്ഞല്ലോ? കസ്തൂർബാഗാന്ധിയുടെ ഭർത്താവു് ലോകത്തെ നയിക്കുന്ന മഹാൻ! അദ്ദേഹത്തോടു് മററുള്ളവരെ താരതമ്യപ്പെടുത്തുന്നതു് ശരിയോ?''

''സൂര്യാ! ഗാന്ധിയുടെ ഇഷ്ടംപോലെ കസ്തൂർബാ ജീവിക്കാൻ തുടങ്ങിയ കാലത്തു് അദ്ദേഹം വലിയ മഹാത്മാവായിരുന്നോ? അല്ല. വെറും സാധാരണമനുഷ്യനായിരുന്നു. അപ്പോഴും മുതൽ കസ്തൂർബാ ഭർത്താവിനെ ദൈവത്തെപ്പോലെ കരുതി ജീവിച്ചതുകൊണ്ടാണു് അദ്ദേഹം മഹാനായതു്. സ്ത്രീകളുടെ സ്വാതന്ത്ര്യത്തെപ്പററിയും ഞാൻ ആലോചിച്ചു. സൂര്യാ! അദ്ദേഹം എനിക്കു് എല്ലാവിധ സ്വാതന്ത്ര്യവും തന്നിരുന്നു. ഞാൻ എവിടെപ്പോയാലും എന്തിനുപോയി എന്നു ചോദിക്കാറില്ല. ആരോടു സംസാരിച്ചാലും എന്തിനു സംസാരിച്ചുവെന്നു് ചോദിക്കാറില്ല. ഞാനാണു് അദ്ദേഹത്തോടു് അങ്ങനെയെല്ലാം ചോദിച്ചു്, അദ്ദേഹത്തിന്റെ ജീവിതം നശിപ്പിച്ചതു്. എനിക്കു് അദ്ദേഹം പൂർണ്ണസ്വാതന്ത്ര്യം തന്നിരുന്നു. ഞാൻ അദ്ദേഹത്തിനു് ഒരു സ്വാതന്ത്ര്യവും കൊടുത്തിരുന്നുമില്ല. ആലോചിച്ചുനോക്കിയപ്പോഴും തെററെല്ലാം എന്റേതായിരുന്നു എന്നു ബോദ്ധ്യമായി. എന്റെ ബുദ്ധി എങ്ങിനെയോ കെട്ടുപോയിരുന്നു. ഞാൻ തീരുമാനമെടുത്തു കഴിഞ്ഞു. ഇനി എന്റെ മനസ്സിനെ മാററാൻ നീ ശ്രമിക്കേണ്ട.''

സൂര്യൻ അത്ഭുതപ്പെട്ടുപോയി. ''ഞാൻ നിന്റെ മനസ്സിനെ മാററാൻ വിചാരിച്ചിട്ടേ ഇല്ല. നീ എങ്ങിനെയെങ്കിലും രാഘവനുമായി യോജിച്ചുപോയാൽ എനിക്കു സന്തോഷമേ ഉള്ളൂ.

നീയും രാഘവനും സന്തോഷമായി കഴിഞ്ഞാൽ അതിലപ്പുറം എനിക്കു് മററൊരു സന്തോഷമില്ല. വരൂ! പോകാം! നേരം ഇരുട്ടി. നിന്നെ നിന്റെ വീട്ടിൽ കൊണ്ടുപോയി വിട്ടു് ഞാൻ എന്റെ ജോലികൾക്കായി പൊയ്ക്കൊള്ളാം.'' അവൻ പറഞ്ഞു.

''നീ എന്റെ കൂടെ വരേണ്ട. ഒരു ടാക്സി പിടിച്ചു് അതിൽ കേററിവിട്ടാൽ മതി. ഇല്ലെങ്കിൽ ഞാൻ പിടിച്ചുകൊള്ളാം.'' സീത പറഞ്ഞു.

''അത്രമാത്രം പററില്ല സീതേ! എന്റെ കടമ ഞാൻ ചെയ്യേ പററൂ! ഇപ്പോൾ ഡൽഹിയിൽ എവിടെ നോക്കിയാലും അപായം പതിയിരിക്കുകയാണു്. സ്ത്രീകൾ ഒററയ്ക്കുപോകുന്നതു നല്ലതല്ല; പ്രത്യേകിച്ചും നേരം ഇരുട്ടിക്കഴിഞ്ഞതിനുശേഷം.''

''എനിക്കു് എന്തു പറയാനാണു സൂര്യാ! നീ എന്തിനാണു് എന്നെപ്പററി വെറുതേ ഭയപ്പെടുന്നതു്?''

''നിനക്കറിഞ്ഞുകൂടാ! ഇന്നലെ വൈകിട്ടു് ഞാനും ധാരിണിയും ഇതേ മരത്തിൻകീഴിൽ ഇരുന്നു സംസാരിച്ചുകൊണ്ടിരുന്നു. അതിനുശേഷം, ധാരിണി പോയിക്കഴിഞ്ഞപ്പോൾ ഞാനിരുന്ന സ്ഥലത്തേയ്ക്കു് മൂന്നുപേർ നടന്നുവന്നു. വന്നു് ലോകകാര്യമൊക്കെ അല്പം സംസാരിച്ചു. പിന്നീടു് അവരുടെ ഉദ്ദേശ്യം വ്യക്തമാക്കി. അതായതു് ധാരിണിയെ പിടിച്ചുകൊണ്ടുപോകാൻ അവരെ സഹായിച്ചാൽ, എനിക്കു് ലക്ഷം രൂപാ തരാമെന്നു്. എന്താ കൊള്ളാമോ?''

''ശ്ശെടാ! ഇതെന്തു് അക്രമം! അങ്ങനെയുള്ള മനുഷ്യർ ആരാണു്?''

''ഏതോ ഒരു നാട്ടുരാജ്യത്തിലെ ആളുകളാണെന്നു തോന്നി. ദൽഹി ഇങ്ങനെയായിരിക്കുമ്പോൾ, ഇരുട്ടിൽ നിന്നെ ഒററയ്ക്കു വിടാൻ എനിക്കു് എങ്ങിനെ മനസ്സു വരും?''

''സൂര്യാ! എന്റെ കാര്യത്തിൽ നീ അങ്ങനെയൊന്നും വിഷമിക്കണ്ടാ! ധാരിണിയെപ്പോലെയുള്ള സുന്ദരികൾക്കു് ലക്ഷം രൂപാ പറഞ്ഞെന്നുവെച്ചു്, എനിക്കു് ആരു വിലയിടാനാണു്? എന്റെ മുഖത്തിന്റെ തഞ്ചംകണ്ടാൽ, ലേലം വിളിച്ചാൽ പോലും, ലക്ഷംരൂപായ്ക്കു പകരം ലക്ഷം പൈസാ കിട്ടുകയില്ല. എന്റെ ഭർത്താവു് ധാരിണിയെ വേണ്ടെന്നുവെച്ചു് എന്നെ ഇഷ്ടപ്പെട്ടു കല്യാണം കഴിച്ചതോർത്താൽ അദ്ദേഹത്തിനു് നൂറു നന്ദി പറയണം.''

''നീ എത്ര നന്ദിവേണമെങ്കിലും പറയൂ! അതേപ്പററി ഒന്നും

ഞാൻ പറഞ്ഞില്ല. ഇന്നു്, ഇപ്പോഠം നിന്നെ ഞാൻ കൂട്ടി കൊണ്ടുപോയി വിടാം. അതു് എൻെറ കടമ. ഇല്ലെങ്കിൽ എൻെറ മനസ്സ് വേവലാതിപ്പെട്ടുകൊണ്ടിരിക്കും.''

''നല്ലതു്. അതു മതി. നിൻെറ മനസ്സിനും സമാധാനമാകട്ടേ.'' അവസാനം സീത സമ്മതിച്ചു.

രണ്ടുപേരും മരച്ചുവട്ടിൽനിന്നു് എഴുന്നേററു. മൈതാനത്തിൽ നിന്നു് വെള്ളിവീഥിയിലേയ്ക്കുള്ള വഴിയിൽ ആഠംസഞ്ചാരം ഇല്ലായിരുന്നു. ആ വഴിയിൽ ഒരിടത്തു് ഒരു വലിയ കാർ കിടപ്പുണ്ടായിരുന്നു. അതിൻെറ പിന്നിൽ 1111 എന്ന നമ്പർ ഉണ്ടായിരുന്നതു് സൂര്യൻ ശ്രദ്ധിച്ചു. വണ്ടിക്കുള്ളിൽ രണ്ടുപേർ ഇരിപ്പുണ്ടു്. വഴിയരുകിൽ വേലിക്കരുകിൽ നിന്നു് രണ്ടുപേർ പുകവലിക്കുന്നുണ്ടു്. കാർ കിടന്ന സ്ഥലം കഴിഞ്ഞപ്പോഠം സൂര്യനു് ഒരു സംശയം ഉദിച്ചു. പക്ഷേ ആ സംശയം ദൂരീകരിക്കാനുള്ള സന്ദർഭം അതല്ല എന്നു് അവനു തോന്നി. പിന്നീടു് അല്പം വേഗം നടന്നു.

സീതയും സൂര്യനും വെള്ളിവീഥിയിൽ എത്തി ഒരു ടാക്സി പിടിച്ചു. അതിൽ ഇരുവരും കയറി; കാർ ന്യൂഡൽഹിയെ ലക്ഷ്യമാക്കി പാഞ്ഞു.

അവർ കയറിയ ടാക്സിയെ പിന്തുടന്നു് മററൊരു കാർ വരുന്നുണ്ടെന്നു് സൂര്യനു തോന്നി. പക്ഷേ ആ കാറു തന്നെയാണോ അതെന്നു തീർത്തുപറയാനാവില്ല. ന്യൂഡൽഹിയിൽ മുന്നിലും പിന്നിലും എത്രയോ കാറുകഠം സഞ്ചരിക്കും? ടാക്സി വളരെ വേഗത്തിൽ സഞ്ചരിച്ചുകൊണ്ടിരുന്നു. 'ജന്ദർമന്ദിർ' എന്ന പഴയ വാനനിരീക്ഷണകേന്ദ്രം കഴിഞ്ഞപ്പോഠം സീത പറഞ്ഞു. ''ഇവിടെ കാറു നിത്താം. ഇനി വീട്ടിലേയ്ക്കു് അല്പദൂരമേ ഉള്ളു.''

സീത കാറിൽ നിന്നിറങ്ങിയപ്പോഠം പറഞ്ഞു. ''ഇന്നു രാത്രി തന്നെ കല്ക്കത്തയ്ക്കു പോകുന്നുണ്ടായിരിക്കുമല്ലോ. തീർച്ചയായും പോകണം.''

''പോകുന്നുണ്ടു സീതേ.''

''ഇനി നാം എപ്പോഴാണോ ഒന്നു കാണുക? എങ്കിലും എന്നോടു നിനക്കുള്ള സ്നേഹവും, എനിക്കു നീ ചെയ്തുതന്ന സഹായവും ഞാൻ ഒരിക്കലും മറക്കില്ല.''

''ഞാനും നിന്നെ ഒരിക്കലും മറക്കില്ല, അത്തങ്കേ!''

സീത റോഡരികിലൂടെ നടന്നുനീങ്ങി. സൂര്യൻ കാറിൽ നിന്നിറങ്ങി അവഠം പോകുന്നതു് നോക്കിക്കൊണ്ടു നിന്നു.

നിലാവു പരന്നൊഴുകുന്നുണ്ടായിരുന്നു. സമീപത്തുള്ള വീടു കളിലെ പൂന്തോട്ടത്തിൽ നിന്നും, രാത്രി പുഷ്പിക്കുന്ന പൂവുക ളിലെ സുഗന്ധം അവിടെയെങ്ങും വ്യാപിച്ചിരുന്നു. കാററു് മൃദു വായി വീശിക്കൊണ്ടിരുന്നു. സമീപത്തുള്ള ഒരു വീട്ടിൽ നിന്നും "സോജാ രാജകുമാരീ! സോജാ!" എന്ന പാട്ടു് ഗ്രാമ ഫോണിൽ നിന്നും ഒഴുകിക്കൊണ്ടിരുന്നു.

ഈ സാഹചര്യത്തിൽ, വീഥിയരികിലൂടെ ഒററയ്ക്കു നടന്നു നീങ്ങിയ സീതയുടെ ദൃശ്യം ഒരു ചലച്ചിത്രത്തിലെന്നപോലെ സൂര്യനു തോന്നി.

'സീതയുടെ ഭാവി എന്തോ? അവളുടെ മനംമാററത്തെപ്പററി അവരം പറഞ്ഞതെല്ലാം ശരിതന്നെയോ? അതോ തന്നോടു് ഇങ്ങനെയെല്ലാം പറഞ്ഞിട്ടു് തിരികെച്ചെന്നു് വിഷം കുടിക്കാ നാണോ? അങ്ങനെയെങ്കിൽ ആ മരണത്തിൽ തനിക്കു് ഉത്തര വാദിത്വം ഉണ്ടോ?' എന്നിങ്ങനെ സൂര്യൻ വിചാരിച്ചുകൊണ്ടി രുന്നു.

പിന്നാലെ വന്ന കാർ സൂര്യനെയും കടന്നു് മുന്നോട്ടു കുതിച്ചു. അതിൻെറ നമ്പർ 1111 ആണെന്ന കാര്യം സൂര്യൻ ശ്രദ്ധിച്ചു.

കുതിച്ചു പാഞ്ഞുചെന്ന ആ കാറു്, സീതയുടെ സമീപമെ ത്തിയപ്പോരം പെട്ടെന്നു് ബ്രേക്കു ചവിട്ടി നിത്തി. വണ്ടിയിൽ നിന്നു് രണ്ടുപേർ ചാടിയിറങ്ങി. സീതയെ ബലമായി പിടിച്ചു് കാറിനുള്ളിലേയ്ക്കു തള്ളി; അവരും കാറിൽ ചാടി ക്കയറി. കതകു് വലിച്ചടച്ചു്, കാർ സ്റ്റാർട്ടു ചെയ്തു. സൂര്യൻ നിന്ന സ്ഥലത്തേയ്ക്കുതന്നെ കാർ തിരിച്ചുവിട്ടു.

ഇതെല്ലാം അരനിമിഷംകൊണ്ടു നടന്നു. സൂര്യൻെറ ബുദ്ധി അല്പനേരത്തേയ്ക്കു് നിർജ്ജീവമായിപ്പോയി. പക്ഷേ കാർ അവൻ നിന്ന സ്ഥലം കടന്നുപോയപ്പോരം ബുദ്ധി വീണ്ടും പ്രവത്തിക്കാൻ തുടങ്ങി. കാറിനുള്ളിൽനിന്നു് 'അമ്മാഞ്ചീ' എന്നു് സീതയുടെ ശബ്ദം കേട്ടതുപോലെ തോന്നി. സൂര്യൻ കുപ്പായക്കീശയിൽ കിടന്ന കൈത്തോക്കെടുത്തു് ആ കാറിൻെറ ടയറിനെ ലക്ഷ്യമാക്കി വെടിവെച്ചു. പക്ഷേ വെടികൊ ണ്ടില്ല. ഉടനെ അടുത്തു കിടന്ന ടാക്സിയിൽ കയറി, "അതാ, ആ കാറിൻെറ പിന്നാലേ പോകൂ! നിനക്കു് ഇഷ്ടമുള്ളതു തരാം. ഇല്ലെങ്കിൽ നിന്നെ കൊന്നുകളയും" എന്നു് അലറി.

"പെട്രോരം കുറവാണു സാറേ!" ഡ്രൈവർ പറഞ്ഞു.

"അതു സാരമില്ല. പെട്രോരം ഉള്ളിടത്തോളം വണ്ടിവിടൂ! വേഗം!"

ഈ സമയത്തുതന്നെ ഒരു പോലീസുകാരൻ അവിടെവന്നു്, "വെടിവെച്ചതു നീയാണോ? ആ തോക്കു് ഇവിടെ തരൂ!" എന്നു പറഞ്ഞു.

സൂര്യൻ ആ പോലീസുകാരനെ പിടിച്ചു് ഒരു തള്ളതള്ളി. പോലീസുകാരൻ ദൂരെപ്പോയി തെറിച്ചുവീണു. "ജാവോ! ജാവോ!" എന്നു് സൂര്യൻ വിളിച്ചുപറഞ്ഞു. ടാക്സിഡ്രൈവർ പേടിച്ചു് വണ്ടി വളരെവേഗം വിട്ടു.

വീണുകിടന്ന പോലീസുകാരൻ ചാടി എഴുന്നേററു് മൂന്നു പ്രാവശ്യം വിസിൽ ഊതി. അല്പനേരത്തിനകം ഒരു ജീപ്പു് അവിടെയെത്തി. അതിൽ നാലു പോലീസുകാർ ഇരിപ്പുണ്ടായിരുന്നു. അവിടെ നിന്ന പോലീസുകാരൻ ജീപ്പിൽ ചാടിക്കയറി എന്തോ പറഞ്ഞു. ജീപ്പും, മററു രണ്ടു കാറുകളെ പിൻതുടന്നു് വേഗം പാഞ്ഞു.

സീതയെ കയററിയ കാർ ന്യൂഡൽഹിയിൽനിന്നു് ഷാജഹാൻപുരത്തെ ലക്ഷ്യമാക്കി അതിവേഗം പാഞ്ഞു. വെള്ളിവീഥിയിലൂടെ, ജുമാമസ്ജിദും കടന്നു്, ചെങ്കോട്ടയെ പിന്നിലാക്കി, റെയിൽവേഗേററും താണ്ടി ആ കാർ യമുനയ്ക്കു കുറുകെയുള്ള പാലത്തിൽ പ്രവേശിച്ചു.

# 32

അടുത്തദിവസം വൈകുന്നേരം, ആദിവരാഹാചാര്യരുടെ വീട്ടിൽ വന്നപ്പോൾ രാഘവന്റെ മുഖത്തു് ദുഃഖം നിറഞ്ഞിരുന്നു. വളരെ ദിവസങ്ങൾ ദുഃഖിച്ചു് ഉറക്കമില്ലാതിരുന്നാലുള്ളത്ര ക്ഷീണവും തളർച്ചയും, അവന്റെ മുഖത്തും തടംവീണ കണ്ണുകളിലും ദൃശ്യമായിരുന്നു.

"എന്താ സാർ! നിങ്ങളെ കണ്ടാൽ ഭാര്യയെ വിററവന്റെ മുഖഭാവമാണല്ലോ" എന്നു പറഞ്ഞുകൊണ്ടു് ഭാമ രാഘവനെ സ്വീകരിച്ചു.

സൂചികൊണ്ടു ശരീരത്തിലെവിടെയെങ്കിലും കത്തിയാൽ മുഖം ചുളിയുന്നതുപോലെ, ഈ ചോദ്യം കേട്ടു് രാഘവന്റെ മുഖം ചുളിഞ്ഞു. അയാൾ കടുത്ത വേദനയാണു് അനുഭവിക്കുന്നതെന്നു വ്യക്തം.

"നിങ്ങൾപോലും ഇങ്ങനെ സഹതാപം ഇല്ലാതെ സംസാ

രിക്കമെന്നു് ഞാൻ ഓർത്തില്ല. ഞാൻ പോയിവരാം'' എന്ന പറഞ്ഞു് ശ്ലണ്ഠിയെടുക്കുന്നവനെപ്പോലെ രാഘവൻ പോകാൻ തിരിഞ്ഞു.

അപ്പോഠം ധാമ വന്നു രാഘവൻെറ മുന്നിൽ കടന്നുനിന്നു കൊണ്ടു പറഞ്ഞു. ''അവാം അസത്തുപെണ്ണു്! നാക്കിൽ മുഴുവൻ വിഷമാണു്. എല്ലാവരെയും കളിയാക്കുകയാണു് അവളുടെ പ്രധാന തൊഴിൽ! അതുകൊണ്ടു്........'' എന്നു പറഞ്ഞിട്ടു് അവാം വാക്യം പകുതിക്കുവെച്ചു നിർത്തിക്കളഞ്ഞു. വീണ്ടും തുടന്നു. ''നിങ്ങാം വന്നു് ഇരിക്കൂ! നിങ്ങളോടു് സഹതാപമുള്ള വരായിട്ടു് ഈ ഡൽഹിയിൽ ഞങ്ങളെപ്പോലെ മററാരുമി ല്ലെന്ന കാര്യം നിങ്ങാക്കു് അറിയാമല്ലോ?''

രാഘവൻ തിരിച്ചുപോകാനുള്ള ഉദ്ദേശം ഉപേക്ഷിച്ചിട്ടു് തിരികെ സോഫയിൽ വന്നു് ഇരുന്നു. ''ഡൽഹിയിൽ മാത്രം എന്താ? മറെറങ്ങും എനിക്കു് സ്നേഹിതന്മാർ ഇല്ല. ഉദ്യോഗ സ്ഥന്മാരുടെ സ്നേഹം ട്രെയിൻ യാത്രക്കാരുടെ സ്നേഹത്തേ ക്കാഠം മോശമാണു്. നല്ല നിലയിൽ ഇരിക്കുമ്പോഠം എല്ലാ വരും പ്രാണസ്നേഹിതന്മാരെപ്പോലെ ഭാവിക്കും. തങ്ങളുടെ കാര്യം കാണാൻ നമ്മേ ചുററിപ്പററി നില്ക്കും. നമുക്കു് എന്തെ ങ്കിലും കഷ്ടം നേരിട്ടാൽ പിന്നെ എല്ലാവരും കൈവെടിയുകയും ചെയ്യും. ജോലിയില്ലെങ്കിലോ എല്ലാം തീർന്നു. ഇതാണു് ലോകം. ഇന്നു് എനിക്കും ആ ഗതി വന്നിരിക്കുന്നു. നല്ലതോ ചീത്തയോ എന്നു് നിങ്ങളുടെ അച്ഛനോടു് ആലോചിച്ചാലേ എനിക്കു സമാധാനം വരൂ! അച്ഛൻ എവിടെ?''

''അച്ഛൻെറ സ്നേഹിതൻ ഒരാഠം ബാങ്കു്ഖജാൻജിയാണെന്നു് അറിയാമല്ലോ. അദ്ദേഹവും മററു ചിലരും കൂടി ഇന്നു് ഒരു പുതിയ ഇൻഷ്വറൻസു് കമ്പനി ആരംഭിക്കുന്നു. പുതിയ കമ്പ നിയിൽ അച്ഛനും ഒരു ഡയറക്ടറാണു്.'' ധാമ പറഞ്ഞു.

''ചിലക്കു് പെട്ടെന്നാണു് യോഗം തെളിയുന്നതു്. ഈ ഖജാൻജി അഞ്ചുവർഷം മുമ്പു് വെറും സാധാരണമനുഷ്യനായി രുന്നു. ഇപ്പോഠം അഞ്ചാറുകോടി രൂപാ സമ്പാദിച്ചിരിക്കുന്നു എന്നാണു് അറിയുന്നതു്. ഇത്ര വലിയ ആസാമിക്കു് ഇംഗ്ലീ ഷിൽ ഒപ്പിടാൻ കൂടി അറിയില്ല. എന്നേപ്പോലെ 'എക്കണോ മിക്സ്'' എടുത്തു് ബിരുദം നേടിയവരൊക്കെ മാസശമ്പളവും പററിക്കൊണ്ടു് കഴിഞ്ഞുകൂടുകയാണു്. ഇത്രവലിയ ഉദ്യോഗ മായിട്ടുപോലും, മേലധികാരി എപ്പോഴാണു് പിരിച്ചുവിടുക

എന്നു ഭയന്നാണു് കഴിഞ്ഞുകൂടുന്നതു്. ഇന്നു് ഞാൻ അങ്ങനെ കഴിയുകയാണു്.''

''എന്താ! എന്താ! പിരിച്ചുവിട്ടുമെന്നോ? ഉദ്യോഗം പോകുമെന്നോ? എന്തിനു്? അത്ഭുതമായിരിക്കുന്നല്ലോ!'' എന്നിങ്ങനെ ധാമയും ഭാമയും മാറിമാറി ചോദിച്ചു.

''ജോലി തീർത്തും പോയിട്ടില്ല. വിചാരണ തീരുന്നതുവരെ 'സസ്പെൻഷനി'ലാണു്. എന്നാൽ അവർ തിരിച്ചെടുത്താലും എനിക്കു് ഉദ്യോഗത്തിനു പോകണമെന്നില്ല. വളരെ നാളായി മറെറാരു ജോലിക്കു് ശുപാർശ ചെയ്യാൻ അച്ഛനോടു പറഞ്ഞുകൊണ്ടിരിക്കുകയാണു്. ഇപ്പോഴാണു് അതിനു പററിയ സമയം. ഇപ്പോൾ എന്നെ സഹായിച്ചേ മതിയാവൂ. അല്ലാതെ വേറെ മാർഗ്ഗമൊന്നുമില്ല.''

''അച്ഛനു് അതിൽ വലിയ ബുദ്ധിമുട്ടൊന്നുമില്ല. ഖജാൻജിയുടെ ബാങ്കിലോ, ഇൻഷ്വറൻസ് കമ്പനിയിലോ ഒരു ഉദ്യോഗം വാങ്ങിത്തരാൻ അച്ഛനു നിഷ്പ്രയാസം കഴിയും. നിങ്ങളുടെ കാര്യത്തിൽ അച്ഛനു് പ്രത്യേക ശ്രദ്ധയുണ്ടു്. അതുകൊണ്ടു് ഉദ്യോഗത്തെപ്പററി നിങ്ങൾ അൽപംപോലും ഭയപ്പെടേണ്ട. ഇനി എന്താണു നടന്നതെന്നു് വിശദമായി പറയൂ! എന്തു കാരണത്തിനാണു് നിങ്ങളെ സസ്പെൻറു ചെയ്തതു്? വിചാരണ എന്തിനാണു്?'' ധാമ ചോദിച്ചു.

''ഇന്നു ഞാൻ ആഫീസിൽ ചെന്നപ്പോൾ എൻെറ ഓഫീസർ എന്നെ വിളിപ്പിച്ചു. 'എന്തോ സംഭവിക്കാൻ പോകുന്നു' എന്നു വിചാരിച്ചുകൊണ്ടുതന്നെ പോയി. അതുപോലെതന്നെ സംഭവിച്ചു. അദ്ദേഹം പറഞ്ഞു 'രാഘവൻ! നിങ്ങളെ സസ്പെൻറു ചെയ്യേണ്ടതായി വന്നിരിക്കുന്നു. അതിൽ എനിക്കും വിഷമമുണ്ടു്. കാരണം നിങ്ങൾക്കുതന്നെ അറിയാമെന്നു കരുതുന്നു.' 'എനിക്കു് കാരണമൊന്നും അറിയില്ല. ദയവുചെയ്തു് ഒന്നു പറഞ്ഞാൽ നല്ലതു'' എന്നു ഞാനും പറഞ്ഞു. അങ്ങനെയെങ്കിൽ ഞാൻ പറയാം. വിപ്ലവകാരികൾക്കു് നിങ്ങളുടെ വീട്ടിൽ അഭയം കൊടുത്തിട്ടില്ലേ? അതിനു് നിങ്ങളുടെ പേരിൽ കുററം ചാർത്തിയിരിക്കുന്നു.' 'അതു് എൻെറ പേരിലുള്ള കുററമാവുമോ? വിപ്ലവകാരിയെപ്പററി ഞാൻ തന്നെയല്ലേ പോലീസിൽ വിവരം നല്കിയതു്?' എന്നു ഞാൻ ചോദിച്ചു. 'മിസ്റ്റർ രാഘവൻ! നിങ്ങൾ ബുദ്ധിശാലി' എന്നു് അദ്ദേഹം പറഞ്ഞു. 'നിങ്ങളുടെ സർട്ടിഫിക്കററിനു് നന്ദി.' ഞാനും വിട്ടില്ല. അദ്ദേഹം തുടർന്നു. 'എനിക്കു നന്ദി

യൊന്നും വേണ്ടാ. നിങ്ങാം വലിയ ബുദ്ധിശാലിയായതു കൊണ്ടു് വിചാരണാസമയത്തു് ഈ തെളിവുകളൊക്കെ അവതരിപ്പിച്ചാൽ മതി. ആ വിപ്ലവകാരിപ്പയ്യനെ പോലീസ് അറസ്റ്റുചെയ്യാനുള്ള എല്ലാ ഏർപ്പാടുകളും ചെയ്തിരുന്നു. അവനെ പിടികൂടുമെന്നായപ്പോഠം നിങ്ങാം പോലീസിൽ അറിയിച്ച് രക്ഷപെടാൻ നോക്കിയതാണല്ലേ? അതുകൊണ്ടു പ്രയോജനമില്ല. നിങ്ങാംക്ക രക്ഷപെടാൻ ആവില്ല.'

"ഓഫീസറുടെ ഈ വാക്കുകഠം കേട്ട് ഞാൻ അന്തുപ്പെട്ടുപോയി. അദ്ദേഹംപറഞ്ഞതിന്റെ അർത്ഥം ആദ്യമേ എനിക്ക മനസ്സിലായില്ല. 'സക്കാർ ഉദ്യോഗസ്ഥന്മാർ, അതിലും പ്രത്യേകിച്ച് ഡൽഹി സെക്രട്ടറിയേററിൽ ജോലിചെയ്യുന്നവർ, സീസറുടെ ഭാര്യയേപ്പോലെ സംശയങ്ങാംക്ക് ഇടംകൊടുക്കാതെയിരിക്കുകയാണ് വേണ്ടതു്. ഇതു് യുദ്ധകാലമാണെന്നു് നിങ്ങാംക്ക് അറിഞ്ഞുകൂടേ? അതും പ്രത്യേകിച്ച് യുദ്ധം കൊടുമ്പിരിക്കൊണ്ടിരിക്കുന്ന കാലഘട്ടം. അതു് ഉദ്ദേശിച്ചുതന്നെയാണു്, ഇതുവരെയില്ലാത്തതുപോലെ,. ഒരു യുദ്ധവീരനെ ഇന്ത്യയിൽ വൈസ്രോയിയായി നിയമിച്ചിരിക്കുന്നതു്. വേവൽപ്രഭു ഇവിടെ വൈസ്രോയിയായി വന്നതു് എന്തിനാണെന്നു് നിങ്ങാംക്ക് ഊഹിക്കാമല്ലോ?' അപ്പോഠം ഞാൻ പറഞ്ഞു. 'ഓഹോ! ഊഹിച്ചു. നല്ലവണ്ണം ഊഹിച്ചു. ഈ വേവൽപ്രഭു ഏതെങ്കിലും യുദ്ധക്കളത്തിലായിരുന്നാൽ തീർച്ചയായും, കോട്ട ഉപേക്ഷിക്കില്ലെന്നു മനസ്സിലാക്കിക്കൊണ്ടു തന്നെയാണു് ഇവിടെ വൈസ്രോയിയായി അയച്ചതു്.' ആഫീസർ ചിരിച്ചുകൊണ്ടു പറഞ്ഞു. 'ഈ അഭിപ്രായം നാളെ വിചാരണസമയത്തു പറഞ്ഞാൽ മതി. ഇപ്പോഠം നിങ്ങാംക്ക പോകാം!' 'എന്റെ പേരിൽ എന്താണു കുററം? എന്തു സംശയമാണു്? അതു പറഞ്ഞില്ലല്ലോ!' ഞാൻ പറഞ്ഞു. 'വിചാരണസമയത്തു് എല്ലാം പറയും. ഇപ്പോഠം ഞാൻ ചിലതൊക്കെ വേണമെങ്കിൽ പറയാം. അറസ്റ്റു ചെയ്യപ്പെട്ടവന്റെ കയ്യിൽ നിങ്ങളുടെ കൈത്തോക്ക് ഇരുന്നതാണു് ഒരു കാരണം.' 'കൈത്തോക്ക് അവൻ മോഷ്ടിച്ചതായിക്കൂടെന്നില്ലല്ലോ?' ഞാൻ ചോദിച്ചു. 'മോഷ്ടിച്ചിരിക്കാം. പക്ഷേ അതിനു തെളിവുവേണം. സംശയത്തിനു് മറെറാരു കാരണം, നിങ്ങളുടെ ഭാര്യ ഇന്നലെ രാത്രി പെട്ടെന്നു മറഞ്ഞിരിക്കുന്നു.' ആഫീസർ ഇതു പറഞ്ഞപ്പോഠം എനിക്കു ദേഷ്യം വന്നു.

'എന്റെ ഭാര്യയെ കാണാതായതും, ഇതും തമ്മിൽ എന്താ ബന്ധം?' ഞാൻ ചോദിച്ചു. അതിനു് ആഫീസർ പറഞ്ഞ മറുപടി കേട്ടപ്പോഠം എന്റെ പ്രയാസം എല്ലാം തീൻ. ഞാൻ ചിരിച്ചുപോയി. അതോത്താൽ ഇപ്പോഠംപോലും എനിക്ക ചിരി വരും." എന്നു പറഞ്ഞുകൊണ്ടു് രാഘവൻ ഒരു വിള റിയ ചിരി ചിരിച്ചു.

"ഇത്ര ചിരിക്കാനും മാത്രം ആഫീസർ എന്താ പറഞ്ഞതു്? സക്കാർ ഉദ്യോഗസ്ഥന്മാരിൽ ഇത്ര രസികന്മാരും ഉണ്ടോ?" ഭാമ ചോദിച്ചു.

"അയാഠം അത്രവലിയ രസികനും മററുമൊന്നുമല്ല. അയാഠം പറഞ്ഞതു ഫലിതവും അല്ല. പക്ഷേ അയാഠം പറഞ്ഞ ഉത്തരം അത്ര വിചിത്രമായിരുന്നു. അതുകൊണ്ടാണു് ചിരിച്ചുപോയതു്. സീതയും ഒരു വിപ്ലവകാരിയാണെന്നു്; അവളും സൂര്യനും, നിയമവിരുദ്ധമായ പല പ്രവൃത്തികളും ചെയ്തിട്ടുണ്ടെന്നു്. ഇന്ത്യയിലെ പട്ടാളത്തിന്റെ നീക്കങ്ങളൊക്കെ രഹസ്യറേഡിയോ മൂലം അവർ ശത്രുരാജ്യങ്ങഠംക്കു് അറിവു കൊടുത്തുപോലും. ഞാനും അവക്കു് സഹായി ആയിരുന്നു വത്രേ. പോലീസുകാക്കു് വിവരം നല്ലകയാണെന്ന ഭാവത്തിൽ അവരെ തെററിദ്ധരിപ്പിച്ചു്, വിപ്ലവകാരികളെ രക്ഷപെടാൻ അനുവദിച്ചത്രേ. സീത മാത്രം എവിടെയോ പോയി ഒളിച്ചു. എങ്ങനെയുണ്ടു് കഥ?"

"ശരി; നിങ്ങളുടെ ഭാര്യയുടെ കാര്യം എന്തായി? അതേപ്പററി എന്തെങ്കിലും വിവരം കിട്ടിയോ?"

"ഒന്നും കിട്ടിയിട്ടില്ല. അതിൽ ദുഃഖകരമായ ഒരു തമാശ്ശും ഉണ്ടു്. ഇന്നലെരാത്രി ഞാൻ നിങ്ങളോടുപോലും പറഞ്ഞതാണു്, ഇനിമുതൽ ഞാൻ ഒരു പുതിയ ജീവിതം നയിക്കാൻ പോകുന്നെന്നും, സീതയുമായി ഒരു മാനസികപ്പൊരുത്തം സൃഷ്ടിക്കാൻ പോകുന്നുവെന്നും മററും. അങ്ങനെ തീരുമാനിച്ചു് വീട്ടിൽ ചെന്നപ്പോഠം സീതയെ കാണാനുമില്ല. ഇതിനു് എന്താ പറയുക?" രാഘവൻ ചോദിച്ചു.

"സാർ! സീതയെപ്പററി ഒരു വിവരവുമില്ലെന്നു പറഞ്ഞല്ലോ? അറസ്റ്റുചെയ്ത സൂര്യനിൽനിന്നു് ഒരു വിവരവും കിട്ടിയില്ലേ? ഇൻസ്പെക്ടർ നിങ്ങഠംക്കു് അറിയാവുന്ന ആളാണല്ലോ!"

അറിയാവുന്ന ആളുതന്നെ! പണ്ടൊരിക്കൽ എന്നെ ഒരു കാര്യത്തിൽ സഹായിച്ചിട്ടുമുണ്ടു്. ഇപ്പോഴും അയാളെ വിശ്വ

സിച്ചിരിക്കുകയാണ്. ഡൽഹിയിൽവെച്ച് സൂര്യന്റെ വിചാരണ നടന്നാൽ എനിക്ക് വലിയ അപമാനം നേരിടും. അതുകൊണ്ട് കേസ്സ് നാഗപ്പൂരിനു മാററാൻ ഞാൻ പറഞ്ഞതു് സമ്മതിച്ചിരിക്കുകയാണ്. എന്റെ പേരിൽ വിചാരണ വല്ലതും നടന്നാൽ എന്റെ പക്ഷം പറയാമെന്നും സമ്മതിച്ചിട്ടുണ്ട്. പക്ഷേ സീതയെപ്പററി ഒരു തെളിവും ശേഖരിക്കാൻ അയാൾക്കും കഴിഞ്ഞിട്ടില്ല. സൂര്യനാണെങ്കിൽ തലയ്ക്കിട്ടേററ അടികാരണം ഇനിയും നല്ല ബോധംവീണു സംസാരിക്കാറായിട്ടില്ല. അബോധാവസ്ഥയിൽ 'സീതേ! സീതേ! ആപത്തുവന്നല്ലോ! പിടിച്ചുകളഞ്ഞല്ലോ!' എന്നൊക്കെ പുലമ്പുന്നുണ്ട്. അവൻ കയറിയിരുന്ന ടാക്സിഡ്രൈവറെ ചോദ്യം ചെയ്തു. അവന്റെ മൊഴി വളരെ വിചിത്രമായിരിക്കുന്നു. ഷാജഹാനാബാദ് 'വെള്ളിവീഥി'യിൽ നിന്നു് ഒരു ചെറുപ്പക്കാരനും ചെറുപ്പക്കാരിയും കാറിൽ കയറി. 'ജന്ദർമന്ദിർ' വഴിയിൽ വന്നപ്പോൾ ആ പെണ്ണ് കാറിൽനിന്നിറങ്ങി നടന്നു. കുറച്ചുദൂരം നടന്നപ്പോൾ മറെറാരു കാർ വന്നു് അവളുടെ അടുത്തുനിന്നു. ആ പെണ്ണിനെ ബലമായി പിടിച്ചു കാറിൽ കയററിക്കൊണ്ട് ആരോ വന്നവഴിയെ തന്നെ തിരിച്ചുപോയി. സൂര്യൻ പറഞ്ഞതനുസരിച്ച് ആ ടാക്സിഡ്രൈവറും കാർ പിന്നാലെ പായിച്ചു. പക്ഷേ യമുനാപ്പാലത്തിൽവെച്ച് ആ കാറു് പോയിക്കഴിഞ്ഞപ്പോൾ പിന്നാലെ ചെന്ന ഈ കാർ പോലീസുകാരൻ തടഞ്ഞുനിർത്തി. അവൻ പറഞ്ഞ ലക്ഷണങ്ങൾവെച്ചു നോക്കിയാൽ ബലാല്ക്കാരമായി പിടിച്ചുകൊണ്ടു പോകപ്പെട്ടതു് സീത തന്നെയാണെന്നു തോന്നുന്നു. പിന്നെയും, സീതയെ അങ്ങനെ ബലമായി പിടിച്ചുകൊണ്ടു പോയിട്ട് ആർക്ക് എന്തു പ്രയോജനം, എന്നിങ്ങനെ ഓർത്തിട്ട് തല കറങ്ങുന്നു.''

''അതേ; മുന്നിൽപോയ വണ്ടിയെ പിന്തുടർന്നു പിടികൂടാൻ പോലീസുകാരും ശ്രമിച്ചില്ലേ?'' ഭാമ ചോദിച്ചു.

''ശ്രമിച്ചു. എല്ലായിടത്തേയ്ക്കും ഫോൺ ചെയ്തു്, കാർ കണ്ടാൽ നിർത്താൻ പറഞ്ഞിരുന്നു. ടാക്സിഡ്രൈവർ മുന്നിൽ പോയിരുന്ന വണ്ടിയുടെ നമ്പർ നോക്കിവെച്ചിരുന്നു. ആ കാർ ഇവിടെനിന്നു് നൂറു മൈൽ അകലെവെച്ച് തടഞ്ഞു നിർത്തി പരിശോധിച്ചു. പക്ഷേ ആ വണ്ടിയിൽ സ്ത്രീകളാരും ഉണ്ടായിരുന്നില്ല. രാവിലെ ഇൻസ്പെക്ടർ ഫോണിൽ വിളിച്ചു പറഞ്ഞ വിവരമാണിതു്.''

"എന്തുചെയ്യാൻ? എന്റെ ജീവിതം നശിച്ചുവെന്നു പറഞ്ഞാൽ മതിയല്ലോ! ഇത്രയുംനാൾ ആഫീസ്ജോലിയുണ്ടായിരുന്നു. ഇപ്പോൾ അതും ഇല്ല. ഇനി ജീവിതത്തിൽ എന്താണ് അവശേഷിച്ചിട്ടുള്ളത്?"

"എന്തുകൊണ്ടില്ല. മദ്രാസ്സിൽ സുന്ദരിയായ ഒരു മകൾ ഇരിപ്പില്ലേ? കുട്ടിയെ കൂട്ടിക്കൊണ്ടുവന്ന് നിങ്ങൾ സമാധാനത്തോടെ ജീവിച്ചാൽ ആരു തടയാനാണ്?"

രാഘവന്റെ കണ്ണുകൾ നിറഞ്ഞു. "കുഞ്ഞിനെ കൂട്ടിക്കൊണ്ടുവന്നാൽ ആദ്യം 'അമ്മ എവിടെ?' എന്നു ചോദിക്കും. അപ്പോൾ ഞാൻ എന്തുപറയും? ഇനി കുട്ടിയെ കൊണ്ടുവന്നാലും അതിനെ ആരു നോക്കും?"

"അതിനെന്താ വിഷമം? കുഞ്ഞിനെക്കൊണ്ടുവരുന്നതിനു മുമ്പ് വീട്ടിൽ ഒരു അമ്മയെ തയ്യാറാക്കി നിർത്തണം; വീട്ടിലെ കുടുംബിനിയായിട്ട്! കുട്ടിയുടെ അമ്മയായിട്ട്! ജോലിയെപ്പററിയും വിഷമിക്കാനില്ല. ഈ ജോലി പോയാൽ ഇതിനേക്കാൾ ശമ്പളക്കൂടുതലുള്ള ജോലി അച്ഛൻ വാങ്ങിത്തരും. തീർച്ച." ധാമ പറഞ്ഞു.

രാഘവൻ വീട്ടിലേയ്ക്കു പോയപ്പോൾ, 'മറെറാരു അമ്മയുടെ' കാര്യം ധാമ പറഞ്ഞത് എന്തുദ്ദേശിച്ചുകൊണ്ടാണെന്ന് ആലോചിച്ചുകൊണ്ടാണ് പോയത്. ഒരു കാര്യം അവനു തോന്നി. പക്ഷേ അതേപ്പററി ചിന്തിക്കുവാൻതന്നെ അവനു ബുദ്ധിമുട്ടുതോന്നി.

വീട്ടിൽ ചെന്നപ്പോൾ വേലക്കാർ, ദുഃഖംനിറഞ്ഞ മുഖവുമായി നില്ക്കുന്നതുകണ്ടു സഹിക്കാനാവാതെ രാഘവൻ ഉള്ളിലേയ്ക്കു പോയി. ഓരോ മുറിയിലും അയാൾ കയറിയിറങ്ങി. അവിടെയും ഇവിടെയും നടന്നു. ഓരോ മുറിയും, ഓരോ മൂലയും, ഓരോ സാധനങ്ങളും, ഓരോ പടവും, സീതയുടെ ഓർമ്മ-ഉണർത്തി. ആ വീട്ടിൽ ആദ്യമായിവന്ന, സന്തോഷവും സ്നേഹവുംനിറഞ്ഞ ദിവസങ്ങൾ, അയാളുടെ സ്മരണയിൽ ഓടിയെത്തി, ഹൃദയത്തെ കുത്തിനോവിപ്പിച്ചു. പില്ക്കാലത്ത് അവരുതമ്മിൽ നടന്ന വഴക്കുകളും ഓർത്തു. വഴക്കുകൾ എല്ലാം ഓർത്തപ്പോൾ, കുററം തന്റെ പേരിലാണെന്നും തോന്നി. ഇനി പശ്ചാത്തപിച്ചിട്ട് എന്തു പ്രയോജനം? പോയവൾ ഇനി തിരിച്ചുവരുമോ? അല്ലെങ്കിൽ അവൾ ഇരുന്ന സ്ഥലത്ത് മറെറാരു സ്ത്രീയെ സ്ഥാപിക്കാൻ തനിക്കു മനസ്സുവരുമോ? ഒരിക്കലുമില്ല.

തന്റെ ജീവിതം നവീനമായി പുനഃസൃഷ്ടി നടത്തണമെന്നും ഇനിയും വഴക്കം ശണ്ഠയുമില്ലാതെ പഴയനാളുകളിലെ ഉന്മേഷ പൂർണ്ണമായ ദിനങ്ങളിലേയ്ക്ക് തിരിച്ചുപോകണമെന്നും, തീരുമാനിച്ചുകൊണ്ടു വീട്ടിലേയ്ക്കുവന്ന ദിവസംതന്നെയാണല്ലോ ഇതു സംഭവിച്ചതു്! തന്റെ നല്ല ഉദ്ദേശ്യം അങ്ങനെ വൃഥാവിൽ കലാശിച്ചല്ലോ.

ആലോചിച്ചു നോക്കുംതോറും സീത തന്നെ വെറുത്തു് വീട്ടിൽനിന്നു് ഓടിപ്പോയതുതന്നെയെന്നു രാഘവനു ബോദ്ധ്യമായി. തന്റെ ക്രൂരതകൾ സഹിക്കാനാവാതെ അവൾ ഓടിപ്പോയതു തന്നെ. എവിടെയായിരിക്കും പോയതു്? ഇനി യമുനയിലെങ്ങാനും ചാടി ആത്മഹത്യ ചെയ്തോ? അതോ കുഞ്ഞിനെ കാണാൻ മദ്രാസ്സിലേയ്ക്കു് ട്രെയിൻ കയറി പോയോ? അങ്ങിനെയെങ്കിൽ തനിക്കു് ഉടനെ വിവരം ലഭിക്കാതിരിക്കില്ല.

സൂര്യൻ അറസ്റ്റു ചെയ്യപ്പെട്ടതിനും, സീതയുടെ ഒളിച്ചോട്ടത്തിനും തമ്മിൽ എന്തെങ്കിലും ബന്ധം ഉണ്ടായിരിക്കുമോ? ഒരിക്കലും ഇല്ല. 'കാക്ക വന്നതും പനമ്പഴം വീണതും' തമ്മിലുള്ള ബന്ധമേ കാണൂ! ധാമയും ഭാമയും, സീതാ-സൂര്യബന്ധത്തെപ്പററി പറഞ്ഞ അപവാദങ്ങളിൽ എന്തെങ്കിലും സത്യമുണ്ടായിരിക്കുമോ? ഒരുനാളും ഉണ്ടായിരിക്കില്ലെന്നുതന്നെ രാഘവനു തോന്നി.

ചിലപ്പോഴൊക്കെ ഞാനും സീതയ്ക്കു് വേദന ഉണ്ടാകത്തക്ക പോലെ സൂര്യനെപ്പററി പറഞ്ഞിട്ടുണ്ടു്. അങ്ങനെയുള്ള സംശയങ്ങൾക്കു കാരണം സീതയുടെ നടത്തയിൽ തനിക്കു് എന്തെങ്കിലും സംശയമുണ്ടായതല്ല. അത്തരം സംശയമുണ്ടാകത്തക്ക രീതിയിലൊന്നും അവൾ പെരുമാറിയിട്ടും ഇല്ല. സീതയോടു തനിക്കു തോന്നിയിരുന്ന വെറുപ്പിനൊക്കെ വാസ്തവത്തിൽ എന്താണു കാരണം? സൂര്യനെപ്പററി പോലീസിൽ അറിവുകൊടുക്കണമെന്നു തനിക്കു തോന്നാനുള്ള കാരണം എന്താണു്? തന്റെ ഹൃദയത്തിന്റെ ഉള്ളിൽ തപ്പിനോക്കിയപ്പോൾ രാഘവനു് അതിന്റെയൊക്കെ കാരണം മനസ്സിലായി. ധാരിണിക്കും സൂര്യനും തമ്മിലുള്ള സ്നേഹബന്ധമാണു് തന്റെ എല്ലാ അതൃപ്തിക്കും കാരണമായിത്തീർന്നതു്. അപ്പോഴുണ്ടായ ക്രോധം മുഴവൻ സീതയുടെ മേൽ താൻ കാട്ടിയതാണു് സീതയുടെ ജീവിതനൈരാശ്യത്തിനു മുഴവൻ കാരണം.

കഴിഞ്ഞദിവസം നടന്ന പാർട്ടിയിൽ വെച്ച് ധാരിണി തന്നോട്ട് അപേക്ഷിച്ച കാര്യം മുഴവൻ ഓമ്മവന്നു. സീതയെ മദ്രാസ്സിൽ കൊണ്ടുവിട്ടിട്ട് ബോംബെയ്ക്കു വന്നാൽ, തൻെറ ജനനത്തെ സംബന്ധിക്കുന്നതായ കാര്യങ്ങളും മററും വിശദ മായി പറയാമെന്നു് അവാം പറഞ്ഞു. ആ രഹസ്യം എന്തായി രിക്കും?

ധാമയും ഭാമയും, ധാരിണിയെ സക്കാരിൻെറ ഏജൻെറന്നു പറഞ്ഞതു് ശുദ്ധ അബദ്ധം. അതു് ഒരിക്കലും സത്യമല്ല. ആ സഹോദരികാം വലിയ സൂത്രശാലികാം തന്നെ. ആരെയെ ങ്കിലും പററി അസൂയയും, കുററവും പറയുകമാത്രമാണ് അവ രുടെ തൊഴിൽ. അവരോടുള്ള സഹവാസം നല്ലതല്ല. ഈ സമയത്തു് തനിക്കു് ദയയും സ്നേഹവും പകർന്നുതരാൻ ധാരിണി മാത്രമേ തയ്യാറാവൂ!

ധാരിണിയെ എങ്ങിനെയെങ്കിലും കണ്ടു് അവളോട്ട് ഇതേ പ്പററി ആലോചിക്കുകതന്നെ വേണം. സീത പോയ കാര്യം അവളോട്ട് ഉടനെ പറയണം.

ഇനി രണ്ടുദിവസം കൂടി പാർട്ടി നടന്ന വീട്ടിൽതന്നെ അവാം കാണുമെന്നാണല്ലോ പറഞ്ഞതു്. അവിടെ അവള ണ്ടെങ്കിൽ വിളിച്ചു ചോദിക്കാം.

ടെലിഫോൺ എടുത്തു് രാഘവൻ അന്വേഷിച്ചു. പക്ഷേ ആ ഉദ്യോഗസ്ഥൻെറ വീട്ടിൽ ധാരിണി ഇല്ല എന്ന മറുപടി കിട്ടി.

ആ നിമിഷത്തിൽ രാഘവനു് തൻെറ ഭാവിജീവിതം ശൂന്യ മാണെന്നു തോന്നി.

# 33

ആഗ്രാ റെയിൽവേസ്റ്റേഷൻ ശബ്ദമുഖരിതമായിരുന്നു. വരി കയും പോവുകയും ചെയ്യുന്ന ട്രെയിനുകളുടെ ശബ്ദകോലാഹലം. യാത്രക്കാരുടെ തിക്കംതിരക്കം പറയാനാവില്ല. വണ്ടിക്കു ള്ളിലും, പ്ലാററ്ഫോററത്തിലും ഒഴിഞ്ഞ സ്ഥലമേ ഉണ്ടായിരു ന്നില്ല. യാത്രക്കാരിൽ പകുതിപ്പേർ ഇംഗ്ലീഷുകാരും, നാട്ടുകാ രുമടങ്ങിയ പട്ടാളക്കാരായിരുന്നു. ലോകമഹായുദ്ധം കൊടു മ്പിരിക്കൊണ്ടിരിക്കുന്ന സമയം. സർവ്വസൈന്യാധിപതി

വേവൽ ഇന്ത്യയിൽ വൈസ്രോയിയായി വാഴുന്നു. അതുവരെ അദ്ദേഹം ചെന്നിരുന്ന യുദ്ധക്കളത്തിൽനിന്നെല്ലാം ബ്രിട്ടീഷു പട പിൻവാങ്ങേണ്ടി വന്നു. ആ അപകീർത്തി ഇല്ലാതാക്കാൻ വേണ്ടി വേവൽ ഇന്ത്യയിൽനിന്നു് എന്തായാലും പിൻവാങ്ങു കയില്ലെന്നു തീരുമാനിച്ചു്, അതിനുവേണ്ട കരുതൽ നടപടി കൾ ചെയ്തുകൊണ്ടിരുന്നു. അതുകൊണ്ടു് ഭാരതത്തിലെ ട്രെയി നുകൾ മുഴുവൻ പട്ടാളക്കാരെക്കൊണ്ടു് നിറഞ്ഞിരുന്നു. പ്ലാററ് ഫോറത്തിൽ നിറയെ പീരങ്കികളും, വെടിക്കോപ്പുകളും അടുക്കിവെച്ചിരുന്നു.

പല റെയിൽവേപാതകളും സന്ധിക്കുന്ന ജംഗ്ഷൻ ആണു് ആഗ്ര. അതുകൊണ്ടു് എപ്പോഴും ട്രെയിനുകൾ അവിടെ വന്നും പോയും ഇരുന്നു.

രണ്ടാംക്ലാസ്സു് യാത്രക്കാർക്കുള്ള വെയിററിംഗ്റൂമിൽ ഒരു മൂല യിൽ സീത ഇരിപ്പുണ്ടായിരുന്നു. അവളുടെ അടുത്തു് ഒരു ചെറിയ പെട്ടിയും. അതിൻമേൽ കൈ ഊന്നി ചാരിയി രിക്കുകയാണു് അവൾ. അവളുടെ മനസ്സു് എവിടെയൊ ക്കെയോ സഞ്ചരിച്ചുകൊണ്ടിരുന്നു.

അഞ്ചുവർഷത്തിനു മുമ്പു് അതേ ആഗ്രാസ്റ്റേഷനിൽ സീത, ഭർത്താവിനോടും സൂര്യനോടും കൂടെ വന്നിരുന്നു. കോട്ടയി ലുള്ള കൊട്ടാരങ്ങളും, താജ്മഹലും കണ്ടു് അത്ഭുതപ്പെട്ടിരുന്നു. പല കിനാവുകളും കണ്ടിരുന്നു.

ആ കിനാവുകളൊക്കെ പോയിട്ടു്, എത്ര ആശ്ചര്യകരമായ സംഭവമാണു് ഇന്നലെ നടന്നതു്. കുറച്ചുനേരത്തേയ്ക്കു്, താൻ രാജകുമാരിയാണെന്നു വിചാരിച്ചു് എത്രമാത്രം സന്തോഷിച്ചു. പക്ഷേ ആ സന്തോഷം നൊടിയിടകൊണ്ടു തകർന്നു തരിപ്പണ മായി! അവൾ വെറും സീതയായി, സാധാരണ സ്ത്രീ മാത്രമാ യിത്തീർന്നു. അതിനു കാരണക്കാരായവർ അവളെ ആഗ്രാ സ്റേറഷനിൽ കൊണ്ടുവന്നുവിട്ടു്, ഡൽഹിക്കു് ഒരു രണ്ടാം ക്ലാസ്സു് ടിക്കററും വാങ്ങിക്കൊടുത്തിട്ടു് എങ്ങോ മറഞ്ഞു. അതേ, വെറും ടിക്കററുമാത്രം കൊടുത്തിട്ടു പോവുകയല്ല ഉണ്ടായതു്! ആ ചെറിയ പെട്ടിയും കൊടുത്തിട്ടാണു പോയതു്. അവൾക്കു് ഏല്പെട്ട ദുരിതങ്ങൾക്കു പരിഹാരമായി എന്തോ വിലപിടിപ്പുള്ള വസ്തുക്കൾ അതിലുണ്ടു്. റാണി കൊടുത്ത താണു പോലും. ഓഹോ! ആ റാണിയുടെ സമ്മാനം ആർക്കു വേണം! വേണ്ടെന്നു പറഞ്ഞിട്ടും, ഇവിടെ വെച്ചിട്ടാണു പോയതു്.

പെട്ടി തുറന്നു് അതിനുള്ളിൽ എന്താണുള്ളതെന്നുപോലും സീത നോക്കിയില്ല.

സീതയുടെ മനസ്സു് അവളുടെ ഭാവിജീവിതത്തെപ്പററിയുള്ള ചിന്തയിൽ മുഴുകിയിരുന്നു. ഡൽഹിക്കുള്ള ടിക്കററു് അവളുടെ കയ്യിലുണ്ടു്. ഡൽഹിക്കുള്ള വണ്ടിയും അധികം താമസിയാതെ വന്നുചേരും. പക്ഷേ ഡൽഹിക്കു പോയിട്ടു് എന്തു ചെയ്യാൻ? അദ്ദേഹത്തിൻെറ മുഖത്തു് എങ്ങിനെ നോക്കും? 'രണ്ടുദിവസം എവിടെയായിരുന്നു'വെന്നു ചോദിച്ചാൽ എന്തു മറുപടി പറയും? ഒരു കാര്യവുമില്ലാതെ തന്നെ സംശയിക്കുകയും ദ്രോഹിക്കുകയും ചെയ്ത ആൾ ഇപ്പോൾ തന്നെ തീർത്തും ഉപേക്ഷിക്കില്ലേ? സൂര്യനുമായി ചേർന്നു് എന്തോ ചതി ചെയ്തുവെന്നല്ലേ വിശ്വസിക്കു! അങ്ങനെയാണു് വിചാരിക്കുന്നതെങ്കിൽ അദ്ദേഹം തന്നെ വീണ്ടും സ്വീകരിക്കുമോ? നടന്ന സംഭവങ്ങൾ എല്ലാം പറഞ്ഞാൽ വിശ്വസിക്കുമോ? വെറും കെട്ടുകഥയെന്നു പറയില്ലേ? എല്ലാം അനുഭവിച്ച തനിക്കുപോലും അതു വിശ്വസിക്കാനാവുന്നില്ല. അപ്പോൾ പിന്നെ അദ്ദേഹം വിശ്വസിക്കുമോ? അദ്ദേഹത്തെ വിട്ടിട്ടു് ഓടിപ്പോകണമെന്നു നേരത്തെ തീരുമാനിച്ചിരുന്നതുപോലെ ചെയ്താൽ എന്താ? പക്ഷേ എവിടെ പോകും? മദ്രാസ്സിൽ വാസന്തിയുണ്ടു്. പക്ഷേ അവിടെ ചെന്നു് അദ്ദേഹത്തിൻെറ അച്ഛനമ്മമാരെ എങ്ങിനെ നേരിടും? പെട്ടെന്നു് ഒററയ്ക്കുപോന്നതിനു് എന്തു കാരണം പറയും? അതിനേക്കാൾ നല്ലതു് സൂര്യൻ പറയുന്നതുപോലെ കല്ക്കത്തയ്ക്കു പോവുകയാണു്. കല്ക്കത്തയിൽ ലളിതയുടെ സ്നേഹിത ഉണ്ടല്ലോ. അവളുടെ വീട്ടിൽ ചെന്നു് നേരത്തെ തീരുമാനിച്ചിരുന്നതുപോലെ ആദ്യം മദ്രാസ്സിലേയ്ക്കു് കത്തെഴുതാം. അവരുടെ മനോഭാവം അറിഞ്ഞിട്ടു് അങ്ങോട്ടു പോയാൽ മതി. പക്ഷേ പിന്നീടും താൻ മദ്രാസ്സിലേയ്ക്കു് എന്തിനു പോകണം? കല്ക്കത്തയിൽ ഒററയ്ക്കു ജീവിക്കാൻ പററിയ ഒരു ജോലി സമ്പാദിക്കുകയാണു നല്ലതു്. എത്രയോ സ്ത്രീകൾ ഇക്കാലത്തു് ഉദ്യോഗസ്ഥകളായി, സ്വതന്ത്രരായി ജീവിക്കുന്നു? അങ്ങനെ താനും ജീവിക്കാൻ പററിയ ഒരു ജോലി സമ്പാദിച്ചു്, വാസന്തിയെ എഴുതിയച്ചു വരുത്തിയാൽ എന്താ?....ഇങ്ങനെയുള്ള വിചാരലഹരിയിൽ മുഴുകിയിരുന്ന അവൾ, കല്ക്കത്തയ്ക്കു പോകുന്നതാണു് ഏററവും നല്ലതെന്നു തീരുമാനിച്ചു.

## 34

ലോകത്തിലുള്ള മഹാനഗരങ്ങളിൽ വെച്ച്, നവയൗവ്വനം തികഞ്ഞുമുററിയ നഗരം കല്ക്കത്തയാണ്. ആ നഗരകാമിനി യുടെ തോളിലൂടെ വീണുകിടക്കുന്ന നീലനിറമാന്ന ഉത്തരീയം പോലെ, നീലജലം ഓളംവെട്ടുന്ന തടാകം നീണ്ടുനിവന്നു കിട ക്കുന്നു. ഉത്തരീയത്തിലെ പച്ചവരകൾപോലെ തടാകത്തിനു കരയിൽ പച്ചപ്പുല്ലുകൾ വളന്നുനിന്നിരുന്നു. ആ തടാകത്തിനു നടുവിൽ മരതകനിറമാന്ന ഒരു ദ്വീപു്, ചിത്രകാരൻെറ ഭാവനാചിത്രമെന്നതുപോലെ കാണപ്പെട്ടിരുന്നു.

തടാകത്തിനു നടുവിലുള്ള ദ്വീപിലിരുന്നു പാടുന്ന കുയിലുക ളുടെ ഗാനം, മന്ദവായുവിലലിഞ്ഞു്, അവിടെയെല്ലാം ഒഴുകി നടന്നിരുന്നു.

ഉല്ലാസത്തിനു പററിയ സന്ധ്യാസമയത്തു്, ആ തടാകതീര ത്തുള്ള പച്ചപ്പുൽത്തകിടിയിൽ, യുവമിഥുനങ്ങൾ അവിടവിടെ തങ്ങളുടെ പ്രണയസല്ലാപങ്ങളിൽ ഏർപ്പെട്ടു് ഇരിപ്പുണ്ടു്.

ചിലരാകട്ടെ ഒററയ്ക്കു്, ആ പുൽത്തകിടിയിൽ മലന്നുകിടന്നു് തങ്ങളുടെ ഭാവനാലോകത്തിലൂടെ വിഹരിച്ചു് കവിത ചമയ്ക്കു കയാണു്.

മററുചിലർ വട്ടത്തിൽ കൂടിയിരുന്നു്, വാദപ്രതിവാദങ്ങളിൽ ഏപ്പെട്ടിരുന്നു.

പ്രായമായ ദമ്പതികൾ അവിടവിടെ ഒററയ്ക്കിരുന്നു് തങ്ങളു ടേതായ ഉല്ലാസങ്ങളിൽ ഏപ്പെട്ടിരുന്നു.

പ്രേമത്തിൻെറ മായാവലയിലകപ്പെട്ട കാമുകീകാമുകന്മാരും, നവദമ്പതികളും അധികം സംസാരിക്കാതെ കണ്ണോടു കണ്ണും, ഹൃദയത്തോടു ഹൃദയവുമായി നിശ്ശബ്ദരായിരിപ്പുണ്ടു്.

ദേവപട്ടണത്തിലെ ദാമോദരൻപിള്ളയുടെ മകൻ അമര നാഥനും, അവൻെറ ഭാര്യ ചിത്രയും അവിടെ പ്രകൃതിഭംഗി ആസ്വദിച്ചുകൊണ്ടിരുന്നു.

"ഈ കല്ക്കത്താ തടാകത്തിനുള്ള സൗന്ദര്യം, തിരുച്ചെന്തൂർ കടല്ക്കരയ്ക്കു പോലുമില്ല." ചിത്ര പറഞ്ഞു.

"നിനക്കു് ഇനിയും, ഈ വംഗനാടിനോടുള്ള മോഹം അവ സാനിച്ചിട്ടില്ലെന്നു തോന്നുന്നു. എനിക്കാണെങ്കിൽ ഈ തടാ

കക്കരെ എന്നേ മട്ടത്തുകഴിഞ്ഞു. ഇതു കാണുമ്പോഠം ദുഃഖമാണു് ഉണ്ടാവുക. വംഗമാതാവു്, തന്റെ മക്കളെച്ചൊല്ലി, ചൊരിഞ്ഞ കണ്ണുനീരാണു് ഈ തടാകത്തിൽ നിറഞ്ഞിരിക്കുന്നതെന്നാണു് എന്റെ തോന്നൽ!'' അമരനാഥ് പറഞ്ഞു.

''പണ്ടൊരിക്കൽ ഈ തടാകത്തെപ്പററി നിങ്ങഠം മറെറാരു തരത്തിൽ പറഞ്ഞതു് ഞാൻ മറന്നിട്ടില്ല കേട്ടോ! 'ബങ്കിംചന്ദ്ര ചാററർജിയുടെ നോവലുകളും, രവീന്ദ്രനാഥടാഗോറിന്റെ കവിതകളും വായിച്ചു് വംഗമാതാവു പൊഴിച്ച ആനന്ദബാഷ്പ മാണു് ഈ തടാകത്തിൽ നിറഞ്ഞിരിക്കുന്നതു'' എന്നു പറഞ്ഞി ട്ടില്ലേ? ആ പാരവശ്യമെല്ലാം ഇപ്പോഠം എവിടെപ്പോയി?''

''അതെല്ലാം ഈ ഭയങ്കരമായ ക്ഷാമം വേരോടെ പിഴുതു കളഞ്ഞു. ദിവസവും വീഥിയുടെ ഇരുവശങ്ങളിലും, പട്ടിണി കൊണ്ടു ചത്തുമരവിച്ച കോലങ്ങഠം കിടക്കുന്നതു കണ്ടുകണ്ടു്, കഥയും, കവിതയും, കാവ്യവുമൊക്കെ എങ്ങോ പോയി മറഞ്ഞു. എല്ലാം ശുദ്ധ വിഡ്ഢിത്തങ്ങഠം! അതുകൊണ്ടുതന്നെ യാണു് മഹാത്മാഗാന്ധി പറഞ്ഞതു്, 'ജനങ്ങഠം പട്ടിണി കൊണ്ടു തളർന്നുവീഴുമ്പോഠം, എന്തു കാവ്യം, എന്തു കല, എന്തു ഗാനം?' എന്നു്. 'ചക്കയുടെ നാദമാണു് സംഗീതത്തിൽ വെച്ചു് ഏററവും മനോഹരമായതു''എന്നും അദ്ദേഹം പറഞ്ഞു.''

''ഈ ബംഗാളികഠം എന്തു ദേശഭക്തിയും, ദൈവഭക്തിയും ഉള്ളവരാണു്. എന്നിട്ടുപോലും ദൈവം അവരെ ഇങ്ങനെ ദ്രോഹിക്കുന്നതെന്താണു്?'' ചിത്ര സഹതാപത്തോടെ പറഞ്ഞു.

''ബംഗാളികഠം നല്ലവർ തന്നെ. എന്നാൽ ഇവക്കു് ഒരു വലിയ ദോഷവും ഉണ്ടു്. അല്പം ദേശസ്നേഹം കൂടുതലാണു് ഇവക്കു്. 'ബംഗാളികഠം ദേവജാതിയിൽ പെട്ടവരും, മററു നാട്ടുകാർ നീചജാതികളുമാണെന്നൊരു ധാരണ' ഇവക്കുണ്ടു്. മദ്രാസ്സിയെയോ, ബോംബെക്കാരനെയോ കണ്ടാൽ അവക്കു് ഇഷ്ടമല്ല. ലാഹോർവരെയും പോയി ഇവർ ജോലിനോക്കു ന്നുണ്ടു്. എന്നാൽ മററു നാട്ടുകാർ ഇവിടെവന്നു് ജോലി ചെയ്യുന്നതു് അവക്കിഷ്ടമല്ല. ഈ ദുഷ്ടവിചാരം കൊണ്ടാണു് ദൈവം അവരെ ഇങ്ങനെ ശിക്ഷിച്ചിരിക്കുന്നതു്.''

''അതിനു് ഇത്ര ക്രൂരമായ ശിക്ഷ ദൈവം നല്കണമോ? കൃഷ്ണ ചൈതന്യനും, ശ്രീരാമകൃഷ്ണപരമഹംസനും, വിവേകാനന്ദനും പിറന്ന നാട്ടിൽ, ദൈവം, ഇത്ര കരുണയില്ലാതെ ക്രൂരത കാണിക്കുന്നതു് എന്താണു്? സുരേന്ദ്രനാഥനും, ദേശബന്ധുവും ബോസും പിറന്നനാടിന്റെ മക്കഠം, അല്പം ദേശസ്നേഹം കൂടുത

ലുള്ളവരാണെന്നുവെച്ച് എന്താ?''

''പിന്നെ, നീ എന്താ കാരണം പറയുന്നതു്? ബംഗാളികൾ ഇത്രമാത്രം കഷ്ടപ്പെടാൻ കാരണമെന്താണു്?''

''എല്ലാം മനുഷ്യൻ ചെയ്തുവെച്ചതു തന്നെ. ധനാശ പിടിച്ച പിശാചുക്കൾ, ധാന്യങ്ങൾ വാങ്ങി പൂഴ്ത്തിവെച്ചാൽ പാവപ്പെട്ടവൻ എന്തുചെയ്യും?''

''ആ പണപ്പിശാചുക്കളേയും ദൈവം തന്നെയല്ലേ സൃഷ്ടിച്ചതു്? എല്ലാ വസ്തുക്കളിലും ദൈവം കുടികൊള്ളുന്നുവെന്നല്ലേ വേദങ്ങൾ പറയുന്നതു്? അപ്പോൾ മനുഷ്യൻ എന്തുചെയ്താലും പഴി ദൈവത്തിനും ഉണ്ടു്.''

''ഓ! നിങ്ങളോടു വാദിക്കാൻ ഞാനില്ല. നിങ്ങൾ കമ്മ്യൂണിസ്റ്റുകാരുടെ കൂടെ നടന്നു് നാസ്തികനായിപ്പോയി. നിങ്ങളോടു സംസാരിക്കാൻ എനിക്കു വയ്യ!''

''പോകട്ടേ, കമ്മ്യൂണിസ്റ്റുകാർക്കു് അങ്ങിനെയെങ്കിലും ഒരുനന്മയുണ്ടല്ലോ. അവരുടെ സഹവാസംകൊണ്ടു് ഒരു പെൺമണിയുടെ വാ മൂടാൻ എനിക്കു കഴിഞ്ഞല്ലോ.'' അമരനാഥൻ കളിയാക്കി.

അല്പനേരം ചിന്തിച്ചിരുന്നശേഷം ചിത്ര പറഞ്ഞു. ''സുഭാഷ് ബാബു ഇവിടെ ഉണ്ടായിരുന്നാൽ മതി, വിപ്ലവം നടക്കാൻ. മലയയിൽ ബോസ് സംഘടിപ്പിച്ച സൈന്യത്തിൽ എത്രയോ പേർ ചേർന്നിരിക്കുന്നു, ഇല്ലേ? ജീവൻ വെടിയാൻ തയ്യാറായല്ലേ അവർ ചേർന്നിട്ടുള്ളതു്? ആഹാ! നേതാവെന്നു പറഞ്ഞാൽ സുഭാഷ്ബാബുവിനെപ്പോലെ ഇരിക്കണം!''

''സുഭാഷിൻെറ പേരിലുള്ള നിൻെറ ആരാധന ഇനിയും പോയിട്ടില്ലേ? സുഭാഷ് ജയിച്ചാൽ എന്താ നടക്കാൻപോകുന്നതെന്നു് അറിയാമോ? ഭാരതത്തിൽ ബ്രിട്ടീഷുകാരൻെറ ഭരണത്തിനു പകരം ബംഗാളികളുടെ ഭരണം നടക്കും. അത്രതന്നെ.''

''ഇനി അങ്ങിനെയായാൽതന്നെ എന്താ? വിദേശികളുടെ കീഴിൽ അടിമയായിരിക്കുന്നതിനെക്കാൾ, ആയിരം ഇരട്ടി നന്നല്ലേ, ബംഗാളികളുടെ കീഴിൽ ഇരിക്കുക?''

''ആയിരമല്ല, ലക്ഷം ഇരട്ടി എന്നു പറഞ്ഞോ. പക്ഷേ ഉണ്ടാവാൻ പോകുന്നതു് എന്താണെന്നു നിന്നോടു പറഞ്ഞു. അത്രതന്നെ. ബങ്കിംചന്ദ്രചാററർജി ആനന്ദമഠം എഴുതിയിട്ടില്ലേ? അതിൽ ആർക്കാണു് പ്രാധാന്യം നല്കിയിരിക്കുന്നതു്? വംഗമാതാവിൻെറ മക്കൾക്കു്! 'വന്ദേമാതരം' ഗീതത്തിൽ ഏഴു

കോടി മക്കരം എന്നാണു പറഞ്ഞിരിക്കുന്നതു്. അതു് മുപ്പതു കോടിയെന്നു പിന്നെ മാററിയതാണു്. എന്നാലും ബംഗാളികരംക്കു് ആ ദുർഗ്ഗുണം മാറിയിട്ടില്ല, മാറുകയുമില്ല.''

''ടാഗോറും ബംഗാളിയല്ലേ? അദ്ദേഹത്തെ നോക്കൂ! 'ലോകമെല്ലാം ഒന്നു്, മനുഷ്യജാതിയെല്ലാം ഒരേ ജാതി' എന്നല്ലേ അദ്ദേഹം പാടിയതു്? നിങ്ങരം ബംഗാളികളെപ്പററി ഇങ്ങനെ തീരെ മോശമായി പറയുന്നതു് എനിക്കു് ഇഷ്ടമല്ല. അതും, ഈ നാട്ടിൽ ജോലിചെയ്തു്, പണം സമ്പാദിച്ചിട്ടു്, ഈ നാട്ടിലെ മനുഷ്യരെ ദ്വേഷിക്കുക! മതിമതി. നമുക്കു പോകാം. ഹൗറായിൽ പോകണമെന്നു പറഞ്ഞിരുന്നല്ലോ.'' ഇങ്ങനെ പറഞ്ഞുകൊണ്ടു് ചിത്ര എഴുനേററു.

''ഇവിടെ അധികനാരം കഴിയണമെന്നു് എനിക്കു് ഉദ്ദേശമില്ല, ചിത്രേ! എത്രയും വേഗം തമിഴ്നാട്ടിലെങ്ങാനും പോകണമെന്നാണു് ആശ'' എന്നു പറഞ്ഞുകൊണ്ടു് അമരനാഥനും എഴുനേററു.

ഇങ്ങനെ അവസാനിക്കാത്ത വാദപ്രതിവാദത്തിലേപ്പെട്ടുകൊണ്ടു് ആ ദമ്പതികരം, കാർ നിർത്തിയിരുന്നിടത്തു ചെന്നു് അതിൽ കയറി.

അമരനാഥനും ചിത്രയും കല്ക്കത്തയിലെ ജാലീഗഞ്ചു് എന്ന സ്ഥലത്തു്, ഒരു മനോഹരമായ ബംഗ്ലാവിലാണു് താമസിക്കുന്നതു്. ആദ്യമൊക്കെ മിക്കവാറും ദിവസങ്ങളിൽ അവർ തടാകതീരത്തു് കാററുകൊള്ളാൻ എത്താറുണ്ടായിരുന്നു. പട്ടിണി പിടിപെട്ട ആളുകരം കല്ക്കത്താ നഗരത്തിലേക്കു പ്രവഹിച്ചു തുടങ്ങിയപ്പോരംമുതൽ അവരിരുവരും വെളിയിൽ പോക്കു് നിർത്തി. തെരുവീഥികളിൽ അങ്ങുമിങ്ങും കിടക്കുന്ന പട്ടിണിപ്പിശാചുക്കളുടെ മൃതദേഹങ്ങരം കണ്ടുകൊണ്ടു നടക്കാനുള്ള ശക്തി അവക്കില്ല. അന്നുമുതൽ ദാരിദ്ര്യനിർമ്മാർജ്ജനം നടത്തുന്ന ഒരു സംഘടനയിൽ ചേന്നു് ചിത്ര സേവനം ചെയ്യാൻ തുടങ്ങി. ബർമ്മയിൽനിന്നു വന്ന അഭയാർത്ഥികളായ സ്ത്രീകരംക്കും കുട്ടികരംക്കും സഹായം ചെയ്യാനാണു് ആ സ്ഥാപനം ആദ്യം ശ്രമിച്ചതു്. ആ വേലകരം ഒരുവിധത്തിൽ തീന്നപ്പോഴാണു് പട്ടിണി വ്യാപകമായതു്. പട്ടിണികിടന്നു് മെലിഞ്ഞു് എല്ലും തോലും മാത്രമായി വന്നുചേന്ന കുട്ടികളെയും, സ്ത്രീകളെയും പരിചരിക്കാനാണു് ആ സ്ഥാപനം ഇപ്പോരം ശ്രമിക്കുന്നതു്.

ഇപ്പോരം ദാരിദ്ര്യനിവാരണ പ്രവത്തനങ്ങരംക്കു് മാന്ദ്യം

സംഭവിച്ചിരുന്ന സമയമായതുകൊണ്ടാണ്, മൂന്നുമാസമായി അന്നു് അമരനാഥനും ചിത്രയും തടാകക്കരയിലേയ്ക്കു പോകാം എന്നു തീരുമാനിച്ചതു്. കൂട്ടത്തിൽ ഹൗറയിലുള്ള സ്നേഹിതരേയും കാണാമല്ലോ. ഹൗറാസ്റ്റേഷനു് കുറച്ചകലെയായി വലിയ വ്യാപാരസ്ഥാപനങ്ങൾ നിലകൊള്ളുന്ന ഒരു വീഥിയുണ്ടു്. ആ വീഥിയിൽക്കൂടി കാറോടിച്ചു പോകുമ്പോൾ അമരനാഥൻ പറഞ്ഞു. "പട്ടിണികൊണ്ടു് അത്രലക്ഷം ചത്തു, ഇത്രലക്ഷം ചത്തു എന്നൊക്കെ എല്ലാവരും പറയാറുണ്ടല്ലോ? എന്നിട്ടും ഇവിടുത്തെ തിരക്കു് ഒഴിയാത്തതെന്താ?"

"തിരക്കു് അവിടെ കിടക്കട്ടേ! നിങ്ങൾ ആരുടെയെങ്കിലും പുറത്തു് കാറുകയററി തിരക്കു കുറയ്ക്കാൻ നോക്കണ്ടാ." ചിത്ര പറഞ്ഞു.

"ഈ വഴിയിൽവെച്ചു് ആരുടെയെങ്കിലും പുറത്തു വണ്ടി കയറിയാൽ അവനാണു് കല്ക്കത്തയിലെ നമ്പർവൺ കരിഞ്ചന്തക്കാരൻ! അവനെ കൊന്നാൽ അതൊരു വലിയ ദേശസേവനം തന്നെയായിരിക്കും." അമരനാഥൻ പറഞ്ഞു.

സന്ധ്യ, രാത്രിയിൽ അലിഞ്ഞുചേർന്നുകൊണ്ടിരുന്നു. വഴിവിളക്കുകൾ കണ്ണുതുറന്നു. പക്ഷേ എല്ലാ വിളക്കുകാലുകളിലും ഏ. ആർ. പി. ബൾബുകൾ ഇട്ടിരുന്നതുകൊണ്ടു് വെളിച്ചം കുറവായിരുന്നു.

"ജപ്പാൻകാർ ആക്രമിച്ചെങ്കിൽ ആക്രമിക്കട്ടെ! പണ്ടൊക്കെ ഈ വീഥികളിൽ എന്തു വെളിച്ചമുണ്ടായിരുന്നു. വെളിച്ചത്തിൽ മുങ്ങിക്കുളിച്ച കല്ക്കത്തയ്ക്കു് എന്തൊരു സൗന്ദര്യമായിരുന്നു. ഇപ്പോൾ വെട്ടവുമില്ല, വെളിച്ചവുമില്ല." ചിത്ര പറഞ്ഞു.

ഇങ്ങനെ ചിത്ര പറഞ്ഞു് വായിൽ നാക്കടങ്ങിയില്ല, അതിനുമുമ്പു് എട്ടുദിക്കും പൊട്ടുമാറു് 'ഠോ, ഠോ' എന്ന ശബ്ദം കേട്ടു. ഉടനെ ഏ. ആർ. പി. സൈറൺ ശരീരം കുലുക്കത്തക്ക വിധത്തിൽ, ഓലിയിടാൻ തുടങ്ങി. ജപ്പാൻ വിമാനങ്ങൾ വന്നു് ബോംബിട്ടുവെന്നും, ഏ. ആർ. പി. സൈറൺ, മുന്നറിയിപ്പിനു പകരം പിന്നറിയിപ്പാണു് നല്കിയതെന്നും, അമരനാഥനും ചിത്രയ്ക്കും മനസ്സിലായി. ബോംബു പൊട്ടിത്തെറിക്കുന്ന ശബ്ദം ഒരു പുതിയ അനുഭവമായതുകൊണ്ടു് അവർ രണ്ടുപേരും ഞെട്ടിപ്പോയി. ഹൃദയം പടപടായെന്നു് അടിക്കാൻ തുടങ്ങി. ചിത്ര അമരനാഥന്റെ തോളിൽ പിടിച്ചു. അമര

നാഥൻ വഴിയരുകിൽ കാറു നിർത്തി. വീഥിയരുകിൽ സൂചി കുത്താൻ ഇടമില്ലാതെ ഞെങ്ങിഞെരുങ്ങി നിന്നിരുന്ന ജനങ്ങൾ ഓടി എങ്ങോ മറഞ്ഞു. വണ്ടികൾ മാത്രം വഴിയരുകിൽ അവിടവിടെ നില്പുണ്ടായിരുന്നു.

ബോംബിന്റെ ശബ്ദം അടങ്ങിയിട്ട് അഞ്ചുനിമിഷമായി. 'ശരി ഇത്രയുമേ ഉണ്ടായിരിക്കൂ! ഇനി പോകാം' എന്ന് അവരിരുവർക്കും മനസ്സിൽ തോന്നി. പക്ഷേ അടുത്ത നിമിഷത്തിൽ! ആഹാ!, ഇതെന്തൊരു വെളിച്ചം. ആയിരംകോടി സൂര്യന്മാർ ഒരുമിച്ച് ഭൂമിയിലേയ്ക്കു പതിക്കുന്നതുപോലെയുള്ള പ്രകാശം! പെട്ടെന്ന് പ്രകാശം അടങ്ങി!—ഒരു വലിയ ശബ്ദം,—അണ്ഡകടാഹം മുഴുവൻ പൊട്ടിത്തകർന്നതുപോലുള്ള ശബ്ദം,—കേട്ടു. കാതുകൾ പൊട്ടിപ്പോയതുപോലെ തോന്നി. കാറ് ഞെട്ടിവിറച്ചു തുള്ളി. കാറിന്റെ കണ്ണാടികൾ പൊട്ടിത്തെറിച്ചു. ചുററിലും മനുഷ്യർ നിലവിളിക്കുന്ന ശബ്ദം ഉയർന്നുകേട്ടു.

ആ ഭീകരത അതോടെ അവസാനിച്ചില്ല. അല്പം അകലെ നിന്ന് പുക കുമുകുമാ ഉയർന്നുപൊങ്ങി കണ്ണുകളെ മൂടി. പുകപടലത്തിനു മദ്ധ്യത്തിൽനിന്ന് തീജ്ജ്വാല ഉയർന്ന് ആകാശത്തെലക്ഷ്യമാക്കി പാഞ്ഞു. ആ തീജ്ജ്വാല ആകാശത്തെ മറയ്ക്കുന്നതുപോലെ തോന്നി.

ഇത്രനേരവും ചിത്ര അമരനാഥനെ കെട്ടിപ്പിടിച്ചപടി തന്നെ ഇരിക്കുകയായിരുന്നു. അപ്പോൾ അവൾ വാ തുറന്ന് വിറയ്ക്കുന്ന ശബ്ദത്തിൽ പറഞ്ഞു. "അയ്യോ! ഇതെന്താ! ഇത്ര വലിയ തീ എവിടെനിന്ന് ഉണ്ടാകുന്നു?"

"എനിക്കും ഇപ്പോഴാണ് മനസ്സിലായതു്. ടി. എൻ. ടി. വെടിമരുന്നുശാലയ്ക്ക് തീ പിടിച്ചിരിക്കുന്നു. അതാണ് ഇത്ര വലിയ ശബ്ദം കേട്ടതു്."

"വണ്ടി തിരിച്ചു വീട്ടിലേയ്ക്കു വിടൂ! ഹൗറായ്ക്ക് പോകണ്ട." ചിത്ര പറഞ്ഞു.

"കയ്യുടെ വിറയൽ ഒന്നു നില്ക്കട്ടേ. അതിനാണു നോക്കിയിരിക്കുന്നതു്. ഹൗറായ്ക്കു പോകണമെന്നു വെച്ചാലും ഇന്നു നടക്കുകയില്ല."

അമരനാഥൻ പറഞ്ഞ കാര്യം ശരിയാണെന്ന് മുന്നിൽ കണ്ട കാഴ്ചകളും, കേട്ട ശബ്ദങ്ങളും തെളിയിച്ചു.

മുന്നിൽകണ്ടതീ, വീണ്ടുംവീണ്ടും വളർന്ന് ഉയർന്നുകൊണ്ടിരുന്നു.

അതിനടുത്തു മററു പലയിടത്തേയ്ക്കും തീ വ്യാപിച്ചുകൊണ്ടിരുന്നു.

മലപോലെ ഉയൎന്ന പുകപടലം ആകാശത്തെ മൂടിമറച്ചു.

തീ പിടിച്ച സ്ഥലത്തേയ്ക്കു് ജനങ്ങൾ കൂവിവിളിച്ചു് ഓടി ക്കൂടി.

നാനാവശങ്ങളിൽ നിന്നും ടോം, ടോം, ടോം എന്നു മണി അടിച്ചുകൊണ്ടു് ഫയർ എൻജിനുകൾ പാഞ്ഞുവന്നുകൊണ്ടി രുന്നു.

കുറേനേരം അവിടവിടെ സ്തംഭിച്ചുനിന്ന വണ്ടികൾ എല്ലാം ഒരുനിമിഷത്തിൽ പുറപ്പെടുവാൻ തുടങ്ങിയപ്പോൾ അവ യെല്ലാം അടിച്ചുകൊണ്ടിരുന്ന ഹോണിന്റെ ശബ്ദം കാതട യ്ക്കുന്ന വിധത്തിൽ അവിടമാകെ മുഴങ്ങിക്കേട്ടു.

അവരുടെ കാർ പുറപ്പെട്ടു്, ആ വീഥിയിൽനിന്നു് അടുത്ത വീഥിയിലേയ്ക്കു കടന്നു. അവിടെ കുറച്ചു ദൂരത്തായി ഒരു ജന ക്കൂട്ടം കണ്ടു. അടുത്തുചെന്നു നോക്കിയപ്പോൾ, ഒരു മാർവാ ഡിയുടെ കടയിൽനിന്നു് ആളുകൾ കിട്ടിയതും കൈക്കലാക്കി ക്കൊണ്ടു് ഓടുന്ന കാഴ്ചയാണു കണ്ടതു്.

ആൾക്കൂട്ടത്തിനിടയിൽ ചില പോലീസുകാരെയും കാണാനു ണ്ടായിരുന്നു. ജനങ്ങൾ കട കയ്യേറി കൊള്ളയടിക്കുന്നതു വെറുതേ നോക്കിക്കൊണ്ടു നില്ക്കുകയാണു് പോലീസുകാർ.

ജനക്കൂട്ടത്തിനരികിൽ കാറു് എത്തിയപ്പോൾ അമരനാഥൻ ഒന്നു പരിഭ്രമിച്ചു. കാറു തിരിച്ചുവിട്ടാലോ എന്നാലോചിച്ചു. തിരിച്ചുപോകണമെങ്കിൽ തന്നെ ഇനി വഴി വളരെ ചുററി പോകണം.

ഈ ജനക്കൂട്ടം കണ്ടു ഭയന്നു തിരിച്ചുപോകണോ എന്ന ചിന്ത ഉടനെ ഉണ്ടായി. വഴിയരികിലൂടെ ജനക്കൂട്ടത്തിനിട യിലേയ്ക്കു് അമരനാഥൻ കാറോടിച്ചു. ആൾക്കൂട്ടത്തിൽ ചിലർ കാറിൽ ഇടിച്ചു, ചിലർ കതകു തുറക്കാൻ നോക്കി; മററുചിലർ പിന്നിൽനിന്നു വണ്ടി പിടിച്ചുനിർത്താൻ നോക്കി, ചിലർ 'ഹായ്', കൂയ്'' എന്നിങ്ങനെ വിളിച്ചുകൂവി. അതിനിടയ്ക്കു് 'കൊല്ലു് കൊല്ലു്'' എന്നു് ഒരു ശബ്ദവും കേട്ടു.

അമരനാഥൻ ഭയന്നുവിറച്ചു് കാറോടിച്ചു. നല്ലകാല ത്തിനു് അപായം ഒന്നും ഉണ്ടായില്ല. ആൾക്കൂട്ടം കഴിഞ്ഞ പ്പോൾ വണ്ടിക്കു് വേഗംകൂട്ടി.

"ചിത്രാ! കണ്ടില്ലേ ആ വേലത്തരം! എവിടെയോ ബോംബു പൊട്ടി! എവിടെയോ തീ പിടിച്ചു! ഇവിടെ കട യിൽ കയറി പോക്രികൾ കൊള്ളയടിക്കുന്നു! ഇന്ത്യയ്ക്കു് ഇനി സ്വാതന്ത്ര്യം കിട്ടാത്ത കഴപ്പമേ ഉള്ളു! സ്വാതന്ത്ര്യം! മണ്ണാങ്കട്ട!"

അമർനാഥൻ പുലമ്പിക്കൊണ്ടിരുന്നു.

അമരനാഥൻ ഇതു പറഞ്ഞുകൊണ്ടിരിക്കുമ്പോൾ കാറിന്റെ മേൽ ഒരു കല്ലുവന്നു വീണു. ഓടുന്ന വണ്ടിയിൽ കല്ലു പതിച്ചപ്പോൾ വെടിയുണ്ട വന്നു കൊണ്ടതുപോലെ ശബ്ദം കേട്ടു.

കുറച്ചുദൂരം കൂടി മുന്നോട്ടു പോയപ്പോൾ വഴിയരികിൽ ഒരു ബസ്സ് തീപിടിച്ച് എരിഞ്ഞുകൊണ്ടിരിക്കുന്ന കാഴ്ച കണ്ടു.

"ബസ്സിനു് എങ്ങിനെയാണു് തീ പിടിക്കുന്നതു്?" ചിത്ര ചോദിച്ചു.

"തന്നെ പിടിക്കുകയും മറ്റുമില്ല. ആരോ പോക്രികൾ തീ വെച്ചതാവണം."

"എന്തിനു്?"

"എന്തിനെന്നു ചോദിച്ചാൽ എന്താ പറയുക? പോക്രികൾക്ക് എന്തെങ്കിലും കാരണം വേണമോ? കൊള്ള, കൊല, തീവെയ്പ് മുതലായ കാര്യങ്ങളിലാണു് അവർക്ക് ആനന്ദം! 'നിഷ്കാമകർമ്മം' ചെയ്യുകയല്ലേ!"

കുറച്ചു ദൂരംകൂടി പോയപ്പോൾ റോഡിൽ ഒരു രൂപം കമഴ്ന്നു കിടക്കുന്നതു കണ്ടു. അതു് ഒരു സ്ത്രീയാണെന്നുമനസ്സിലായി. സമീപത്തുതന്നെ ഒരു പയ്യൻ കുനിഞ്ഞു നില്പുണ്ടായിരുന്നു.

"നിർത്തു! വണ്ടി നിർത്തു!" ചിത്ര വിളിച്ചുകൂവി.

കാറു നിന്നു. അതു കണ്ടപ്പോൾ സ്ത്രീരൂപത്തിനു സമീപം നിന്നിരുന്ന പയ്യൻ ഓടിപ്പോയി.

"ആ ചെറുക്കൻ എന്തു ചെയ്യുകയായിരുന്നു?" ചിത്ര ചോദിച്ചു.

"കയ്യിൽ കിടന്ന വള ഊരിയെടുക്കാൻ ശ്രമിക്കുകയായിരുന്നു. നമ്മളെ കണ്ടപ്പോൾ ഓടിക്കളഞ്ഞു."

രണ്ടുപേരും കാറിൽനിന്നിറങ്ങി ആ രൂപത്തിനടുത്തെത്തി.

"അടെടാ! മദ്രാസ്സുകാരിയാണെന്നു തോന്നുന്നല്ലോ! പ്രായവും അധികമില്ല. ചെറുപ്പക്കാരി!" ചിത്ര പറഞ്ഞു.

"മദ്രാസ്സുകാരിയാണെന്നു വെച്ച് യമൻ വെറുതേ വിടുമോ? കൊണ്ടുപോയിക്കാണും! നീ വാ! പോകാം!" അമരനാഥൻ പറഞ്ഞു.

താഴെക്കിടന്ന പെണ്ണിന്റെ മൂക്കിനരുകിൽ ചിത്ര വിരൽ വെച്ചു നോക്കി. ശ്വാസം അല്പമായി വന്നുകൊണ്ടിരുന്നു. മാറിൽ കൈവെച്ചു നോക്കി. ഹൃദയം മിടിക്കുന്നുണ്ടായിരുന്നു.

"അയ്യോ! ജീവനുണ്ടു്. വേഗം എടുക്കു!" എന്നു പറഞ്ഞു കൊണ്ടു് ചിത്ര ആ പെണ്ണിന്റെ തല കയ്യിൽ എടുത്തുയർത്തി.

"എന്താ മരംപോലെ നില്ക്കുന്നതു്? വേഗം കാലിൽ പിടിച്ചു് എടുക്കൂ!"

"ആരോ വഴിയിൽ കിടക്കുന്നതിനു്, 'മരം' എന്ന നാമധേയം നീ എനിക്കു് ഇട്ടു. ഇനി അതും പോരാഞ്ഞു് അവളുടെ കാലും ഞാൻ പിടിക്കണമോ?" എന്നു പറഞ്ഞുകൊണ്ടു് അമരനാഥൻ ആ പെണ്ണിന്റെ കാലിൽ പിടിച്ചു് ഉയർത്തി. രണ്ടു പേരും കൂടി അവളെ എടുത്തുകൊണ്ടുവന്നു് കാറിന്റെ പിൻസീററിൽ കിടത്തി.

"വരൂ! വേഗം കാറു വിടൂ! ഒരു ജീവനെ രക്ഷിക്കൂ!" ചിത്രതിടുക്കംകൂട്ടി.

കാറു് നീങ്ങിത്തുടങ്ങിയപ്പോൾ അമരനാഥൻ ചോദിച്ചു. "എങ്ങോട്ടാണു്? കാറു് എങ്ങോട്ടാണു് വിടേണ്ടതു്?"

"വീട്ടിലേയ്ക്കുതന്നെ പോകട്ടെ! വേറെ എവിടെ പോകാനാണു്?"

"അങ്ങിനെയാണെങ്കിൽ ഞാൻ കാറു നിർത്തി, എടുത്തു വെളിയിൽ എറിയും. വീട്ടിൽ കൊണ്ടുപോകാനൊന്നും പററില്ല. ആരോ? എന്തു കഷ്ടകാലമോ? വീട്ടിൽ കിടന്നു ചത്തു പോയാൽ എന്തുചെയ്യും?" അമരനാഥൻ ദേഷ്യപ്പെട്ടു.

"നിങ്ങളെപ്പോലെ ഒരു ദയയില്ലാത്ത മനുഷ്യനെ ഞാൻ വേറെ കണ്ടിട്ടില്ല. എന്നാൽ അനാഥമന്ദിരത്തിലേയ്ക്കു പോകൂ! വേഗം പോയാൽ മതി."

അമരനാഥൻ വളരെവേഗം കാറോടിച്ചു. പ്രജ്ഞയററു കിടന്ന പെണ്ണിന്റെ മുഖത്തു് തണുത്ത കാററടിച്ചപ്പോൾ അവൾക്കു് ബോധം തെളിയാൻ തുടങ്ങി. അനാഥമന്ദിരത്തിലെത്തി അൽപനേരം പ്രാഥമികശുശ്രൂഷ നല്കിയപ്പോൾ ബോധം നന്നായി തെളിഞ്ഞു. ഇനിയും പേടിക്കാനില്ലെന്നറിഞ്ഞു് അമരനാഥനും ചിത്രയും വീട്ടിൽ പോയി.

# 35

രാവിലെ അരമണിക്കൂർനേരം മഴ ശക്തിയായി പെയ്തതുകൊണ്ടു് കല്കത്തയിലെ തെരുവീഥികൾ വെടിപ്പായി കിടന്നിരുന്നു. വീഥിയരുകിൽ നിന്നിരുന്ന മരങ്ങളുടെ ഇലകളിൽ

ന്നിന്നും മഴത്തുള്ളികൾ മുത്തുകൾപോലെ അടർന്നു വീണുകൊണ്ടിരുന്നു. പക്ഷികൾ ചിറകുകൾ അടിച്ച് മഴത്തുള്ളികളെ ദൂരെ തെറിപ്പിച്ചുകൊണ്ടിരുന്നു.

വീടിന്നുമുകളിലുള്ള മട്ടുപ്പാവിൽ ഇരുന്ന് ചിത്ര ആ കാഴ്ചകൾ നോക്കിക്കൊണ്ടിരിക്കുകയാണ്.

അവളുടെ ഭർത്താവ് അമരനാഥൻ ആഫീസിൽ പോകാൻ വസ്ത്രം ധരിച്ചുകൊണ്ടിരുന്നു.

"ഇന്ന് ആഫീസിൽ നിന്ന് നേരത്തെ വരണം. മഴ പെയ്തതുകൊണ്ട് തടാകതീരത്ത് ഇന്നു നല്ല രസമായിരിക്കും. വേഗം വരികയാണെങ്കിൽ പോകാം.!" ചിത്ര പറഞ്ഞു.

"ഓഹോ! ഭംഗിയായി! അന്നൊരുദിവസം പോയതുകൊണ്ടു മതിയായില്ലേ? അതോടെ എനിക്ക് തടാകമെന്നു കേൾക്കുമ്പോൾ ഭയമാണ്. തിരിച്ചുവരുന്നവഴി വല്ല ദാരിദ്ര്യം പിടിച്ച പെൺപിള്ളാരും വഴിയിൽ കിടക്കും, അതിനെ രക്ഷിക്കാൻ ഈയുള്ളവൻ വേണമല്ലോ? അതിലും നല്ലത് വല്ല സിനിമയ്ക്കും പോകുന്നതാണ്. 'അന്നാകരീനിനാ' വന്നിട്ടുണ്ട്."

"ഈ ആണുങ്ങളുടെ കാര്യം വലിയ കഷ്ടമാണ്! വല്ല സിനിമയിലോ, നാടകത്തിലോ ഏതെങ്കിലും ഒരനാഥപ്പെണ്ണ് കഷ്ടപ്പെടുന്നതു കണ്ടാൽ ഹൃദയമുരുകാൻ തുടങ്ങും. നാടുപോലും അറിയില്ലാത്ത ഈ പെണ്ണിനോട് നിങ്ങൾക്കെന്താണിത്ര ദേഷ്യം?" ചിത്ര ചോദിച്ചു.

"നാടുപോലും അറിഞ്ഞുകൂടാത്തതുകൊണ്ടാണ് നാം ശ്രദ്ധിക്കണമെന്നു പറയുന്നത്. അവൾ നല്ല സ്ത്രീയാണെങ്കിൽ നാട് ഏതെന്നു പറയാൻ എന്താ ബുദ്ധിമുട്ട്? ഇനിയും അവൾ അതു പറഞ്ഞിട്ടില്ലല്ലോ?"

"അതുകൊണ്ടെന്താണ്? എത്രയോ കാരണങ്ങൾ ഉണ്ടാകാം. ഏതായാലും അവൾ വളരെ ദുഃഖിക്കുന്നുണ്ടെന്ന് എനിക്കു ബോധ്യമുണ്ട്. അനാഥമന്ദിരത്തിന്റെ വാർഡൻ സൗദാറാണി അവളെ എത്ര പുകഴ്ത്തിയാണെന്നോ പറയുന്നത്. ദിവസവും അമ്പതു് അനാഥക്കുട്ടികളെ അവൾ പരിചരിക്കുന്നുണ്ട്! യാതൊരു പരാതിയുമില്ലാതെ എന്തുതൊഴിലും ചെയ്തുകൊള്ളും! അവൾ സ്ഥിരമായി അവിടെനിന്നാൽ അവർക്ക് വളരെ സഹായമാണെന്നാണ് സൗദാറാണി പറയുന്നത്."

"അത്ര നല്ല പെണ്ണാണെങ്കിൽ ഊരും പേരും പറയാൻ എന്താ ഇത്ര ബുദ്ധിമുട്ട്?"

"ആക്കറിയാം? ഒരുപക്ഷേ അവളുടെ ഭർത്താവും നിങ്ങളെ പ്പോലെതന്നെ, ഒരു ക്രൂരനായിരിക്കും. അവളെ അടിച്ചോടിച്ച തായിരിക്കും. അതു പറയാൻ അവരംക്ക മടികാണില്ലേ?"

"ശരി നോക്കിക്കോ! നിന്നെയും ഞാൻ ഒരുദിവസം ഇവിടെനിന്നു് അടിച്ചിറക്കും. അല്ലെങ്കിൽ കണ്ടോ?"

"നിങ്ങരം അങ്ങിനെ ചെയ്താൽ ഈ സാധുപ്പെണ്ണിനെ പോലെ ഞാൻ മിണ്ടാതെ വായും മൂടിക്കെട്ടി ഇരിക്കുമെ ന്നൊന്നും കരുതേണ്ട. എന്നെ അടിച്ചോടിച്ച, മാന്യനായ ഭർത്താവിന്റെ പേരു് ലോകം മുഴുവനും ഞാൻ കൊട്ടിഘോ ഷിക്കും."

ഈ സമയത്തു് വേലക്കാരൻപയ്യൻ അന്നത്തെ തപാൽ കൊണ്ടുവന്നു് അമരനാഥന്റെ കയ്യിൽ കൊടുത്തു. കത്തുക ളെല്ലാം തിരിച്ചുംമറിച്ചും നോക്കിയിട്ടു് അമരനാഥൻ പറഞ്ഞു. "ശ്രീമതി ചിത്രാദേവിക്കു് ഒരു കത്തുണ്ടു്. ലളിതാദേവി എഴുതിയതാണെന്നു തോന്നുന്നു." ആ കത്തു് അയാരം ചിത്ര യുടെ കയ്യിൽ കൊടുത്തു. പിന്നീടു് അയാരം തനിക്കുള്ള കത്തു കരം പൊട്ടിച്ചു വായിച്ചു.

ചിത്ര കത്തുമായി സ്വന്തം മുറിയിലേയ്ക്കു പോയി. അഞ്ചു നിമിഷം കഴിഞ്ഞപ്പോരം "കേട്ടോ കഥ!" എന്നു പറഞ്ഞു കൊണ്ടു് അവരം ഓടിവന്നു.

"ലളിതയുടെ ചേട്ടൻ സൂര്യൻ, ഡൽഹിയിൽ വെച്ചു് പോലീസുകാരിൽനിന്നു് രക്ഷപെടാൻ ശ്രമിച്ചു, പോലീസു കാർ അവനെ പിടിക്കാൻ ശ്രമിച്ചപ്പോരം അവൻ വെടി വെച്ചു, എങ്കിലും പോലീസുകാർ അവനെ പിടികൂടുകതന്നെ ചെയ്തു, അപ്പോരം ഭയങ്കര മുറിവുകരം ഏറ്റു് ആപത്തിലായി രിക്കുന്നു, എന്നൊക്കെയാണു വാർത്തകരം. അതേപ്പററി ലളിത വളരെ ദുഃഖിച്ചാണു് എഴുതിയിരിക്കുന്നതു്.

"ഒരു ദിവസം പെട്ടെന്നു് സീതയെ കാണാതായിരിക്കുന്നു! ആരോടും ഒന്നും പറയാതെ മായപോലെ മറഞ്ഞിരിക്കുന്നു! സൂര്യനെ പോലീസു പിടിച്ചതും, സീതയെ കാണാതായതും ഒരു ദിവസമാണത്രേ! സീതയുടെ ഭർത്താവു് ലളിതയുടെ അച്ഛനു് അതേപ്പററി എഴുതിയത്രേ, ഇനി ദേവപട്ടണത്തിലോ, രാജംപേട്ടയിലോ ചെന്നാൽ ഉടനെ അയാളെ അറിയിക്കണ മെന്നു്. സൂര്യനു പററിയ ആപത്തിനെക്കാരം സീതയുടെ കാര്യത്തിലാണു് ലളിതയ്ക്കു് ഏറെ ദുഃഖം. അതെപ്പററിയാണു് കൂടുതൽ വിഷമിച്ചു് എഴുതിയിരിക്കുന്നതു്."

ഇതു കേട്ടുകൊണ്ടിരുന്ന അമർനാഥ് ഇടയ്ക്കുവെച്ചുതന്നെ ചിന്തയ്ക്ക് അധീനനായിപ്പോയി. പെട്ടെന്നു ചാടി എഴുന്നേററ് ഇങ്ങനെ പറഞ്ഞു. "ചിത്രാ! നാലുദിവസം മുമ്പ് ഒരു ഡൽഹി വാർത്ത പത്രത്തിൽ ഉണ്ടായിരുന്നു; നീ വായിച്ചതായി ഓക്കുന്നോ?" ഇതു പറഞ്ഞുകൊണ്ട് അയാൾ പത്രങ്ങൾ അട ക്കിവെയ്ക്കുന്ന മൂലയ്ക്കു ചെന്നു, അവിടെയിരുന്ന പത്രങ്ങൾ ഓരോന്നായി മറിച്ചുനോക്കാൻ തുടങ്ങി. അൽപനേരത്തി നകം അവൻ അന്വേഷിച്ച വാർത്ത കണ്ടെത്തി.

"ദാ! ആ വാർത്ത കിടക്കുന്നു. കേൾക്കൂ! ചിത്രാ!" എന്നു പറ ഞ്ഞിട്ട് വായിക്കാൻ തുടങ്ങി.

"നാലുദിവസം മുമ്പ് സൂര്യനാരായണൻ എന്നൊരു വിപ്ലവ നേതാവിനെ അറസ്റ്റുചെയ്തിരുന്നതായി പ്രസിദ്ധീകരിച്ചിരു ന്നല്ലോ? അറസ്റ്റു ചെയ്തപ്പോൾ വിപ്ലവകാരി പോലീസിനെ എതിരിട്ടതു മൂലം മർദ്ദനമേററ് മുറിവുപററി. അതുമൂലം അവനെ ചികിത്സയ്ക്കായി ആശുപത്രിയിൽ ആക്കി, പോലീസ്കാവലും ഇട്ടിരുന്നു. കഴിഞ്ഞരാത്രി അവൻ ആശുപത്രിയിൽനിന്നു രക്ഷ പെട്ടതായി വിവരം കിട്ടിയിരിക്കുന്നു. പോലീസിനെ കബ ളിപ്പിച്ച് അവൻ എങ്ങിനെ രക്ഷപെട്ടെന്ന കാര്യം ഇപ്പോഴും രഹസ്യമാണ്. രഹസ്യപ്പോലീസു വിഭാഗം ഊർജ്ജിതമായ അന്വേഷണം ആരംഭിച്ചിരിക്കുന്നു." റിപ്പോർട്ടു തുടരുന്നു.

"സൂര്യനാരായണൻ അറസ്റ്റുചെയ്യപ്പെട്ട അന്നുതന്നെ കാണാ തായ വിപ്ലവകാരി സ്ത്രീയെ ഇനിയും പിടിക്കാൻ കഴിഞ്ഞി ട്ടില്ല, എന്ന് അറിയുന്നു. അവൾ ഭയങ്കര സൂത്രശാലിനിയാ ണെന്നും, ന്യൂഡൽഹിയിൽ രണ്ടു പേരിലാണ് താമസിച്ചിരു ന്നതെന്നും, വലിയവലിയ ഉദ്യോഗസ്ഥന്മാരോടു പഴകിവന്ന വളാണെന്നും തെളിഞ്ഞിരിക്കുന്നു. ഈ വിപ്ലവകാരിണിയെ പററിയും രഹസ്യപ്പോലീസു വിഭാഗം അന്വേഷണം നടത്തി വരുന്നു."

ഈ വാർത്ത അമ്പരപ്പോടെ വായിച്ചുകൊണ്ടിരുന്ന അമര നാഥൻ പറഞ്ഞു. "ഇതേപ്പററി എന്തു പറയുന്നു ചിത്രേ! സൂര്യ നാരായണൻ എന്നു പത്രത്തിൽ വായിച്ചപ്പോൾ സൂര്യന്റെ കാര്യമേ ഞാൻ ഓർത്തില്ല. പക്ഷേ ഇതു നമ്മുടെ സൂര്യൻ തന്നെയായിരിക്കണം. അവന്റെ സാമർത്ഥ്യത്തെപ്പററി എന്താ പറയേണ്ടതു്? ഇത്രയുംനാൾ പോലീസിനു തലവേദന സൃഷ്ടി ച്ചുവെന്നു മാത്രമല്ല, ആശുപത്രിയിൽനിന്ന് അവരെ കബളി പ്പിച്ചു രക്ഷപെട്ടതും മററും ചില്ലറക്കാര്യമാണോ? അതും ശരീരം

മുഴുവൻ മുറിവേററുകിടക്കുന്ന നിലയിൽ! നീയെന്താ ചിത്രേ ഒന്നും സംസാരിക്കാത്തതു്? സൂര്യൻെറ ചരിത്രം കേട്ടിട്ടു് നിനക്കു് അത്ഭുതം തോന്നുന്നില്ലേ?''

''നിങ്ങളുടെ സൂര്യൻെറ വലിപ്പമൊക്കെ ഇരിക്കട്ടെ. ഞാൻ വേറൊരു കാര്യമാണു് ആലോചിച്ചുകൊണ്ടിരിക്കുന്നതു്.— മായയ്ക്കായു് മറഞ്ഞ സീതയെപ്പററിത്തന്നെ!—സാർ! ദയവു ചെയ്തു് ഞാൻ പറയുന്നതു് ഒന്നു കേൾക്കൂ! ഇന്നു് ആഫീസിലേയ്ക്കു് ലീവുകൊടുത്തയയ്ക്കൂ! ടെലിഫോണിൽ വിളിച്ചുപറഞ്ഞാലും മതി. നമുക്കു രണ്ടുപേർക്കും കൂടി അനാഥാലയത്തിൽ വരെ പോകാം. ഇപ്പോൾതന്നെ പോകണം!''

''അനാഥാലയത്തിൽ ഇപ്പോൾ എന്താ? ഞാനെന്തിനാണു് ഇപ്പോൾ ലീവെടുക്കുന്നതു്?''

''അയ്യയ്യോ! നിങ്ങൾക്കു് ഇനിയും മനസ്സിലായില്ലേ? അന്നു നമ്മൾ വഴിയരുകിൽ നിന്നു് ഒരു പെണ്ണിനെ എടുത്തുകൊണ്ടു് അനാഥാലയത്തിൽ ആക്കിയില്ലേ? അവളെപ്പററി എനിക്കു് ഒരു സംശയം!''

''ഓഹോ! അവൾ സീതയായിരിക്കുമെന്നു പറയാൻ ഭാവിക്കുകയാണോ? ഡൽഹി എവിടെ? കല്ക്കത്ത എവിടെ? അവിടെനിന്നു് എന്തിനാണവൾ ഇവിടെ വരുന്നതു്? അവളുടെ ഭർത്താവു് പറഞ്ഞതുപോലെ ഇനി ദേവപട്ടണത്തിനോ, രാജംപേട്ടയ്ക്കോ പോയിക്കാണുമെന്നു പറഞ്ഞാൽ അതിൽ അർത്ഥമുണ്ടു്.''

''ഭയങ്കര ബുദ്ധിശാലി തന്നെ! സീത വിപ്ലവകാരിയാണെന്ന കാര്യം മറന്നുപോയോ? രാജംപേട്ടയ്ക്കോ, ദേവപട്ടണത്തിനോ പോയാൽ പോലീസിനു നോട്ടീസു കൊടുത്തതുപോലെ ആവില്ലേ? കല്ക്കത്തയാണു് ഒളിച്ചിരിക്കാൻ പററിയ സ്ഥലമെന്നു തോന്നിക്കാണും. വന്ന സ്ഥലത്തും, അവൾക്കു് എന്തോ ആപത്തു വന്നുകാണും. പാവം! അതിരിക്കട്ടെ. നിങ്ങൾ നേരത്തേ സീതയെ കണ്ടിട്ടില്ലേ? നിങ്ങൾക്കു് അവളെ കണ്ടാൽ മനസ്സിലാവില്ലേ?''

''കല്യാണത്തിൻെറ അന്നു് ഒരിക്കലേ കണ്ടിട്ടുള്ളു. അതു പത്തുവർഷത്തിനു മുമ്പു്! എങ്ങിനെ ഓർക്കാനാണു്? അതും, അന്നു രാത്രി കാറിൽ എടുത്തുകൊണ്ടു പോയപ്പോൾ അവളുടെ മുഖം ഞാൻ ശ്രദ്ധിച്ചില്ല. ഇരുട്ടും അല്ലായിരുന്നോ? എങ്ങിനെ തിരിച്ചറിയാൻ പററും?''

“ഇപ്പോൾ വന്നു നോക്കൂ! കണ്ടിട്ട് അവൾതന്നെയാണോ എന്ന് അറിയൂ!”

“ഞാനെന്തിനാണ് ഇത്ര വിഷമിക്കുന്നത്? സീതയായാലെന്താ, ആരായാലെന്താ? നീചെന്നു ചോദിച്ച് മനസ്സിലാക്ക്. നിന്നെ അനാഥാലയത്തിൽ വിട്ടിട്ട് ഞാൻ ആഫീസിൽ പോകാം.”

രണ്ടുപേരും കാറിൽ കയറി അനാഥമന്ദിരത്തിലേയ്ക്കു പോയി. അമരനാഥൻ, പറഞ്ഞതുപോലെ തന്നെ ചിത്രയെ അവിടെ ഇറക്കിയിട്ട് അയാൾ ആഫീസിലേയ്ക്കു പോയി.

അന്നു വൈകിട്ട് കുറച്ചു നേരത്തേ അമരനാഥൻ ആഫീസു വിട്ടു വന്നു. അനാഥമന്ദിരത്തിൽനിന്നു ചിത്ര വന്നു കാണുമോ അതോ പോയി കൂട്ടിക്കൊണ്ടു വരണമോ എന്നു ചിന്തിച്ച് അയാൾ കാർ വീട്ടുവാതിലിൽ നിർത്തി. വന്നിട്ടുണ്ടെങ്കിൽ ആ സ്ത്രീയെപ്പററി വല്ലതും അറിഞ്ഞുകാണുമോ എന്നും അയാൾ ചിന്തിച്ചു.

കാർ വീട്ടുപടിക്കൽ എത്തിയ ഉടനെ ചിത്ര ഓടി വാതില്ക്കൽ പ്രത്യക്ഷപ്പെട്ടു. അവളുടെ മുഖം സന്തോഷംകൊണ്ട് വിടർന്നിരുന്നു.

“ചിത്രേ! നിനക്കെന്താണ് ഇത്ര സന്തോഷം?” അമരനാഥൻ ചോദിച്ചു.

“സന്തോഷിക്കാൻ കാരണമുണ്ട്.”

“പിന്നെ ഇല്ലാതിരിക്കുമോ? ആ പെണ്ണ് ആരാണെന്നു കണ്ടുപിടിച്ചോ?”

“ഓഹോ! ഞാൻ പറഞ്ഞതുതന്നെ ശരി. ഒരിക്കലും അല്ലെന്നല്ലേ നിങ്ങൾ പറഞ്ഞത്.”

രണ്ടുപേരും വീടിനു മുൻവശത്തുള്ള ഹാളിലേയ്ക്കു പോയി. അവിടെ സോഫയിൽ ഒരു സ്ത്രീ ഇരുന്ന് ഒരു കത്തു വായിച്ചുകൊണ്ടിരിക്കുന്നതായിക്കണ്ട് അമരനാഥൻ അത്ഭുതപ്പെട്ടുപോയി.

അവർ വരുന്നതുകണ്ടപ്പോൾ ആ സ്ത്രീ എഴുന്നേററ് ഗോവേണിവഴി കയറി മുകളിലേയ്ക്കു പോയി.

അവൾ മറഞ്ഞപ്പോൾ അമരനാഥൻ ചോദിച്ചു. “ചിത്രാ! ഇവളാണോ സീത? ഇന്നാരാണെന്നു കണ്ടുപിടിച്ചു ഉടനെ ഇങ്ങു കൂട്ടിക്കൊണ്ടു പോന്നോ?”

“അതേ, ഞാൻ ഒരു കാര്യത്തിനിറങ്ങിത്തിരിച്ചാൽ, അതു സാധിക്കാതെ തിരികെ വരാറുണ്ടോ?”

"അതുതന്നെയാ ഞാനും ചോദിച്ചതു്. നീ ഒരു കാര്യത്തിലും ഇടപെടരുതേ എന്നാണു് എന്റെ പ്രാർത്ഥന. ഇപ്പോഠംതന്നെ കണ്ടില്ലേ, ഇവളെ എന്തിനാണു് ഇങ്ങോട്ടു കൊണ്ടുപോന്നതു്?"

"ദയവുചെയ്തു് ആ തിരുവായ് ഒന്നു മൂട്!"

"ദേവീ! ക്ഷമിക്കണേ! ഈ ദേവലോകനായികയെ തേടിപ്പിടിച്ചു കൂട്ടിക്കൊണ്ടു വന്നല്ലോ. അതു് എന്തിനാണെന്ന കാര്യം ദയവുചെയ്തു് അവിടുന്നു് അരുളിച്ചെയ്താലും!"

"എന്തിനാണെന്നോ? ഇതെന്തു ചോദ്യം? നമ്മുടെ നാട്ടുകാരി. നിങ്ങളുടെ പ്രിയക്കൂട്ടുകാരൻ സൂര്യന്റെ അത്തങ്കാഠം. അവളെ അനാഥാലയത്തിൽ വിട്ടിട്ടു ഞാൻ പോരണോ?"

"വിട്ടിട്ടുപോന്നാൽ എന്താ? അല്ലെങ്കിൽ ഇവഠം സീത തന്നെ ആണെന്നുള്ളതിനു് എന്താ ഉറപ്പു്?"

"ഉറപ്പുണ്ടു്. എന്റെ ഊഹം അങ്ങിനെ തെററാറില്ല. അവളോടു ചോദിച്ചുനോക്കുകയും ചെയ്തു. നിങ്ങഠം എന്നെ അനാഥമന്ദിരത്തിൽ വിട്ടിട്ടുപോയില്ലേ? ഉടനേ ഞാൻ പോയി സീതയോടു ചോദിച്ചു. പതിവുപോലെ അവഠം ഒന്നും പറയാൻ കൂട്ടാക്കിയില്ല. കുട്ടികഠംക്കു് വേണ്ടകാര്യങ്ങഠം ചെയ്തുകൊണ്ടു് ഇരുന്നു. അടുത്തുനിന്ന സൗദാറാണിയോടു് ഞാൻ പോയി സംസാരിച്ചു. സംസാരത്തിനിടയ്ക്കു് അവഠം കേഠംക്കത്തക്കവണ്ണം സൂര്യന്റെ കാര്യം ഞാൻ പറഞ്ഞു. സൂര്യൻ എന്ന പേരു കേട്ടപ്പോഠം അവഠം ഞെട്ടിയതു് ഞാൻ ശ്രദ്ധിച്ചു. അല്പം കഴിഞ്ഞപ്പോഠം അവഠം എന്നെ തേടിവന്നു. വാർഡനോടു് ഞാൻ എന്താ പറഞ്ഞതെന്നു് അവഠം ചോദിച്ചു. അപ്പോഠം സൂര്യന്റെ കാര്യങ്ങഠം ഞാൻ അവളെയും പറഞ്ഞുകേഠംപ്പിച്ചു. അവളുടെ മുഖഭാവം ഞാൻ ശ്രദ്ധിച്ചുകൊണ്ടാണിരുന്നതു്. അവസാനം 'ഇതിനു് നിനക്കെന്താ വേവലാതി? നീ ആരാ?' എന്നു ചോദിച്ചു. അപ്പോഴും ഒന്നും പറഞ്ഞില്ല. 'എന്നോടു് എന്തിനാണു് മറച്ചുവെയ്ക്കുന്നതു്? നീ സീതയല്ലേ?' എന്നു് പെട്ടെന്നു ഞാൻ ചോദിച്ചപ്പോഠം അവഠം ഞെട്ടിപ്പോയി. പിന്നെ എല്ലാം സമ്മതിച്ചു. അതുകൊണ്ടാണു് വീട്ടിലേയ്ക്കു് ക്ഷണിച്ചതു്. ആദ്യം സമ്മതിച്ചില്ല. 'അനാഥാലയത്തിലെ കുട്ടികളെ നോക്കുന്നതു് എനിക്കു് ഇഷ്ടമാണു്' എന്നു പറഞ്ഞു. 'ഞങ്ങഠം എല്ലാവരും ആഴ്ചയിൽ രണ്ടുദിവസം ഇവിടെ പണിയെടുക്കാറുണ്ടു്, അതുപോലെ ' നിനക്കും ആകാം' എന്നെല്ലാം പറഞ്ഞു് ഒടുവിൽ വിളിച്ചുകൊണ്ടു പോന്നു. എങ്ങനെയുണ്ടു് എന്റെ വേല?"

“ചോദിക്കണോ? ഇന്ത്യാഗവൺമെൻറിൻെറ സി. ഐ. ഡി. വകുപ്പിൽ നിനക്കു് ഉദ്യോഗം തരാഞ്ഞതു് അവക്കു വലിയ നഷ്ടമായിപ്പോയി. നിന്നെപ്പോലെയുള്ള ബുദ്ധിശാലികൾ ഇല്ലാത്തതുകൊണ്ടാണു് ഈ യു. ജി. കളെ പിടിക്കാൻ അവർ പാടുപെടുന്നതു്.”

“യു. ജി. കൾ എന്നാൽ എന്താണു്?”

“അതറിഞ്ഞുകൂടേ? ‘അണ്ടർഗ്രൗണ്ടു്’ എന്നർത്ഥം. അതായതു്, ഭൂമിക്കടിയിൽ മറഞ്ഞിരുന്നു്, പോലീസിനു പിടികൊടുക്കാതെ വിപ്ലവം നടത്തുന്നവരെയാണു് അങ്ങനെ വിളിക്കുക. ഓ! ആ വഴിയിൽ, ഞാൻ വരുമ്പോൾ ആരോ പോലീസുകാരും, സി. ഐ. ഡി. കളും നില്ക്കുന്നതു കണ്ടു. ഏതോ യു. ജി. യെ തപ്പാൻവന്നതാണെന്നു തോന്നുന്നു.”

ഇങ്ങനെ അവർ സംസാരിച്ചുകൊണ്ടിരുന്നപ്പോൾ താഴെ ചടപടായെന്നു് ആളുകൾ നടക്കുന്ന ശബ്ദം കേട്ടു. ബൂട്ട്സ് ഇട്ടു ചവിട്ടുന്ന ശബ്ദമാണു് ഉയർന്നുകേട്ടതു്. ഇങ്ങനെ ചടപടായെന്നു് വന്നവർ ആരായിരിക്കാം എന്ന വിചാരത്തോടെ അവർ ഇറങ്ങിവന്നു. പകുതി ഇറങ്ങിയപ്പോൾ താഴെ പോലീസുകാരും, സി. ഐ. ഡികളും നില്ക്കുന്നതു കണ്ടു. ചിത്രയുടെ തല കറങ്ങിപ്പോയി.

വന്നവരുടെ നേതാവെന്നുതോന്നിയ ഇൻസ്പെക്ടർ അമരനാഥനോടു സംസാരിച്ചുകൊണ്ടിരുന്നു. “ആ യു. ജി. സ്ത്രീ വലിയ സൂത്രശാലിയാണു്. ഒരാൾതന്നെ സീതയെന്നും, ധാരിണിയെന്നും ഉള്ള പേരിലാണു്, ന്യൂഡൽഹി പോലീസിനെ കബളിപ്പിച്ചുകൊണ്ടു നടന്നതു്. ഇപ്പോൾതന്നെ നോക്കൂ! അനാഥാലയത്തിൽ ഞങ്ങൾ വരുന്നുവെന്നു മനസ്സിലാക്കിക്കൊണ്ടു്, അരമണിക്കൂർ മുമ്പു്, നിങ്ങളുടെ ഭാര്യയെ പാട്ടിലാക്കി ഇങ്ങോട്ടു വന്നിരിക്കുകയാണു്. നിങ്ങൾ വരട്ടേ എന്നു വിചാരിച്ചാണു് ഇത്രനേരവും വഴിയിൽ കാത്തുനിന്നതു്.”

അപ്പോൾ അമരനാഥൻ പറഞ്ഞു. “ഇൻസ്പെക്ടർ! നിങ്ങൾക്കു് എന്തോ വലിയ പിശകുപററിയിട്ടുണ്ടു്. ഈ സ്ത്രീ യു. ജി. യുമല്ല, വിപ്ളവകാരിയുമല്ല.”

“നിങ്ങൾക്കെങ്ങിനെ അറിയാം? ഞങ്ങളുടെ അടുത്തു് വേണ്ട തെളിവുകൾ ഉണ്ടു്. ഫോട്ടോകൂടി ഇരിപ്പുണ്ടു്.”

ഇനി എന്തുചെയ്യും? ചിത്ര കണ്ണീരും കയ്യുമായി മുകളിൽ ഓടിപ്പോയി കാര്യം സീതയെ അറിയിച്ചു.

ആദ്യം സീതയ്ക്കു കാര്യം പിടികിട്ടിയില്ല. കാര്യം നന്നായി

മനസ്സിലായപ്പോഠം സീതയുടെ മനസ്സിൽനിന്നു് ഒരു വലിയ ഭാരം ഒഴിഞ്ഞതുപോലെ തോന്നി. എന്തുചെയ്യും? എവിടെ പ്പോകും? എന്നിങ്ങനെയുള്ള ബുദ്ധിമുട്ടുകഠം തീൎന്നിരിക്കുന്നു. ദൈവം അറിഞ്ഞുകൊണ്ടാണു് തനിക്കു് ഇങ്ങനെയൊരു സഹായം ചെയ്തുതന്നതു്. ജയിലിൽപോയി സമാധാന ത്തോടെ ഇരിക്കാമല്ലോ! പഠിപ്പും അന്തസ്സുമുള്ള എത്രയോ സ്ത്രീകഠം ഇപ്പോഠം ജയിലിനുള്ളിൽ കഴിയുന്നു? പിന്നെ തനി ക്കെന്താ ജയിലിൽ പോകുന്നതിനു്?

വാസന്തിമോളെ ഇപ്പോഴെങ്ങും കാണാനാവില്ല. അതും ഒരുകണക്കിനു നല്ലതുതന്നെ. കുഞ്ഞിനെക്കണ്ടു് എന്താണു പറ യുക? അച്ഛനെപ്പററി ചോദിച്ചാൽ എന്തു മറുപടി പറയും? കുഞ്ഞുമോളെ വല്യമ്മ നന്നായി നോക്കിക്കൊള്ളും. കൺമണി പോലെ വളർത്തിക്കൊള്ളും. അതു മതി! എങ്ങിനെയും കുഞ്ഞു് സുഖമായിരുന്നാൽ മതി! നല്ലകാലം വന്നു് ദൈവം എല്ലാവ രേയും കൂട്ടിച്ചേൎക്കുമ്പോഠം അവളെ കണ്ടുകൊള്ളാം.

അല്പംപോലും ഭയപ്പെടാതെ സീത താഴെയിറങ്ങിവന്നു് പോലീസുകാരുടെ മുന്നിൽ ഹാജരായി.

പോലീസ്ഇൻസ്പെക്ടറോടു്, സീത ഉന്നതകുലജാതയാ ണെന്നും, അവളോടു് മര്യാദയായി പെരുമാററണമെന്നും അമര നാഥൻ പറഞ്ഞു. പോലീസ്ഇൻസ്പെക്ടർ അതു സമ്മതിച്ചു് വാക്കും കൊടുത്തു.

സീത വീടുവിട്ടു പുറപ്പെടാൻ തുടങ്ങിയപ്പോഠം, ചിത്ര നിറഞ്ഞ കണ്ണുകളോടെ അവളെ തഴുകിക്കൊണ്ടു പറഞ്ഞു. "സീതേ! വിഷമിക്കേണ്ട! ഞാൻ അദ്ദേഹത്തെക്കൊണ്ടു് 'ഹേബിയസ്കാപ്പസ്' ഹർജി കൊടുപ്പിച്ചു് നിന്നെ ജാമ്യ ത്തിലിറക്കാൻ ശ്രമിക്കാം. വേഗം തിരിച്ചുപോരാം."

"അതൊന്നും വേണ്ട ചിത്രേ! ദൈവം അറിഞ്ഞാണു് എനിക്കു് ഈ സഹായം ചെയ്തുതന്നതു്. നീ എന്നെപ്പററി ഒന്നും വിഷമിക്കേണ്ടതില്ല." സീത പറഞ്ഞു.

## 36

രാജംപേട്ട അഗ്രഹാരത്തിനും ചില മാററങ്ങളൊക്കെ സംഭവിച്ചു. മുമ്പ് ആൾപ്പാർപ്പുണ്ടായിരുന്ന ചില വീടുകൾ ഇപ്പോൾ വെറുതെ കിടക്കുകയാണ്. കിട്ടാവയ്യരുടെ വീടിനുമുന്നിലുള്ള പന്തൽ കാണാനില്ല. എന്നാൽ ചീമാച്ചു അയ്യരുടെ വീട് കുറേ കൂടി ഭംഗിയായിട്ടുണ്ട്. ചീമാച്ചുഅയ്യർ, അയാളുടെ നല്ലകാലത്തിനു് ദേവപട്ടണത്തിൽ പോയി ജൗളിക്കട തുടങ്ങിയിരുന്നു. ലക്ഷ്മീകടാക്ഷം അദ്ദേഹത്തിനു് അനുദിനം വർദ്ധിച്ചുവന്നു.

കിട്ടാവയ്യർക്കാകട്ടേ അടുത്തകാലത്തു് ചില കഷ്ടതകളൊക്കെ വന്നുഭവിച്ചു. കുടികിടപ്പുകാരും, പാട്ടക്കാരുമായി വളരെക്കാലമായി കുടികിടപ്പു സംബന്ധിച്ച വ്യവഹാരങ്ങൾ നടന്നുകൊണ്ടിരുന്നു. കഴിഞ്ഞവർഷം കേസ്സിന്റെ വിധി പറഞ്ഞപ്പോൾ അതു് പാട്ടക്കാർക്ക് അനുകൂലമായിട്ടാണ് തീർന്നതു്. ഈ വ്യവഹാരങ്ങളൊക്കെ നടത്തിക്കൊണ്ടു പോകേണ്ട ചുമതല കിട്ടാവയ്യരുടെ തലയിലാണു വന്നു വീണതു്. പണം ധാരാളം ചെലവും ചെയ്യേണ്ടിവന്നുവെന്നു മാത്രമല്ല കുടികിടപ്പുകാരുടെ വിരോധവും സമ്പാദിക്കേണ്ടി വന്നു.

പത്തുദിവസത്തിനു മുമ്പ്, കിട്ടാവയ്യർ ദേവപട്ടണത്തിൽ പോയി, ആയിടെ ജയിൽവിമോചിതനായി വന്ന തന്റെ മരുമകൻ പട്ടാഭിരാമനെ കണ്ടിട്ട് തിരികെ വരികയായിരുന്നു. രാജംപേട്ടയിൽനിന്നു് ഒരു നാലുമൈൽ അകലെവെച്ച് രാത്രി പത്തുമണിയായപ്പോൾ, അദ്ദേഹം സഞ്ചരിച്ചിരുന്ന കട്ടവണ്ടിയുടെ ചുററും അഞ്ചാറു മുഖംമൂടികൾ പ്രത്യക്ഷപ്പെട്ടു. അവർ വണ്ടിക്കാരനേയും കിട്ടാവയ്യരേയും മർദ്ദിച്ച് അവശരാക്കി അദ്ദേഹത്തിന്റെ കയ്യിലുണ്ടായിരുന്ന മണിപ്പേഴ്സും തട്ടിക്കൊണ്ടുപോയി. ശരീരമെല്ലാം മുറിവുകളുമായി കിട്ടാവയ്യർ രാജംപേട്ടയിലെത്തിച്ചേർന്നു. അന്നുരാത്രി അദ്ദേഹത്തിനു കടുത്തപനി പിടിപെട്ടു.

ഈ വാർത്ത അറിഞ്ഞു് ദേവപട്ടണത്തിൽനിന്നു് പട്ടാഭിരാമനും ലളിതയും കുട്ടികളും എത്തിച്ചേർന്നു. രണ്ടുദിവസം കഴിഞ്ഞപ്പോൾ പട്ടാഭിരാമൻ തിരികെപ്പോയി. കിട്ടാവയ്യരും

സരസ്വതിഅമ്മാളും പറഞ്ഞതനുസരിച്ച് ലളിതയും കുട്ടികളും കുറച്ചുദിവസം കഴിഞ്ഞു വന്നാൽമതിയെന്നു പറഞ്ഞാണു് പട്ടാഭിരാമൻ പോയതു്.

ലളിതയുടെ തല ചീകിക്കൊണ്ടിരുന്ന സരസ്വതിഅമ്മാൾ തൻെറ മനോവിഷമങ്ങൾ ഓരോന്നായി അഴിച്ചു നിരത്തിവെച്ചുകൊണ്ടിരുന്നു.

തലമുടി പിന്നൽ കഴിഞ്ഞപ്പോൾ വാതില്ക്കൽ, "തപാൽ!" എന്നു് വിളിക്കുന്നതു കേട്ടു. ലളിത അമ്മയുടെ കയ്യിൽനിന്നു് തലമുടി പിടിച്ചുവലിച്ചെടുത്തുകൊണ്ടു് എഴുന്നേററു.

"ഇത്ര പ്രായമായിട്ടും നിൻെറ സ്വഭാവം മാറിയിട്ടില്ല. പണ്ടൊക്കെ ഓടിച്ചാടി നടന്നതുപോലെതന്നെ ഇപ്പോഴും ഓടിച്ചാടി നടക്കുകയാണു്. നല്ലകാലത്തിനു് തപാൽ ആപ്പീസിലേയ്ക്കു് ഓടിപ്പോവില്ലല്ലോ, വീട്ടുപടിക്കൽ വരെയല്ലേ പോകൂ! അതുതന്നെ വലിയ കാര്യം!" സരസ്വതിഅമ്മാൾ പറഞ്ഞു. അവരുടെ വാക്കുകൾ കേട്ടും കേൾക്കാതെയും ലളിത വാതിലിനടുത്തേയ്ക്കു് പോയി.

പോസ്റ്റുമാൻ, കത്തു് അവളുടെ കയ്യിൽ കൊടുത്തിട്ടുപോയി. കത്തിൽ ഭർത്താവിൻെറ കയ്യക്ഷരമാണെന്നുകണ്ടു് ലളിത കവർ പൊട്ടിച്ചു. അതിനുള്ളിൽ രണ്ടു കത്തുകൾ ഉണ്ടായിരുന്നു. ഒന്നു് ഭർത്താവിൻേറതുതന്നെ. മറെറാന്നു്! ആഹാ! സീതയുടെ കയ്യക്ഷരം പോലെയിരിക്കുന്നല്ലോ. ഇരിക്കട്ടെ, ആദ്യം അദ്ദേഹത്തിൻെറ കത്തു വായിക്കാം:—

പ്രിയ ലളിതയ്ക്കു്,

നിനക്കു് കത്തെഴുതാൻ തുടങ്ങിയപ്പോൾ 'എൻെറ ജീവൻെറ ജീവനേ!, സ്നേഹമല്ലികേ!, പ്രേമക്കനിയേ! ജീവിത സഖിയേ! എന്നൊക്കെ എഴുതിത്തുടങ്ങണമെന്നാണു വിചാരിച്ചിരുന്നതു്. പക്ഷേ എഴുതുമ്പോൾ അങ്ങിനെയൊന്നും തോന്നുന്നില്ല. പഴയ കാടൻരീതിയിൽ തന്നെ ആരംഭിക്കുന്നു.

ഞാൻ ഇവിടെ സുഖമായി എത്തിച്ചേർന്നു. ആരും ഇടയ്ക്കു തടഞ്ഞുവെച്ചു് പണം തട്ടിപ്പറിച്ചില്ല. അങ്ങിനെ ആരെങ്കിലും ശ്രമിച്ചാൽതന്നെ അവക്കു് അധികമൊന്നും കിട്ടാൻ പോകുന്നില്ല. ഒരാളിനു് ദേവപട്ടണംവരെ എത്തുന്നതിനുള്ള ട്രെയിൻചാർജ്ജും പിന്നെ ഒന്നരയണയും കിട്ടും. കളിച്ചു പോയേനെ.

അമ്മാവൻെറ അസുഖമൊക്കെ തീർത്തും മാറിഎന്നു വിശ്വസിക്കുന്നു. അദ്ദേഹത്തിനു് ഇങ്ങനെ ഒരു കഷ്ടകാലം വന്നല്ലോ

എന്നോർത്തിട്ട് എനിക്കു വിഷമമുണ്ട്. നമ്മുടെ സൂര്യൻ പറഞ്ഞതുകേട്ട നടന്നിരുന്നെങ്കിൽ എത്ര നന്നായിരുന്നേനെ. ഇതു പോലെയുള്ള കഷ്ടകാലം വന്നു ഭവിക്കുമായിരുന്നോ? എല്ലാം വിധിഎന്നു സമാധാനിക്കുക.

നീ എപ്പോഴാണ് തിരികെവരാൻ ഉദ്ദേശിക്കുന്നതു്? വളരെ വേഗം വന്നാൽ നല്ലതു്. നീ ഉടനെ വരുന്നതിനു് ഒരു പ്രധാന കാരണം ഇതോടൊപ്പം ഉള്ള കത്തുവായിച്ച് മനസ്സിലാക്കിക്കൊള്ളുക.

നിന്റെ കൂട്ടുകാരി സീത നിന്നെ കാണാൻ വരുന്നുവെന്നു് ഭയപ്പെടുത്തിയിരിക്കുന്നു. അവരു വരുമ്പോഴും നീ ഇവിടെ ഇല്ലെങ്കിൽ ഞാൻതന്നെ എന്തുചെയ്യും? അതോർക്കാൻതന്നെ എനിക്കു പേടിയാണു്.

അതുകൊണ്ടു്, ഈ കത്തുവായിച്ച് ഉടനെ അച്ഛനോടും അമ്മയോടും മററും അനുവാദംചോദിച്ച് എത്രയുംവേഗം മടങ്ങിവരുവാൻ താല്പര്യപ്പെടുന്നു. എന്നു്

പട്ടാഭിരാമൻ.

മേല്പടി കത്തിൽ പല കാര്യങ്ങളും എഴുതിയിരുന്നെങ്കിലും 'സീത വരുന്നു' എന്ന കാര്യം മാത്രമേ അവളുടെ മനസ്സിൽ തങ്ങിനിന്നുള്ളു. ഭർത്താവിന്റെ കത്തുവായിച്ചു കഴിഞ്ഞയുടനെ ആർത്തിയോടെ സീതയുടെ കത്തും വായിച്ചുതുടങ്ങി.

അപ്പോഴും തന്റെ മുറിയിൽ കിടന്നുകൊണ്ടു് കിട്ടാവയ്യർ "ലളിതേ!" എന്നു സ്നേഹംനിറഞ്ഞ ശബ്ദത്തിൽ വിളിക്കുന്നതു കേട്ടു് കത്തുവായിച്ചുകൊണ്ടുതന്നെ അവരു അങ്ങോട്ടുപോയി.

അവളെ കണ്ട ഉടനെ കിട്ടാവയ്യർ ചോദിച്ചു. "ലളിതേ! ആരൊക്കെയാണ് എഴുതിയിരിക്കുന്നതു്? എന്തെല്ലാമാണു വിശേഷം?"

"ഒരു കത്തു് ദേവപട്ടണത്തിൽനിന്നു് അദ്ദേഹം എഴുതിയതാണു്. മററൊന്നു് സീതയുടെ കത്താണു്. കല്ക്കത്തയിൽ ചിത്രയുടെ വീട്ടിൽനിന്നാണു് എഴുതിയിരിക്കുന്നതു്. അവരു ഉടനെ കുട്ടിയെ കാണാൻ മദ്രാസ്സിനു വരുന്നുണ്ടത്രേ! അതുവഴി ദേവപട്ടണത്തിനും വരുന്നുവെന്നു്........"

"ഓഹോ! അങ്ങിനെയോ! സീത എഴുത്തു് എഴുതിയിരിക്കുന്നോ? വളരെനാളായി അവളെപ്പററി ഒരു വിവരവും ഇല്ലായിരുന്നു. അവളെ ഒരിക്കൽകൂടി കാണാനുള്ള ഭാഗ്യം എനിക്കും കിട്ടിയിരിക്കുന്നു. അവളെക്കണ്ടു് ചില ഗുണദോഷങ്ങളും പറയണമെന്നു വിചാരിച്ചിരിക്കുകയായിരുന്നു. ദേവപട്ട

ണത്തുവന്നാൽ ഒരിക്കൽ ഇങ്ങോട്ടുകൂടി വരാൻ പറയണേ ലളിതേ!''

''പറയാം അച്ഛാ! ഇപ്പോൾ ഞാൻ ദേവപട്ടണത്തിനു പോകട്ടേ അച്ഛാ! സീത വരുമെന്നുള്ളതുകൊണ്ടു് ഞാൻ വേഗം ചെല്ലാനാണു് അദ്ദേഹം എഴുതിയിരിക്കുന്നതു്. അച്ഛനെ ഈ നിലയിൽ ഇവിടെ വിട്ടിട്ടുപോകാൻ എനിക്കു മനസ്സുവരു ന്നില്ല. എന്നാലും........''

''നീ പോകേണ്ടതുതന്നെയാണ ലളിതേ! ഉടനെ പൊയ്ക്കൊള്ളു! അവനാണെങ്കിൽ ജയിലിൽനിന്നു വന്നിട്ടു് അധികനാളായില്ല. അവനെ ഒററയ്ക്കിട്ടിട്ടു് ഇവിടെ കഴിയാൻ നിനക്കും ബുദ്ധിമുട്ടു കാണും. സീതയും വരുന്നുണ്ടെന്നല്ലേ പറ ഞ്ഞതു്? എങ്കിൽ തീർച്ചയായും പോകണം. എനിക്കുകൂടി ദേവപട്ടണത്തിനു വന്നാലോ എന്നു തോന്നുന്നു. ഇവിടെ കിടന്നാൽ എനിക്കു് ഒരു സമാധാനവുമില്ല. എവിടെയെങ്കിലും പോയാലേ മനസ്സിനു സ്വസ്ഥത കിട്ടൂ!.''

പടിക്കൽ കാളവണ്ടി വന്നുനില്ക്കുന്ന ശബ്ദംകേട്ടു് ലളിത വാതിൽക്കലേയ്ക്കു് നടന്നു. വണ്ടിയിൽനിന്നു് ഇറങ്ങിയവരെ കണ്ടപ്പോൾ ലളിതയുടെ മുഖത്തു് അത്ഭുതവും ആനന്ദവും തിര യടിച്ചുയർന്നു.

## 37

വണ്ടിയിൽനിന്നു് ഇറങ്ങിയതു് സൂര്യനും, സീതയും, ചുണ്ടു വുമായിരുന്നു. എന്നാൽ സൂര്യനെയും ചുണ്ടുവിനെയും ലളിത അത്ര ശ്രദ്ധിച്ചില്ല. അവരോടു് രണ്ടു വാക്കുകൾ മാത്രം പറ ഞ്ഞിട്ടു് ലളിത സീതയുടെ കൈയ്ക്കുപിടിച്ചു് അകത്തേയ്ക്കു കൂട്ടി ക്കൊണ്ടു പോയി.

''നിന്നെപ്പററിത്തന്നെ ഓർത്തുകൊണ്ടും സംസാരിച്ചുകൊണ്ടും ഇരിക്കുകയായിരുന്നു. പറഞ്ഞുകൊണ്ടിരുന്നപ്പോഴാണു് പടി ക്കൽ വണ്ടി വന്നുനില്ക്കുന്ന ശബ്ദം കേട്ടതു്. വെളിയിൽവന്നു നോക്കിയപ്പോൾ കണ്ടതോ, നിന്നെയും. നോക്കണേ അത്ഭുതം! അല്പംമുമ്പാണു് പോസ്റ്റുമാൻ കത്തു കൊണ്ടുവന്നു തന്നതു്. നിൻെറ കത്തു വായിച്ചു് സന്തോഷിച്ചിരിക്കുകയായിരുന്നു. നീ വരുന്നതിനുമുമ്പു് ഞാൻ അങ്ങു ചെല്ലണമെന്നു് എഴുതിയി

ടന്നു. അച്ഛനും നിന്നെ കാണണമെന്നു് പറഞ്ഞിരിക്കുക യാണു്. നിന്നെ ഒരുപ്രാവശ്യം ഇവിടെ കൂട്ടിക്കൊണ്ടു വരണ മെന്നും പറഞ്ഞു. അതിനുമുമ്പു് നീ തന്നെ ഇങ്ങു വന്നല്ലോ!'' എന്നിങ്ങനെ ലളിത അളവററ ആനന്ദത്തോടുകൂടി ഇടതടവി ല്ലാതെ സംസാരിച്ചുകൊണ്ടിരുന്നു.

ഇതിനിടെ അവർ വീട്ടിനുള്ളിൽ എത്തിച്ചേർന്നു. അവിടെ കുട്ടികൾ രണ്ടുപേരും, അത്ഭുതത്തോടും സന്ദേഹത്തോടുംകൂടി സീതയെ സൂക്ഷിച്ചുനോക്കിക്കൊണ്ടിരുന്നു. "ഇവരുതന്നെ യാണോ നിൻെറ കുട്ടികൾ, പട്ടുവും ബാലുവും?'' സീത ചോദിച്ചു. "അതേ ഇവർ തന്നെ'' എന്നു പറഞ്ഞുകൊണ്ടു് ലളിത കുട്ടികളെ നോക്കി തുടർന്നു.

"കണ്ടില്ലേ മക്കളേ! സീതാ അത്തങ്കാളിനെപ്പററി അമ്മ പറഞ്ഞില്ലേ? പറഞ്ഞു വായ് അടയ്ക്കുന്നതിനുമുമ്പു് ഇങ്ങു വന്നു ചേർന്നു. അത്തങ്കാ വലിയ സുന്ദരിയാണെന്നു പറഞ്ഞില്ലേ? ഞാൻ പറഞ്ഞതു സത്യമല്ലേ എന്നു നിങ്ങൾതന്നെ നോക്കി ക്കാണു! സീതേ! നീ ഇത്രനാളും ജയിലിൽകിടന്നു് കഷ്ടപ്പെ ട്ടിട്ടും എന്തു സുന്ദരിയായിരിക്കുന്നെടീ! നിൻെറ ഭർത്താവു് നിന്നെ ഇങ്ങനെ വിട്ടിട്ടു് എങ്ങിനെ ഒററയ്ക്കു കഴിയുന്നെടീ! അങ്ങേക്കു് എന്തോ ശീമഭ്രാന്തു പിടിച്ചിട്ടുണ്ടെന്നാണു് എനിക്കു തോന്നുന്നതു്. ഇംഗ്ലണ്ടിൽ എന്താണെടീ ഇപ്പോൾ ഇത്ര അത്യാ വശ്യ കാര്യം? ആ, പോകട്ടേ! വാസന്തിയെ എന്താ നീ കൊണ്ടുവരാതിരുന്നതു്?''

നേരത്തേതന്നെ സന്തോഷിച്ചിരുന്ന സീത, വാസന്തിയെ പററി ചോദിച്ചപ്പോൾ കൂടുതൽ സന്തുഷ്ടയായി. "വാസന്തി പള്ളിക്കൂടത്തിൽ പോകുകയല്ലേ? അവളുടെ പഠിത്തം നഷ്ടപ്പെ ടുമല്ലോ എന്നു കരുതിയാണു് കൊണ്ടുവരാതിരുന്നതു്. ലളിതേ! അമ്മാവൻ എവിടെ? അദ്ദേഹത്തെ കാണണ്ടേ?''

"പിന്നെ കാണണ്ടേ? അച്ഛൻ അല്പംമുമ്പു മാത്രമാണു് നിന്നെപ്പററി പറഞ്ഞതു്. നീ വന്നതു് അച്ഛനു് എന്തു സന്തോ ഷമായിരിക്കുമെന്നോ? അച്ഛനു് ഉണ്ടായ ആപത്തുകളൊക്കെ നീ അറിഞ്ഞുകാണുമല്ലോ, ഇല്ലേ?''

"ഇന്നലെ ദേവപട്ടണത്തു വന്നപ്പോൾ തന്നെ അറിഞ്ഞു. നിൻെറ ഭർത്താവു് അമ്മാഞ്ചിയോടു് എല്ലാം പറഞ്ഞു. അതു കേട്ട ഉടനെ അടുത്തവണ്ടിക്കു് ഞങ്ങൾ തിരിച്ചു. ഒരുദിവസം കഴിഞ്ഞിട്ടു പോയാൽമതിയെന്നു് നിൻെറ ഭർത്താവു് ആവുന്നതു നിർബ്ബന്ധിച്ചു.''

"പറഞ്ഞുകാണണമെന്നു് എനിക്കറിയാം. നിന്നോടും പറഞ്ഞില്ലേ? അദ്ദേഹത്തിനു് സ്വാതന്ത്ര്യപോരാളികളെ കാണുന്നതുതന്നെ വലിയ സന്തോഷമാണു്. നീ നാടിനുവേണ്ടി ജയിലിൽ പോയെന്നറിഞ്ഞപ്പോഠം മുതൽ കൂടെക്കൂടെ നിന്നെ പററി വിചാരിക്കാറുണ്ടു്. പക്ഷേ ഇപ്പൊഴേ നീ വന്നുള്ളല്ലോ? സീതേ! നിൻെറ ഭത്താവു് ഇംഗ്ലണ്ടിൽനിന്നു തിരിച്ചുവരുന്നതുവരെ നീ ദേവപട്ടണത്തു് ഞങ്ങളുടെ കൂടെ താമസിക്കണം. വേറെ എങ്ങും പോകരുതു്, മനസ്സിലായോ?"

"അതേപ്പററി ഇപ്പോഠം എന്താ ധൃതി? പിന്നെ സാവകാശമായി നമുക്ക സംസാരിക്കാമല്ലോ ലളിതേ! ഇപ്പോഠം അമ്മാവനെ പോയി കാണാം." സീത പറഞ്ഞു.

കിട്ടാവയ്യർ കിടന്നിരുന്ന കട്ടിലിനടുത്തു് സൂര്യനും ചുണ്ടവും ഇരുന്നു സംസാരിച്ചുകൊണ്ടിരുന്നു. സീതയും ലളിതയും മുറിക്കുള്ളിൽ എത്തിയപ്പോഠം അവർ എഴുനേററു.

അമ്മാവനെ സീത നമസ്കരിച്ചു. അദ്ദേഹം ഇരിക്കാൻ പറഞ്ഞപ്പോഠം അവഠം ഇരുന്നു. കിട്ടാവയ്യരും കട്ടിലിൽ എഴുനേററിരുന്നു. അദ്ദേഹം അവളുടെ തലയിൽതൊട്ടു് അനുഗ്രഹിച്ചു. "ആയുസ്സോടെ ഇരിക്കുക!"

അമ്മാവനെ അത്ര ക്ഷീണിതനായും, ശരീരത്തെമ്പാടും മുറിവുകളോടുകൂടിയും കണ്ടതുകൊണ്ടും, അദ്ദേഹത്തിൻെറ അനുഗ്രഹം കേട്ടപ്പോഠം പലവിധ ഓമ്മകഠം ഉണ്ടായതുകൊണ്ടും, സീതയുടെ കണ്ണുകളിൽനിന്നു് കണ്ണീർ പൊടുപൊടെ പൊഴിഞ്ഞു.

സീത കണ്ണീരൊപ്പിക്കൊണ്ടു് പറഞ്ഞു. "അമ്മാവാ! അമ്മാവനെ ഈ നിലയിൽ കണ്ടിട്ടു് എനിക്കു വലിയ ദുഃഖമുണ്ടു്. അമ്മാവനെ ആരോ അടിച്ചുവെന്നു കേട്ടപ്പോഠം ഞാൻ ഞെട്ടിപ്പോയി. ഒരു ഈച്ചയെപ്പോലും ദ്രോഹിക്കാത്ത അമ്മാവനെ അടിച്ചവർ എത്ര കാട്ടാളന്മാരായിരിക്കണം?"

"തലവിധിയാണു പെണ്ണേ! തലവിധി! അതിനു് അവന്മാരെ പഴിച്ചിട്ടു് എന്താ കാര്യം? കള്ളന്മാർ ഞാൻ വന്ന വണ്ടി തടഞ്ഞുനിത്തി അടിച്ചപ്പോഠം, ഒരടി തലയ്ക്കിട്ടുതന്നെ കൊണ്ടു. എൻെറ നല്ലജീവനങ്ങു പോയി. അതോടെ എല്ലാം തീന്നുവെന്നു തോന്നി. അപ്പോഴും ഞാൻ എന്താണു് ഓത്തതെന്നു് അറിയാമോ? എൻെറ മനക്കണ്ണിനു മുന്നിൽ ആരാണു വന്നുനിന്നതു് എന്നറിയാമോ? നിൻെറ അമ്മ രാജമ്മാഠം തന്നെ. അവഠം ആകാശത്തു് വന്നുനിന്നു് വളരെ ഉച്ചത്തിൽ

'അണ്ണാ! വരു!' എന്നു് എന്നെ വിളിച്ചതുപോലെ തോന്നി. അപ്പോഠം ഞാൻ എന്താണു വിചാരിച്ചതെന്നോ? 'അടെടാ! അവഠം സീതയെ കണ്ടു സംസാരിച്ചിട്ടായിരിക്കുമല്ലോ വരുന്നതു്, സീതയ്ക്കു സുഖമാണോ എന്നു് ഇവളോടു ചോദിച്ചാൽ അറിയാമായിരിക്കുമല്ലോ' എന്നിങ്ങനെയാണു്. അടികൊണ്ടു വീണ നിമിഷത്തിൽപോലും എന്റെ മനസ്സിൽ തോന്നിയതു് ഇതാണു്."

"അമ്മാവാ! അതുകൊണ്ടുതന്നെ അറിയാമല്ലോ, അമ്മാവനു് എന്റെപേരിലും, അമ്മയുടെ പേരിലും എത്രമാത്രം സ്നേഹമുണ്ടെന്നു്. ഇനി അമ്മാവൻ അധികം സംസാരിക്കേണ്ട. ഡോക്ടർ പറഞ്ഞതു കേഠക്കേണ്ടേ?"

"ശരിയാണു്. ഒരിരുപ്പിൽ അധികം സംസാരിക്കാൻ പാടില്ല. നിന്നെ കാണണമെന്നും ചിലതു പറയണമെന്നും എത്രമാത്രം ഞാൻ ആഗ്രഹിച്ചിരുന്നതാണു്. നിന്നെ കാണാൻ പററാതെ വരുമോ എന്നൊക്കെ ഞാൻ ഭയപ്പെട്ടു. നല്ലകാലത്തിനു് നീ തന്നെ എന്നെ കാണാൻവേണ്ടി എത്തിയല്ലോ. ബാക്കിയൊക്കെ ഇനി രാത്രി സാവകാശമായി പറയാം. നീ ഇപ്പോഠം പോയി കുളിച്ചു് വല്ലതും കഴിക്കു!" എന്നു് കിട്ടാവയ്യർ സ്നേഹപൂർവ്വം പറഞ്ഞു.

കിട്ടാവയ്യർ വളരെ ഒതുങ്ങിയ ശബ്ദത്തിൽ പറഞ്ഞു. "സീതേ നിന്നെ കുറേനേരമായി കാത്തുകൊണ്ടിരിക്കുകയാണു്. നേരം ഇരുട്ടി ഇത്ര നേരമായിട്ടും കുളക്കരയിൽ ഇരിക്കുകയായിരുന്നോ? വളരെ പ്രധാനപ്പെട്ട ഒരു കാര്യം നിന്നോടു പറയാനുണ്ടെന്നു പറഞ്ഞിരുന്നില്ലേ?" കിട്ടാവയ്യർ ചോദിച്ചു.

"ക്ഷമിക്കണം അമ്മാവാ! ഇനിയും കുറേനാഠം ഞാൻ ഇവിടെത്തന്നെയുണ്ടായിരിക്കുമല്ലോ" എന്നിങ്ങനെ സീത അമ്മാവനെ സമാധാനിപ്പിക്കാൻ തുടങ്ങി.

"ഇനിയും കുറേനാഠംകൂടി നീ ഇവിടെയുണ്ടായിരിക്കുമെന്നുള്ളതു സത്യംതന്നെ. പക്ഷേ അതുവരെ ഞാൻ ജീവനോടുകൂടി ഇരുന്നിട്ടുവേണ്ടേ?" കിട്ടാവയ്യർ പറഞ്ഞു.

"അയ്യയ്യോ! അമ്മാവാ! ഇങ്ങനെയൊന്നും പറയല്ലേ! ഈ പാപിയുടെ വിധി ഇതാണോ ദൈവമേ! ഞാൻ അനാഥ, ഗതികെട്ടവഠം! അമ്മാവനും ഇങ്ങനെ എന്നോടു കോപിക്കാൻ തുടങ്ങിയാൽ........!" എന്നുപറഞ്ഞുകൊണ്ടു് സീത കണ്ണീർ പൊഴിച്ചു.

"സീതേ! നീ അല്പം ക്ഷമിക്കൂ! ഞാൻ പറയുന്നതു് ഒന്നു കേൾക്കൂ! നിന്നോടു് എനിക്കു യാതൊരു കോപവുമില്ല. കോപംമുഴുവൻ എന്നോടുതന്നെയാണു്. കുറച്ചുനാളായി ഞാൻ ഈ ഒരേ കിടപ്പുതന്നെയാണല്ലോ! ഇവിടെ കിടന്നു ഞാൻ പലതും ഓർത്തു, ചിന്തിച്ചു. കുറച്ചുവർഷങ്ങളായി ഞാൻ ചെയ്തതൊക്കെ തെററായിരുന്നുവെന്നു് ഇപ്പോൾ തോന്നുന്നു. ഈ നാട്ടിലെ ചില ദുർബുദ്ധികളുടെ ഉപദേശം കേട്ടുകൊണ്ടു് കുടികിടപ്പുകാരുടെ എല്ലാം വിരോധം സമ്പാദിച്ചു. എൻെറ അപ്പനപ്പൂപ്പന്മാരുടെ കാലം മുതൽ തലമുറകളായി ഈ കുടുംബത്തിലെ വേലക്കാരായിരുന്ന, കുടികിടപ്പുകാരെല്ലാം ഞാൻ കാരണം ഇപ്പോൾ പിണങ്ങിയിരിക്കുകയാണു്. എത്രയോ വർഷങ്ങളായി അവർ സ്ഥിരമായി താമസിച്ചിരുന്ന സ്ഥലങ്ങളിൽനിന്നു് അവരെ ഞാൻ തുരത്തി ഓടിച്ചു; കോടതിയിൽ കേസുകൊടുത്തു ജയിച്ചു. പക്ഷേ എന്തു പ്രയോജനം? തലമുറ തലമുറയായി നമ്മുടെ കുടുംബത്തെ വാഴ്ത്തിക്കൊണ്ടിരുന്നവർ ഇന്നു ശപിക്കുകയാണു്. അവസാനം ഇങ്ങനെയും ഒരാപത്തു വന്നുചേർന്നു. നമ്മുടെ പൂർവ്വികന്മാർ ചെയ്ത പുണ്യങ്ങൾകൊണ്ടു് ഇപ്പോഴും ജീവിച്ചിരിക്കുന്നുവെന്നു മാത്രം. അന്നു് എന്നെ കൊല്ലാതെ ജീവൻ മാത്രം അവർ തിരികെ തന്നു. ആ കൊള്ളക്കാർക്കു് നല്ലതുവരട്ടെ!"

"അമ്മാവാ! അമ്മാവനെ അടിച്ചു് ഈവിധത്തിലാക്കിയ ആ മഹാപാപികൾക്കു് നല്ലതുവരട്ടെന്നോ? അവന്മാർ നശിച്ചുപോകണം! അവന്മാരുടെ കയ്യു് അഴുകിപ്പോകണം! ആരോടു വേണമെങ്കിലും ഞാൻ ക്ഷമിക്കാം; പക്ഷേ അമ്മാവനെ അടിച്ച ആ കാടന്മാരോടു ക്ഷമിക്കാൻ വയ്യ."

'അവരുടെ മാപ്പുകൊടുക്കാൻ നീ ആരാണു്? അല്ലെങ്കിൽ ഞാനാരാണു്? അവരെ കുററം പറയാൻപോലും നമുക്കു് അർഹതയില്ല. എയ്തവനെ വിട്ടു് അമ്പിനെ കുററം പറഞ്ഞതുകൊണ്ടു് എന്തു പ്രയോജനം? എല്ലാ ശരീരത്തിലും ഭഗവാൻ കുടികൊണ്ടിരിക്കുന്നു. അടിച്ചവരുടെ ശരീരത്തിലും, അടികൊണ്ടവൻെറ ശരീരത്തിലും ഭഗവാൻ കുടികൊണ്ടിരിക്കുന്നു. എന്നെ അടിച്ചവനോടു് ഞാൻ കോപിച്ചാൽ, ഭഗവാനോടു കോപിക്കുന്നതിനു തുല്യമല്ലേ? സത്യത്തിൽ ഭഗവാൻ, എന്നെ അടിച്ചവരുടെ ശരീരത്തിലിരുന്നു് എന്നെ ഒരു പാഠം പഠിപ്പിക്കുകയായിരുന്നു. സീതേ! ഇനി എനിക്കു് ഈ നാട്ടിൽ ജീവിക്കണമെന്നു് ഉദ്ദേശമില്ല. നല്ലകാലത്തിനു് നീയും സൂര്യനും

ഇപ്പോൾ എത്തിച്ചേർന്നു. അവൻെറ കയ്യിൽ ഈ കുടുംബത്തെ ഏല്പിച്ചിട്ടു് ഞാൻ വീടുവിട്ടു പോകുന്നു. കാശിയിൽപോയി ഗംഗയിൽ സ്നാനം ചെയ്യണം. പ്രയാഗയിൽ ത്രിവേണീ സംഗമം ദർശിക്കണം. പിന്നെ ഹരിദ്വാർ, ഋഷികേശം, ബദരീനാഥ് മുതലായ സ്ഥലങ്ങൾ സന്ദർശിക്കണം. കൈലാസഗിരിയിലും പോകണമെന്നു് ആശയുണ്ടു്. കുറച്ചുനാൾമുമ്പു് ഒരു വലിയ മനുഷ്യൻ കൈലാസയാത്രയെപ്പററി എഴുതിയിരുന്നതു് വായിക്കാൻ ഇടയായി. അതു വായിച്ചപ്പോൾ മുതൽ കൈലാസത്തോടു് എനിക്കു പ്രിയമായിത്തീർന്നു.''

''അമ്മാവാ! അമ്മാവനു് അങ്ങനെ യാത്രചെയ്യണമെന്നുണ്ടെങ്കിൽ എൻെറകൂടെ പോരൂ! ഞാൻ കൊണ്ടുപോകാം'' എന്നു സീത പറഞ്ഞു.

''ആകട്ടേ സീതേ! നിന്നോടൊപ്പം ആ പുണ്യസ്ഥലങ്ങൾ സന്ദർശിക്കുന്നതിനേക്കാൾ സന്തോഷകരമായി മറെറന്താണുള്ളതു്? അതിനാണു് നിന്നോടു് ഇതെല്ലാം ഞാൻ പറഞ്ഞതു്. പക്ഷേ നാം യാത്ര പുറപ്പെടുംമുമ്പു് നിൻെറ ജീവിതം നീ ശരിയാക്കേണ്ടിയിരിക്കുന്നു.''

സീത മറുപടി ഒന്നും പറയാതെ തലയുംകുമ്പിട്ടു് ഇരുന്നതേ ഉള്ളു.

''ഞാൻ പറഞ്ഞതെന്താണെന്നു നിനക്കു മനസ്സിലായി; അതാണു് നീ ഒന്നും മിണ്ടാതിരിക്കുന്നതു്. നിനക്കും ഭർത്താവിനും തമ്മിൽ സ്വരചേർച്ചയില്ല എന്നറിഞ്ഞപ്പോൾ മുതൽ എനിക്കുണ്ടായ മനോവിഷമം ചില്ലറയൊന്നുമല്ല. ഇവിടെ വെച്ചാണു് നിൻെറ കല്യാണം നടന്നതു്. ലളിതയെ കാണാൻവന്നവൻ നിന്നെ കല്യാണം കഴിക്കാം എന്നു പറഞ്ഞു. നിൻെറ അമ്മായിയുടെ വയറുകത്തി. എത്രയോ പേർ അസൂയപ്പെട്ടു. എന്നാൽ ഞാൻ പരിപൂർണ്ണസമ്മതത്തോടെ ലളിതയുടെകൂടെ അതേ പന്തലിൽ നിൻെറ വിവാഹവും നടത്തി. ഇങ്ങനെയൊരു ഭാഗ്യം നിനക്കു ലഭിച്ചതിൽ എല്ലാ ദൈവങ്ങൾക്കും ഞാൻ നന്ദി പറഞ്ഞു. ആ ബന്ധം ഇങ്ങനെ ആകണമോ? നിൻെറ അമ്മ ജീവിതകാലം മുഴുവൻ കഷ്ടപ്പെട്ടു് മരിച്ചുപോയി. നീയും അങ്ങനെ കഷ്ടപ്പെടണമോ? സ്നേഹിച്ചു് കല്യാണംകഴിച്ച പുരുഷനോടു് നിനക്കു സ്നേഹമായി ഇരുന്നുകൂടേ? പറയൂ സീതേ!''

''തലവിധി വേറെ വിധത്തിലായിരിക്കുമ്പോൾ ഞാൻ എന്തുചെയ്യും അമ്മാവാ! അമ്മാവൻ എത്ര സന്തോഷത്തോടെ

യാണ് കല്യാണം നടത്തിയതു്. ഞാനും ഇഷ്ടപ്പെട്ട കല്യാണം കഴിച്ചതുതന്നെ. പക്ഷേ അദ്ദേഹം ഇങ്ങനെയാണെന്നു് ആരു വിചാരിച്ചു.''

''അവന്റെ ഗുണദോഷമൊന്നും നീ പറയാതെ. നിന്റെ ദോഷം എന്താണെന്നു് ആലോചിച്ചു നോക്കിയിട്ടുണ്ടോ? അന്യരുടെ കുററം കണ്ടുപിടിക്കാൻ എളുപ്പമാണ്. സ്വന്തം കുററം മനസ്സിലാക്കാൻ വിഷമവും. 'രണ്ടു കയ്യും കൂട്ടിയടിച്ചാലേ ശബ്ദമുണ്ടാകൂ!' എന്നു കേട്ടിട്ടില്ലേ? പുരുഷൻ എത്ര ചീത്തയായിരുന്നാലും, സ്ത്രീ നല്ലവളാണെങ്കിൽ, പുരുഷൻ അവസാനം നല്ലവനായിത്തീരും. തീൎച്ച പറയൂ! സീതേ! നീ വിദ്യാഭ്യാസമുള്ളവരം, എല്ലാം അറിഞ്ഞവരം. നീ ദേശത്തിനുചെയ്ത സേവനങ്ങരം സൂര്യൻ എഴുതിയിരുന്നു. അതൊക്കെ എനിക്കു സന്തോഷമാണ്. എന്നാൽ ഞാൻ പറയുന്ന ഒരു കാര്യം നീ അനുസരിക്കൂ! ഭാരതത്തിനു സ്വാതന്ത്ര്യമുണ്ടാകാനാണു് പാടുപെടുന്നതു്. പക്ഷേ ഈ നാടിന്റെ ഏററവും പ്രധാനപ്പെട്ട ആവശ്യമെന്താണെന്നു് അറിയാമോ? ലോകത്തു് എത്രയോ നാടുകരം ചിലകാലത്തു് വളരെ ഉയൎന്ന നിലയിലായിരുന്നു, അതുപോലെതന്നെ തകൎന്നുപോയിട്ടുമുണ്ടു്. പക്ഷേ ഭാരതം മാത്രം കഴിഞ്ഞ പതിനായിരം വർഷമായി തന്റെ മാഹാത്മ്യം നിലനിൎത്തുന്നു. മഹാത്മാഗാന്ധിയെപ്പോലുള്ള മഹാന്മാർ ഇന്നും ഭാരതത്തിൽ അവതരിക്കുന്നു. എന്താ കാരണമെന്നു് അറിയാമോ? ഈ നാട്ടിലെ സ്ത്രീകളുടെ മാഹാത്മ്യം കൊണ്ടു മാത്രമാണു്. പ്രാചീനകാലം മുതൽ, പുരുഷൻ എത്ര ചീത്തയായാലും മൂർഖനായാലും, അവനോടൊപ്പം ജീവിതം നയിക്കുന്നതിനു് സ്ത്രീകരം തങ്ങളുടെ ജീവിതം ഉഴിഞ്ഞുവെച്ചുപോന്നു. അവരുടെ പുണ്യംകൊണ്ടാണു് ഈ ഭാരതഭൂമി ഇന്നും ഇതുപോലെ നിലനില്ക്കുന്നതു്. മഹാത്മാഗാന്ധി, തന്റെ ധൎമ്മപത്നി കസ്തൂർബായെപ്പററി എഴുതിയിരിക്കുന്നതു് നീ വായിച്ചിട്ടില്ലേ? ഗാന്ധി അകാരണമായി പത്നിയെ അലട്ടിയിരുന്നപ്പോഴൊക്കെ, അദ്ദേഹം പശ്ചാത്തപിക്കത്തക്കവിധത്തിൽ അവർ പ്രവൎത്തിച്ചില്ലേ? അതുവേണ്ട, നിന്റെ അമ്മായിയെത്തന്നെ നോക്കൂ! കാരണമില്ലാതെ അവരം എന്നോടു വഴക്കുകൂട്ടുമെന്നതു നേരുതന്നെ. എന്നാൽ കാര്യം വരുമ്പോരം ഞാൻ പറയുന്നതിനപ്പുറം അവരം കേരംക്കാറുണ്ടോ? എത്രയോ പ്രാവശ്യം ഞാൻ അവളോടു വഴക്കുപിടിച്ചിരിക്കുന്നു. അതിനു്

അവരം ഈ വീടുവിട്ടു് പോകുമെന്നു് എപ്പോഴെങ്കിലും പറഞ്ഞി ട്ടുണ്ടോ?''

''അമ്മാവാ! കസ്തൂർബാ ദൈവാംശം ഉള്ളവരം! അമ്മായി ഭാഗ്യമുള്ളവരം, അമ്മാവനെ ഭർത്താവായി കിട്ടിയതുകൊണ്ടു്! എന്നാൽ ഞാനോ എല്ലാവിധത്തിലും ഭാഗ്യംകെട്ടവരം. കല്ക്കത്തായിൽ അലിപ്പൂർ ജയിലിൽ ഒരു വർഷം ഞാൻ കിടന്നു. അന്നു് അദ്ദേഹം അവിടെയുണ്ടായിരുന്നു. ഞാൻ ജയിലിലാണെന്നു് അദ്ദേഹത്തിനു് അറിയുകയും ചെയ്യാം. എന്നാൽ ഒററപ്രാവശ്യം പോലും അദ്ദേഹം എന്നെ വന്നു കണ്ടിട്ടില്ല. എന്നാലും ജയിലിൽനിന്നു വിടുമ്പോരം അദ്ദേഹത്തിന്റെ കാലിൽവീണു് മാപ്പിരക്കണമെന്നു് ഞാൻ വിചാരിച്ചിരുന്നു. പക്ഷേ എന്തുപററി! എന്നെ വിടുന്നതിനു് ഒരുമാസം മുമ്പു് അദ്ദേഹം ഇംഗ്ലണ്ടിലേയ്ക്കു പോയി. കല്ക്കത്തയിൽ അദ്ദേഹം നയിച്ചിരുന്ന ജീവിതത്തെപ്പററി അറിഞ്ഞപ്പോരം എനിക്കു് ആകെ വെറുത്തു. ഇനിമേലിൽ അദ്ദേഹത്തോടുചേർന്നു ജീവിക്കാൻപററില്ലെന്നു തീരുമാനിക്കുകയും ചെയ്തു.''

''അങ്ങനെ പറയരുതു സീതേ! 'കണ്ണാൽ കണ്ടതും കള്ളം, ചെവിയാൽ കേട്ടതും കള്ളം, അവിചാരിതമായതു് സത്യം' എന്നൊരു പഴമൊഴിയുണ്ടു്. നീ ഇല്ലാതിരുന്നപ്പോരം, കാണാത്ത കാര്യങ്ങരം, ആരോ പറഞ്ഞുവെന്നുപറഞ്ഞു് അതിന്റെപേരിൽ ഒരു തീരുമാനമെടുക്കുന്നതു് വിഡ്ഢിത്തമാണു്. നിന്നോടു് കോപം തോന്നാൻ രാഘവനു് കാരണങ്ങളും ഉണ്ടു്. സൂര്യനു് നീ വീട്ടിൽ ഇടംകൊടുത്തതുകൊണ്ടും, പിന്നീടു് നീ ജയിലിൽ പോയതുകൊണ്ടും അവന്റെ ഉദ്യോഗം പോയി. ഉദ്യോഗം എന്നുപറഞ്ഞാൽ വെറും സാധാരണ ഉദ്യോഗമായിരുന്നോ? മാസം രണ്ടായിരംരൂപാ ശമ്പളമുള്ള ഉദ്യോഗം. നിന്റെ കുററംകൊണ്ടു് അത്രവലിയ ഒരു ഉദ്യോഗം നഷ്ടപ്പെട്ടു എന്നു പറഞ്ഞാൽ അവനു് ദേഷ്യം വരുകയില്ലേ?''

''ആ ജോലി പോയതുകൊണ്ടു് ഒരു നഷ്ടവും ഇല്ല അമ്മാവാ! അതിനേക്കാരം ശമ്പളമുള്ള ഒരു ബാങ്ക്ജോലി അദ്ദേഹത്തിനു കിട്ടി.''

''അതെങ്ങനെയെങ്കിലും ആകട്ടെ. രാഘവൻ ഇംഗ്ലണ്ടിൽ നിന്നു വന്നാൽ ഉടനെ ഞാൻ അവനെ ഒന്നു കാണണമെന്നു വിചാരിച്ചിരിക്കുകയാണു്. നീയും എന്റെകൂടെ വരണം. നിങ്ങളുടെ ഇടയിലുള്ള അഭിപ്രായവ്യത്യാസങ്ങളൊക്കെ

പറഞ്ഞുതീർത്തു്, വീണ്ടും നിങ്ങൾ ഒരുമയോടെ വീട്ടുംകൂടിയുമായി താമസിക്കുന്നതു കണ്ടാലേ എന്റെ മനസ്സു് തൃപ്തിയടയൂ!''

''അമ്മാവാ! എന്റെ കഷ്ടങ്ങൾ തീരാൻ പോകുന്നുവെന്നു പറഞ്ഞല്ലോ? പക്ഷേ എനിക്കു് അങ്ങനെ തോന്നുന്നില്ല. മനസ്സിൽ എന്തോ അകാരണമായ ഭീതി! അപ്പോഴൊക്കെ ഹൃദയം പടപട അടിക്കുകയാണു്. അടിവയററിൽനിന്നു് എന്തോ തീപോലെ മേല്പോട്ടു കയറുകയാണു്! രാത്രിയിൽ സമാധാനത്തോടെ ഉറങ്ങാൻ കഴിയുന്നില്ല. ഭയങ്കര സ്വപ്നങ്ങൾ ഒക്കെയാണു കാണുന്നതു്.'' ഇതു പറഞ്ഞപ്പോൾ അവളുടെ ശരീരം വിറച്ചു. കണ്ണിൽ നീർ തുളുമ്പി.

ഇതുവരെ കിടന്നുകൊണ്ടും ചാഞ്ഞിരുന്നും സംസാരിച്ചിരുന്ന കിട്ടാവയ്യർ അപ്പോൾ എഴുന്നേററു് ഇരുന്നു. സീതയുടെ തലയിൽ തൊട്ടുകൊണ്ടു പറഞ്ഞു. ''കുഞ്ഞേ! അതെല്ലാം വെറുതെയുള്ള ഭയം! നിനക്കു നേരത്തെയുണ്ടായ ദുരനുഭവങ്ങൾ ഇപ്പോഴും നിന്റെ മനസ്സിൽകിടന്നു് നിന്നെ ശല്യപ്പെടുത്തുന്നു. അങ്ങിനെ പേടിയുണ്ടാകുമ്പോഴെല്ലാം രാമനാമം ജപിക്കൂ! ഭയം മാറിക്കൊള്ളും. ഇനി ഞാനും നിന്റെകൂടെ വരാൻ പോവുകയല്ലേ? നിന്റെ കഷ്ടകാലങ്ങളൊക്കെ തീരും.''

ഇത്രയുമായപ്പോൾ ലളിത ആ മുറിയിലേയ്ക്കു കടന്നുവന്നു. കിട്ടാവയ്യർ അവസാനം പറഞ്ഞ വാക്കുകൾ അവൾ കേട്ടു. ''അഹാ! ഇതെന്താ? ദേവപട്ടണത്തിനു് എന്റെകൂടെ വരുന്നു എന്നു പറഞ്ഞിട്ടു്? അതു് അര മണിക്കൂറുകൊണ്ടു് മറന്നിട്ടു്, ഇപ്പോൾ സീതയുടെകൂടെ പോകുന്നുവെന്നോ? ഈ സീതാ അത്തങ്കാളിനു് എന്തോ വശീകരണശക്തിയുണ്ടു്, അതാണു് അച്ഛൻ ഇങ്ങനെ പറയുന്നതു്.'' ലളിത പറഞ്ഞു.

തിരുമൂലർ എന്ന മഹാൻ, മനുഷ്യജീവിതത്തിന്റെ ക്ഷണികതയെപ്പററി ഒരു ഗാനം ആലപിച്ചിട്ടുണ്ടു്.

''അടപ്പണ്ണി വൈത്താർ അടിചിലൈ ഉണ്ടാർ
മടക്കൊടിയാരോടു മന്തണം പുകന്താർ
ഇടപ്പക്കമേ ഇറൈ നൊന്തതേ എൻറാർ
കിടക്കപ്പടുത്താർ കിടന്തൊഴിന്താരേ!''

തിരുമൂലരുടെ വാക്യത്തിലെ അവസാനഭാഗം കിട്ടാവയ്യരുടെ കാര്യത്തിലും ഫലിച്ചു. രാത്രി സൂര്യനോടു് തന്റെ ആഗ്രഹം തുറന്നു പറഞ്ഞു്, മനസ്സമാധാനത്തോടെ ഉറങ്ങിയ അദ്ദേഹം പിന്നെ ഉണർന്നതേയില്ല.

അടുത്തദിവസം രാവിലെ ആ വീട്ടിൽനിന്നു്, ഹൃദയഭേദകമായ നിലവിളിയും, പൊട്ടിക്കരച്ചിലും, അലമുറയും ഉയൻറു കേട്ടു.

എല്ലാവരേക്കാറം അധികം ദുഃഖിച്ചതു്, കിട്ടാവയ്യരുടെ അരുമയായ അനന്തിരവാറം സീത തന്നെയാണു്.

# 38

പോർക്കളത്തിൽ ശരവർഷത്തെ ഗണിക്കാതെ തൻെറ ലക്ഷ്യംനോക്കി കുതിച്ചുപായുന്ന പോരാളിയെപ്പോലെ ആ ട്രെയിൻ കാററും മഴയും ഗണിക്കാതെ തൻെറ ലക്ഷ്യസ്ഥാനത്തേയ്ക്കു കുതിച്ചുകൊണ്ടിരുന്നു.

ഒരു രണ്ടാംക്ലാസ്സ് മുറിയിൽ സീതയും, ലളിതയും, പട്ടാഭിരാമനും, അവരുടെ രണ്ടുകുട്ടികളും ഇരിപ്പുണ്ടു്.

അവർ എല്ലാവരും വണ്ടിയിലിരുന്നു വെളിയിൽ കാണുന്ന കാഴ്ചകളിൽ ദത്തശ്രദ്ധരായിരുന്നു.

ആകാശം മുഴവൻ കാർമേഘങ്ങറം തിങ്ങിനിറഞ്ഞു് മഴ പെയ്തുകൊണ്ടിരുന്നതിനാൽ, പകൽസമയംപോലും, സന്ധ്യാകാലംപോലെ മങ്ങി ഇരുണ്ടിരുന്നു.

ഒരു പ്രദേശത്തു്, വയലുകറംക്കിടയിലുള്ള തിട്ടയിൽ ഒരു ചിത എരിഞ്ഞുകൊണ്ടിരുന്നു. ചിതയിലെ തീ അണഞ്ഞുപോകാതിരിക്കുന്നതിനായി ചിലർ അതിനുമേലെ ഒരു താല്ക്കാലിക പന്തൽ ഇട്ടുകൊണ്ടിരുന്നു.

''അമ്മേ, അമ്മേ! അതു നോക്കു! തീയ്ക്കുമേലെ പന്തലിടുന്നതു കണ്ടോ? അതെന്തിനാണമ്മേ?'' പട്ടു ചോദിച്ചു.

എല്ലാവരും അങ്ങോട്ടുനോക്കി. ചിതയെരിയുന്നതുകണ്ടു് സീത ''അമ്മാവനെയും ഇങ്ങനെ ചിതയിൽവെച്ചു് എരിച്ചുകളഞ്ഞല്ലോ!'' എന്നു പറഞ്ഞു് വിമ്മിവിമ്മിക്കരയാൻ തുടങ്ങി.

ലളിതയുടെ കണ്ണുകളും നിറഞ്ഞു. പക്ഷേ അവറം കരഞ്ഞില്ല.

''അച്ഛൻ മരിച്ചുപോയതോർത്തിട്ടു് എനിക്കു് അത്രവലിയ സങ്കടമില്ല. പക്ഷേ നീ കരയുന്നതു കാണുമ്പോഴാണു് എനിക്കും സങ്കടം വരുന്നതു്.'' ലളിത പറഞ്ഞു.

“അമ്മാവൻ മരിച്ചുപോയതിൽ ആരും അത്രയധികം ദുഃഖി ക്കേണ്ട കാര്യമൊന്നുമില്ല. അദ്ദേഹം മോക്ഷത്തിൽവെച്ച് ഏററവും നല്ല മോക്ഷം പ്രാപിക്കുകയാണു ചെയ്തതു്.” പട്ടാഭി രാമൻ അഭിപ്രായപ്പെട്ടു.

സീത കരച്ചിൽ നിർത്തി. കണ്ണുകൾ തുടച്ചുകൊണ്ടു പറഞ്ഞു. “അതു വളരെ ശരിയാണു്. സൂര്യനെപ്പോലെ ഒരു മകനെ ലഭിച്ചതുതന്നെ അദ്ദേഹത്തിൻെറ ഏററവും വലിയ ഭാഗ്യ മാണു്.”

“അതും ശരിയാണു്. പത്തുദിവസംകൊണ്ടു് അവൻ കടി യാന്മാരെ ഒക്കെ വശത്താക്കിക്കളഞ്ഞതു കണ്ടില്ലേ?” പട്ടാഭി രാമൻ പറഞ്ഞു.

എവിടെ നോക്കിയാലും വെള്ളംതന്നെ.

“ഇതെന്താ ആകെ ജലപ്രളയംപോലെ ഇരിക്കുന്നല്ലോ? രാജംപേട്ടയെക്കാൾ ഇവിടെ മഴ അധികമാണെന്നു തോന്നു ന്നല്ലോ.” പട്ടാഭിരാമൻ പറഞ്ഞു.

“നാം ട്രെയിനിൽ കയറിക്കഴിഞ്ഞപ്പോൾമുതൽ അവിടെയും മഴ തുടങ്ങിക്കാണും.” സീതയാണു് അതു പറഞ്ഞതു്.

“മഴയില്ല, മഴയില്ല, എന്നു പറഞ്ഞുകൊണ്ടിരുന്നു. ഇപ്പോൾ മഴ കൂടിപ്പോയെന്നാണു് പരാതി.” ലളിത പറഞ്ഞു.

“കുറച്ചുനാൾ മഴയില്ലാതെയാകുമ്പോഴാണു്, മഴയുടെ ആവശ്യം ജനങ്ങൾക്കു ബോദ്ധ്യമാകുന്നതു്. വേദകാലത്തു് മുനികൾ സൂര്യനെ എങ്ങിനെയൊക്കെ സ്തുതിച്ചുപാടിയോ അങ്ങനെയെല്ലാം വരുണനെ സ്തുതിച്ചും പാടി. ‘ചിലപ്പ തികാരം’ എന്ന തമിഴ്കാവ്യത്തിൽ സൂര്യനെയും ചന്ദ്രനെയും സ്തുതിച്ചതിനുശേഷം, ‘മാമഴയെ സ്തുതിപ്പേൻ, മാമഴയെ സ്തുതി പ്പേൻ’ എന്നു മനോഹരമായി പാടിയിരിക്കുന്നു” എന്നി ങ്ങനെ പട്ടാഭിരാമൻ തൻെറ പാണ്ഡിത്യം വെളിപ്പെടുത്തി.

“എന്നാലും ഇങ്ങനെ പെരുമഴ പെയ്യാതിരുന്നാൽ മതിയാ യിരുന്നു. ഇതുപോലെ പേമാരിപെയ്യാൻ തുടങ്ങിയാൽ പാവ ങ്ങൾ എന്തുചെയ്യും? അതാ നോക്കൂ!” ലളിത പറഞ്ഞു.

അവൾ ചൂണ്ടിക്കാണിച്ച സ്ഥലത്തു് ഒരു പ്രദേശം മുഴുവൻ മഴവെള്ളം വന്നുനിറഞ്ഞു് വീഥികളും മററും നദിയായി മാറി ക്കഴിഞ്ഞിരുന്നു. ഒരു കുടികിടപ്പുകാരൻെറ കുടിൽ കാററു് എടുത്തു പൊക്കി ദൂരെ മറിച്ചിട്ടിരുന്നു. കുടിലിൽ അവശേഷി ച്ചിരുന്ന മൺചുവരുകൾ മഴവെള്ളം വീണു് നനഞ്ഞു് ഇടിഞ്ഞു വീണുകൊണ്ടിരുന്നു. കുടിലിനുള്ളിലുണ്ടായിരുന്ന ചില പാത്ര

ങ്ങളും തട്ടുമുട്ടു സാമാനങ്ങളും, ഒരു സ്ത്രീയും രണ്ടാൺകുട്ടികളും കൂടി എടുത്തുകൊണ്ടു് എങ്ങോട്ടോ ഓടിക്കൊണ്ടിരുന്നു.

ട്രെയിൻ ദേവപട്ടണം സ്റ്റേഷനിൽ അടുത്തപ്പോൾ രാത്രി എട്ടുമണിയായി. റെയിൽപ്പാളത്തിനിരുവശവും നിറഞ്ഞു കിടന്ന മഴവെള്ളത്തിൽ ട്രെയിനിന്റെ വെളിച്ചം അടിച്ചപ്പോൾ ആ ജലം വെട്ടിത്തിളങ്ങി. അതുപോലെതന്നെ ദേവപട്ടണത്തിലെ വീഥികളിൽ നിരന്നു കത്തിയിരുന്ന വഴിവിളക്കുകൾ, അവിടെയെങ്ങും നിറഞ്ഞുകിടന്ന ജലത്തിൽ പ്രതിഫലിച്ചിരുന്നു. കാർമേഘാവൃതമായ ആകാശവും, ഇരുൾ നിറഞ്ഞ ഭൂമിയും, ഇടയ്ക്കിടെ മിന്നിക്കത്തിക്കൊണ്ടു നില്ക്കുന്ന വൈദ്യുതദീപങ്ങളും, ജലത്തിൽ അവയുടെ പ്രതിഫലനങ്ങളും, എല്ലാംകൂടി ആ പട്ടണം, ദേവലോകത്തുനിന്നു പൊട്ടിവീണ ഒരു മായാലോകത്തിന്റെ പ്രതീതി ജനിപ്പിച്ചു.

ട്രെയിൻ പ്ലാററുഫോമിൽ വന്നു നിന്നപ്പോൾ പട്ടാഭിരാമനും മററും കതകുതുറന്നു് താഴെയിറങ്ങി. കതകു തുറന്ന ഉടനെ തണുത്തകാററു് വീശിയടിച്ചു.

ആ സമയത്തു് സ്റ്റേഷന്റെ ഒരു വശത്തുനിന്നു് ധാരാളം ആളുകൾ, നനഞ്ഞുകുതിർന്ന തുണികളോടും, വിറയ്ക്കുന്ന ശരീരത്തോടും കൂടി കൂവിവിളിച്ചുകൊണ്ടു് ഓടിവന്നു. അല്പനേരം കൊണ്ടു് നൂറുകണക്കിനു സ്ത്രീകളും, പുരുഷന്മാരും, കുട്ടികളും പ്ലാററുഫോമിലും, വെളിയിലുമായി വന്നുനിറഞ്ഞു. അവരുടെ വസ്ത്രങ്ങളിൽനിന്നു് ഇററിററുവീഴുന്ന ജലകണങ്ങൾകൊണ്ടു് ആ പ്ലാററുഫോം ആകെ നനഞ്ഞു.

ആ ആൾക്കൂട്ടത്തിനിടയിൽനിന്നും വെളിയിൽ കടക്കാൻ പട്ടാഭിരാമനും കുടുംബവും ശ്രമിച്ചു. "ഇതെന്തൊരു തിരക്കു്? ഈ ആളുകളെല്ലാം ട്രെയിനിൽ കയറാൻ വന്നവരാണോ?" പട്ടാഭിരാമൻ പോർട്ടരോടു ചോദിച്ചു.

"അവർ ട്രെയിൻ കയറാൻ വന്നവരല്ല സാർ! ഇന്നു വൈകിട്ടു് അടിച്ച ചുഴലിക്കാററിലും, മഴയിലുംപെട്ടു് അവരുടെ കൂരകളെല്ലാം തകർന്നുപോയി. മഴയത്തു് ഇരിക്കാൻ ഇടമില്ലാതെ അവരെല്ലാവരും ഇവിടെ വന്നിരിക്കുകയാണു്. നശിച്ച വഹകൾ!" പോർട്ടർ പറഞ്ഞു.

വളരെ ബുദ്ധിമുട്ടി ഒരു ടാക്സി പിടിച്ചു് പട്ടാഭിരാമനും മററും വീട്ടിൽ എത്തിച്ചേർന്നു. വീട്ടിൽ ചെന്നപ്പോൾ ലളിത ഓടിനടന്നു് വീട്ടുകാര്യങ്ങൾ അന്വേഷിക്കാൻ തുടങ്ങി. പട്ടാഭി

രാമൻ ആഫീസുമുറിക്കുള്ളിൽചെന്നു്, കത്തുകളും മററും വായിച്ചു്, പിന്നീടു് പത്രവായനയിൽ മുഴുകി. കുട്ടികൾ നനഞ്ഞവസ്ത്രം മാററി ഉടുത്തിട്ടു്, ഭക്ഷണവും കഴിച്ചിട്ടു് ഉറങ്ങാൻ പോയി.

സീത മാത്രം ഈറൻവസ്ത്രങ്ങൾപോലും മാററാതെ, ദുഃഖം ഉടലെടുത്ത രൂപമെന്നവണ്ണം ഒരിടത്തിരുന്നു. ലളിത, ഇലവെച്ചിട്ടു് ഊണുകഴിക്കാൻ വിളിക്കുന്നതിനുവേണ്ടി വെളിയിൽ വന്നു നോക്കി.

"ഇതെന്താ സീതേ! ഈറൻതുണിപോലും മാററാതെ ഇവിടെ കുത്തിയിരിക്കുന്നതു്." ലളിത ദേഷ്യപ്പെട്ടു.

അതേസമയംതന്നെ പട്ടാഭിരാമനും ആഫീസുമുറിയിൽനിന്നു വെളിയിൽ വന്നു.

"എനിക്കു്, എന്താണോ, ആ പാവങ്ങളുടെ ചിന്തതന്നെയാണു്. അവർ എല്ലാവരും,—കൊച്ചുകുട്ടികൾ ഉൾപ്പെടെ—രാത്രി മുഴുവൻ നനഞ്ഞവസ്ത്രങ്ങളുമായല്ലെ കഴിയാൻ പോകുന്നതു്? അവരെ വിചാരിക്കുമ്പോൾ വേറെ ഉണങ്ങിയ വസ്ത്രങ്ങൾ ധരിക്കാൻ തോന്നുന്നില്ല. ഈ വലിയ വീട്ടിൽ അല്പംപോലും നനയാതെ ഇങ്ങനെ ഇരിക്കുന്നതേ ബുദ്ധിമുട്ടായിട്ടു തോന്നുന്നു." സീത പറഞ്ഞു.

"ഇതു വലിയ കഷ്ടംതന്നെ! അതിനിപ്പോ നാം എന്തു ചെയ്യാനാണു്? പത്തോ ഇരുപതോ പേരാണോ? ആയിരത്തിലധികം പേരുണ്ടു്. നേരം വെളുക്കട്ടെ. അവർക്കു് എന്തെങ്കിലും സഹായം ചെയ്യാമോ എന്നു നോക്കാം." പട്ടാഭിരാമൻ പറഞ്ഞു.

"വല്ലതും കഴിച്ചിട്ടു സംസാരിക്കാം. വരൂ!" ലളിത വിളിച്ചു.

"ഇന്നുരാത്രി അത്രയും ജനങ്ങളും പട്ടിണി കിടക്കുകയാണു്. പിഞ്ചുകുഞ്ഞുങ്ങൾ വിശപ്പുതാങ്ങാനാവാതെ നിലവിളിക്കുന്നു. അതൊക്കെ ഓർക്കുമ്പോൾ വല്ലതുംകഴിക്കാൻ നമുക്കെങ്ങനെ മനസ്സുവരും?" സീത ചോദിച്ചു.

"ഞാനും അതുതന്നെയാണു് ആലോചിച്ചുകൊണ്ടിരുന്നതു്. നേരം വെളുക്കട്ടെ. സ്നേഹിതന്മാരോടൊക്കെ ആലോചിച്ചു് എന്തെങ്കിലും ഏർപ്പാടുകൾ ചെയ്യാം. ഇപ്പോൾ പോയി വസ്ത്രം മാറിവന്നു് വല്ലതും കഴിക്കൂ! നമ്മുടെ ശരീരം രക്ഷിച്ചെങ്കിലല്ലേ മററുള്ളവർക്കു സഹായം ചെയ്യാനാവൂ!" പട്ടാഭിരാമൻ പറഞ്ഞു.

ഇതുകേട്ടു് സീത ആഹാരം കഴിക്കാനായി ചെന്നു. ആഹാരം

കഴിച്ചതിനുശേഷം മൂന്നുപേരും കുറച്ചുനേരം സംസാരിച്ചിരുന്നു. പിന്നീട് അവർ ഉറങ്ങാൻപോയി.

ലളിത കിടന്ന ഉടനെ കമ്പിളിയിട്ടുമൂടി സുഖമായ ഉറക്കം തുടങ്ങി.

സീതയ്ക്കാവട്ടെ, റെയിൽവേസ്റ്റേഷനിൽ കണ്ട ജനങ്ങളെ കുറിച്ചു ചിന്തിച്ച് രാത്രിമുഴുവൻ ഉറക്കംവരാതെ കിടന്നു.

പട്ടാഭിരാമനാകട്ടെ, സീതയുടെ ദയാശീലത്തെപ്പററി വിചാരിച്ച് ഉറക്കം വന്നേയില്ല.

പിറേറദിവസം നേരം പുലന്ന ഉടനെ പട്ടാഭിരാമൻ സീതയോടു പറഞ്ഞകാര്യം നിറവേററാനായി വെളിയിൽപോയി. എത്രയോ പാവപ്പെട്ടവരുടെ വീടുകരം തകന്നുപോയിരിക്കുന്നു. എത്രയോ ആളുകരം താമസിക്കാൻ ഇടമില്ലാതെയും, കഴിക്കാൻ ആഹാരമില്ലാതെയും, കഷ്ടപ്പെടുന്നുവെന്ന കാര്യം അയാരം മനസ്സിലാക്കി. ചില സ്നേഹിതന്മാരോടു സംസാരിച്ച്, വെള്ളപ്പൊക്കനിവാരണജോലികരംക്കവേണ്ട ഏപ്പാടുകരം ചെയ്തു. ഉച്ചയ്ക്ക് വീട്ടിൽ തിരിച്ചുവന്ന് സീതയോട് എല്ലാ വിവരങ്ങളും പറഞ്ഞു.

"കല്ക്കത്തയിൽ ഇത്തരം ദുരിതനിവാരണ പ്രവത്തനങ്ങളിൽ ഏപ്പെട്ട് എനിക്ക് കുറേ പരിചയമുണ്ട്. ഞാനും നിങ്ങളോടൊപ്പം വന്ന് സ്ത്രീകരംക്കും കുട്ടികരംക്കും എന്നാൽ കഴിയുന്ന സഹായം ചെയ്യാം. വീട്ടിൽ ഇങ്ങനെ വെറുതേ ഇരിക്കുന്ന കാര്യം എനിക്കു തീരെ ഇഷ്ടമല്ല." സീത പറഞ്ഞു.

പട്ടാഭിരാമൻ വളരെ സന്തോഷത്തോടെ ആ അഭിപ്രായം സ്വീകരിച്ചു. "ഈ നാട്ടിൽ അങ്ങനെയുള്ള സേവനങ്ങരം ചെയ്യാൻ തയ്യാറായ മററു കുറേ സ്ത്രീകരംകൂടി ഉണ്ട്. അവരോടൊപ്പം സീതയേയും അയയ്ക്കാം."

ആദ്യമേ, വീടുനഷ്ടപ്പെട്ടവക്ക് പള്ളിക്കൂടങ്ങളിൽ തല്ക്കാലം താമസിക്കാനുള്ള സൗകര്യം ചെയ്തുകൊടുത്തു. അത്രയും ആളുകരംക്കും, ആഹാരം വിതരണം ചെയ്യേണ്ടിയിരുന്നു. അസുഖം പിടിപെട്ടവക്ക് മരുന്നു വിതരണംചെയ്ത്, അവരെ ശുശ്രൂഷിക്കേണ്ടിയിരുന്നു. കുട്ടികരംക്ക് പകർച്ചവ്യാധി പിടിപെടാതിരിക്കത്തക്കവണ്ണമുള്ള മുൻകരുതലുകരം ചെയ്യേണ്ടിയിരുന്നു.

മഴ നിന്ന ഉടനെ വീടുകരം നഷ്ടപ്പെട്ടവക്ക് പുതിയ വീടുകരം വെച്ചുകൊടുക്കേണ്ട ശ്രമകരമായ ജോലിയിൽ ഏപ്പെട്ടു.

ദുരിതനിവാരണജോലികരം ഒരുവിധം അവസാനിക്കാൻ മൂന്നുമാസം പിടിച്ചു. ഈ മൂന്നുമാസവും, പട്ടാഭിരാമനും

സീതയ്ക്കും പിടിപ്പതു ജോലിയുണ്ടായിരുന്നു. അവരോടൊപ്പം ആ നാട്ടിലുള്ള മററുപലരും ഒത്തൊരുമിച്ചു പ്രവർത്തിച്ചു. സീതയുടെ ചൊടിയും ചുണയും, സൗമ്യസ്വഭാവവും, മധുരമായ വാക്കുകളും എല്ലാവർക്കും ഉത്സാഹം പകർന്നുകൊടുത്തു. ദേവപട്ടണത്തിലെല്ലാം സീതയുടെ പ്രസിദ്ധി വളർന്നു.

പട്ടാഭിരാമൻ ജയിലിൽനിന്നു തിരിച്ചുവന്നപ്പോഴും മുതൽ ഉത്സാഹമില്ലാതെ കഴിഞ്ഞുകൂടുകയായിരുന്നു. നാട്ടിൽ ദേശീയ സമരത്തിൻെറ അലകളൊക്കെ കെട്ടടങ്ങിയിരുന്നു. പഴയതുപോലെ കോടതിയിൽപോയി വക്കീൽജോലി നോക്കാൻ ഇഷ്ടപ്പെട്ടുമില്ല. അതും ഇനി കക്ഷികളെ പിടിക്കാൻ എവിടെ പോകും? ചെയ്യാനാണെങ്കിൽ മററു പണിയും ഒന്നുമില്ല.

ഈ കാരണങ്ങളാലൊക്കെ മനസ്സുഴിഞ്ഞു കിടന്നിരുന്ന പട്ടാഭിരാമൻ ഇപ്പോഴും പുനർജന്മം നേടിയതുപോലെയായി. വെള്ളപ്പൊക്ക നിവാരണത്തിൽ അവനു് ധാരാളം ജോലികൾ ചെയ്തുതീർക്കാനുണ്ടായിരുന്നു. ആ ജോലികളിൽ അയാൾക്കു് വളരെ താല്പര്യവും തോന്നി. വൈകിട്ടു് തിരിച്ചു വീട്ടിൽ വന്നാൽ അന്നന്നു ചെയ്തുതീർത്ത ജോലികളെപ്പററി സീതയും പട്ടാഭിരാമനും തമ്മിൽ ഉത്സാഹപൂർവ്വം ചർച്ചകൾ നടത്തും. വീട്ടിൽ ആകപ്പാടെ നല്ല ബഹളമായിരുന്നു. ഇതു് ലളിതയ്ക്കും വളരെ സന്തോഷമായി.

"ഇതിനുമുമ്പൊരിക്കലും ഈ വീട്ടിൽ ഇത്ര ഐശ്വര്യം വന്നിട്ടില്ല സീതേ! അദ്ദേഹവും പണ്ടൊരിക്കലും ഇത്രമാത്രം സന്തോഷിച്ചിട്ടില്ല. നിന്നെ അദ്ദേഹത്തിനു വളരെ ഇഷ്ടപ്പെട്ടുപോയി. അല്ലെങ്കിലും നിന്നെ ഇഷ്ടപ്പെടാത്തവർ ആരെങ്കിലുമുണ്ടോ? നീ ഇവിടെ സ്ഥിരമായി താമസിച്ചോ സീതേ!" ലളിത ഇങ്ങനെ എന്നും പറയാറുണ്ടായിരുന്നു.

"ദൈവവിധിയും അങ്ങനെതന്നെയാണെന്നു തോന്നുന്നു. എനിക്കു് പോകാൻ വേറെ സ്ഥലമുണ്ടോ?" സീതയും പറയാറുണ്ടു്.

"നിൻെറ മോൾ വാസന്തിയെ നീ മദ്രാസ്സിൽ നിർത്തിയിരിക്കുന്നതു മാത്രം എനിക്കു പിടിച്ചിട്ടില്ല. നാലുപേരു വല്ലതും പറയാൻ എന്തിനാണു് ഇടംകൊടുക്കുന്നതു്? കുഞ്ഞിനെയും ഇങ്ങോട്ടു കൂട്ടിക്കൊണ്ടു പോരൂ! രണ്ടു കുട്ടികളോടുകൂടി മൂന്നാമതൊരു കുട്ടികൂടി ആവട്ടേ" എന്നും ലളിത പറയാറുണ്ടു്.

"ഈ പ്രാവശ്യം പള്ളിക്കൂടം അടയ്ക്കുമ്പോൾ വാസന്തിയെ

കുട്ടിക്കൊണ്ടുവരണമെന്നു വിചാരിച്ചിരിക്കുകയാണു്.'' സീത മറുപടി പറയും.

വെള്ളപ്പൊക്കത്തിൽ നാശങ്ങൾ സംഭവിച്ച ആളുകൾക്കു് അവസാനം അതൊരു ഗുണമായിത്തീന്നു. പ്രായമായവർ, കുട്ടികൾ, ആണുങ്ങൾ, പെണ്ണുങ്ങൾ എല്ലാവക്കും ഉടുക്കാൻ ഈരണ്ടു വസ്ത്രങ്ങൾ വീതം കിട്ടി. നല്ല സ്ഥലത്തു പണിതീത്ത നല്ല വാസസ്ഥലങ്ങൾ കിട്ടി. അവരുടെ വാസസ്ഥലത്തിനടുത്തു് ഒരു ചെറിയ ക്ഷേത്രവും പണിതീത്തു കൊടുത്തു. ക്ഷേത്രത്തിനു മുന്നിൽ എല്ലാ ശനിയാഴ്ചയും ഭജനകൾ നടന്നു.

ഇങ്ങനെ വെള്ളപ്പൊക്കത്തിൽ കഷ്ടത അനുഭവിച്ചവരുടെ ബുദ്ധിമുട്ടുകൾ അവസാനിച്ചു. പക്ഷേ നിവാരണപ്രവത്തനങ്ങളിൽ ഏപ്പെട്ടവരുടെ ബുദ്ധിമുട്ടുകൾ വദ്ധിച്ചതേ ഉള്ളു. ചെയ്യാൻ ഒരു പണിയും ഇല്ലാതിരുന്നതുകൊണ്ടു് പട്ടാഭിരാമൻ വീണ്ടും നിരുത്സാഹപ്പെട്ടു. സീതയാകട്ടെ, ഇംഗ്ലണ്ടിൽപോയിരിക്കുന്ന ഭത്താവിനെപ്പററിയും, വാസന്തിയെപ്പററിയും ഓത്തു് ഉരുകിക്കൊണ്ടിരുന്നു. വീട്ടിലെ ബഹളങ്ങളൊക്കെ അവസാനിച്ചു. എല്ലാവരുടെയും മുഖത്തു് ശോകം കുടികൊണ്ടു.

# 39

ഒരുദിവസം വൈകിട്ടു് ചില കൂട്ടുകാർ പട്ടാഭിരാമനെ അന്വേഷിച്ചു വീട്ടിൽവന്നു. ആ നഗരത്തിലെ മുനിസിപ്പൽ തെരഞ്ഞെടുപ്പു് അടുത്തുവരുന്നുവെന്നും പട്ടാഭിരാമൻ ഒരു സ്ഥാനാത്ഥിയാവണമെന്നും അവർ അഭിപ്രായപ്പെട്ടു. തെരഞ്ഞെടുപ്പിൽ ജയിച്ചാൽ ചെയർമാൻ പദവി കിട്ടാൻ ചാൻസുണ്ടെന്നും അവർ ആശകൊടുത്തു.

പട്ടാഭിരാമനു് ആ ആലോചന അത്ര രസിച്ചില്ല. മുമ്പൊരിക്കൽ തൻെറ പിതാവു്, മററൊരാൾക്കുവേണ്ടി തെരഞ്ഞെടുപ്പിൽ തലയിട്ടതിൻെറ വിനകളെല്ലാം അവനു് ഓമ്മ വന്നു. എങ്കിലും അവൻ തീത്തും എതിത്തൊന്നും പറഞ്ഞില്ല. ജയിലിൽനിന്നു വന്ന അവനെ എതിക്കാൻപോലും ആരും തയ്യാറാവില്ലെന്നു് അവൻെറ സ്നേഹിതർ സൂചിപ്പിച്ചു. മാത്രവുമല്ല, വെള്ളപ്പൊക്ക 'ദുരിത'നിവാരണത്തിനുവേണ്ടി അവൻ സഹിച്ച കഷ്ടപ്പാടുകൾ ദേവപട്ടണത്തിലെ ജനങ്ങളുടെ

ഓർമ്മയിലുണ്ടെന്നും, ആരെങ്കിലും എതിർത്താൽതന്നെ ജനങ്ങൾ അവരെ ഒരു പാഠം പഠിപ്പിച്ചുവിടുമെന്നും, പട്ടാഭിരാമൻ വിജയിക്കുമെന്നതു തീർച്ചയാണെന്നും സ്നേഹിതന്മാർ ഉറപ്പിച്ചു പറഞ്ഞു. "ആലോചിച്ചു പറയാം" എന്നു് പട്ടാഭിരാമൻ അവരോടു മറുപടി പറഞ്ഞു.

അന്നുരാത്രി ആഹാരം കഴിച്ചുകൊണ്ടിരുന്നപ്പോൾ പട്ടാഭിരാമൻ, ഇക്കാര്യത്തിൽ ലളിതയുടെ അഭിപ്രായം ചോദിച്ചു.

"ഇലക്ഷനും വേണ്ടാ, ഒരു കുന്തവും വേണ്ടാ! നാട്ടുകാർക്കു് വേറെ പണിയൊന്നുമില്ലേ? കളിപ്പിക്കാൻ പററിയവർ ആരുണ്ടെന്നുനോക്കി നടക്കുകയാണു്." ലളിത പറഞ്ഞു.

"നീ എടുത്തുചാടി ഇങ്ങനെയൊക്കെ അഭിപ്രായം പാസ്സാക്കാതെ ലളിതേ! വന്നവരൊക്കെ നിൻെറ ഭർത്താവിൻെറ കൂട്ടുകാരല്ലേ?" സീത ചോദിച്ചു.

"അത്തങ്കേ! നിനക്കു് ഈ നാട്ടിലെ വിശേഷങ്ങളൊന്നും അറിഞ്ഞുകൂടാ! പണ്ടു് അദ്ദേഹത്തിൻെറ അച്ഛൻ ആക്കവേണ്ടിയോ ഇലക്‌ഷൻ പ്രചരണത്തിനു പോയി. അതുകൊണ്ടു്, ഞങ്ങളും എതിർവീട്ടുകാരും തമ്മിലുള്ള മിണ്ടാട്ടംപോലും ഇല്ലാതായി. നമ്മൾ എന്തിനാണു് ഇതൊക്കെ വലിച്ചുവയ്ക്കുന്നതു്?"

"അന്നു നടന്നതിനും ഇപ്പോൾ നടക്കാൻപോകുന്നതിനും തമ്മിൽ എത്രയോ വ്യത്യാസം ഉണ്ടു്. ഇദ്ദേഹത്തിൻെറ അച്ഛൻ ദേശത്തിനുവേണ്ടി ഒന്നും ചെയ്തിട്ടില്ല. ഇദ്ദേഹമാണെങ്കിൽ രണ്ടരവർഷം ജയിലിൽകിടന്നിട്ടു വന്നിരിക്കുകയാണു്. ഇദ്ദേഹം ഇലക്‌ഷനു നിന്നാൽ ആരാണു് എതിർക്കുക? എതിർക്കുന്നവർ അധോഗതി അടയുകയേ ഉള്ളു." സീത പറഞ്ഞു.

"സീതേ! നിങ്ങൾ വിചാരിക്കുന്നതുപോലെ ഇതു് അത്ര എളുപ്പമുള്ള കാര്യമൊന്നുമല്ല. കരിഞ്ചന്ത നടത്തി പണക്കാരനായ ഒരുവൻ ഈ വാർഡിൽ നില്ക്കുന്നുവെന്നാണു കേട്ടതു്. മത്സരം ഗംഭീരമായി നടക്കും." പട്ടാഭിരാമൻ പറഞ്ഞു.

"എത്ര ശക്തിയായ മത്സരം ഉണ്ടെങ്കിലും ശരി, അതു ഭയന്നു പിന്മാററരുതു്. നിങ്ങൾ സ്ഥാനാർത്ഥിയായി ഒന്നു നിന്നാൽ മാത്രം മതി. വീടുവീടാന്തരം കയറിയിറങ്ങി വോട്ടു ചോദിക്കുന്ന കാര്യം ഞാനേററു." സീത പറഞ്ഞു.

"നിങ്ങൾ അത്ര ശക്തിയായ പ്രചരണം നടത്തുകയാണെങ്കിൽ ഞാൻ നില്ക്കാൻ തയ്യാറാണു്."

അങ്ങനെ ഇലക്‌ഷൻ പ്രവർത്തനം ആരംഭിച്ചു. അടുത്ത ദിവസം പട്ടാഭിരാമൻ എതിർവീട്ടിൽ ചെന്നു് താൻ

ഇലക്ഷനു നില്ക്കുന്ന കാര്യം ദാമോദരൻപിള്ളയോടു് പറഞ്ഞു. അദ്ദേഹത്തിന്റെ ആശീർവാദം തനിക്കു് ഉണ്ടായിരിക്കണമെന്നും അപേക്ഷിച്ചു.

തെരഞ്ഞെടുപ്പിൽ നില്ക്കുന്നുവെന്നു് പട്ടാഭിരാമൻ അറിയിച്ചതു മുതൽ ആ വീട്ടിൽ എപ്പോഴും ആളുകളുടെ വരവുംപോക്കും ബഹളവും അധികമായി. രാത്രിയെന്നോ പകലെന്നോ ഇല്ലാതെ, തെരഞ്ഞെടുപ്പിനുവേണ്ടി പ്രവത്തിക്കുന്ന സ്നേഹിതന്മാരും മററു പ്രവത്തകരും, ഏതുസമയത്തും വന്നുകൊണ്ടിരുന്നു. അവരിൽ പലരും കാപ്പിയും, ഊണും മുറുക്കും മററും പട്ടാഭിയുടെ വീട്ടിൽതന്നെയാക്കി. വെററിലയും പുകയിലയും കെട്ടു കണക്കിനു് ചെലവായി. പണവും നോട്ടുകണക്കിനു് ചെലവായിക്കൊണ്ടിരുന്നു. ദിവസവും ഓരോകെട്ടു ചീട്ടുകളാണു് മേടിക്കുക. ഒരുവർഷത്തേയ്ക്കു വീട്ടിൽ ശേഖരിച്ചുവെച്ചിരുന്ന ആഹാരസാധനങ്ങൾ ഒററമാസംകൊണ്ടു തീന്നു.

ലളിതയ്ക്കു് ഇതൊന്നും ഇഷ്ടപ്പെട്ടില്ല. അവളുടെ ഇഷ്ടക്കേടു് വദ്ധിക്കാൻ പിന്നെയും ചിലകാര്യങ്ങൾ ഉണ്ടായിരുന്നു. സീതയുടെ ആഡംബരങ്ങളും, അധികാരശബ്ദവും ദിവസത്തിനുദിവസം വദ്ധിച്ചുവന്നു.

സീതയെപ്പററി വളരെ പുകഴ്ത്തി സംസാരിച്ചിരുന്ന അയൽവാസികളൊക്കെ അവളെ കുററപ്പെടുത്തി സംസാരിക്കാൻ തുടങ്ങി.

ഇതു് ലളിതയെ വല്ലാതെ വേദനിപ്പിച്ചു. ഒരു ദിവസം മുന്നിലുള്ള സ്വീകരണമുറിയിലിരുന്നു് പട്ടാഭിരാമനും, സീതയും, മററു കുറേ ആളുകളും ഉറക്കെ സംസാരിച്ചും, ചിരിച്ചും, അട്ടഹസിച്ചും ബഹളമുണ്ടാക്കിക്കൊണ്ടിരുന്നു. ഇതൊക്കെ കേട്ടുകൊണ്ടിരുന്ന ലളിതയുടെ മനസ്സിൽ കോപം ഇരച്ചുകയറി.

"ഈ ഇലക്ഷനും സീതയുംകൂടി നിങ്ങളെ ഭ്രാന്തനാക്കിയിരിക്കുന്നു." ലളിത പറഞ്ഞു.

ഇതു കേട്ടതോടെ പട്ടാഭിരാമൻ രൗദ്രാകാരനായി. കോപംകൊണ്ടു് വിറപൂണ്ട അയാൾ ലളിതയെ പിടിച്ചു് വീടിനു വെളിയിൽ തള്ളി. ഇതു കണ്ടുകൊണ്ടു് സൂര്യൻ അവിടെ എത്തി.

സൂര്യനെ കണ്ടതോടെ പട്ടാഭി ലജ്ജിച്ചുപോയി. അയാൾ സാവധാനം തന്റെ മുറിയിലേയ്ക്കു നടന്നു. സൂര്യന്റെ പിന്നാലെ കെട്ടും കിടക്കളുമായി സരസ്വതിയമ്മാൾ വരുന്നതു

കണ്ടു് ലളിത, തൻെറ അമ്മയെ സ്വീകരിക്കാനായി ഇറങ്ങി ച്ചെന്നു.

സൂര്യനെ ഒററയ്ക്കു കിട്ടിയപ്പോാം പട്ടാഭിരാമൻ പറഞ്ഞു, “സൂര്യാ, ഞാൻ ഈ നാശംപിടിച്ച ഇലക്ഷനുനിന്നു് നരക യാതന അനുഭവിക്കുകയാണു്. എന്നെക്കൊണ്ടു താങ്ങാനാവാ ത്തത്ര ഭാരമുണ്ടു്. ഇനിയാണെങ്കിൽ രണ്ടാഴ്ചയേ ബാക്കി യുള്ളു. ലളിതയാണെങ്കിൽ വായിട്ടടിച്ചുകൊണ്ടു നടക്കുന്നു. അവാംക്കു് സീതയോടു വെറുപ്പായിപ്പോയി. സീത അന്ത സ്സായി നടക്കുന്നതും നാലുപേരുടെയടുത്തു് മാന്യമായി പെരു മാറുന്നതും അവാംക്കു് കണ്ടുകൂടെന്നായിരിക്കുന്നു. നീയാണെ ങ്കിൽ അമ്മയേയും കൊണ്ടുവന്നിട്ടുണ്ടു്. ഈ വീടു് ഇനിയൊരു യുദ്ധക്കളമായി മാറും. ഞാൻ പറയുന്നമട്ടിൽ ഒന്നു ചെയ്താൽ നിനക്കു് ഗുണം കിട്ടും. സീതയെ ഇവിടെനിന്നു് എങ്ങോട്ടെ ങ്കിലും കൊണ്ടുപോകൂ; എൻെറ ജോലികാം എങ്ങിനെയെ ങ്കിലും നിറവേററിക്കൊള്ളാം.”

“പട്ടാഭീ, നീയും ലളിതയും ഈ മട്ടിലാകുമെന്നു് ഞാൻ വിചാരിച്ചതു കൂടിയില്ല. ഇലക്ഷൻെറ ഈ അവസരത്തി ലെങ്കിലും നിങ്ങാംക്കു് ശണ്ഠകൂടാതിരിക്കാമായിരുന്നു. എന്നാൽ ഇത്രയൊക്കെ ജോലികാം ചെയ്തിരിക്കുന്ന സ്ഥിതിക്കു്, ഇനി തെരഞ്ഞെടുപ്പിൽനിന്നു് പിന്മാറുന്നതു ഭംഗിയല്ല. തെരഞ്ഞെ ടുപ്പുപ്രവത്തനങ്ങളിൽ സീത വലിയ സഹായിയായിരുന്നെന്നു കേട്ടല്ലൊ. ഇത്രകാലം ഇവിടെ താമസിച്ചില്ലേ; ഇനി രണ്ടാഴ്ചകൂടെ താമസിച്ചുകൂടേ?” സൂര്യൻ പറഞ്ഞു.

സൂര്യൻ സീതയുടെ അടുത്തുചെന്നു് ചോദിച്ചു. “അത്തങ്കേ! ഞാൻ ഉള്ളിൽ വന്നപ്പോാം കണ്ട നാടകം നീയും ഗോവേണി യിൽനിന്നു കണ്ടെന്നു തോന്നുന്നല്ലോ?”

“കണ്ടു സൂര്യാ! അതും എൻെറ തലവിധി. കാശിക്കു പോയാലും തൻെറ പാപം തന്നോടുകൂടി ഉണ്ടാകുമെന്നു് കേട്ടി ട്ടുണ്ടു്. അതുപോലെ ഞാൻ എവിടെപ്പോയാലും എൻെറ കഷ്ടകാലവും കൂടെയുണ്ടു്. ഞാൻ നല്ലതുചെയ്യാമെന്നു വിചാ രിച്ചാലും അതു് എങ്ങിനെയും ചീത്തയായിട്ടേ കലാശിക്കൂ! ഇന്നുതന്നെ ഞാൻ ഈ വീട്ടിൽനിന്നു തിരിച്ചുപോകാൻ തീരു മാനിച്ചിരിക്കുകയാണു്.!”

“ഇന്നുതന്നെ എങ്ങോട്ടുപോകാനാണു് ഉദ്ദേശിക്കുന്നതു്?”

“എവിടെപ്പോകാൻ? പോകാനാണോ ഇടമില്ലാത്തതു്? കിണറു്, കുളം, തടാകം, സമുദ്രം എല്ലാം ഉണ്ടു്. ഇല്ലെങ്കിൽ

റെയിൽപ്പാളം ഉണ്ടല്ലോ! മദ്രാസ്സിൽപോയി കുഞ്ഞിനെ ഒന്നു കാണണം. അതുകഴിഞ്ഞു് പിന്നെ ഏതെങ്കിലും മാർഗ്ഗം അന്വേഷിക്കണം. നീ അതേപ്പററി വിഷമിക്കുകയൊന്നും വേണ്ടാ!'' എന്നുപറഞ്ഞു് സീത കണ്ണീരൊഴുക്കി.

''അത്തങ്കേ, ഇങ്ങനെയൊന്നും പറയാതെ. ഇപ്പോഠം നിൻെറ കടമ ഈ ഇലക്ഷനിൽ പട്ടാഭി ജയിക്കാനുള്ള പ്രവർത്തനങ്ങളിൽ ഏർപ്പെടുക എന്നതാണു്. പട്ടാഭിയുടെ മനസ്സു് എനിക്കറിയാവുന്നതുപോലെ മററാക്കും അറിഞ്ഞുകൂടാ പദവികളിൽ അവനു് മോഹം ഒന്നുമില്ല. ആറുമാസത്തിനുമുമ്പു് അവനോടു് ആരെങ്കിലും തെരഞ്ഞെടുപ്പിൽ നില്ക്കാൻ ആവശ്യപ്പെട്ടിരുന്നെങ്കിൽ അവൻ കലുങ്ങിച്ചിരിച്ചേനെ. അങ്ങനെ ഒരാളിൻെറ മനസ്സിൽ തെരഞ്ഞെടുപ്പു വിജയത്തിലുള്ള മോഹം നീയാണു് ഉണർത്തിയതു്. ഇതുവരെ തെരഞ്ഞെടുപ്പുപ്രവർത്തനങ്ങളിൽ സഹായവും ചെയ്തുകൊടുത്തു. ഇപ്പോഠം നീ പിന്മാറിയാൽ എല്ലാം അടിയോടെ തകരും. അതുകൊണ്ടു് വോട്ടെടുപ്പു ദിവസംവരെ ഇവിടെയിരുന്നു് തുടങ്ങിവെച്ച ജോലി ഭംഗിയായി തീർത്തുകൊടുക്കുകയാണു് നിൻെറ കടമ.''

''നീ പറയുന്നതെല്ലാം ശരി എന്നൊന്നും സമ്മതിക്കാൻ ഞാൻ തയ്യാറില്ല. അതു സമ്മതിച്ചാലും ഈ വീട്ടിൽ ഇനി ഞാൻ എങ്ങിനെ കഴിയും? നീ വരുന്നതിനു് അൽപംമുമ്പു് ഇവിടെ നടന്ന സംസാരം എന്തെന്നു് നിനക്കറിഞ്ഞുകൂടാ. എന്നെ ഈ വീട്ടിൽനിന്നു് ഓടിച്ചുകളഞ്ഞിട്ടു വേറെ കാര്യം നോക്കിയാൽ മതിയെന്നാണു് ലളിത പട്ടാഭിരാമനോടു പറഞ്ഞതു്. 'സീത ഈ വീട്ടിൽനിന്നു പോകുന്നില്ല. പോകണമെങ്കിൽ നീ പോ' എന്നു പട്ടാഭിരാമനും പറഞ്ഞു. ഇതു് ഞാൻ എൻെറ കാതുകൊണ്ടു് കേട്ട കാര്യമാണു്. കാര്യം ഇത്ര വഷളായ സ്ഥിതിക്കു് ഞാൻ ഇവിടെ കഴിയുന്നതു ശരിയോ?''

''സീതേ, അവരു രണ്ടുപേരും ബുദ്ധി നേരേചൊവ്വേ ഇരിക്കുമ്പോഠം അങ്ങനെ പറയില്ല. ലളിതയ്ക്കു് ദേഷ്യംവന്നപ്പോഠം എന്തോ പറഞ്ഞു; അതിനുകോപിച്ചു് പട്ടാഭിയും എന്തോ പറഞ്ഞു. നീ തെരഞ്ഞെടുപ്പു കഴിയുന്നതുവരെ ഇവിടെ കഴിയണമെന്നു് ഞാൻ ലളിതയെക്കൊണ്ടുതന്നെ പറയിക്കാം.''

സൂര്യനെ നോക്കി സീത പറഞ്ഞു. ''എനിക്കു് എന്തായാലും മദ്രാസ്‌വരെ ഒന്നു പോയേ മതിയാവൂ. സൂര്യാ! കുഞ്ഞിൻെറ എഴുത്തു് ഇന്നലെ വന്നിരുന്നു. ഇനിയും നാലുദിവസം കഴിയുമ്പോഠം പള്ളിക്കൂടം അടയ്ക്കും; എന്നെ കാണാൻ ആശയുണ്ടു്;

എത്രയുംവേഗം മദ്രാസ്സിൽചെന്നു് കുട്ടിക്കൊണ്ടു പോരണം, എന്നാണു് എഴുതിയിരിക്കുന്നതു്.''

''അത്തങ്കേ! നീ ഇലക്ഷൻജോലികൾ നോക്കു്! ഞാൻ പോയി കുട്ടിയെ കൂട്ടിക്കൊണ്ടു വരാം.'' സൂര്യൻ പറഞ്ഞു.

സരസ്വതിഅമ്മാൾ തന്റെ മകൾ ലളിതയെ നോക്കി പറഞ്ഞു. ''നിന്നെപ്പോലെ ഒരസത്തുപെണ്ണിനെ ഞാൻ കണ്ടി ട്ടില്ല. നിന്റെ ഭർത്താവു് ഇലക്ഷനിൽ ജയിക്കുന്നതിനു് ആ പെണ്ണു് സീത എന്തു പാടുപെടുന്നു; നീ അവളെ കുററവും കുറവും പറഞ്ഞുകൊണ്ടിരിക്കുകയും.''

''അമ്മേ! അമ്മയ്ക്കുകൂടി ഇലക്ഷൻ ഭ്രാന്തു പിടിപെട്ടിരിക്കുക യാണു്. ഇലക്ഷൻ എന്നുപറഞ്ഞാൽ എന്തോ വെറും നിസ്സാര കാര്യമാണെന്നാണു് അമ്മയുടെ വിചാരം! അതുകൊണ്ടു് എന്തെല്ലാം കുഴപ്പങ്ങൾ വന്നുചേരുമെന്നു് അറിയാമോ? അദ്ദേ ഹത്തിന്റെ അച്ഛൻ ഇലക്ഷനിൽ തലയിട്ടതിന്റെ പേരിൽ എന്തെല്ലാം കഷ്ടനഷ്ടങ്ങൾ അനുഭവിച്ചെന്നു് അറിയാമോ?''

''എല്ലാം അറിയാമെടീ! അറിയാം. ആ ബ്രാഹ്മണൻ വേറെ ആക്കാവേണ്ടി ഇലക്ഷനിൽ തലയിട്ടു് കഷ്ടങ്ങൾ വിലയ്ക്കു വാങ്ങിയതല്ലേ? ഇതു് അങ്ങനെയാണോ? അവൻതന്നെയല്ലേ നില്ക്കുന്നതു്? ജയിച്ചാൽ ചെയർമാൻവരെ ആകുമെന്നും കേൾ ക്കുന്നു. ശരിയല്ലേ? അതുകണ്ടു് നാലുപേക്കു് അസൂയയു ണ്ടാകും! കാളവണ്ടിയിൽ കയറിനടന്നാൽ അതിനും നാലു പേക്കു വിരോധമാണു്. കാറിൽ കയറിയാൽ അതിലും വിരോധം! അങ്ങിനെ ആക്കെങ്കിലും വിരോധമുണ്ടാകുമെന്നു പേടിച്ചാൽ ഈ ലോകത്തു ജീവിക്കാൻ ഒക്കുമോ? അല്ലെങ്കിൽ വല്ല കാവിയുമുടുത്തു് ഊരുതെണ്ടാൻ പോകണം. അവൻ ഈ ഇലക്ഷനിൽ ജയിച്ചാൽ ചെയർമാൻവേല കിട്ടുമെന്നാ ണല്ലോ പറയുന്നതു്! അതു സത്യമാണോ?''

''ചെയർമാനായാൽ എന്തു പ്രയോജനമാണു് അമ്മേ! 'ചെയർമാൻ' എന്നു നെററിയിൽ എഴുതി ഒട്ടിച്ചുകൊണ്ടു നട ക്കാമെന്നോ? ശമ്പളമൊന്നുമില്ലെന്നറിയാമോ?''

''ശമ്പളം ഇല്ലെങ്കിലെന്താ? ഞാൻ പട്ടിക്കാട്ടുകാരിയാണെന്നു വെച്ചു് എനിക്കു് ഇതൊന്നും അറിഞ്ഞുകൂടെന്നാണോ ധരി ച്ചതു്? പണ്ടൊക്കെ 'ചെയർമാൻ' എന്നുപറഞ്ഞാൽ ആ ഗമ മാത്രമേ ഉണ്ടായിരുന്നുള്ളു. ഇപ്പോൾ ഗമ മാത്രമല്ല വരുമാനവു മുണ്ടു്. ഇത്രനാളും ഇവിടെ ചെയർമാനായിരുന്ന ആളു് രണ്ടു ലക്ഷം രൂപായാണു സമ്പാദിച്ചിരിക്കുന്നതു്. വ്യാപാരി

കരാക്ക് സർക്കാർ പെർമിററ് വാങ്ങിക്കൊടുത്ത വകയിൽ തന്നെ അമ്പതിനായിരം രൂപായാണ് സമ്പാദിച്ചതു്. കഴിഞ്ഞവർഷം അയാളുടെ മകൻെറ പിറന്നാളാഘോഷം നടത്തി; അരലക്ഷം രൂപായാണ് സമ്മാനങ്ങളായിട്ടു കിട്ടിയതു്. നിൻെറ കുഞ്ഞിനും പിറന്നാളാഘോഷം നടത്തിയില്ലേ? എന്താണു കിട്ടിയതു്? വന്നവർക്കൊക്കെ പോലീസുകാരുടെ ലാത്തിയടി കിട്ടി.''

ലളിത പൊട്ടിച്ചിരിച്ചുപോയി.

ഈ സമയത്തു് സീത അവിടെ വന്നു. സരസ്വതിഅമ്മാൾ അവളെ സ്വാഗതംചെയ്തു പറഞ്ഞു. "സീതേ! വാ കുഞ്ഞേ! ഞാൻ എല്ലാ വിവരവും അറിഞ്ഞു! അവൻ ഈ ഇലക്ഷനിൽ ജയിക്കുന്നതിനു് നീ വളരെ ബുദ്ധിമുട്ടുകയാണെന്നു് അറിഞ്ഞു. എനിക്കു വളരെ സന്തോഷമായി. സ്വന്തക്കാരെന്നു പറഞ്ഞാൽ ഇങ്ങനെ വേണം! ഇതുപോലെയുള്ള സന്ദർഭങ്ങളിൽ സഹായിക്കാനല്ലേ ബന്ധുക്കാരം ഉതകേണ്ടതു്?'' സരസ്വതിഅമ്മാൾ പറഞ്ഞു.

സൂര്യൻ പറഞ്ഞിരുന്നതുകൊണ്ടു്, സരസ്വതിഅമ്മാളിൻെറ മനോഭാവം സീത നേരത്തെ ഊഹിച്ചിരുന്നെങ്കിലും, ഇത്ര മാത്രം സ്നേഹബഹുമാനങ്ങരം കാണിക്കുമെന്നു് അവരം വിചാരിച്ചിരുന്നില്ല. അവരം അത്ഭുതപ്പെട്ടുപോയി, പക്ഷേ തൻെറ ഭാവം അവരം പുറത്തുകാട്ടിയില്ല.

"അമ്മായീ! അമ്മായി ഇങ്ങു വന്നുചേർന്നല്ലോ! എൻെറ തലവേദന കുറച്ചു മാറി! ഇനി എല്ലാം അമ്മായിയുടെ ജോലി. രണ്ടുദിവസം കഴിഞ്ഞു് ഞാൻ നാട്ടിൽ പോകുന്നു.'' സീത പറഞ്ഞു.

"അതുകൊള്ളാം. പോക്കൊക്കെ ഇലക്ഷൻ കഴിഞ്ഞിട്ടു മതി. നീ പറഞ്ഞിട്ടല്ലേ അവൻ ഇലക്ഷനു കയറിനിന്നതു്? നീ മീററിംഗുകളിൽ പ്രസംഗിക്കുന്നു, പാടുന്നു. നീ മൂലമാണ് അവനു് ചെയർമാൻസ്ഥാനം കിട്ടാൻപോകുന്നതെന്ന കാര്യം ഈ നാട്ടിൽ മുഴുവൻ പാട്ടാണ്. അങ്ങനെയിരിക്കെ, നീ പെട്ടെന്നു നാട്ടിൽ പോയാൽ അവനെ സഹായിക്കാൻ പിന്നെ ആരുണ്ടു്?''

"അമ്മായിയുടെ മരുമകനു് ആരുടെ സഹായവും വേണ്ടാ. അദ്ദേഹത്തിൻെറ സാമർത്ഥ്യത്തിനു് വേറെ ഒരാളിൻെറ സഹായം എന്തിനു്? അമ്മായിയുടെ മകരം ലളിത ഇടയ്ക്കിടയ്ക്ക് തടസ്സം ഉണ്ടാക്കാതിരുന്നാൽ അതുതന്നെ ഏററവും വലിയ

സഹായമായിരിക്കും. പട്ടാഭിരാമൻ ഇലക്ഷനിൽ നില്ക്കുന്നതു് ഈ നാട്ടിലുള്ള എല്ലാ ആളുകൾക്കും സന്തോഷമാണു്. ആരുടെ അടുത്തു് അദ്ദേഹം ചെന്നാലും 'നിങ്ങൾക്കുതന്നെ എന്റെ വോട്ട്'' എന്നാണു പറയുക. എന്നാൽ ലളിതയാകട്ടെ, അദ്ദേഹം ഇലക്ഷനു നിന്നപ്പോൾ മുതൽ ഏതോ വീടു മുടിഞ്ഞുപോയതു പോലെ വഴക്കുണ്ടാക്കുകയാണു്. അദ്ദേഹത്തിനും ചിലപ്പോൾ ഇതു വേണ്ടായിരുന്നു എന്നു തോന്നും. മനസ്സുവെറുത്തു് 'ഇലക്ഷനും വേണ്ടാ, ഒരു കുന്തവും വേണ്ടാ' എന്നിങ്ങനെ ചില പ്പോൾ പറയും.''

''ഈ കാലത്തു് പണമാണു് എല്ലാവർക്കും വലുതു്. സീതേ! നിന്നെപ്പോലെ സ്വന്തക്കാരോടു് ഇത്ര സ്നേഹമുള്ളവരെ ഞാൻ വേറെ കണ്ടിട്ടില്ല. ഈ പെണ്ണു് വല്ല വേണ്ടാതീനവും പറ ഞ്ഞാലും നീ അതെല്ലാം അങ്ങു ക്ഷമിച്ചുകള! നിനക്കു് അവൾ എന്തുവേണമെങ്കിലും ചെയ്തുതരും. തോൽചെരുപ്പു് തുടച്ചുതരണ മെങ്കിൽ അതും ചെയ്യും.''

ലളിതയ്ക്കു് തന്റെ അമ്മയുടെ സ്വാത്മപരമായ സംസാര ത്തിൽ അസംതൃപ്തി തോന്നി. എന്നാൽ തന്റെ കൂട്ടുകാരിയെക്കു റിച്ചുള്ള അഭിപ്രായം മാറിയതിൽ സന്തോഷവും.

സീത അത്യധികം സന്തോഷിച്ചു. തന്റെ അമ്മായി ഇതു പോലെ തന്നെ പ്രശംസിക്കുമെന്നു് അവൾ സ്വപ്നത്തിൽക്കൂടി പ്രതീക്ഷിച്ചില്ല. അവൾ തനിക്കുണ്ടായ മനോവേദനയൊക്കെ മറന്നു് അത്യാഹ്ലാദത്തിൽ മുഴുകി.

## 40

നീലത്തിരമാലകളെ മുറിച്ചുകൊണ്ടു് കപ്പൽ മുന്നോട്ടു നീങ്ങി ക്കൊണ്ടിരുന്നു. ഇംഗ്ലണ്ടിൽനിന്നു് ഇന്ത്യയിലേയ്ക്കു വന്ന 'എസ്സ്. എസ്സ്. എലിസബത്തു്'' എന്ന യാത്രക്കപ്പലാണതു്. അതിൽ സൗന്ദരരാഘവൻ യാത്ര ചെയ്തിരുന്നു. വളരെ പ്രയത്നം കഴിച്ചാണു് ആ കപ്പലിൽ രാഘവൻ ഇടം സമ്പാദി ച്ചതു്. ലോകമഹായുദ്ധം അവസാനിച്ചിട്ടു് ഒരു വർഷംപോലും തികയാത്തതുകൊണ്ടു് കപ്പലുകളിൽ യാത്രക്കാർക്കു് സീററു കിട്ടാൻ വലിയ ബുദ്ധിമുട്ടായിരുന്നു.

യുദ്ധം അവസാനിച്ചു് ഏതാനും മാസങ്ങൾ കഴിഞ്ഞപ്പോൾ

രാഘവൻ ഇംഗ്ലണ്ടിലേയ്ക്കു പോയി. പോയതിൻെറ ഉദ്ദേശം, ഒരു കാരണവുമില്ലാതെ തന്നെ ഉദ്യോഗത്തിൽനിന്നു പിരിച്ചു വിട്ടതിനു പരിഹാരംകാണുക എന്നതായിരുന്നു. എത്ര വലിയ കമ്പനിയിലെ ജോലിയായാലും, എത്ര ശമ്പളം കൂടുതൽ കിട്ടിയാലും, സർക്കാർജോലിക്കു തുല്യമാവില്ല അതെന്ന കാര്യം രാഘവനു വളരെവേഗം ബോദ്ധ്യമായി. മാത്രവുമല്ല, തൻെറ പേരിൽ എന്തിനാണു് ഒരു വൃഥാപവാദം മേലധികാരികൾ വെച്ചുകൊണ്ടിരിക്കുന്നതു്. യുദ്ധത്തിൽ ബ്രിട്ടൻ തോററുപോയിട്ടു്, മറേറതെങ്കിലും ഭരണം ഇന്ത്യയിൽ നടപ്പിൽ വന്നിരുന്നെങ്കിൽ സമാധാനപ്പെടാമായിരുന്നു. പക്ഷേ യുദ്ധത്തിൽ ബ്രിട്ടൻ ജയിക്കുകയും, ഇന്ത്യയിൽ ബ്രിട്ടീഷ്‌വാഴ്ച തുടരുകയുമാണുണ്ടായതു്. അങ്ങനെയിരിക്കുമ്പോൾ തൻെറ സർക്കാരുദ്യോഗത്തിൻെറ കാര്യത്തിൽ അലക്ഷ്യമാവാൻ രാഘവനു മനസ്സുവന്നില്ല.

രാഘവൻെറ കഴിവുകളെ മാനിച്ചു്, അദ്ദേഹത്തിനു് ഉദ്യോഗംനല്കിയ ധ്വര ഇപ്പോൾ ഇംഗ്ലണ്ടിലാണു്. അദ്ദേഹത്തോടു് തൻെറ ന്യായങ്ങൾ പറഞ്ഞു് ഒരു ശുപാർശ ചെയ്യിക്കാം എന്നു രാഘവൻ വിചാരിച്ചു. പക്ഷേ ആ വിചാരം നടപ്പില്ലാത്തതാണെന്നു് ഇംഗ്ലണ്ടിൽ ചെന്നപ്പോഴാണു് രാഘവനു ബോദ്ധ്യമായതു്. അതുകൊണ്ടു്, കമ്പനിയിലുള്ള ജോലിയിൽ വീണ്ടും ചേരാമെന്നു് അയാൾ തീരുമാനിച്ചു.

ഇന്ത്യയ്ക്കുപോകുന്ന കപ്പലിൽ സീററുകിട്ടാൻ വലിയ ബുദ്ധിമുട്ടായിരുന്നു. കപ്പലിനുവേണ്ടി കാത്തിരുന്ന സമയത്തിനു് അവൻ അങ്ങുമിങ്ങും ചുററിനടന്നു. അങ്ങനെ നടന്നപ്പോൾ കണ്ട കാഴ്ചകളും, കേട്ട കേൾവികളും അവനു് അത്ഭുതകരമായ ഒരനുഭവമായിരുന്നു. ആഹാ! ഈ ഇംഗ്ളീഷുകാർ ഇങ്ങനെയുള്ളവരാണോ? എന്തൊരു ധീരന്മാർ! നാടിൻെറ അഭിവൃദ്ധിക്കായി എത്രമാത്രം കഷ്ടപ്പെടുന്നു; സുഭിക്ഷതയ്ക്കായി എന്തുമാത്രം പാടുപെടുന്നു! പക്ഷേ ഇന്ത്യയിൽ നാം ഇതുവരെ എന്താണു ചെയ്തതു്? അന്യരുടെ കീഴിൽ അടിമപ്പണി ചെയ്തുകൊണ്ടിരുന്നു. എന്നിട്ടു് ആ ജോലി തിരികെ വാങ്ങാൻ കൈമണിയടിക്കാൻ ഇത്ര ദൂരം താണ്ടി ഇവിടെ വരികയും! ഛെ! ഛെ! ഇതെന്തൊരു മാനംകെട്ട പണി! ഇംഗ്ളീഷുവിദ്യാഭ്യാസം ബുദ്ധി കെടുത്തിക്കളഞ്ഞു. ശരി, പോയതു പോകട്ടേ! അതിനു പരിഹാരമായി ഇനിയുള്ള കാലം ജീവിച്ചുകളയാം!

ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി എന്തെങ്കിലും വലിയ കാര്യം ചെയ്യുകതന്നെ വേണം........

എസ്സ്. എസ്സ്. എലിസബത്ത് എന്ന കപ്പലിന്റെ മുകൾ തട്ടിൽ ചാരുകസാലയിൽ മലർന്നുകിടന്നപ്പോൾ സൗന്ദരരാഘവന്റെ മനസ്സിലൂടെ ഇത്തരം ചിന്തകൾ കടന്നുപൊയ്ക്കൊണ്ടിരുന്നു. മനസ്സിനെ അതിന്റെ വഴിക്കുവിട്ടപ്പോൾ പതിനഞ്ചു വർഷങ്ങൾക്കുമുമ്പ് കറാച്ചിയിൽനിന്ന് ബോംബെയ്ക്ക് കപ്പൽ യാത്ര ചെയ്ത സംഭവം ഓർമ്മവന്നു. ആഹാ! ആ യാത്ര എത്ര ആനന്ദകരമായിരുന്നു! അത് നിറയെ സാമാനങ്ങൾ കയററിയ ഒരു നാലാംതരം ചരക്കുകപ്പലായിരുന്നു. ഈ കപ്പലിന്റെ വിസ്തീർണ്ണമോ, ഗാംഭീര്യമോ, അഴകോ, സൗകര്യമോ, ഒന്നും ആ കപ്പലിനില്ലായിരുന്നു. എന്നാലും ആ യാത്ര, ആകാശത്ത് പുഷ്പകവിമാനത്തിൽ ദേവന്മാരുടെ ഇടയിലൂടെ ഗന്ധർവ്വഗാനം കേട്ടുകൊണ്ട് ചെയ്യുന്ന പ്രയാണത്തേക്കാൾ ആനന്ദകരമായിരുന്നു. കാരണം അതേ കപ്പലിൽ ധാരിണിയും ഉണ്ടായിരുന്നു എന്നതുതന്നെ. ശ്ശെടാ! എന്തൊരു വിഡ്ഢിത്തമാണ് ഞാൻ കാണിച്ചത്. അൽപം വാശിപിടിച്ച് ധാരിണിയെ വിവാഹം കഴിച്ചിരുന്നെങ്കിൽ ജീവിതം എത്ര സുഖകരമായേനെ?

ധാരിണിയിൽനിന്നു മനസ്സ് സീതയിൽ എത്തിച്ചേർന്നു. ധാരിണിയെ പുറന്തള്ളിയത് തെററാണെങ്കിൽ സീതയെ വിവാഹം കഴിച്ചത് അതിലും വലിയ തെററാണ്. കിട്ടാവയ്യരുടെ മകൾ ലളിതയെ വിവാഹംകഴിച്ചിരുന്നെ ജീവിതം ഇതിലും എത്ര സന്തോഷകരമായിരുന്നേനെ? ... തയെ കാണാൻപോയ സ്ഥലത്ത് അവൾ കയറി ഇടയിൽ വീണു. കണ്ണുകൊണ്ട് അവൾ തന്നെ മയക്കിക്കളഞ്ഞു. ഒരു കാര്യം സമ്മതിക്കാതെ തരമില്ല. കണ്ണിന്റെ അഴക്! അതു സീതയെക്കഴിഞ്ഞേ ഉള്ള മററാർക്കും. പക്ഷേ അതുമാത്രം മതിയോ ഒരു പെണ്ണിന്? പോരാ എന്നുള്ളതിന് തന്റെ ജീവിതംതന്നെയാണു സാക്ഷി. ആ കണ്ണുകൾ കാരണം അവളുടെ മനസ്സിന്റെ ഗുണം കാണാൻ തനിക്കു കഴിയാതെ പോയി. ഛെ! ഛെ! എന്തൊരു മനസ്സാണവളുടേത്! എപ്പോഴും വഴക്കുപിടിക്കുന്ന സ്വഭാവം! എന്തൊരു അസൂയ! എന്തൊരഹമ്മതി! സ്ത്രീകളുടെ ദുഃസ്വഭാവങ്ങൾ മുഴുവനുംകൂടി കുഴച്ചുചേർത്തായിരിക്കണം ബ്രഹ്മാവ് അവളെ സൃഷ്ടിച്ചത്!

സീത എന്ന പേരിനേക്കാൾ, 'ശൂർപ്പണഖ' എന്ന പേരാണ് അവൾക്ക യോജിക്കുക.

ഛെ! ഛെ! ഇതു് എന്തുതരം വിചാരമാണു്? തെററു മുഴു വൻ സീതയുടേതാണോ? തൻെറപേരിലും കുറെയൊക്കെ തെററില്ലേ? അവളെ നടത്തേണ്ടതുപോലെ ആദ്യംമുതലേ നട ത്തിയിരുന്നെങ്കിൽ പറയുന്നതു കേട്ടുകൊണ്ടു ജീവിച്ചേനെ! ന്യൂഡൽഹി ജീവിതവുമായി അവളെ പൊരുത്തപ്പെടുത്താൻ ശ്രമിച്ചതുകൊണ്ടല്ലേ ഈ വിനകളെല്ലാം വന്നുചേർന്നതു്. അവ ളുടെ സ്വഭാവദൂഷ്യത്തിനു മറെറാരു കാരണം ആ വിഡ്ഢിയാൻ സൂര്യനാണു്. തൻെറ അഭിപ്രായങ്ങളെക്കാളും സൂര്യൻെറ അഭിപ്രായങ്ങളെ അല്ലേ അവൾ വിലമതിച്ചിരുന്നതു്? അവ സാനം എന്തൊരു പടുകുഴിയിലാണു് ആ മഹാപാപി അവളെ കൊണ്ടുപോയി തള്ളി ഇട്ടതു്?

ഈ സ്ത്രീകളുടെ സ്വഭാവം വളരെ വിചിത്രംതന്നെ. സൂര്യനു് എന്താണോ ഇത്ര അഴകോ, സാമർത്ഥ്യമോ ഈ പെണ്ണുങ്ങൾ കൂടുതലായി കണ്ടതു്? എനിക്കറിഞ്ഞുകൂടാ. സീതയ്ക്കാണെങ്കിൽ 'അമ്മാഞ്ചി' എന്നു പറഞ്ഞാൽ ഏഴു് ഓമനയാണു്. ധാരി ണിക്കും സൂര്യനുംതമ്മിൽ എന്താ ഇത്ര അടുപ്പം? അവകുതമ്മിൽ എങ്ങിനെ സ്നേഹിക്കാൻ കഴിയും? ഹോ! സൂര്യനെ പോലീസ് കാവലിൽനിന്നു് രക്ഷപെടുത്താൻ എന്തൊരു സാഹസപ്രവൃ ത്തിയാണു് അവൾ ചെയ്തതു്? എന്തൊരു ധൈര്യം? എന്തൊരു സാഹസികത? അന്നു മറഞ്ഞ രണ്ടുപേരും പിന്നീടു് വെളി യിൽ വന്നിട്ടേ ഇല്ല.

ഇതിലൊക്കെ വിചിത്രമായ കാര്യം കല്ക്കത്തയിൽ സീതയെ, ധാരിണിയാണെന്നു ധരിച്ചു് ജയിലിലടച്ചിരുന്ന താണു്. ഈ കാര്യം കല്ക്കത്തയിലെത്തി കുറച്ചുനാൾ കഴിഞ്ഞ പ്പോഴാണു് രാഘവനു് അറിയാൻകഴിഞ്ഞതു്. എന്നിട്ടും അതിനെപ്പററി എന്തെങ്കിലും നടപടി എടുക്കാൻ അയാൾ മുതിർന്നില്ല. അവൾ ധാരിണിയല്ല, സീതയാണെന്നു് എന്തു കൊണ്ടു തന്നെ അറസ്റ്റുചെയ്തപ്പോൾ അവൾക്ക പറയാമായിരു ന്നില്ല? ഡൽഹിയിൽനിന്നു് അവൾ എന്തിനാണു കല്ക്കത്തയ്ക്കു പോയതുതന്നെ? ഇതൊക്കെ ചോദിച്ചാൽ അവൾ എന്തു മറു പടി പറയും? കിടക്കട്ടേ, കുറേനാൾ ജയിലിൽ കിടക്കട്ടേ! ബുദ്ധി ഒന്നു തെളിയട്ടേ! എല്ലാവരെയും മോചിപ്പിക്കുമ്പോൾ, അവളും മോചിതയായാൽ മതി. അപ്പോൾ കാണാം.

എന്തൊക്കെയാണെങ്കിലും സീതയ്ക്കു് ഇനിയും ഒരു ചാൻസു

കൂടി കൊടുക്കേണ്ടതുതന്നെയാണ്. അവളുടെകൂടെ ജീവിക്കാൻ ആവുമോ എന്ന് ഒരിക്കൽകൂടി ശ്രമിക്കേണ്ടതുതന്നെ! ഇങ്ങനെ ഒരു തീരുമാനത്തിൽ രാഘവൻ എത്തിച്ചേരാൻ മററു ചില പ്രധാനപ്പെട്ട കാരണങ്ങളുംകൂടി ഉണ്ടായിരുന്നു. ഒന്നാമത്ത്, സീത തൻെറകൂടെ താമസിച്ചില്ലെങ്കിൽ താൻ 'ഭാമ' എന്ന പിശാചിൻെറ വായിൽ ചെന്നു വീഴുമെന്നതുതന്നെ. അത് വറചട്ടിയിൽനിന്ന് എരിതീയിലേയ്ക്കു വീഴുന്നതുപോലെ യാകും! മറെറാരു കാരണം കുട്ടിയാണ്. ഇംഗ്ളണ്ടിൽ പോകുന്നതിനുമുമ്പ് രാഘവൻ മകളെ കാണുന്നതിന് മദ്രാസ്സിൽ പോയിരുന്നു. അപ്പോൾ മകൾ തൻെറ കളങ്കമില്ലാത്ത കണ്ണുകൾകൊണ്ടു് അയാളെ നോക്കി ചോദിച്ചു. "അച്ഛാ! അമ്മയെ കൂട്ടിക്കൊണ്ടുവരില്ലേ?" ആ ചോദ്യത്തിൽ അടങ്ങിയിരുന്ന ദുഃഖം രാഘവനു മറക്കാൻ കഴിയില്ല. കുഞ്ഞിനെ ഓർത്തെങ്കിലും ഒരുപ്രാവശ്യം കൂടി സീതയുമൊത്ത് ജീവിച്ചുനോക്കണമെന്ന് രാഘവൻ തീരുമാനിച്ചു. മൂന്നാമത്ത് മറെറാരു കാരണം കൂടി ഉണ്ടു്.

രാഘവൻ ന്യൂഡൽഹിയിൽനിന്നു പോകുന്നതിന് പത്തു ദിവസം മുമ്പ് ഒരു രാത്രി പത്തുമണിയായപ്പോൾ വീട്ടിനുള്ളിലേയ്ക്ക് പെട്ടെന്ന് ഒരു സ്ത്രീ കടന്നുവന്നു. അവളുടെ ഭാവം ഭയങ്കരമായിരുന്നു. സംസാരമോ അതിലും ഭയങ്കരം. "ഞാൻ ആരാണെന്ന് അറിയാമോ?" അവൾ ചോദിച്ചു. "അറിഞ്ഞുകൂടാ." രാഘവൻ പറഞ്ഞു. "നിൻെറ ഭാര്യ സീതയുടെ അമ്മയാണു ഞാൻ." ആ സ്ത്രീ പറഞ്ഞു. രാഘവൻ ചിരിച്ചുകൊണ്ടു ചോദിച്ചു. "അപ്പോൾ സീതയ്ക്ക് എത്ര അമ്മമാരാണ്?"

"ചിരിക്കണ്ടാ! നിൻെറ സാമർത്ഥ്യമൊക്കെ അവിടെയിരിക്കട്ടേ! സീത എൻെറ മകളാണ്. ഞാൻ പെററതല്ലെന്നേ ഉള്ളൂ. എന്നാലും അതിനേക്കാൾ അധികം അവളോട് എനിക്കു സ്നേഹമുണ്ടു്. നിൻെറ ഭാര്യ ഒരു രത്നഹാരം ധരിച്ചിരിക്കുന്നതു കണ്ടിട്ടില്ലേ? അത് ഇപ്പോഴും ഉണ്ടോ. അതോ വിററുതിന്നോ?" അവൾ ചോദിച്ചു.

രാഘവൻ ആകെ പരിഭ്രമിച്ചു. എങ്കിലും അധൈര്യം വെളിക്കുകാട്ടാതെ അയാൾ പറഞ്ഞു. "നീ എന്തിനാണ് ഇതൊക്കെ അറിയുന്നത്? നീ ആരാണ്? നിൻെറ പേരെന്താ?" രാഘവൻ ദേഷ്യപ്പെട്ടാണ് ചോദിച്ചത്.

"പറയാം! കേൾക്കൂ! ഞാൻ നിൻെറ അമ്മായിയമ്മ; എൻെറ പേര് റസിയാബീഗം. ആ രത്നഹാരം സീതയ്ക്കു കൊടു

ത്തതു് ഞാനാണു്. അതുകൊണ്ടാണു ചോദിക്കുന്നതു്. അതു പോകട്ടേ, സീതയെ നീ കഷ്ടപ്പെടുത്തുന്നുണ്ടെന്നു് ഞാൻ അറിഞ്ഞു. നിൻെറകൂടെ കഴിഞ്ഞു് കഷ്ടപ്പെടുന്നതിനേക്കാശം നല്ലതു് ജയിലിൽ കിടക്കുന്നതാണെന്നു കരുതിയാണു് അവശം ജയിലിൽ പോയതു്. ഒരിക്കൽ അവശം വെളിയിൽ വരും. അപ്പോശം അവളെ നീ കാര്യമായി കാത്തുസൂക്ഷിച്ചുകൊള്ളണം. ഇല്ലെങ്കിൽ നിന്നെ ഈ കത്തികൊണ്ടു് ഒററക്കുത്തിനു് ഞാൻ കാച്ചിക്കളയും, പറഞ്ഞേക്കാം'' എന്നുപറഞ്ഞു് അവശം ഒരു കത്തിയെടുത്തു കാണിച്ചു. അപ്പോശം രാഘവൻ സത്യത്തിൽ പേടിച്ചു വിറച്ചുപോയി. വായ് തുറക്കാൻപോലും അവനു കഴിഞ്ഞില്ല. പെട്ടെന്നു് ഒരു കാര്യം അവൻ ഓത്തു. 'രജനീപുരം ഭ്രാന്തി' എന്നൊരുത്തി രജനീപുരം രാജാവിനെ കൊല്ലാൻ ശ്രമിച്ചുവെന്നും, അവശം ഡൽഹിയിൽ ചുററിത്തിരിയുന്നുണ്ടെന്നും രാഘവൻ കേട്ടിരുന്നു. ''രജനീപുരം............'' എന്നിങ്ങനെ വിറച്ചുകൊണ്ടു് അവൻ സംസാരിക്കാൻ ആരംഭിച്ചപ്പോശം അവശം ഇടയ്ക്കുകയറി പറഞ്ഞു.

''അതേ, ഞാൻ രജനീപുരം മഹാറാണി തന്നെ. എൻെറ പ്രിയപുത്രിയെ നീ വേണ്ടവണ്ണം സംരക്ഷിച്ചുകൊള്ളുക. ഇല്ലെങ്കിൽ തീച്ചയായും നിന്നെ ഞാൻ കുത്തിക്കൊല്ലും'' എന്നു പറഞ്ഞുകൊണ്ടു് ആ സ്ത്രീ പോയ്മറഞ്ഞു.

ഈ സംഭവം രാഘവൻെറ മനസ്സിൽ കുറേനാശം തങ്ങിനിന്നു. രജനീപുരം ഭ്രാന്തി ആരാണെന്നതും, അവശംക്കും സീതയ്ക്കും തമ്മിൽ എന്താണു ബന്ധം എന്നതും, അറിയാൻ അയാശം ആഗ്രഹിച്ചു. അതിനെപ്പററി അറിയാൻ മറെറാരു മാഗ്ഗവുമില്ല. സീതയോടു ചോദിച്ചു മനസ്സിലാക്കുകയേ നിവൃത്തിയുള്ളു. കുറേനാശംകൊണ്ടു് റസിയാബീഗത്തിൻെറ കാര്യം രാഘവൻ മറന്നുപോയെങ്കിലും അതിൻെറ രഹസ്യം അറിയാനുള്ള ആഗ്രഹം അയാശംക്കു് ഉണ്ടായിരുന്നു. അതിനു് സീതയെ കൂട്ടിക്കൊണ്ടുവന്നു് വീണ്ടും ഒരു പുതിയ ജീവിതം ആരംഭിക്കുകയേ നിവൃത്തിയുള്ളു.

കടൽക്കാററു് ആഞ്ഞു വീശിക്കൊണ്ടിരുന്നു. കടലലകളുടെ ശബ്ദം പശ്ചാത്തലസംഗീതംപോലെ കേട്ടുകൊണ്ടിരുന്നു. രാഘവൻെറ കണ്ണുകശം താനെ അടഞ്ഞു. ചാരുകസാലയിൽ കിടന്ന പടിയിൽ രാഘവൻ ഉറങ്ങിപ്പോയി.

ആ പകലുറക്കത്തിൽ രാഘവൻ ഒരു സ്വപ്നം കണ്ടു. ഒരു വലിയ അരമന. അതിൽ ദർബാർ മണ്ഡപം. പളുങ്കുകൊട്ടാ

രത്തിൽ, മുത്തുവിതാനങ്ങളുടെ കീഴെ കിടക്കുന്ന നവരത്ന സിംഹാസനത്തിൽ ഒരു റാണി ഇരിക്കുന്നു. "രജനീപുരം മഹാറാണി വിജയിക്കട്ടേ!" എന്ന ശബ്ദം എവിടെനിന്നോ കേട്ടുകൊണ്ടിരുന്നു. ആദ്യം ദൂരെനിന്നു വീക്ഷിച്ച രാഘവൻ ആ സിംഹാസനത്തിനടുത്തേയ്ക്കു നടന്നുനീങ്ങി. പത്തടി അകലത്തിൽ ചെന്നപ്പോൾ മഹാറാണി രാഘവനെ നോക്കി പുഞ്ചിരിച്ചു. "ഞാൻ ആരാണെന്നറിയാമോ?" റാണി ചോദിച്ചു. "രജനീപുരം റാണി." രാഘവൻ പറഞ്ഞു. "നല്ല വണ്ണം നോക്കൂ!" റാണി പറഞ്ഞു. സൂക്ഷിച്ചുനോക്കിയപ്പോൾ ആ മുഖം തന്റെ ഹൃദയം കവർന്ന മുഖമാണെന്നു് രാഘവനു ബോദ്ധ്യമായി. "ആഹാ! ധാരിണീ! നീയാണോ?" രാഘവൻ ചോദിച്ചു. "കുറച്ചുകൂടി സൂക്ഷിച്ചുനോക്കൂ!" സിംഹാസനസ്ഥയായ റാണി പറഞ്ഞു.

രാഘവൻ കുറേക്കൂടി സൂക്ഷിച്ചുനോക്കി. അപ്പോൾ അതു സീതയുടെ മുഖമാണെന്നു മനസ്സിലായി. "അല്ലാ! സീത! നീയാണോ? ധാരിണിയെപ്പോലെ മാറിയിരിക്കുന്നല്ലോ."

റാണി പറഞ്ഞു "ഞാൻ മാറിയിട്ടില്ല. നിങ്ങളുടെ കണ്ണും മനസ്സുമാണു് മാറിയിരിക്കുന്നതു്!"

"ഞാൻ നിന്നെ കഷ്ടപ്പെടുത്തിയതിനൊക്കെ നീ എന്നോടു ക്ഷമിക്കൂ!" രാഘവൻ പറഞ്ഞു.

"നിങ്ങൾ എന്നെ കഷ്ടപ്പെടുത്തിയതിനു പകരം ഞാൻ നിങ്ങളെയും കഷ്ടപ്പെടുത്തിയില്ലേ? അതുകൊണ്ടു് ആരും ക്ഷമിക്കാനൊന്നുമില്ല. വാസന്തിമോൾ എവിടെ?" സിംഹാസനത്തിൽ കിരീടമണിഞ്ഞു വിലസിയിരുന്ന സീത ചോദിച്ചു.

"അയ്യോ! വാസന്തിയെ ഞാൻ മറന്നുപോയി. ഇതാ ഇപ്പോൾ പോയി കൂട്ടിക്കൊണ്ടുവരാം" എന്നു പറഞ്ഞുകൊണ്ടു് രാഘവൻ ഓടാൻ തുടങ്ങി. വാസന്തിയെ എവിടെയോ വിട്ടിട്ടുവന്നതായി അയാൾക്കു് ഓർമ്മയുണ്ടു്. പക്ഷേ എവിടെയാണെന്നു് ഓർമ്മയില്ല. ഓർമ്മിക്കാൻ ശ്രമിച്ചുകൊണ്ടു് അയാൾ ഓടി. കാൽ പുതഞ്ഞുപോകുന്ന ആററു മണൽപ്പരപ്പിലൂടെ ഓടി, ചോലകളിൽ ഇറങ്ങി നനഞ്ഞു കുളിച്ചു് ഓടി; കാട്ടിലും മലയിലും എല്ലാം ഓടിനടന്നു; ഒരു വലിയ അരമനയുടെ മട്ടുപ്പാവിലൂടെ ഓടി; ആദ്യമൊക്കെ 'വാസന്തീ' 'വാസന്തീ' എന്നു വിളിച്ചുകൊണ്ടാണു് ഓടിയതു്. പിന്നീടു് വിളിച്ചുവിളിച്ചു്, ശബ്ദം പുറപ്പെടാത്തവണ്ണം തൊണ്ട അടഞ്ഞുപോയി. കാലുകൾ ഇടറി, തല ചുററി.

വളരെ ശ്രമപ്പെട്ടു് അയാാം "അയ്യോ! വാസന്തീ" എന്നു് ഉറക്കെ വിളിച്ചു.

ഞെട്ടിയുണൎന്ന അയാാംക്കു്, ഈ സ്വപ്നം കണ്ടപ്പോാം മുതൽ വാസന്തിയെ കാണാനുള്ള ആഗ്രഹം മനസ്സിൽ വൎദ്ധിച്ചു. ഇനി ഒരിക്കലും കുട്ടിയെ പിരിഞ്ഞിരിക്കില്ലെന്നു തീരുമാനിച്ചു. സ്വപ്നത്തെപ്പററി ഓൎത്തപ്പോാം, അവാംക്കു യാതൊരപകടവും പററരുതേ എന്നു് മനസാ പ്രാൎത്ഥിച്ചു.

ബോംബെയിൽ കപ്പലിറങ്ങിയ ഉടനെ രാഘവൻ വിമാനത്തിൽ മദ്രാസ്സിനു തിരിച്ചു. പതു്മാപുരത്തിലുള്ള തൻെറ പിതാവു് പു്തമലോചനശാസ്ത്രികളുടെ വീട്ടിൽ എത്തിച്ചേൎന്നു. വീട്ടുവാതിലിൽ ഒരു വണ്ടി കിടപ്പുണ്ടായിരുന്നു. 'ആരാണു് നാട്ടിൽ പോകുന്നതു്" എന്നു് മനസ്സിൽ ഓൎത്തു. ടാക്സിയുടെ ശബ്ദം കേട്ടു് രാഘവൻെറ അമ്മ വെളിയിൽവന്നു നോക്കി. പരിഭ്രാന്തിയോടെ അവർ മകനെ സ്വീകരിച്ചു. "ഇതെന്താടാ വരുന്ന വിവരത്തിനു് ഒരു കത്തുപോലും അയച്ചില്ലല്ലോ?" അതു ശ്രദ്ധിക്കാതെ രാഘവൻ ചോദിച്ചു. "അമ്മേ! ആരാണു് നാട്ടിലേയ്ക്കു പുറപ്പെടുന്നതു്?" "അതേടാ, നീ വരുന്ന വിവരം അറിഞ്ഞോ ഇല്ലയോ സൂര്യൻ വന്നിട്ടുണ്ടു്. കുഞ്ഞിനെ കൂട്ടിക്കൊണ്ടു പോകാനാണു വന്നിരിക്കുന്നതു്. നല്ലനേരത്തിനു് നീ വന്നുചേൎന്നു."

"കുഞ്ഞിനെ എവിടെ കൊണ്ടുപോകാനാണെന്നാണു് പറഞ്ഞതു്?"

"ദേവപട്ടണത്തിനു തന്നെ. അവിടെയല്ലേ അവളുടെ അമ്മയുള്ളതു്!"

"ഓഹോ! അങ്ങിനെയാണോ?" രാഘവൻ ഗൎജ്ജിച്ചു.

"നീ വന്നതുകൊണ്ടു് കുഞ്ഞിനെ ഇന്നു കൊണ്ടുപോവില്ല." കാമാക്ഷിഅമ്മാാം സമാധാനം പറഞ്ഞു.

"ഇന്നുമില്ല, ഒരിക്കലുമില്ല" എന്നു പറഞ്ഞുകൊണ്ടു് രാഘവൻ വീടിനുള്ളിലേയ്ക്കു പോയി.

സൂര്യൻെറ കൂടെ പോകാൻ തയ്യാറായിനിന്ന വാസന്തി, അച്ഛനെ കണ്ടപ്പോാം ഓടിവന്നു് കെട്ടിപ്പിടിച്ചു.

രാഘവൻ പാൻറു്സിൻെറ പോക്കററിൽനിന്നു് കൈത്തോക്കെടുത്തു് സൂര്യനു നേൎക്കു ചൂണ്ടിപ്പിടിച്ചുകൊണ്ടു് ഗൎജ്ജിച്ചു. "എടാ തെണ്ടീ! നിന്നേപ്പോലുള്ള പോക്രികളെ കൊന്നുകളയുന്നതുകൊണ്ടു് ഒരു ദോഷവുമില്ല."

സൂര്യൻ ഒരു നിമിഷനേരത്തേയ്ക്കു് പേടിച്ചിരുന്നുപോയി.

സൂര്യൻ തൻെറ പരിഭ്രമം ഒതുക്കിക്കൊണ്ടു പറഞ്ഞു. "അളിയാ! ഇതെന്താ ഇത്ര കോപം? ഇംഗ്ളണ്ടിൽ പോയപ്പോൾ ഇംഗ്ളീഷുസിനിമകൾ ധാരാളമായി കണ്ടിരിക്കും. ഒരു കാരണവുമില്ലാതെ തോക്കെടുത്തു് കാച്ചിക്കളയുമെന്നും മററും പറയുന്നല്ലോ. വെറുതെ വെടിയുണ്ട നഷ്ടപ്പെടുത്തണ്ടാ. പിന്നെ ഏതെങ്കിലും അത്യാവശ്യകാര്യത്തിനു് നമുക്കു് ഉപയോഗിക്കാം."

"എപ്പോഴും ഇങ്ങനെ അഹങ്കാരത്തോടുകൂടി സംസാരിക്കുമ്പോൾത്തന്നെ അറിയാം നീ ഒരു പോക്രിയാണെന്നു്. നിൻെറ അധികപ്രസംഗം ഒന്നും എൻെറ അടുത്തു് വിലപ്പോവില്ല. സീതയെയും കൊണ്ടു് ഒളിച്ചോടിയവനല്ലേ നീ? ഇപ്പോൾ വാസന്തിയെയും 'കിഡ്നാപ്പ്' ചെയ്യാൻ വന്നിരിക്കുകയാണു് അല്ലേ? നിന്നെ പോലീസിൽ പിടിച്ചു കൊടുത്തിട്ടേ ഇനി വേറെ കാര്യമുള്ളു. ഓടിക്കളയാമെന്നു വിചാരിക്കരുതു്. ചുട്ടുകളയും ഞാൻ."

രാഘവൻെറ പിന്നിൽ നിന്നിരുന്ന കാമാക്ഷിഅമ്മാൾ പറഞ്ഞു. "എടാ രാഘവാ! ഇതെന്തു ബഹളമാണു്? ഇങ്ങോട്ടു വന്നു കയറിയതേ ഉള്ളല്ലോ? അങ്ങനെ ചെയ്യരുതാത്തതു് ചെയ്യുന്നവനൊന്നുമല്ല സൂര്യൻ. ഞാനാണു് കുഞ്ഞിനെ സീതയുടെ അടുത്തു കൊണ്ടുപോകാൻ സൂര്യനോടു പറഞ്ഞതു്. എത്ര നാളായി കുഞ്ഞു് അച്ഛനെയും അമ്മയെയും കാണാതെകിടന്നു് കരയുന്നു."

അപ്പോൾ വാസന്തി പറഞ്ഞു. "സൂര്യമ്മാവാ! ഞാൻ അച്ഛനെ മുറുകെ പിടിച്ചോളാം. അമ്മാവൻ വേഗം ഇറങ്ങി ഓടിക്കോ!"

കുട്ടിയുടെ സംസാരംകേട്ടു രാഘവൻെറ മനസ്സു് പെട്ടെന്നു ശാന്തമായി.

"മിസ്റ്റർ സൂര്യാ! സ്ത്രീകൾ എല്ലാവരും നിങ്ങളുടെ പാർട്ടിയിലാണു് ഉള്ളതെന്നു് എനിക്കറിയാം. ശരി, ഈ പ്രാവശ്യം വേണമെങ്കിൽ പൊയ്ക്കോ! വെറുതെ വിടുന്നു! നില്ക്കണ്ടാ! ഗെററൗട്ടു്!"

"സാർ! ഞാൻ പോകാൻ വന്നവൻ തന്നെ. പക്ഷേ പോകുന്നതിനുമുമ്പു് നിങ്ങളുടെ മനസ്സിലുള്ള ഒരു തെററിദ്ധാരണ അകററണമെന്നുണ്ടു്. നിങ്ങളുടെ ഭാര്യ സീതയെ ഞാൻ കൂട്ടിക്കൊണ്ടു് ഒളിച്ചോടി എന്നു മുമ്പേ പറഞ്ഞില്ലേ? നിങ്ങൾ വാസ്തവത്തിൽ അങ്ങനെതന്നെ വിശ്വസിക്കുന്നോ എന്നെനിക്കു് അറിഞ്ഞുകൂടാ! വിശ്വസിക്കുന്നുവെങ്കിൽ അതിനേ

ക്കാരം അബദ്ധം മറെറാന്നുമില്ല. രജനീപുരം രാജാവിന്റെ ആളുകളാണ് അവളെ തട്ടിക്കൊണ്ടു പോയതു്. അവരെ തടഞ്ഞു നിർത്തി സീതയെ രക്ഷിച്ചു കൊണ്ടുപോരാനാണ് ഞാൻ അവരെ പിൻതുടൎന്നു പോയതു്. അപ്പോഴാണ് പോലീസുകാർ എന്നെ പിടിച്ചതു്. ഞാൻ പറയുന്നതു് സത്യമാണ്."

"അതേടാ രാഘവാ! ഇതൊക്കെ സൂര്യൻ എന്നോടും പറഞ്ഞു. അവൻ പറഞ്ഞതൊക്കെ എനിക്കു വിശ്വാസമായി. സീതയും അതുതന്നെയാണ് പറഞ്ഞതു്." കാമാക്ഷിഅമ്മാരം പറഞ്ഞു.

"അച്ഛാ! അമ്മ അനുഭവിച്ച കഷ്ടപ്പാടുകളൊക്കെ കേട്ടാൽ അത്ഭുതകരംതന്നെയാണ്. അറബിക്കഥകളിലുള്ളതുപോലെ ആണ്." വാസന്തി പറഞ്ഞു.

രാഘവൻ തന്റെ കൈത്തോക്ക് കുപ്പായക്കീശയിലിട്ടു കൊണ്ടു് പറഞ്ഞു. "അങ്ങനെയെങ്കിൽ അതെല്ലാം എന്നോടുകൂടെ പറഞ്ഞിട്ടുപോകൂ! സൂര്യാ നിനക്കു് തിരിച്ചു പോകാൻ തിടുക്കമൊന്നുമില്ലല്ലോ?"

"അങ്ങനെ ആകട്ടേ അളിയാ! എനിക്കു് ഒരു ധൃതിയും ഇല്ല." സൂര്യൻ പറഞ്ഞു.

സൂര്യൻ രജനീപുരം രാജാവിന്റെ കാര്യം പറഞ്ഞപ്പോരം, അതെപ്പററിയെല്ലാം വിശദമായി അറിയണമെന്നു് രാഘവനു് ആകാംക്ഷ ഉണ്ടായി. അതുകൊണ്ടു് കുളിയും ഊണും മററും കഴിഞ്ഞ ഉടനെ രാഘവൻ സൂര്യനെയും കൂട്ടിക്കൊണ്ടു് തന്റെ മുറിയിലേക്കു പോയി.

"സൂര്യാ! കപ്പലിൽ വരുമ്പോരം ഞാൻ ഒരു ഭയങ്കര സ്വപ്നം കണ്ടു. വാസന്തിയെ കാണാതെപോയെന്നും അവളെ അന്വേഷിച്ചു ഞാൻ ഭൂമിയിലും, ആകാശത്തും, തീയിലും, വെള്ളത്തിലും, പുകയിലും, മഞ്ഞിലും ഓടി അലഞ്ഞെന്നും ആണ് കണ്ടതു്. കുട്ടിയുടെ ശബ്ദം മാത്രം 'അച്ഛാ' 'അച്ഛാ' എന്നിങ്ങനെ കേട്ടുകൊണ്ടിരുന്നു. പക്ഷേ അവരം ഇരിക്കുന്ന സ്ഥലം കണ്ടുപിടിക്കാൻ എനിക്കു കഴിഞ്ഞില്ല. സ്വപ്നത്തിൽനിന്നു് ഉണൎന്ന ഉടനെ ഇനി ഒരിക്കലും വാസന്തിയെ വിട്ടുപിരിയുകയില്ലെന്ന ശപഥവും എടുത്തു. അതുകൊണ്ടാണ്, നീ വാസന്തിയെ കൂട്ടിക്കൊണ്ടു പോകാൻ വന്നിരിക്കുകയാണെന്നറിഞ്ഞപ്പോരം എനിക്കു് അത്ര കോപം വന്നതു്. നീ അതു ക്ഷമിക്കണം. നീ രജനീപുരം രാജാവിന്റെ കഥ പറഞ്ഞല്ലൊ. അതു പറയൂ."

“അതു കഥയൊന്നുമല്ല. വാസ്തവത്തിൽ നടന്നതുതന്നെയാണു മിസ്റ്റർ രാഘവൻ!”

“അങ്ങനെതന്നെ ഇരിക്കട്ടെ. രജനീപുരം ആളുകൾ സീതയെ എന്തിനാണു പിടിച്ചുകൊണ്ടു പോയതു്? പിടിച്ചുകൊണ്ടു പോയിട്ടു് അവർ എന്തുചെയ്തു? നീ പറയുന്നതു് ശരിയാണെന്നു തെളിയുന്നെങ്കിൽ ആ രജനീപുരം സംസ്ഥാനത്തെ ഇല്ലാതാക്കിയിട്ടേ ബാക്കി കാര്യമുള്ളു.”

“അതൊന്നും തെളിയിക്കാൻ എന്നെക്കൊണ്ടാവില്ല. എന്നോ, ആരോ, ചെയ്ത കാര്യങ്ങൾ എനിക്കു് എങ്ങനെ തെളിയിക്കാൻ കഴിയും. ഞാൻ പറയുന്ന കാര്യങ്ങൾ നിങ്ങൾക്കു തെളിയിക്കാമെങ്കിൽ തെളിയിക്കു!”

“എങ്കിൽ വിശ്വാസയോഗ്യമായ രീതിയിൽ നിന്റെ കഥ പറയൂ! കേൾക്കട്ടേ!”

“നിങ്ങളുടെ കളിയാക്കൽ ഇനിയും നിർത്തിയിട്ടില്ലേ അളിയാ? ആകട്ടേ, നിങ്ങൾ എപ്പോഴെങ്കിലും ഒരു കാര്യം ശ്രദ്ധിച്ചിട്ടുണ്ടോ? ധാരിണിയെയും സീതയെയും കണ്ടാൽ ഒററ നോട്ടത്തിൽ ഒരുപോലെയിരിക്കുമെന്ന കാര്യം നിങ്ങൾ ശ്രദ്ധിച്ചിട്ടുണ്ടോ?”

രാഘവൻ അത്ഭുതപരാധീനനായിപ്പോയി. മനസ്സിൽ പലവിധ സംശയങ്ങളും ഊഹങ്ങളും ഉണർന്നു. എങ്കിലും അതൊന്നും പുറത്തുപറയാതെ അയാൾ ചോദിച്ചു. “ഇല്ല സൂര്യാ! പെണ്ണുങ്ങളുടെ രൂപത്തെയോ, രൂപസാദൃശ്യത്തെയോ ഞാൻ അത്ര ശ്രദ്ധിക്കാറില്ല. നീ പറയുന്നതുപോലെ ധാരിണിക്കും സീതയ്ക്കും രൂപസാദൃശ്യമുണ്ടെന്നു സമ്മതിക്കാം. പക്ഷേ എന്താ അതു ചോദിക്കാൻ?”

“മററൊന്നുമില്ല. രജനീപുരം രാജാവിന്റെ ആൾക്കാർ ധാരിണിയാണെന്നു വിചാരിച്ചാണു് സീതയെ പിടിച്ചുകൊണ്ടു പോയതു്........!”

“ആഹാ! അങ്ങിനെയാണെങ്കിൽ ധാരിണി....” എന്നു തുടങ്ങിവെച്ച രാഘവൻ ആ വാക്യത്തെ ഇടയ്ക്കുവന്നു നിർത്തിക്കളഞ്ഞു. രാഘവൻ വീണ്ടും ചോദിച്ചു.

“നിനക്കു് എങ്ങിനെ അറിയാം സൂര്യാ! ധാരിണിയുടെ കൂടെ ഞാൻ എത്രനാൾ കഴിഞ്ഞവനാണു്. പക്ഷേ എന്നോടു് അതെപ്പററി ഒന്നും പറഞ്ഞിട്ടില്ലല്ലോ? ഞാനും അതൊന്നും സംശയിച്ചിട്ടുപോലുമില്ല.”

"ധാരിണി എന്നോടും പറഞ്ഞിട്ടില്ല. സീത പറഞ്ഞാണ് ആദ്യം ഞാൻ ഇതറിയുന്നത്."

"ധാരിണിയാണെന്നു കരുതിയാണ് സീതയെ പിടിച്ചു കൊണ്ടു പോയതെന്ന് എങ്ങനെ മനസ്സിലാക്കി?"

"സീതയെ അവർ പിടിച്ചുകൊണ്ടു പോയതിന്റെ തലേ ദിവസം ഞാനും ധാരിണിയും വെള്ളിവീഥിക്കരികിലുള്ള ഗാന്ധിമൈതാനത്തിൽ സംസാരിച്ചുകൊണ്ടിരുന്നു...ധാരിണി അവിടെനിന്നും പോയ ഉടനെ മൂന്ന് ആളുകൾ എന്റെ അടുത്തു വന്നു. അവരുടെ രീതികൾ കണ്ടപ്പോഴേ ഏതോ നാട്ടുരാജ്യത്തിലെ ആൾക്കാരാണെന്നു മനസ്സിലായി. ധാരിണിയെ പിടിച്ചുകൊടുത്താൽ ലക്ഷംരൂപാ തരാം എന്ന് അവർ എന്നോടു പറഞ്ഞു. അവരുടെ ഉദ്ദേശം എന്താണെന്ന് അപ്പോൾ എനിക്കു പിടികിട്ടിയില്ല. നാട്ടുരാജാക്കന്മാരുടെ രീതി അനുസരിച്ച്, ധാരിണിയിലുള്ള മോഹംകൊണ്ട് അവളെ തട്ടിക്കൊണ്ടു പോകാനാണെന്നു ഞാൻ വിചാരിച്ചു. ഞാൻ അവന്മാരെ ഓടിച്ചുകളഞ്ഞു. പിറേറദിവസം അതേ സമയത്ത് അതേ സ്ഥലത്ത് ഞാനും സീതാ അത്തങ്കാളും ഇരുന്നു സംസാരിച്ചുകൊണ്ടിരുന്നു........"

"ആഹാ! അങ്ങനെ പറയൂ! ഉത്തമയായ സീതാഅത്തങ്കാൾ ആരും അറിയാതെ ഗാന്ധിമൈതാനത്തിൽ രഹസ്യമായി വന്നു അല്ലേ? എന്തിന്?"

"അളിയാ! നിങ്ങൾ ദേഷ്യപ്പെടുകയില്ലെങ്കിൽ സത്യം ഞാൻ പറയാം."

"അപ്പോൾ ഞാൻ ദേഷ്യപ്പെട്ടാൽ കള്ളമേ പറയുകയുള്ളായിരിക്കും!"

"ശരി! എന്തു വന്നാലും സത്യംതന്നെ പറയാം, രാഘവൻ! അല്പംമുമ്പ് നിങ്ങൾ എന്നെ പോലീസുകാർക്ക് പിടിച്ചുകൊടുക്കുമെന്നു പറഞ്ഞില്ലേ? അങ്ങനെ പിടിച്ചുകൊടുത്താൽ ഒരു കുഴപ്പവുമില്ല. പക്ഷേ മുമ്പൊരു തവണ നിങ്ങൾ എന്നെ പോലീസിൽ ഏല്പിക്കാൻ സർവ്വ ഏർപ്പാടുകളും ചെയ്തിരുന്നു. നിങ്ങളുടെ വീടിനുചുററും രഹസ്യപ്പോലീസുകാർ വട്ടമിട്ടു നടന്നു. അപ്പോൾ എന്നെ അറസ്റ്റുചെയ്താൽ വിപ്ലവപരിപാടികൾക്ക് വലിയ തകരാറു സംഭവിക്കുമായിരുന്നു. അതു സംഭവിക്കാതെ എന്നെ രക്ഷിച്ചതു് നിങ്ങളുടെ ഭാര്യ സീതയായിരുന്നു. നിങ്ങളുടെ വീട്ടിൽ ഞാൻ വരരുതെന്ന് അറിയിക്കാനാണ് അവൾ ഗാന്ധിമൈതാനത്തിൽ എത്തിയതു്...."

സീത തന്നെ തേടിവന്നതിൻെറ കാരണം മുഴുവനും സൂര്യൻ പറഞ്ഞില്ല. കുറച്ചു മാത്രമേ പറഞ്ഞുള്ളു. അതുതന്നെ രാഘവൻെറ മനസ്സിൽ രോഷം ആളിക്കത്തിക്കാൻ പോന്നതായിരുന്നു. 'ആഹാ! ആ ചണ്ഡാലി അങ്ങനെ ചെയ്തോ? ഈ കാലിച്ചെറുക്കനെ രക്ഷിക്കുന്നതിൽ അവൾക്കെന്താണ് അത്ര ശ്രദ്ധ?' എന്നിങ്ങനെ രാഘവൻ മനസ്സിൽ വിചാരിച്ചു.

തുടർന്ന് സൂര്യൻ, സീതയെ ധാരിണിയാണെന്നു വിചാരിച്ച് രജനീപുരം രാജാവിൻെറ ആൾക്കാർ പിടിച്ചുകൊണ്ടു പോയതു മുതൽ കല്ക്കത്തയിൽവെച്ച് അറസ്റ്റുചെയ്തതുവരെയുള്ള കഥകൾ ചുരുക്കി പറഞ്ഞുകേൾപ്പിച്ചു.

"രജനീപുരം ആളുകൾ ചെയ്ത തെററുതന്നെയാണ് കല്ക്കത്തയിലെ പോലീസും ചെയ്തതു്. സീതാഅത്തങ്കാളെ ധാരിണി എന്നു വിചാരിച്ച് അവർ രാജ്യരക്ഷാ നിയമപ്രകാരം അറസ്റ്റുചെയ്ത് ജയിലിൽ വെച്ചു" എന്നിങ്ങനെ സൂര്യൻ പറഞ്ഞവസാനിപ്പിച്ചു.

തുടർന്ന് രാഘവൻ, ഒരു സ്ത്രീ കയ്യിൽ കത്തിയുമായി വന്നു്, തന്നെ ഭയപ്പെടുത്തി, സീതയെ വേണ്ടവണ്ണം സംരക്ഷിച്ചുകൊള്ളണമെന്നു പറഞ്ഞ സംഭവം, സൂര്യനെ വിശദമായി പറഞ്ഞു കേൾപ്പിച്ചു.

"ആ സ്ത്രീ ആരാണു്? സീതയെപ്പററി ആ വടക്കേന്ത്യക്കാരിക്ക് എന്താണ് ഇത്ര താല്പര്യം? നിനക്ക് അറിയാമോ?" രാഘവൻ ചോദിച്ചു.

"അറിയാം!" എന്നു സൂര്യൻ പറഞ്ഞപ്പോൾ രാഘവൻ പെട്ടെന്നു് പരിഭ്രമിച്ചുപോയി. "ആ സ്ത്രീയുടെ ആദ്യത്തെ പേരു് രമാമണീഭായി എന്നായിരുന്നു. ഇപ്പോൾ അവരുടെ പേരു് റസിയാബീഗം. സീതാഅത്തങ്കാളിനോടു് അവർക്ക താല്പര്യമുണ്ടാകാൻ കാരണം ഉണ്ടു്. അതൊരു വലിയ കഥയാണ് അളിയാ! ഏതാണ്ടു് മുപ്പതുവർഷങ്ങൾക്ക മുമ്പു് ആരംഭിക്കുന്ന കഥ. ഞാനും അടുത്തകാലംവരെ ഈ കഥയൊന്നും അറിഞ്ഞിരുന്നില്ല. ചില മാസങ്ങൾക്കു മുമ്പാണ് അറിഞ്ഞതു്. അതും റസിയാബീഗം പറഞ്ഞുതന്നെയാണ് അറിഞ്ഞതു്. ആ നിർഭാഗ്യവതി ഭ്രാന്തുപിടിച്ച് അലഞ്ഞുനടക്കുന്നവളാണു്. ചില സമയത്തു് അവൾക്ക് ബുദ്ധി തെളിയും. അങ്ങനെ ഒരു സമയത്തു് യാദൃശ്ചികമായി അവരെ കാണാനിടയായി. അപ്പോഴാണ് അവർ ആ കഥയെല്ലാം പറഞ്ഞതു്. സീതാത്തങ്കാളിനോടുപോലും ഞാൻ അതു പറ

ഞ്ഞിട്ടില്ല. പക്ഷേ നിങ്ങൾ അതു് അറിയേണ്ടതു് ആവശ്യ മായതുകൊണ്ടു് ഞാൻ പറയാം.'' ഇങ്ങനെ ഒരു മുഖവുരയോടു കൂടി റസിയാബീഗത്തിന്റെ അത്ഭുതകരമായ കഥയുടെ കെട്ടു് സൂര്യൻ അഴിച്ചു നിരത്തിവെച്ചു.

# 41

മുപ്പതു വർഷങ്ങൾക്കുമുമ്പു് രജനീപുരം സംസ്ഥാനത്തിലെ സിംഹാസനത്തിൽ വാണിരുന്ന മഹാരാജാവും, മററു മഹാ രാജാക്കന്മാരെപ്പോലെ സുഖലോലുപനായിരുന്നു. രാജ്യഭരണ കാര്യങ്ങൾ ദിവാനെയും ബ്രിട്ടീഷ് റസിഡൻറിനെയും ഏല്പി ച്ചിട്ടു് രാജാവു് ലീലാവിനോദങ്ങളുമായി കാലം കഴിച്ചുകൂട്ടി. ആ ലീലാവിനോദങ്ങൾ ഏർപ്പെടുത്തിക്കൊടുക്കുന്നതിനു് പല ദുർമന്ത്രിമാരും ഉണ്ടായിരുന്നു. അവരിൽ മുഖ്യനായിരുന്നു മധോങ്കർ.

ഒരിക്കൽ മഹാരാജാവിന്റെ സഭയിൽ, മഹാരാഷ്ട്രദേശത്തു നിന്നു് ഒരു ഗായിക വന്നു പാടി. അവളുടെ പേരു് ഗംഗാ ഭായി. മഹാരാജാവിനു് അവളുടെ പാട്ടു് വളരെ രസിച്ചു. മാത്രമല്ല അവളെയും ഇഷ്ടപ്പെട്ടു. ഗായികയോടൊപ്പം അവൾക്കു തുണയായി അവളുടെ സഹോദരിയും വന്നിരുന്നു. സഹോദരിയുടെ പേരു് രമാമണി. അവൾ നല്ല ധൈര്യ ശാലിനിയായിരുന്നു. ലോകകാര്യങ്ങളിൽ തന്നെ വെല്ലാ നുള്ള അറിവു് മററാർക്കും ഇല്ലെന്നാണു് അവളുടെ വിചാരം.

മഹാരാജാവിന്റെ മുന്നിൽ ആ ഗായികകൾ മൂന്നുദിവസം സംഗീതക്കച്ചേരി നടത്തി. മൂന്നാംദിവസം മധോങ്കർ അവർ താമസിക്കുന്ന സ്ഥലത്തുചെന്നു. ഗായികയെ മഹാരാജാവിനു് വളരെ ഇഷ്ടപ്പെട്ടുവെന്ന കാര്യം അയാൾ അറിയിച്ചു. അതിനു രമാമണിയുടെ ഉത്തരം ഇതായിരുന്നു. ''അങ്ങനെയാണെങ്കിൽ മഹാരാജാവു് എന്റെ സഹോദരിയെ കല്യാണം കഴിക്കട്ടെ.''

''മഹാരാജാവിന്റെ ഉദ്ദേശവും അതുതന്നെ.'' മധോങ്കർ പറഞ്ഞു. രമാമണി 'കല്യാണം' എന്ന വാർത്തകേട്ടു ഭ്രമിച്ചു പോയി. തന്റെ സഹോദരിയെ ഹിതോപദേശം ചെയ്തു് സമ്മതിപ്പിച്ചു.

കുറേനാഠം കഴിഞ്ഞപ്പോഴാണു് രാജാവു് നേരത്തെ വിവാഹം കഴിച്ച മൂന്നു റാണിമാർകൂടി അരമനയിൽ ഉണ്ടെന്നു് അവർ അറിഞ്ഞതു്.

ഇതറിഞ്ഞു് രമാമണി കോപിച്ചെങ്കിലും അതുകൊണ്ടൊന്നും ഒരു പ്രയോജനവും ഉണ്ടായില്ല. ആ മൂന്നു റാണിമാക്കും കുട്ടികഠം ഇല്ലെന്നു് അവഠം മനസ്സിലാക്കി. ഒരു ദിവസം മഹാരാജാവു് ഗംഗാഭായിയെ കാണാൻ വന്നിരുന്നപ്പോഠം രമാമണി അദ്ദേഹത്തെ ഒററയ്ക്കു കണ്ടു. കത്തി കാണിച്ചു ഭയപ്പെടുത്തി, തൻെറ സഹോദരിയിൽ കുട്ടി ജനിച്ചാൽ, ആ കുട്ടിയെ ഇളയ രാജാവാക്കണമെന്നു് ആവശ്യപ്പെട്ടു് രാജാവിനെക്കൊണ്ടു് സത്യം ചെയ്യിച്ചു. അങ്ങനെ രാജാവിനെക്കൊണ്ടു് എഴുതി ഒപ്പിട്ടു വാങ്ങി.

ഇതെല്ലാം മധോങ്കർ അറിഞ്ഞു. രജനീപുരത്തിൻെറ അനന്തരാവകാശി ആരായിരിക്കണം എന്ന കാര്യത്തിൽ അയാളുടെ തീരുമാനം മറെറാന്നായിരുന്നു. അതുകൊണ്ടു് രമാമണിയുടെ വേലയ്ക്കു് അയാഠം മറുവേല ചെയ്തു. റാണി ഗംഗാഭായിക്കു് കുട്ടി ഉണ്ടായാൽ ഉടനെ അതിനെ കൊന്നുകളയാൻ അയാഠം വയററാട്ടിയെ ഏപ്പാടുചെയ്തു.

മധോങ്കർ വയററാട്ടിയോടു സംസാരിക്കുന്നതു് മൂന്നാമത്തെ റാണി കേട്ടു. അവരാകട്ടെ ധമ്മചിന്തയും ഉദാരമന:സ്ഥിതിയും ഉള്ള ഒരു ഉത്തമ സ്ത്രീ ആയിരുന്നു. ആ റാണി രമാമണിയെ വിളിച്ചുവരുത്തി മധോങ്കറുടെ ശിശുഹത്യാ ഏപ്പാടുകഠം പറഞ്ഞുകൊടുത്തു. പ്രസവം അടുക്കുമ്പോഠം നാലാമത്തെ റാണിയെ ബോംബെയ്ക്കു കൂട്ടിക്കൊണ്ടു പോകണമെന്നും, അതിനു വേണ്ട സഹായങ്ങഠം താൻ ചെയ്യാമെന്നും അവർ പറഞ്ഞു. മൂന്നാമത്തെ റാണി പറഞ്ഞതു ശരിയാണെന്നുള്ളതിൻെറ തെളിവുകഠം രമാമണിക്കു ലഭിച്ചു. മഹാരാജാവു് അപ്പോഠം യൂറോപ്യൻ പര്യടനത്തിലായിരുന്നു. അതുകൊണ്ടു് രമാമണി മൂന്നാമത്തെ റാണി പറഞ്ഞതുപോലെയൊക്കെ കാര്യങ്ങഠം നിവ്വഹിച്ചു. സഹോദരി ഗംഗാഭായിയെയും കൊണ്ടു് മധോങ്കറുടെ കാവല്ക്കാർ അറിയാതെ രമാമണി ബോംബെയ്ക്കു പോയി.

രജപുത്രരുടെ ആചാരമനുസരിച്ചുള്ള പർദായാണു് ഗംഗാഭായി ധരിച്ചിരുന്നതു്. അതുകൊണ്ടു് അവളെ കൂട്ടിക്കൊണ്ടു പോകാൻ വലിയ ബുദ്ധിമുട്ടൊന്നും ഉണ്ടായില്ല. പക്ഷേ മററു ചില ബുദ്ധിമുട്ടുകഠം ഏപ്പെട്ടു. ബോംബെ അടുത്തപ്പോഠം ആ സ്ത്രീകളിരുന്ന മുറിയിൽ ടിക്കററ് എക്സാമിനർ എത്തുകയും

അവരുടെ കയ്യിൽ ടിക്കററില്ലെന്നു കണ്ടു് ഇറക്കിവിടുകയും ചെയ്തു.

രണ്ടുപേരും സ്ത്രീകരം. ഒരുത്തി ഒമ്പതുമാസം ഗർഭം. കയ്യിൽ പണവുമില്ല. പക്ഷേ ഗംഗാഭായി അണിഞ്ഞിരുന്ന ആഭരണങ്ങരം ഉണ്ടായിരുന്നു. അതിൽ ഒന്നു വിററാൽ പണം കിട്ടും. എവിടെ, എങ്ങനെ വില്ക്കാനാണു്? രമാമണി മാല വില്ക്കാൻ പോയാൽ ഒമ്പതുമാസം ഗർഭിണിയായ സ്ത്രീയെ എവിടെ ഇരുത്തിയിട്ടു പോകും? അല്ലെങ്കിൽ ആരോടാണു് ഒരു സഹായം അഭ്യർത്ഥിക്കുക?

അതു് ഒരു ചെറിയ സ്റ്റേഷനായിരുന്നു. സമയം രാത്രിയും. ബോംബെയ്ക്കു് അടുത്തുള്ള ഇത്തരം ചെറിയ സ്റ്റേഷനുകളിൽ വണ്ടി വരുമ്പോരം ആരംത്തിരക്കു ഭയങ്കരവും. എന്നാൽ വണ്ടി പോയിക്കഴിഞ്ഞാൽ സ്റ്റേഷൻ ആളൊഴിഞ്ഞിരിക്കും.

രമാമണി സഹോദരിയെയും കൂട്ടിക്കൊണ്ടു് യാത്രക്കാർക്കു വേണ്ടിയുള്ള വെയിററിംഗ്റൂമിൽ ചെന്നു. ഗംഗാഭായിയുടെ അവസ്ഥ അപ്പോരം രമാമണി മനസ്സിലാക്കി. മുഖം മൂടിയിരുന്ന പർദായ്ക്കുള്ളിൽനിന്നു് കരയുന്ന ശബ്ദം കേട്ടു. രമാമണി അവളെ ആശ്വസിപ്പിക്കാൻ ശ്രമിച്ചു.

അപ്പോരം ആരോ കരയുന്ന ശബ്ദം കേട്ടു് സ്റ്റേഷൻമാസ്റ്റർ വന്നു് എത്തിനോക്കി. പർദാ ഇട്ട ഒരു സ്ത്രീയെയും, പർദാ ഇല്ലാത്ത മററൊരു സ്ത്രീയെയും കണ്ടു. അവർ മറാഠികളാണെന്നു മനസ്സിലാക്കിക്കൊണ്ടു് അയാരം മറാഠിഭാഷയിൽ ചോദിച്ചു. “എന്താ കാര്യം? കരയുന്നല്ലോ?” അങ്ങനെ ചോദിച്ച സ്റ്റേഷൻ മാസ്റ്റർ മററാരുമായിരുന്നില്ല. സീതയുടെ പിതാവായ ദൊരസ്വാമി അയ്യർ തന്നെ.

രമാമണി സ്റ്റേഷനു വെളിയിൽ വന്നു്, തങ്ങളുടെ അവസ്ഥ സ്റ്റേഷൻമാസ്റ്ററോടു പറഞ്ഞു. രാത്രി തങ്ങാൻ ഇടം വേണമെന്നും, പിറേറദിവസം സഹോദരിയെ ബോംബെയിൽ ഏതെങ്കിലും പ്രസവാശുപത്രിയിൽ ആക്കാൻ സഹായിക്കണമെന്നും അവരം ആവശ്യപ്പെട്ടു.

“സഹായിച്ചാൽ എനിക്കു് എന്തു തരും?” സ്റ്റേഷൻമാസ്റ്റർ ചോദിച്ചു.

ദൊരസ്വാമിക്കു് അപ്പോരം ശമ്പളം വളരെ കുറവായിരുന്നു. അയാളുടെ ഭാര്യ രാജമ്മാളിനെയും അതേ സമയത്തു് പ്രസവാശുപത്രിയിൽ ആദ്യത്തെ പ്രസവത്തിനു് പ്രവേശിപ്പിച്ചിരിക്കുകയായിരുന്നു. അതുകൊണ്ടു് ചെലവുകരംക്കു് ശമ്പളം തിക

ഞ്ഞില്ല. എന്തെങ്കിലും രീതിയിൽ കുറേ പണംകൂടി വേണ്ടി യിരുന്നു. അതുകൊണ്ടാണ് അദ്ദേഹം "എനിക്കു് എന്തുതരും?" എന്നു ചോദിച്ചതു്. ആ പെണ്ണുങ്ങളുടെ ലക്ഷണം കണ്ടിട്ടു് അവരുടെ കയ്യിൽ ധാരാളം പണം ഉണ്ടായിരിക്കുമെന്നു് ദൊര സ്വാമിക്കു തോന്നി.

"ഈ സമയത്തു് നിങ്ങൾ സഹായിച്ചാൽ ഞങ്ങളുടെ കയ്യി ലുള്ളതു് എന്തു ചോദിച്ചാലും ഞാൻ തരാം. എന്നെ വേണമെ ങ്കിലും തന്നേയ്ക്കാം." രമാമണി പറഞ്ഞു.

ദൊരസ്വാമിക്കു് ആശ്ചര്യവും വിറയലും ഉണ്ടായി. ഇങ്ങനെ ഒരു മറുപടി അയാൾ പ്രതീക്ഷിച്ചതല്ല. മനസ്സിൽ ഇങ്ങനെ വിചാരിക്കുകയും ചെയ്തു. "ശിവ ശിവ! ഒരു ഭാര്യയെ തന്നെ പുലർത്തുന്ന കാര്യം ബുദ്ധിമുട്ടു്. നിന്നെക്കൂടെ കെട്ടിയാൽ ഞാൻ എന്തുചെയ്യും?" എങ്കിലും അവളുടെ പരിതാപാവസ്ഥ അദ്ദേഹ ത്തിൻെറ മനസ്സിനെ ഉലച്ചു.

"അങ്ങനെയൊന്നും പറയാതെ. എനിക്കു് പ്രതിഫലം ഒന്നും വേണ്ടാ. എന്നാൽ കഴിയുന്ന സഹായം ഞാൻ നിങ്ങൾക്കു ചെയ്യാം."

പിറേറദിവസം രാവിലെ തൻെറ ഭാര്യയെ കിടത്തിയിരുന്ന പ്രസവാശുപത്രിയിൽതന്നെ ഗംഗാഭായിയെയും അയാൾ പ്രവേശിപ്പിച്ചു. പക്ഷേ ആ കാര്യം അദ്ദേഹം ഭാര്യയോടു പറ ഞ്ഞില്ല. പറഞ്ഞാൽ വൃഥാ സംശയങ്ങൾക്കു് ഇടംകൊടുക്കു മല്ലോ എന്നു വിചാരിച്ചു.

ദിവസവും, തൻെറ ഭാര്യയെ കാണാൻ പോകുമ്പോൾ രമാ മണിയെയും ദൊരസ്വാമി ആശുപത്രിയിൽവെച്ചു കാണാറുണ്ടാ യിരുന്നു. രമാമണി ദൊരസ്വാമിയോടു് അളവില്ലാത്ത നന്ദി പ്രകടിപ്പിച്ചു. ആ നന്ദി കാലക്രമേണ ഒരു സ്നേഹബന്ധമായി വളർന്നുവന്നു.

രാജമ്മാളും ഗംഗാഭായിയും ഒരേദിവസം രാത്രിയിലാണു് പ്രസവിച്ചതു്.

ഇതിനിടെ എങ്ങനെയോ വിവരമറിഞ്ഞ മധോകർ ആ പ്രസവാശുപത്രിയിൽ എത്തിച്ചേർന്നു. രമാമണി ആ വിവരം മനസ്സിലാക്കി. മധോകറുടെ കയ്യിൽ അകപ്പെടാതിരിക്കാൻ ഏതെങ്കിലും രഹസ്യസ്ഥാനത്തേയ്ക്കു പോകാൻ അവർ ഒരുങ്ങി. അതിനു് ദൊരസ്വാമിയുടെ സഹായം അവർ അഭ്യർത്ഥിച്ചു. രമാ മണിയുടെ മോഹവലയിൽ കുരുങ്ങിപ്പോയ ദൊരസ്വാമി അവ ളുടെ ആഗ്രഹം അംഗീകരിച്ചു. ജനനിബിഡമായ ബോംബെ

നഗരത്തിൽ ആക്കും കണ്ടുപിടിക്കാനാവാത്ത ഒരു സ്ഥലത്തു് അവരെ ദൊരസ്വാമി താമസിപ്പിച്ചു.

രമാമണിയും, ഗംഗാഭായിയും, ധാരിണിയും അവിടെ താമസിച്ചുതുടങ്ങി.

ദൊരസ്വാമി, ഭാര്യ രാജമ്മാളിനോടു പറയാതെ കൂടെക്കൂടെ രമാമണിയെ സന്ദർശിച്ചുവന്നു.

ധാരിണി പിറന്നപ്പോഴ്, രാജമ്മാളിനു ജനിച്ച ആൺകുട്ടി മരിച്ചുപോയി.

ആ ദുഃഖം മറക്കാനായി ദൊരസ്വാമി എന്നും രമാമണിയുടെ വീട്ടിൽ ചെന്നു് ധാരിണിയെ എടുത്തു ലാളിച്ചുപോന്നു.

ഇങ്ങനെ നാളുകൾ മുന്നോട്ടു പോയിക്കൊണ്ടിരുന്നു. രജനീപുരം രാജാവു് യൂറോപ്പിൽനിന്നു തിരിച്ചു വന്നു. രമാമണി ബോംബെയിലുള്ള അദ്ദേഹത്തിൻെറ വസതിയിൽ ചെന്നു് രാജാവിനെ കാണാൻ ശ്രമിച്ചു. പക്ഷേ കാണാൻ വളരെ ബുദ്ധിമുട്ടുണ്ടായിരുന്നു. ഒരുവിധത്തിൽ അദ്ദേഹത്തെ കണ്ടു് ഗംഗാഭായിയുടെ അപ്പോഴത്തെ നില അവൾ രാജാവിനെ അറിയിച്ചു. പക്ഷേ അവളെ താൻ അറിയുകപോലുമില്ലെന്നു് രാജാവു് തീർത്തുപറഞ്ഞു. രമാമണി അദ്ദേഹത്തിൻെറ കൈപ്പടയിൽ എഴുതിയിരുന്ന കത്തെടുത്തു കാണിച്ചു.

രാജാവിൻെറ ഉത്തരവനുസരിച്ചു്, സേവകന്മാർ ആ കത്തു് അവളുടെ കയ്യിൽനിന്നു് ബലമായി പിടിച്ചുവാങ്ങി അവളെ കൊട്ടാരത്തിൽനിന്നും പുറന്തള്ളി.

രമാമണി അളവില്ലാത്ത ദുഃഖത്തോടും, നിരാശയോടും കൂടി വീട്ടിൽ തിരികെ ചെന്നു. ഗംഗാഭായിയോടു് അവൾ വിവരങ്ങൾ എല്ലാം പറഞ്ഞു. ഗംഗാഭായി മൂർച്ഛിച്ചു വീണു. പിന്നീടു് ദിവസംതോറും അവളുടെ ശരീരം ശോഷിച്ചുവന്നു. കുറേ മാസം കഴിഞ്ഞപ്പോൾ അവർ മരിച്ചു മണ്ണോടുചേർന്നു.

ധാരിണി വാസ്തവത്തിൽ ഒരു രാജകുമാരിയാണെന്നറിഞ്ഞപ്പോൾ രാഘവൻെറ മനസ്സു് കൊടുങ്കാററിൽ കടലലയെന്നതുപോലെ ഇളകിമറിഞ്ഞു. അതുവരെ അവനു മനസ്സിലാകാതിരുന്ന പലതും അപ്പോൾ മനസ്സിലായി. ധാരിണി വെറും പെണ്ണല്ലെന്നു് താൻ പലപ്പോഴും വിചാരിച്ചതു് ശരിയാണല്ലോ എന്നോർത്തപ്പോൾ അയാൾ അഹങ്കരിച്ചു. ഒരു രാജകുമാരിയുടെ കാമുകനായിരുന്നല്ലോ ഒരിക്കൽ താൻ, എന്നോർത്തു് അയാൾ അഭിമാനംകൊണ്ടു. ആ പ്രേമം താൻ പാഴാക്കിക്കളഞ്ഞല്ലോ എന്നോർത്തു് അയാൾ ദുഃഖിച്ചു. രജനീപുരം രാജ്യം

തനിക്ക് അവകാശപ്പെട്ടതാണെന്നും അതു് വൃഥാ നഷ്ടപ്പെടുത്തിക്കളഞ്ഞെന്നും ഒരു ചപല വ്യാമോഹം അവന്റെ മനസ്സിൽ ഉദിച്ചു. താൻ എത്ര ശ്രമിച്ചിട്ടും അറിയാൻ കഴിയാതിരുന്ന ധാരിണിയുടെ ജനനരഹസ്യം സൂര്യൻ അറിഞ്ഞതിൽ അവനോടു് വെറുപ്പുതോന്നി. രാജകുമാരി ധാരിണി ഈ സൂര്യനെ പ്രേമിക്കുന്നതോർത്തു് രാഘവന്റെ മനസ്സു് എരിഞ്ഞു. ധാരിണി, സൂര്യൻ, സീത—മൂവരോടും അവനു് അത്യധികം കോപം തോന്നി. അവരു മൂന്നുപേരുംകൂടി തന്റെ ജീവിതം നശിപ്പിച്ചുകളഞ്ഞുവെന്നു് അവൻ വിചാരിച്ചു.

എങ്കിലും, ഇനിയും ചില കാര്യങ്ങൾകൂടി സൂര്യനിൽനിന്നു് അറിയാനുണ്ടായിരുന്നതുകൊണ്ടു്, ഈ സന്ദർഭത്തിൽ തന്റെ കോപം പ്രകടമാക്കി അവസരം പാഴാക്കിക്കളയണ്ട എന്നു് രാഘവൻ തീരുമാനിച്ചു. കോപവും, അസൂയയും, വെറുപ്പും, എരിച്ചിലുമൊക്കെ ബദ്ധപ്പെട്ടു് മനസ്സിൽ ഒതുക്കിക്കൊണ്ടു് അയാൾ പറഞ്ഞു. "സൂര്യാ! നീ പറഞ്ഞ ഗംഗാഭായിയുടെ കഥ, സ്കോട്ടിന്റേയും, ഡ്യൂമാസിന്റേയും നോവലുകളെ വെല്ലുന്നതരത്തിലുള്ള അത്ഭുതകഥയാണു്. കേൾക്കാൻ വളരെ രസമുണ്ടു്."

"സങ്കല്പകഥകളെപ്പോലും വെല്ലുന്ന എത്രയോ യഥാർത്ഥസംഭവങ്ങൾ നമ്മുടെ നാട്ടുരാജ്യങ്ങളിൽ നടന്നിരിക്കുന്നു. പക്ഷേ ആ കഥകളൊന്നും അത്ര രസകരമായി എനിക്കു തോന്നിയിട്ടില്ല. ഹൃദയം പിളക്കുന്ന ദുഃഖവും വെറുപ്പുമാണു് ഉണ്ടാക്കുക. ഗംഗാഭായിയെയും രമാമണിയെയും പോലെ എത്രയോ പെണ്ണുങ്ങൾ ദുർഗതി അടഞ്ഞിരിക്കുന്നു. ആ സ്ത്രീകളുടെ ദുഃഖാശ്രുക്കൾ ഈ സ്വദേശ സംസ്ഥാനങ്ങളെ ഇനിയും നശിപ്പിച്ചിട്ടില്ലല്ലോ എന്നോക്കുമ്പോഴാണു് എനിക്കു് അത്ഭുതം!"

"എനിക്കു് അതിൽ അത്ഭുതം ഒന്നുമില്ല. ഇതു് കലിയുഗം അല്ലേ? ശപിച്ചുകൊല്ലാനുള്ള പതിവ്രതകളുടെ ശക്തിയൊക്കെ ത്രേതായുഗത്തോടെ നഷ്ടപ്പെട്ടുപോയി. ഇതു് അക്രമികളുടെ കാലമാണു്. ബാക്കികൂടി പറയൂ! ഗംഗാഭായി മരിച്ചുകഴിഞ്ഞു് രമാമണി എന്തുചെയ്തു? ആ രസികനായ സ്റ്റേഷൻമാസ്റ്റർ—എന്റെ അമ്മായിഅച്ഛൻ—എന്തുചെയ്തു?"

"ഇനി ബാക്കി അധികമൊന്നുമില്ല. ഒരു പക്ഷേ എന്നേക്കാൾ കൂടുതൽ നിങ്ങൾക്കു് അറിയാമായിരിക്കും! എങ്കിലും എനിക്കറിയാവുന്ന ബാക്കി കാര്യങ്ങൾകൂടി പറയാം.

“ഗംഗാഭായിയുടെ മരണം രമാമണിയെ ഞെട്ടിച്ചുകളഞ്ഞു. അവളുടെ ബുദ്ധി ആകെ കലങ്ങിമറിഞ്ഞു.

“രമാമണി തന്റെ ബുദ്ധി ഒരുവിധം നേരെയായപ്പോൾ, തന്റെ സഹോദരിയുടെ അകാലമരണത്തിനു കാരണക്കാര നായ രാജാവിനോടും, ദുർമന്ത്രി മധോങ്കറോടും പകരം വീട്ടണ മെന്നു് തീരുമാനിച്ചു. ഈ ഒരു വിചാരം അവൾക്കു് ഒരു പുതിയ ശക്തി ലഭിക്കുന്നതിനു കാരണമായി. ഏതു കഷ്ടപ്പാടു കൾ സഹിച്ചും തന്റെ ലക്ഷ്യം നിറവേററാൻ അവൾ ശ്രമിച്ചു. പകരംവീട്ടുന്നതിനും, ധാരിണി മധോങ്കറുടെ കയ്യിൽ പെടാതെ സൂക്ഷിക്കുന്നതിനും രമാമണിക്കു് ഒരു പുരുഷന്റെ തുണ ആവ ശ്യമായിരുന്നു. അതിനുവേണ്ടി സ്ത്രീസഹജമായ എല്ലാ സാമ ർത്ഥ്യവും കാട്ടി അവൾ ദൊരസ്വാമിയുടെ സ്നേഹം സ്ഥിരപ്പെ ടുത്തി വെച്ചു.

“ദൊരസ്വാമിഅയ്യരുടെ പാട്ടു് വളരെ കഷ്ടം തന്നെയായി രുന്നു. അദ്ദേഹം തനിക്കുകിട്ടുന്ന അല്പശമ്പളംകൊണ്ടു് ബോംബെയിൽ രണ്ടു കുടുംബങ്ങളെ പോറേറണ്ടിവന്നു.

“ധാരിണിക്കു പ്രായമായതിനുശേഷം, രമാമണി തന്റെ സഹോദരിക്കു് രജനിപൂർ രാജാവിൽ നിന്നുണ്ടായ ദുരനുഭവ ങ്ങളെപ്പററി, അവളോടു പറയുകയുണ്ടായി. ഇതുകേട്ടു് ധാരിണി പറഞ്ഞു 'ഇതിനു് തക്കതായ പ്രതികാരംചെയ്യാൻ ഞാൻ തീരുമാനിച്ചിരിക്കുന്നു!'

“ഗംഗാഭായിയുടെ കഥ കേട്ടപ്പോൾ മുതൽ ധാരിണി, തന്റെ നാടിന്റെ അവസ്ഥയെപ്പററി ആലോചിക്കാൻ തുടങ്ങി. അങ്ങനെയാണു് സ്വാതന്ത്ര്യസമരത്തോടും, സാമൂഹ്യസേവന ങ്ങളോടും അവൾക്കു് ആഭിമുഖ്യം ഉണ്ടായതു്. അങ്ങനെ അവൾ അന്നു ഭാരതത്തിൽ നടന്നുകൊണ്ടിരുന്ന ഉപ്പു സത്യാഗ്ര ഹത്തിലും മററും പങ്കെടുത്തു. പിന്നീടു് ബീഹാർ ഭൂകമ്പത്തെ പററി അറിഞ്ഞപ്പോൾ, അവിടെ സേവനം നടത്തുന്നതിനായി അവൾ ബീഹാറിലേയ്ക്കു പോയി.

“ഏതാണ്ടു് ഇതേസമയത്തുതന്നെ, രാജമ്മാൾ വലിയ മനോ വേദന അനുഭവിക്കുന്നുണ്ടെന്നും, ജീവിതം വലിയ ബുദ്ധിമുട്ടി ലാണെന്നും മററും രമാമണി മനസ്സിലാക്കി. താൻ കാരണം കഷ്ടപ്പെടുന്ന രാജമ്മാളിനെയും, അവരുടെ മകൾ സീതയെയും കാണണമെന്നു് രമാമണിക്കു് വളരെനാളായി ആഗ്രഹമുണ്ടാ യിരുന്നു. ഇപ്പോഴാണു് അവരെ കാണാൻപററിയ സമയ മെന്നു് അവൾ തീരുമാനിച്ചു. രജനീപുരത്തുനിന്നു് കൊണ്ടു

വന്നിരുന്നതിൽ മിച്ചമുണ്ടായിരുന്ന ഒരു രത്നമാലയും, രണ്ടാ യിരംരൂപായും എടുത്തുകൊണ്ടു് ദൊരസ്വാമി ഇല്ലാത്ത തക്കം നോക്കി അവൾ രാജമ്മാളിനെ കാണാൻ പോയി. സീത യുടെ കല്യാണത്തിനെന്നു പറഞ്ഞു്, രത്നമാലയും, പണവും കൊടുത്തിട്ടു് തിരിച്ചുപോന്നു.

"ഈ കടമയും അവസാനിച്ചപ്പോൾ രമാമണി തന്റെ ജീവി തലക്ഷ്യം നിറവേററാൻ മുതിന്നു. ബോംബെയിൽ എത്തിയി രുന്ന രജനീപുരം രാജാവിനെ കുത്തിക്കൊല്ലാൻ അവൾ ശ്രമിച്ചു. പക്ഷേ ആ ശ്രമം ഫലിച്ചില്ല. കൊല്ലാൻ ശ്രമിച്ച കുററത്തിനു് ജയിലിൽ അടയ്ക്കപ്പെട്ടു.

"ജയിലിൽ ഇരുന്ന കാലത്തു് രമാമണിക്കു ഭ്രാന്തു പിടിച്ചു. ജയിലിൽനിന്നു് അവളെ ഭ്രാന്താശുപത്രിയിലാക്കി; അല്പകാല ത്തിനു ശേഷം മോചിപ്പിക്കുകയും ചെയ്തു.

"രജനീപുരം രാജാവും പിന്നെ അധികകാലം ജീവിച്ചിരു ന്നില്ല. പക്ഷേ മോചിതയായ രമാമണി, അടുത്തതായി തനിക്കു പകരംവീട്ടേണ്ട ആളായ മധോങ്കറെ ശ്രദ്ധിച്ചു തുടങ്ങി. ഡൽഹിയിൽ അലഞ്ഞുതിരിഞ്ഞു്, മധോങ്കറെ ഒററയ്ക്കു കിട്ടുന്ന സന്ദർഭം കാത്തു് അവൾ നടന്നു. പക്ഷേ ആ ശ്രമത്തിലും രമാ മണി തോററുപോയി. കാരണം അവസാനം മധോങ്കറെ ഒററയ്ക്കു കിട്ടിയപ്പോൾ, രമാമണിക്കു മുമ്പുതന്നെ മധോങ്കറോടു് പകരം വീട്ടാനുണ്ടായിരുന്ന മററാരോ ഒരുവൻ തന്റെ ലക്ഷ്യത്തിൽ വിജയംവരിച്ചു."

## 42

ഗംഗാഭായി—രമാമണി എന്നിവരുടെ ദുഃഖകഥ പറഞ്ഞതിനു ശേഷം, സൂര്യൻ രാഘവനെ നോക്കി ചോദിച്ചു. "അളിയാ! ആരോ ഒരു വടക്കേന്ത്യക്കാരി വന്നു് സീതയെപ്പററി പറഞ്ഞു എന്നു പറഞ്ഞല്ലോ? അവൾ രമാമണി എന്ന റസിയാബീഗം തന്നെ ആയിരിക്കും. സീതയോടു് അവൾക്കു കടപ്പാടുണ്ടാവാ നുള്ള കാരണം ഇപ്പോൾ മനസ്സിലായല്ലോ, ഇല്ലേ?"

"മനസ്സിലായി, സൂര്യാ! പക്ഷെ, എന്റെ പ്രിയപ്പെട്ട അമ്മായിഅച്ഛനെപ്പററിയാണു് അറിയേണ്ടതു്. എന്റെ

കല്യാണത്തിനുശേഷം പിന്നെ ഒരിക്കൽപോലും ഞാൻ അദ്ദേഹത്തെ കണ്ടിട്ടില്ല. അദ്ദേഹം ഇപ്പോൾ എവിടെയാണു്? എന്തുചെയ്യുന്നു?'' രാഘവൻ ചോദിച്ചു.

''അതു് എനിക്കും അറിഞ്ഞുകൂടാ. റസിയാബീഗം ഇപ്പോൾ എവിടെയാണെന്നും അറിഞ്ഞുകൂടാ. അവരെ ഞാനും ധാരിണിയും എന്തു തിരക്കിയെന്നോ. ഫലമില്ല.''

''എന്തിനാണു് തിരക്കിയതു്?''

''ധാരിണിക്കു് ഇനിയും തന്റെ ജീവിതത്തെ സംബന്ധിക്കുന്ന ഒരു രഹസ്യം അറിയാനുണ്ടു്. അതു് അറിയാവുന്നവരായി രമാമണിയും ദൊരസ്വാമിയും മാത്രമേ ഉള്ളൂ'' എന്നു പറഞ്ഞിട്ടു് സൂര്യൻ മുഖത്തു് പുഞ്ചിരി വിരിച്ചുകൊണ്ടു് തുടന്നു. ''മിസ്റ്റർ രാഘവൻ! അതു മാത്രവുമല്ല. മറെറാരു കാര്യത്തിനു് അവരുടെ അനുമതിയും ആശീർവാദവും വാങ്ങേണ്ടതുമുണ്ടു്. അതിനുംകൂടിയാണു് അന്വേഷിക്കുന്നതു്. ഇന്നും തേടിക്കൊണ്ടിരിക്കുകയാണു്. ഞാനും ധാരിണിയും വിവാഹിതരാകാൻ തീരുമാനിച്ചു.''

രാഘവൻ പൊട്ടിച്ചിരിച്ചുകൊണ്ടു പറഞ്ഞു. ''അമ്പടാ സൂര്യാ! നീ വലിയ ബുദ്ധിശാലിയാണെന്നാണല്ലോ ഞാൻ ഇതുവരെ ധരിച്ചിരുന്നതു്!''

''ആ അഭിപ്രായം തെററായിപ്പോയെന്നു് ഇപ്പോൾ തോന്നുന്നോ?''

''അതേ, ഇല്ലെങ്കിൽ പിന്നെ ധാരിണിയെ കല്യാണം കഴിക്കാൻ പോകുന്നുവെന്നു് പറയുമോ? ഇത്രനാളും അവളോടു പഴകിയില്ലേ? ഇതു കേൾക്കൂ സൂര്യാ! ധാരിണിയെ ഒരിക്കൽ ഞാൻ കല്യാണം കഴിക്കാമെന്നു വിചാരിച്ചിരുന്നതാണു്. അവളും എന്നെ പ്രേമിക്കുന്നുവെന്നു് നടിച്ചു. ഇതൊക്കെ നിനക്കു് അറിയാമെന്നാണു് ഞാൻ വിചാരിച്ചതു്.''

''രാഘവൻ! ധാരിണിയെപ്പററി അങ്ങനെയൊന്നും പറയാതിരിക്കൂ! ധാരിണി വെറും അഭിനയക്കാരിയാണെന്നു പറഞ്ഞാൽ നിങ്ങൾ അവളെ മനസ്സിലാക്കിയിട്ടില്ലെന്നാണു് അർത്ഥം.''

''എന്നെക്കാൾ കൂടുതൽ നീ ധാരിണിയെ മനസ്സിലാക്കിയെന്നായിരിക്കും ഭാവം!''

''അതിലെന്താണു് സംശയം? ധാരിണിയെ നിങ്ങൾ മനസ്സിലാക്കിയിരുന്നെങ്കിൽ അവൾ വേഷം കെട്ടുന്നവളാണെന്നോ, നടിക്കുന്നവളാണെന്നോ ഒന്നും പറയില്ലായിരുന്നു.''

“ഒരിക്കൽ എന്നെ പ്രേമിക്കുന്നുവെന്നു പറഞ്ഞവരാം ഇപ്പോരാം നിന്നെ കല്യാണം കഴിക്കാൻ പോകുന്നുവെന്നു പറഞ്ഞാൽ എന്താ അതിനർത്ഥം? രണ്ടിലൊന്നു് കള്ളമായിരിക്കും!”

“ഒരിക്കലുമല്ല. അഭിപ്രായം മാററാനുള്ള സ്വാതന്ത്ര്യം ആർക്കുമില്ലേ? ഏതെങ്കിലും ഒരു കാര്യത്തിൽ തെററുചെയ്തു എന്നു തോന്നിയാൽ അതു തിരുത്തേണ്ടേ? നിങ്ങളെ ഒരിക്കൽ ധാരിണി സ്നേഹിച്ചിരുന്നുവെന്നതു് സത്യം തന്നെ. അല്ലാതെ വെറും വേഷമായിരുന്നില്ല. അഭിനയവും അല്ല. എന്നാൽ പിന്നീടു് തങ്ങളുടെ ജീവിതലക്ഷ്യങ്ങരാക്കു് പൊരുത്തം ഇല്ല എന്നു മനസ്സിലായപ്പോരാം, നിങ്ങളിൽനിന്നു് അവരാം അകന്നു. അതു തെററാണോ?”

“സൂര്യാ! നീ വക്കീൽപണിക്കു പോവുകതന്നെ വേണം. എങ്കിൽ നല്ല പേരും പെരുമയും സമ്പാദിക്കാം. വലിയ ക്രിമിനൽ വക്കീലിനെപ്പോലെയല്ലേ ധാരിണിക്കുവേണ്ടി വാദിക്കുന്നതു്? പക്ഷേ അതു വെറുതെയാണു്. ധാരിണിയെ പററി നിന്നേക്കാരാം നന്നായി എനിക്കറിയാം. എന്നെ പ്രേമിക്കുന്നുവെന്നു് അവരാം വേഷംകെട്ടിയതു് എന്തിനാണെന്നും അറിയാം. വേറൊന്നിനുമല്ല, കേവലം രണ്ടായിരം രൂപയ്ക്കു വേണ്ടി. നാട്ടുരാജാക്കന്മാരെ തേടിപ്പിടിക്കുന്ന പാട്ടുകാരിയുടെ മകളല്ലേ? അവളിൽനിന്നു് മറെറന്തെങ്കിലും പ്രതീക്ഷിക്കാനാവുമോ?”

സൂര്യൻ ചാടി എഴുന്നേററു. “രാഘവൻ സൂക്ഷിച്ചോ! ധാരിണിയെപ്പററി എന്തെങ്കിലും അനാവശ്യം പറഞ്ഞാൽ........!” സൂര്യൻ അലറി. ബാക്കി പറയാനാവാതെ അവന്റെ കണ്ഠം ഇടറി.

“പറഞ്ഞാൽ എന്തു ചെയ്യുമെടാ? ഒററക്കുത്തിനു കൊന്നുകളയുമോ, റസിയാബീഗത്തെപ്പോലെ?” രാഘവൻ പരിഹസിച്ചു.

“ശരി! നിങ്ങളോടു സംസാരിച്ചിട്ടു കാര്യമില്ല. ഞാൻ പോകുന്നു.” സൂര്യൻ തിരിഞ്ഞുനടന്നു.

“അടടേ! അങ്ങനെയങ്ങു് ദേഷ്യപ്പെട്ടു പോകാതെ ഉവ്വേ! നിന്റെ പ്രിയപ്പെട്ട അത്തങ്ക സീത ഇപ്പോരാം എവിടെയാണു്? എന്തുചെയ്യുകയാണു് എന്നു് പറഞ്ഞിട്ടു പോ! അവളെപ്പററി ഞാൻ ചോദിച്ചതിനു് വഴക്കിനു വരുമോ എന്തോ? എന്നേക്കാരാം നന്നായി നിനക്കു് അവളെ അറിയാം

എന്നും പറയുമായിരിക്കും! ഞാൻ താലി കെട്ടിയ പുരുഷനല്ലേ? നീ അമ്മാഞ്ചിയും?''

സൂര്യൻ തറയിൽ നോക്കി കുനിഞ്ഞുനിന്നു. അവൻെറ കണ്ണുകളിൽനിന്നു് രണ്ടുതുള്ളി കണ്ണീർ അടന്നു നിലത്തുവീണു.

''ഇതെന്താടാ മണ്ടാ! പെണ്ണുങ്ങളെപ്പോലെ കരയുന്നതു്? നിൻെറ അത്തങ്കയെപ്പററി പറഞ്ഞപ്പോഴേയ്ക്കും ഇത്ര ഉരുകിപ്പോയോ മനസ്സു്? അവരംക്കും നിനക്കും തമ്മിൽ എന്താ ഇത്ര ആത്മാർത്ഥമായ സ്നേഹം........?''

സൂര്യൻ കണ്ണുകരം തുടച്ചു് നിവന്നു് രാഘവനെ നോക്കി. ''എന്നെ എന്തുവേണമെങ്കിലും പറഞ്ഞുകൊള്ളൂ. പക്ഷേ സീതയെപ്പററി വെറുതെ അനാവശ്യം പറയരുതു്. നാക്കു് അഴുകിപ്പോകും. അത്തരം പാപികരംക്കു് കൊടിയ നരകമാണു് വിധിച്ചിട്ടുള്ളതു്. ഭൂമി പിളന്നു് വിഴുങ്ങും!'' സൂര്യൻ പറഞ്ഞു. സൂര്യൻെറ വാക്കുകരം കേട്ടു് രാഘവൻപോലും അല്പം ഭയന്നുപോയി.

സൂര്യൻ തുടന്നു. ''സീത ഇപ്പോഴും നിങ്ങരം വരുന്നതു കാത്തിരിക്കുകയാണു്. മന:പൂവ്വമല്ലാതെ എന്തെങ്കിലും തെററു ചെയ്തിട്ടുണ്ടെങ്കിൽ പോലും അതൊക്കെ മറന്നു്, നിങ്ങളെ ദൈവത്തെപ്പോലെ കരുതിക്കൊണ്ടിരിക്കുകയാണു്. അത്തങ്കാളിന്നു് ഉടനെ ഒരു കത്തയക്കൂ! ഉടനെ ഓടി വന്നില്ലെങ്കിൽ എന്നോടു ചോദിച്ചോളൂ!''

''സൂര്യാ! നീ പറയുന്നതു് ഈ ജന്മത്തു് നടക്കുന്ന കാര്യമല്ല. സീത വരാൻ കത്തെഴുതുന്നതിലും നല്ലതു് എൻെറ കയ്യു് വെട്ടിക്കളയുന്നതാണു്.''

''അയ്യയ്യോ! ഇങ്ങനെയൊന്നും സംസാരിക്കാതിരിക്കൂ! ഇതു വല്ലതും കേട്ടാൽ സീത ആ നിമിഷം ആത്മഹത്യ ചെയ്തുകളയും! ഞാൻ പറയുന്നതു് ഒന്നു കേരംക്കൂ! കഴിഞ്ഞതെല്ലാം മറന്നുകളയൂ. എന്നിട്ടു് സീതയുമായി ഒരു പുതിയ ജീവിതം നയിക്കൂ! തീച്ചയായും നിങ്ങരംക്കു് ഒരല്ലലും ഉണ്ടാവില്ല. രാഘവൻ! നിങ്ങളും സീതയും പരസ്പര സ്നേഹവിശ്വാസങ്ങളോടെ ജീവിച്ചാൽ അതിനേക്കാരം സന്തോഷകരമായി എനിക്കും ധാരിണിക്കും മറെറാന്നില്ല.''

നേരത്തേതന്നെ രാഘവൻെറ മനസ്സു് എരിഞ്ഞുകൊണ്ടിരിക്കുകയായിരുന്നല്ലോ. സൂര്യൻ ധാരിണിയെപ്പററി പറഞ്ഞതു കേട്ടപ്പോരം എരിതീയിൽ എണ്ണ ഒഴിച്ചതുപോലെയായി.

''സൂര്യാ! നിനക്കും ധാരിണിക്കും സന്തോഷം ഉണ്ടാക്കുക

യാണോ എൻെറ ലക്ഷ്യം? ഞാൻ പിറന്നു്, വളർന്നതെല്ലാം അതിനുവേണ്ടി മാത്രമാണെന്നു തോന്നുമല്ലോ?'' എന്നു പറഞ്ഞു കൊണ്ടു് രാഘവൻ സൂര്യൻെറ കരണത്തു് ഒരടിവെച്ചു കൊടുത്തു.

സൂര്യൻ അടിക്കാൻ കൈ ഓങ്ങിയെങ്കിലും, പിന്നീടു് വേണ്ടെന്നുവെച്ചു.

''എന്താ കൈ ഓങ്ങിയിട്ടു്, വേണ്ടെന്നുവെച്ചതു്. നീ മഹാ വീരനാണല്ലോ?''

''അളിയാ! നേരത്തേ ആയിരുന്നെങ്കിൽ നിങ്ങളുടെ ഒരടിക്കു് ഒമ്പതടി തിരികെ തന്നേനെ. പക്ഷേ ഇപ്പോൾ ഞാനും ധാരിണിയും ഞങ്ങളുടെ ചിന്താഗതികൾ മാററിയിരിക്കുക യാണു്. ബലംപ്രയോഗിച്ചതു കൊണ്ടു് പ്രയോജനമില്ലെന്നു മനസ്സിലാക്കി ഗാന്ധിജിയുടെ അഹിംസാധർമ്മത്തെ അനുകരി ക്കാൻ തീരുമാനിച്ചിരിക്കുകയാണു്. ആ തീരുമാനത്തിനു് ആദ്യമായി നിങ്ങൾതന്നെ ഉപകരണമായിരിക്കുന്നു.''

''ഓഹോ! അങ്ങനെയാണോ? മഹാത്മാഗാന്ധിയുടെ കക്ഷിയിൽ ചേർന്നോ? അങ്ങനെയെങ്കിൽ ഇതുംകൂടി പിടിച്ചു കൊള്ളു'' എന്നു പറഞ്ഞു് മറേറ കരണത്തും രാഘവൻ ആഞ്ഞ ടിച്ചു.

കവിളുകൾ തുടുത്തു. കാലുമുതൽ തലവരെ പെരുപ്പു കയറി. സൂര്യൻ പല്ലുകടിച്ചുകൊണ്ടു പറഞ്ഞു. ''എന്താ തൃപ്തിയായോ? മനസ്സു കുളിർത്തില്ലേ? ശരി ഞാൻ പോകുന്നു.''

''എനിക്കു തൃപ്തിയായിട്ടും മററും ഇല്ല. എൻെറ മനസ്സു് അത്ര എളുപ്പം കുളിക്കുന്നതുമല്ല'' എന്നു പറഞ്ഞുകൊണ്ടു് രാഘവൻ സൂര്യൻെറ കഴുത്തിൽ മുറുകെപ്പിടിച്ചു ''ദാ, നോക്കു! ഇനി മേലാൽ നീ, സീതയെയോ, ധാരിണിയെയോ കാണില്ലെന്നും സംസാരിക്കില്ലെന്നും ഇപ്പോൾ സത്യം ചെയ്യൂ! ഇല്ലെങ്കിൽ ഇപ്പോൾ നിന്നെ കൊന്നുകളയും!'' രാഘവൻ പറഞ്ഞു.

''അളിയാ! നിങ്ങൾ പറയുന്നതിൽ അല്പവും ന്യായമില്ല. സീതയെ ഞാൻ കാണില്ല എന്നു് എന്തിനു സത്യം ചെയ്യണം? എൻെറ മനസ്സിൽ കളങ്കം ഒന്നുമില്ല. ധാരിണിയുടെ കാര്യ ത്തിൽ ഒരുവിധത്തിലുള്ള സത്യവും ഞാൻ ചെയ്യില്ല. നിങ്ങൾക്കു വേണമെങ്കിൽ എന്നെ കൊല്ലാം. സീതാ അത്ത ങ്കാളും, ധാരിണിയും, നിങ്ങളുടെ അമ്മയും, വാസന്തിയും നിങ്ങളുടെ പ്രവൃത്തിയിൽ സന്തോഷിക്കും. വാതില്ക്കൽ കാത്തി

രിക്കുന്ന സി. ഐ. ഡി പോലീസുകാർക്കും സന്തോഷമായിരിക്കും.'' സൂര്യൻ പറഞ്ഞു.

''എടാ മണ്ടൂസ്സേ! എന്നെ ഇതൊക്കെ പറഞ്ഞ് പേടിപ്പിക്കാമെന്നാണോ'' എന്നു പറഞ്ഞുകൊണ്ട് രാഘവൻ സർവ്വശക്തിയുമുപയോഗിച്ച് സൂര്യനെ പിടിച്ചു തള്ളി. സൂര്യൻ ഗോവേണിയിലൂടെ ഉരുണ്ടുരുണ്ട് താഴെ വന്നുവീണു. പെട്ടെന്ന് അവൻ ചാടി എഴുന്നേററു.

ഇതിനിടെ സൂര്യൻ വീഴുന്ന ശബ്ദം കേട്ട് മുറിക്കുള്ളിൽ നിന്ന്, വാസന്തിയും കാമാക്ഷിഅമ്മാളും ഓടിവന്നു.

''ഇതെന്താ സൂര്യനമ്മാവാ! മുകളിൽനിന്നു താഴെ വീണോ? അയ്യയ്യോ!'' വാസന്തി ചോദിച്ചു.

''അതെ, കാൽവഴുതി വീണുപോയി.'' സൂര്യൻ മറുപടി പറഞ്ഞു.

''വാസന്തീ! സൂര്യൻ വഴുതി വീണു. ഭാഗ്യംകൊണ്ട് ഗോവേണിക്ക് കുഴപ്പം ഒന്നും പററിയില്ല. പടികൾ രക്ഷപെട്ടു'' എന്നിങ്ങനെ പറഞ്ഞിട്ട് രാഘവൻ, തൻെറ ഫലിതം സ്വയം ആസ്വദിച്ചുകൊണ്ട് ഹാ....ഹാ....എന്ന് ഉറക്കെ ചിരിച്ചു.

# 43

ദേവപട്ടണമാകെ കലങ്ങിമറിഞ്ഞു. വോട്ടിംഗ് നടന്നതിൻെറ തലേദിവസം, പട്ടാഭിരാമൻെറ തെരഞ്ഞെടുപ്പു പ്രചരണ സമാപനം നടന്നു. സാധാരണ മുൻസിപ്പൽ തെരഞ്ഞെടുപ്പിന് കാണാറുള്ളതിനേക്കാൾ വമ്പിച്ച ഒരു ജനക്കൂട്ടമാണ് അവിടെ സംബന്ധിച്ചത്.

ഏതാണ്ട് അയ്യായിരം പേരോളം. സ്റ്റേജിൽ പട്ടാഭിരാമനോടൊപ്പം പല പ്രമുഖന്മാരും സ്ത്രീകളും ഇരിപ്പുണ്ടായിരുന്നു. സ്ത്രീകളുടെ കൂട്ടത്തിൽ സീതയും ഉണ്ടായിരുന്നു. കഴിഞ്ഞ ഒന്നര മാസമായി തെരഞ്ഞെടുപ്പു പ്രചരണങ്ങളിൽ ഏർപ്പെട്ട് സീത ഒരു നല്ല പ്രാസംഗിക ആയിത്തീർന്നിരുന്നു. അവളുടെ പ്രസംഗത്തിൽ ദേശഭക്തി തുളുമ്പിയിരുന്നു, ആവേശം അലയടിച്ചിരുന്നു, സ്വാതന്ത്ര്യദാഹം നർത്തനമാടിയിരുന്നു. കരിഞ്ചന്തയ്ക്കും, അക്രമങ്ങൾക്കും, അനീതികൾക്കും എതിരെ അവൾ ശബ്ദമു

യത്തി. പട്ടാഭിരാമനെ പരാമർശിക്കുമ്പോഴും അവളുടെ വാക്കു കൾ, സ്നേഹവും, കാരുണ്യവും പുരണ്ടതായിരുന്നു. എതിരാളി കളുടെ നേരെ അവൾ രാമബാണങ്ങൾ പൊഴിച്ചിരുന്നു.

അതുകൊണ്ടു് എല്ലാവരും സീതയുടെ പ്രസംഗം കേൾക്കാൻ കാത്തുകൊണ്ടിരിക്കുകയായിരുന്നു. മറ്റുള്ളവരുടെ പ്രസംഗ ങ്ങൾ ജനങ്ങൾ ഒരുവിധം സഹിക്കുകയായിരുന്നുവെന്നു തന്നെ പറയണം.

എന്നാൽ സമാപന സമ്മേളനത്തിൻെറ അന്നു് ജനങ്ങൾ കബളിപ്പിക്കപ്പെട്ടതുപോലെ ആയിത്തീൎന്നു. എന്തെന്നാൽ അന്നു് സീതയുടെ പ്രസംഗം നടന്നില്ല. പതിവുപോലെ സീത പ്രസംഗിക്കാൻ എഴുന്നേററതാണു്. എന്നാൽ മൂന്നുനാലു വാക്യ ങ്ങളിലധികം സീത സംസാരിച്ചില്ല; സംസാരിക്കാൻ കഴി ഞ്ഞില്ല. സംസാരിച്ച മൂന്നുനാലു വാക്യങ്ങൾ പോലും സീത വിമ്മിവിമ്മിയാണു് പറഞ്ഞതു്. അപ്പോഴേയ്ക്കും വിമ്മൽ കര ച്ചിലായി മാറി. അതോടെ പ്രസംഗം നിർത്തി സീത സ്വ സ്ഥാനത്തു് ഇരുന്നു. നല്ലകാലത്തിനു് കൂടുതൽ കുഴപ്പങ്ങളൊ ന്നുമുണ്ടാവാതെ, പ്രാസംഗികരും, മററു സ്ത്രീകളും ഒക്കെ സ്റ്റേജിൽനിന്നു തല വലിച്ചുവെന്നു പറഞ്ഞാൽ മതിയല്ലോ.

സീതയുടെ ഈ ഭാവംമാററത്തിനു കാരണം ഇതാണു്: അന്നു് യോഗം നടന്നുകൊണ്ടിരിക്കുമ്പോൾ ആരോ ചിലർ ഒരു ചെറിയ നോട്ടീസ് യോഗസ്ഥലത്തു് വിതരണംചെയ്തു. അതു കയ്യിൽ വാങ്ങി വായിച്ചവരൊക്കെ സ്റ്റേജിലിരുന്ന സീതയെ ഉററുനോക്കാൻ തുടങ്ങി. മേൽപ്പറഞ്ഞ നോട്ടീസ് കൈമാറി കൈമാറി എല്ലാവരുടേയും കയ്യിൽ എത്തിക്കൊണ്ടിരുന്നു. ആരുടേയും ശ്രദ്ധ പ്രസംഗിക്കുന്നവനിലോ പ്രസംഗത്തിലോ ആയിരുന്നില്ല. സീതയെത്തന്നെ അവരെല്ലാം തുറിച്ചുനോക്കി ക്കൊണ്ടിരുന്നു. ചിലരുടെ നോട്ടത്തിൽ ആകാംക്ഷ നിറഞ്ഞി രുന്നു, മററു ചിലരാകട്ടേ സഹതാപത്തോടെ നോക്കി.

ആ നോട്ടീസിൽ സീതയെപ്പററി വൃത്തികെട്ട പ്രചരണ മാണു് നടത്തിയിരുന്നതു് അവളുടെ ജീവിതത്തെ കുററപ്പെടു ത്തിയിരുന്നു. അവൾ തൻെറ ഭർത്താവിനെ ഉപേക്ഷിച്ചു് അമ്മാഞ്ചിയായ സൂര്യൻെറ കൂടെ ഒളിച്ചോടിപ്പോന്നവൾ ആണു് എന്നെഴുതിയിരുന്നു. സ്വാതന്ത്ര്യസമരത്തിൽ പങ്കെടു ത്തതിനല്ല ജയിലിൽ പോയതെന്നും, ട്രെയിനിൽവെച്ചു് മോഷണം നടത്തിയതിനാണെന്നും ആ നോട്ടീസിൽ എഴുതി യിരുന്നു. അങ്ങനെയുള്ള മായാജാലക്കാരിയുടെ പ്രസംഗത്തിൽ

മനങ്ങിപ്പോകുന്ന വിഡ്ഢികളെ നന്നായി പരിഹസിച്ചുകൊണ്ടു് നോട്ടീസ് അവസാനിപ്പിച്ചിരിക്കുന്നു.

ഒരു പെണ്ണിന്റെ ഹൃദയം തകരാൻ ഇതിൽ കൂടുതൽ വല്ലതും ആവശ്യമുണ്ടോ? അടുത്ത രണ്ടു ദിവസത്തേക്കു് സീത വീട്ടിനു വെളിയിൽ വന്നില്ല.

മേൽപ്പറഞ്ഞ സംഭവംകൊണ്ടു് പട്ടാഭിരാമന്റെ ഹൃദയവും വേദനകൊണ്ടു പിടഞ്ഞു. കോപവും, വെറുപ്പും എല്ലാം ഉണ്ടായി. എങ്കിലും ഇലക്ഷൻ പ്രവർത്തനങ്ങളിൽനിന്നു് അവൻ പിൻവാങ്ങിയില്ല. ഈ സംഭവം അവന്റെ വിജയത്തെ കൂടുതൽ ഉറപ്പിക്കുകയാണുണ്ടായതു്.

പൊതുജനങ്ങളുടെ ഇടയിൽ മേൽപ്പറഞ്ഞ നോട്ടീസ് യാതൊരു ചലനവും സൃഷ്ടിച്ചില്ല. പൊതുജനത്തെ കഴുതയെന്നു വിളിച്ചിട്ടു് ആർക്കെങ്കിലും അവരുടെ ആദരവിനെ നേടാനാവുമോ? വേറെ എന്തു പറഞ്ഞാലും ജനങ്ങൾ സഹിച്ചുവെന്നു വരാം. പക്ഷേ അവരെ 'കഴുതകൾ', 'വിഡ്ഢികൾ' എന്നൊക്കെ വിളിച്ചിട്ടു് അവരുടെ ആദരവിനെ നേടാമെന്നു് ആരും ധരിക്കരുതു്! "വിഡ്ഢികൾ ഞങ്ങളാണോ, അതോ നോട്ടീസടിപ്പിച്ച നീയാണോ എന്നു കാണിച്ചുതരാം" എന്നു് ദേവപട്ടണത്തിലെ പൊതുജനങ്ങൾ തീരുമാനിച്ചു. മാത്രവുമല്ല, കരിഞ്ചന്ത നടത്തി പണം സമ്പാദിച്ച പഴയ കൗൺസിലർ, ഇങ്ങനെ ഒരു സ്ത്രീയെപ്പററി അപവാദം പറഞ്ഞു പരത്തിയതുകൊണ്ടു്, ഇനി സ്വന്തംകാര്യം നോക്കി വീട്ടിലിരുന്നാൽ മതിയെന്നു് ജനങ്ങൾ തീരുമാനിച്ചു. ആ പൊതുജനാഭിപ്രായമാണു് വോട്ടുകളിൽ പ്രതിഫലിച്ചതു്. അവസാനം പട്ടാഭിരാമൻ വമ്പിച്ച ഭൂരിപക്ഷത്തോടെ തെരഞ്ഞെടുക്കപ്പെടുകയും ചെയ്തു.

ഈ മഹത്തായ വിജയം പട്ടാഭിരാമനിൽ ന്യായമായും ഉണ്ടാകേണ്ടിയിരുന്ന സന്തോഷം ഉണ്ടാക്കിയില്ല. 'ശുദ്ധമായ പാലിൽ ഒരുതുള്ളി വിഷം വീണതുപോലെ' അവന്റെ സന്തോഷം, സീതയുടെ പേരിൽ നടന്ന അപവാദപ്രചരണം അപഹരിച്ചുകളഞ്ഞു.

എല്ലാസുഹൃത്തുക്കളും പട്ടാഭിരാമനെ പ്രശംസിക്കുകയും അവരുടെ അനുമോദനങ്ങൾ അറിയിക്കുകയും ചെയ്തു. നഗരത്തിലൂടെ നടന്ന ഘോഷയാത്രയിൽ വെച്ചു്, പട്ടാഭിയുടെയും ലളിതയുടെയും കഴുത്തിൽ പൂമാലകൾ നിറഞ്ഞു. ലളിതയെ സുന്ദർ

ശിച്ച കൂട്ടുകാരികൾ പറഞ്ഞു, അവളുടെ ഭാഗ്യംകൊണ്ടാണ് അയാൾ ജയിച്ചതെന്നു്.

ഒന്നുരണ്ടുപേർ സീതയെക്കുറിച്ചും ചോദിച്ചു.

സീതയുടെ അസുഖത്തെക്കുറിച്ചറിഞ്ഞ അയൽപക്കത്തെ ദാമോദരൻപിള്ള പറഞ്ഞു, "പൊതുപ്രവർത്തനങ്ങൾക്കിടയ്ക്കു് ഇങ്ങനെയൊക്കെ സംഭവിക്കും. ദുഷ്ടന്മാരുടെ കള്ളപ്രചരണങ്ങൾ കേട്ടു് വിഷമിക്കരുതു്."

"മിസ്റ്റർ പട്ടാഭിരാമൻ, നിങ്ങൾ സീതാമ്മാളിനെ ആശ്വസിപ്പിക്കണം." അഡ്വക്കേററ് അപ്പാറാവു പറഞ്ഞു.

അതിഥികൾ പോയിക്കഴിഞ്ഞപ്പോൾ എല്ലാവരും ഉണ്ണാനിരുന്നു. ലളിത, സീതയെ മുകളിൽനിന്നു വിളിച്ചുകൊണ്ടുവന്നു.

"തലവേദന എങ്ങനെയുണ്ടു്?" പട്ടാഭിരാമൻ ചോദിച്ചു.

"നിങ്ങൾ ജയിച്ചുവെന്നറിഞ്ഞപ്പോൾ തലവേദന പറന്നുപോയി. വളരെ സന്തോഷം!" സീത പറഞ്ഞു.

"എല്ലാം നിങ്ങൾ നല്കിയ പിന്തുണകൊണ്ടും, ചെയ്ത സഹായങ്ങൾ കൊണ്ടുമാണു്. ഞാൻ നിങ്ങളോടു കടപ്പെട്ടിരിക്കുന്നു!" പട്ടാഭിരാമൻ പറഞ്ഞു.

"ഞാൻ എന്താ അത്രവലിയ സഹായം ഏതാണ്ടു ചെയ്തോ? ലളിതയുടെ ഭാഗ്യംകൊണ്ടു് എല്ലാം നടന്നു" എന്നു പറഞ്ഞിട്ടു് സീത, ലളിതയുടെ കവിളുകൾ തലോടിക്കൊണ്ടു്, അനുഗ്രഹിക്കാനെന്നവണ്ണം കൈകൾ നെററിയിൽ വെച്ചു.

ലളിതയ്ക്കു് സന്തോഷമായി. സീത സന്തുഷ്ടയായി എഴുന്നേററു വന്നതോർത്തു് ആശ്വാദിച്ചു. തന്റെ ഭർത്താവും അല്പംമുമ്പു് ക്രൂരമായി സംസാരിച്ചതൊക്കെ മറന്നു് അവളോടു് മര്യാദയായി പെരുമാറിയല്ലോ? പട്ടാഭിരാമന്റെ വിജയംകൊണ്ടു് സീതയ്ക്കുണ്ടായ സന്തോഷം ഇപ്പോഴാണു് പൂർത്തിയായതു്.

"അത്തങ്കേ! ഈ മനുഷ്യന്റെ ദുരാഗ്രഹം കേട്ടോ! ഇലക്ഷനിൽ ജയിച്ചതു പോരാ ഇനിയും 'ചെയർമാൻ' പദവികൂടി കിട്ടിയെങ്കിലേ സന്തോഷമാവുകയുള്ളത്രേ!" ലളിത പറഞ്ഞു.

"നിന്റെ ഭാഗ്യംകൊണ്ടു് അതും സാധിക്കും!" സീത പറഞ്ഞു.

"ആ ആശ നിറവേറണമെങ്കിൽ നിങ്ങൾ പഴയതുപോലെ എന്നെ സഹായിക്കണം. വെറുതെ മുറിയിൽ അടച്ചുപൂട്ടിയിരുന്നാൽ ഒക്കില്ല."

"ഇനിമേൽ എന്നെക്കൊണ്ടു് നിങ്ങൾക്കു് ഒരു സഹായവും ചെയ്യാൻ ആവില്ല. ചിലപ്പോൾ ഉപകാരത്തിനു പകരം ഉപ

ദ്രവമായിരിക്കും ഉണ്ടാവുക. സ്ത്രീകൾ ഇലക്ഷൻ മുതലായ പൊതുക്കാര്യങ്ങളിൽ ഇടപെടരുതെന്ന തീരുമാനത്തിൽ ഞാൻ എത്തിച്ചേർന്നു. ഈ പൊതുജനങ്ങൾ എന്നു പറയുന്നവർ ക്രൂരന്മാരാണു്.''

''നിങ്ങൾ പറയുന്നതു് ശുദ്ധ അബദ്ധം. ഇന്നു് എന്നെ അനുമോദിക്കാൻ വന്നവരൊക്കെ നിങ്ങളെപ്പററി നല്ലവാക്കുകളേ പറഞ്ഞിട്ടുള്ളു. ഒററയാളു പോലും ചീത്തയായ ഒരു അഭിപ്രായം പറഞ്ഞിട്ടില്ല.''

''ഇന്നു് ഒന്നും പറഞ്ഞില്ലെന്നു വരും. പക്ഷേ നാളെ അവർ പറയില്ലെന്നെന്താ ഒരു ഉറപ്പു്? ആ നോട്ടീസ് നിങ്ങൾ കണ്ടോ? കണ്ടിരുന്നെങ്കിൽ എന്നെപ്പോലെ നിങ്ങൾക്കും രക്തം തിളയ്ക്കും! അങ്ങനെയൊക്കെ എഴുതിയവൻെറ കഴുത്തു വെട്ടിക്കളയാൻ തോന്നും.''

അപ്പോൾ ലളിത ഇടയ്ക്കുകയറി പറഞ്ഞു. ''മതി, മതി. ഈ സംസാരം ഒന്നു നിർത്തു. സന്തോഷിച്ചിരിക്കുന്ന സമയത്തു് ആ അക്രമത്തെപ്പററി എന്തിനാണു പറയുന്നതു്? വല്ലതും കഴിക്കാം.''

എല്ലാം കഴിഞ്ഞു് സീത തൻെറ മുറിയിലേയ്ക്കു പോയി. പട്ടാഭിരാമൻ തിണ്ണയിലേയ്ക്കും. അപ്പോൾ സരസ്വതിഅമ്മാൾ ലളിതയോടു പറഞ്ഞു. ''ഈ പെണ്ണു് ഇനിയും അധികനാൾ ഇവിടെ ഇരുന്നാൽ ശരിയാവില്ല. എത്രയുംവേഗം പോയാൽ മതിയായിരുന്നു.''

''കൊള്ളാമല്ലോ അമ്മേ, അമ്മ പറയുന്നതു്! കാര്യം കാണുന്നതുവരെ കാലു പിടിക്കുന്നതുപോലെയാണു പറഞ്ഞുകൊണ്ടിരുന്നതു്. സീത ഇല്ലായിരുന്നെങ്കിൽ മരുമകൻ ഇലക്ഷനു നില്ക്കുമായിരുന്നോ? ജയിക്കുമായിരുന്നോ? അമ്മയും എത്രയോ പ്രാവശ്യം അങ്ങനെ പറഞ്ഞിട്ടുണ്ടു്. എന്നിട്ടു് ഇപ്പോൾ 'അവളങ്ങു പോയാൽ മതിയായിരുന്നെന്നു്.' കൊള്ളാം! നന്നായിരിക്കുന്നു.''

''അവൾ ചെയ്തതൊക്കെ ഇല്ലെന്നു ഞാൻ പറഞ്ഞോ? എന്തോ സഹായിച്ചിട്ടുണ്ടു്. ശരിയാണു്. പക്ഷേ, സീത നല്ലവളാണെങ്കിൽ രണ്ടു ദിവസത്തിനകം ഇവിടെനിന്നു പോകുകയാണു വേണ്ടതു്! അവൾക്കും ഒരു ഭർത്താവും കുട്ടിയും ഒക്കെ ഇല്ലേ? മററൊരാളിൻെറ വീട്ടിൽ അവൾ താമസിച്ചാൽ അവളുടെ കുടുംബത്തിൻെറ സ്ഥിതി എന്താ? നീയാണെങ്കിൽ ഇങ്ങനെ മററൊരാളിൻെറ വീട്ടിൽപോയി കിടക്കുമോ?

ആലോചിച്ചുനോക്കൂ!" അമ്മ പറഞ്ഞതിൽ അൽപം സത്യമുണ്ടെന്നു് ലളിതയ്ക്കും തോന്നാതിരുന്നില്ല.

പട്ടാഭിരാമന്റെ ശ്വശ്രുവിന്റെ മനോഗതം പാഴായിപ്പോയില്ല. ദേവപട്ടണത്തിലെ മുനിസിപ്പൽ ചെയർമാൻ സ്ഥാനത്തിനുവേണ്ടി നടന്ന തെരഞ്ഞെടുപ്പിലും പട്ടാഭിരാമൻ വിജയിച്ചു. ആ വിജയം ഒറ്റയ്ക്കല്ല വന്നുചേർന്നതു്; കൂടെ ഇടിയും, മിന്നലും, പെരുമഴയും, പ്രളയവും ഒക്കെ ഉണ്ടായിരുന്നു.

സീതയുടെ മനോദുഃഖം രണ്ടുമൂന്നു ദിവസംകൊണ്ടു് അവൾ മറന്നുപോയിരുന്നു. സരസ്വതിഅമ്മാൾ കൂടെക്കൂടെ മുറുമുറുക്കുന്നുണ്ടായിരുന്നെങ്കിലും, പട്ടാഭിരാമനും ലളിതയും സീതയെ ഉത്സാഹപ്പെടുത്തിയിരുന്നു. എന്നാൽ തെരഞ്ഞെടുപ്പിനു രണ്ടു ദിവസംകൂടി ഉള്ളപ്പോൾ ലളിതയുടെ തലയിൽ ഇടിത്തീ വീഴുംപോലെയുള്ള ഒരു സംഭവം നടന്നു. അന്നു രാവിലെ പട്ടാഭിരാമൻ വെളിയിൽ പോയിരിക്കുകയായിരുന്നു. സീത തന്റെ മുറിയിൽ ഇരുന്നു് എന്തോ കത്തെഴുതിക്കൊണ്ടിരുന്നു. അപ്പോൾ തപാൽ വന്നുചേർന്നു. ലളിത തപാലുകൾ വാങ്ങിക്കൊണ്ടുവന്നു പട്ടാഭിയുടെ മേശപ്പുറത്തു വെച്ചു. പിന്നീടു് തനിക്കു് കത്തുകൾ വല്ലതും ഉണ്ടോ എന്നു പരിശോധിച്ചു. അവൾക്കും ഒരു കത്തുണ്ടായിരുന്നു. സാധാരണ വിലാസം കാണുമ്പോൾതന്നെ അതു് ആരെഴുതിയ കത്താണെന്നു് അവൾക്കു മനസ്സിലാകുമായിരുന്നു. കാരണം അവളുടെ പേർക്കു് കത്തെഴുതുന്നവർ വളരെ ചുരുക്കമാണല്ലോ. ഒന്നു സൂര്യൻ തന്നെ. പിന്നെ സീത ഡൽഹിയിൽനിന്നു് എഴുതാറുണ്ടായിരുന്നു. കല്ക്കത്തയിൽനിന്നു് ചിലപ്പോൾ ചിത്രയും എഴുതും. പക്ഷേ ഈ കത്തിലെഴുതിയിരുന്ന മേൽവിലാസം കണ്ടിട്ടു് അതാരുടെ കത്താണെന്നു് അവൾക്കു മനസ്സിലായില്ല. അതുകൊണ്ടു് പതിവിനു വിപരീതമായി അൽപം പരിഭ്രമത്തോടെയാണു് കത്തു് പൊട്ടിച്ചതു്. എന്തുകൊണ്ടെന്നറിഞ്ഞില്ല അവളുടെ ഹൃദയം ശക്തിയായി ഇടിച്ചുകൊണ്ടിരുന്നു.

കവറിനുള്ളിൽ കത്തുകൾ ഒന്നുമില്ലായിരുന്നു. എന്നാൽ അച്ചടിച്ച ഏതോ നോട്ടീസുപോലെ ഒന്നുണ്ടു്. ലളിത വീണ്ടും കവറിനുള്ളിൽ നോക്കി. മടക്കിയിരുന്ന നോട്ടീസ് നിവർത്തു് അതിനുള്ളിൽ കത്തുവല്ലതും ഉണ്ടോ എന്നു നോക്കി. വല്ലതും താഴെ വീണുപോയിട്ടുണ്ടോ എന്നു നോക്കി. ഒന്നുമില്ലെന്നു തീർച്ചയായപ്പോൾ 'ആരോ കത്തിനുപകരം പിശകി ഈ നോട്ടീസു വെച്ചതായിരിക്കും. ആരായിരിക്കും അതു്" എന്നു്

സ്വയം ചോദിച്ചുകൊണ്ടു് അവാം ആ നോട്ടീസു വായിച്ചു. അതിന്റെ തലക്കെട്ടു് അവളുടെ കണ്ണുകളും ശ്രദ്ധയും കവന്നു. "പട്ടാഭിരാമന്റെ ലീലകാം" എന്ന ആ തലവാചകം വായിച്ചപ്പോാം അവളുടെ മനസ്സു് ഞെട്ടി; ശരീരം വിറച്ചു.

തന്റെ മുറിക്കുള്ളിൽ ചെന്നു് അവാം കതകടച്ചു്, കുററിയിട്ടു. ജനലരികിൽ - പോയിനിന്നു് കത്തു വായിക്കാൻ തുടങ്ങി. പകുതിപോലും വായിക്കാൻ അവാംക്കു കഴിഞ്ഞില്ല. കണ്ണുകളിൽ ജലം വന്നുനിറഞ്ഞു് കണ്ണുകളെ മൂടിക്കളഞ്ഞു. അടിവയററിൽനിന്നു് പുകപോലെ എന്തോ ഉയന്നു് ശ്വാസനാളത്തിലൂടെ തലസ്സുകത്തു കയറിയതുപോലെ തോന്നി. തല ചുററുന്നതുപോലെ തോന്നി. ആ അവസ്ഥയിൽ മററൊരു മാർഗ്ഗവും കാണാതെ ലളിത ആ നോട്ടീസ് പെട്ടിക്കുള്ളിൽ വെച്ചുപൂട്ടി. പിന്നീടു് കട്ടിലിൽ കയറി കിടന്നു. കുറേ നേരത്തേയ്ക്കു് കണ്ണീർപ്രവാഹം തന്നെയായിരുന്നു. ഒടുവിൽ അൽപാൽപമായി കണ്ണീർപ്രവാഹം നിലച്ചു. മനസ്സു് ഒന്നു ശാന്തമായി. "ഛെ! ഛെ! ഏതോ പോക്രികാം കണ്ട അനാവശ്യങ്ങളൊക്കെ എഴുതി അച്ചടിപ്പിച്ചതിനു് താനെന്തിനാണു വെറുതെ വിഷമിക്കുന്നതു്" എന്നു വിചാരിച്ചുകൊണ്ടു് അവാം മനസ്സിനെ ശാന്തമാക്കി.

ഇത്രമാത്രം ലളിതയെ ദുഃഖിപ്പിച്ച വിഷയം ഇതായിരുന്നു. കുറേനാളായി ദേവപട്ടണത്തിൽ ഒരു 'മഞ്ഞപ്പത്രം' ഇറങ്ങിക്കൊണ്ടിരുന്നു. ആ പത്രത്തിൽ നാട്ടിലുള്ള പ്രമുഖ വ്യക്തികളുടെ, വ്യക്തിജീവിതത്തിലെ രഹസ്യങ്ങാം വെളിപ്പെടുത്തുന്നു എന്ന വ്യാജത്തിൽ, നടന്നതും നടക്കാത്തതുമായ കാര്യങ്ങാം പരസ്യമായി എഴുതിക്കൊണ്ടിരുന്നു. ആ ആഭാസപത്രം, വളരെ രഹസ്യമായി പ്രചരിപ്പിച്ചുകൊണ്ടിരുന്നു. ഈ മുട്ടാളന്മാരുടെ പിടിയിൽ ഇതുവരെ അകപ്പെടാതിരുന്നതു് പട്ടാഭിരാമൻ മാത്രമായിരുന്നു. ആ പത്രം അയാാം വാങ്ങാറോ, വായിക്കാറോ പതിവില്ല. ആരെങ്കിലും ആ പത്രത്തെപ്പററി പറഞ്ഞാൽതന്നെ അയാാം തന്റെ എതിപ്പു പ്രകടമാക്കി ആ സംസാരം തടയുമായിരുന്നു. അതുകൊണ്ടു് പട്ടാഭിയുടെ വീട്ടിൽ ആ പത്രം ഇതുവരെ പ്രവേശിക്കാതിരുന്നതിൽ ആശ്ചര്യമില്ലല്ലോ!

അങ്ങനെ ഒരു ആഭാസ ദിനപ്പത്രം നടക്കുന്നുണ്ടെന്ന കാര്യം ലളിത എങ്ങനെയോ അറിഞ്ഞിരുന്നു. അവാംക്കു് പരിചയമുള്ള രണ്ടു മാന്യന്മാരെപ്പററി ആ പത്രത്തിൽ വൃത്തികേടുകാം

എഴുതിയിരുന്നെന്നും അവരം അറിഞ്ഞിരുന്നു. അതൊക്കെ അറിഞ്ഞപ്പോരം 'ഇങ്ങനെയും പത്രമോ? ഇങ്ങനെയൊക്കെയും എഴുതുമോ?' എന്നു് അവരം ആശ്ചര്യപ്പെട്ടിരുന്നു. പക്ഷേ ഇപ്പോരം ആ പത്രത്തിൽനിന്നു വെട്ടിയെടുത്ത ഒരു തുണ്ടു് വായിക്കാൻ ഇടയായപ്പോരം അവളുടെ ആശ്ചര്യം ഒടുങ്ങി. ആശ്ചര്യത്തിനു പകരം ക്രോധവും, വെറുപ്പും, ദുഃഖവും എല്ലാം കൂടി അവളെ ശ്വാസംമുട്ടിച്ചു കളഞ്ഞു.

പത്രം വായിച്ച ഉടനെ അവരംക്കുണ്ടായ കോപവും, ദുഃഖവും മററും കെട്ടടങ്ങി. ഇപ്പോരം ലളിതയുടെ സംസാരവും, നടപടികളും പഴയതിലധികം ഉത്സാഹപൂർവ്വമായിരുന്നു. അത്രമാത്രം നീചമായ ഒരു വിവരം അറിഞ്ഞതിനുശേഷവും, പഴയതിനേക്കാളധികം ഉത്സാഹത്തോടെ നടക്കുന്ന കാര്യത്തിൽ അവരംക്കു് ഒരു ബുദ്ധിമുട്ടും തോന്നിയില്ല.

തെരഞ്ഞെടുപ്പു കഴിഞ്ഞു് സുഹൃത്തുക്കളെല്ലാം പോയിക്കഴിഞ്ഞപ്പോരം, പട്ടാഭിരാമൻ തൻെറ നേട്ടങ്ങളെ കുറിച്ചോർത്തു. എന്നാൽ, സീതയ്ക്കും ലളിതയ്ക്കും ഇന്നെന്തുപററി എന്നോർത്തു് അയാരം വീർപ്പുമുട്ടി. സുഹൃത്തുക്കളുടെ അർത്ഥപൂർണ്ണമായ നോട്ടത്തെപ്പററി ഓർത്തപ്പോരം അയാരംക്കു് കോപം തോന്നി.

അന്നു രാത്രി, ലളിത സാവധാനത്തിൽ കാര്യം പറഞ്ഞു കേരംപ്പിച്ചു.

"ദാ! ആ 'യമദൂതൻ' എന്ന പത്രം നിങ്ങരം വായിച്ചോ?" എന്നു ലളിത ചോദിച്ചപ്പോരം പട്ടാഭിരാമനു് എന്തൊക്കെയോ തോന്നി. കുറച്ചുമുമ്പേ തൻെറ കൂട്ടുകാർ എന്തോ അർത്ഥം വെച്ചു സംസാരിച്ചതു് അവനു് ഓർമ്മവന്നു. ഓഹോ! അതു ശരി. ആ വൃത്തികെട്ട പത്രത്തിൽ അവന്മാർ എന്തെങ്കിലും എഴുതി പിടിപ്പിച്ചുകാണും. ആരോ മെനക്കെട്ടു വന്നു് ലളിതയെ അതെല്ലാം പറഞ്ഞുകേരംപ്പിച്ചു് അവളെ വിഷമിപ്പിച്ചിരിക്കുകയാണു്.

"ആ നശിച്ച പത്രം ഞാൻ വായിച്ചിട്ടുമില്ല, വായിക്കുകയുമില്ല."

"നിങ്ങരം വായിക്കേണ്ട, ലോകരു മുഴുവൻ വായിക്കുന്നുണ്ടു്, നമ്മെ കളിയാക്കി ചിരിക്കുന്നുമുണ്ടു്."

"ലോകരെല്ലാം നമ്മേ നോക്കി ചിരിക്കുന്നോ? എന്തിനു്?"

"യമദൂതൻ പത്രത്തിൽ എഴുതിയിരുന്നതിനു തന്നെ. അപ്പുറത്തെ വീട്ടിലുള്ള അമ്മായി, എതിർവീട്ടിലുള്ള അമ്മായി,

എല്ലാവരും എന്നോടുവന്നു പറഞ്ഞു. ലോകരു മുഴുവനും അറിഞ്ഞു. നിങ്ങളു മാത്രം അറിഞ്ഞില്ല!''

''അങ്ങിനെയാണോ കാര്യം? 'യമദൂതനിൽ' എന്താണെഴുതിയിരിക്കുന്നതു്? നിനക്കറിയാമോ?''

''എല്ലാം അറിയാം.''

പട്ടാഭിരാമനു് വല്ലാത്ത ദേഷ്യം വന്നു. എങ്കിലും കോപമടക്കിക്കൊണ്ടു് അവൻ പറഞ്ഞു. ''എവിടെ അതു്? എടുത്തു കൊണ്ടു വരൂ! കാണട്ടെ.''

''ഇവിടെ ഇരിപ്പുണ്ടു്'' എന്നു പറഞ്ഞുകൊണ്ടു് ലളിത ലൈററിട്ടു്, പെട്ടിതുറന്നു്, ആ പത്രത്തിൻെറ കഷണം എടുത്തു കൊടുത്തു.

പട്ടാഭിരാമൻ എഴുന്നേററുനിന്നു് അതു വായിച്ചു. അവൻെറ രക്തം തിളച്ചു. പല്ലിറുമ്മിക്കൊണ്ടു് മുഴുവൻ വായിച്ചുകഴിഞ്ഞതിനുശേഷം പട്ടാഭിരാമൻ ചോദിച്ചു. ''തീപ്പെട്ടി ഇരുപ്പുണ്ടോ?''

''എന്തിനു്?''

''തരൂ, പറയാം.''

ലളിത തീപ്പെട്ടി എടുത്തു കൊടുത്തു. പട്ടാഭിരാമൻ ആ പത്രകഷ്ണം തീപ്പെട്ടിക്കൊള്ളി ഉരച്ചു് തീ കത്തിച്ചു.

''അയ്യയ്യോ! അതു കത്തിച്ചുകളഞ്ഞോ?''

''ഉം, എന്താ?''

''അതിൽ പകുതിയെ വായിച്ചുള്ളായിരുന്നു.''

''അതു മതി.''

''എന്താ ഇത്ര ധൃതി? ഞാൻ പറഞ്ഞതു വിശ്വാസമായില്ലായിരിക്കും. കുററം ചെയ്തവർക്കേ മനസ്സു കുറുകുറുക്കൂ എന്നു പറയുന്നതു് ശരിയാണു്!''

പട്ടാഭിരാമൻ ലളിതയുടെ അടുത്തേയ്ക്കു നടന്നടുത്തു് അവളുടെ കവിളിൽ ആഞ്ഞു് ഒരടിവെച്ചു കൊടുത്തു. ''ഈ വൃത്തികെട്ടതൊന്നും വാങ്ങരുതു്, വായിക്കരുതു് എന്നു ഞാൻ പറഞ്ഞിട്ടില്ലേ? എന്നിട്ടു് എന്നെ ഒളിച്ചു് വാങ്ങി വായിച്ചിരിക്കുകയാണല്ലേ?''

ലളിത പെട്ടെന്നു് ഉണർന്നവളെപ്പോലെ കരഞ്ഞുകൊണ്ടു പറഞ്ഞു. ''ഞാൻ വാങ്ങിച്ചതും ഒന്നുമല്ല. തപാലിൽ വന്നതാണു്.''

''എന്നിട്ടു് ഇതുപോലെ ഒന്നു തപാലിൽ വന്നിട്ടുണ്ടെന്നു് എന്താ എന്നോടു പറയാതിരുന്നതു്? പെട്ടിക്കുള്ളിൽ വെച്ചു്

എന്തിനാണ് പൂട്ടിയതു്? രഹസ്യമായി സൂക്ഷിച്ചുവെച്ചതല്ലേ?"

ലളിത മൗനമായി ഇരുന്നു.

വിളക്ക് അണച്ചിട്ടു വന്നു് പട്ടാഭിരാമൻ വ[illegible] കിടന്നു.

"ഞാൻ ചെയ്തതു് തെററാണ്. ദയവുചെയ്തു ക്ഷമിക്കു!" ലളിത അപേക്ഷിച്ചു.

"ശരി. ഇനി ഇങ്ങനെ എന്നോടു പറയാതെ ഒരു കാര്യവും ചെയ്യരുതു്. ഇപ്പോൾ നീ കിടന്നു് ഉറങ്ങു!"

ഉടനെ ലളിത കിടന്നു. പക്ഷേ ഉറക്കം വന്നില്ല. അവൾക്ക് കരയണമെന്നു തോന്നി. വളരെ ബുദ്ധിമുട്ടി കരച്ചിൽ ഒതുക്കി.

# 44

പൊതുയോഗസ്ഥലത്തു് സീതയെ അവഹേളിക്കുന്ന ഒരു നോട്ടീസ് പ്രചരിപ്പിച്ചിരുന്നല്ലോ. അതുകൊണ്ടു് ദുഃഖിച്ചിരുന്ന സീതയ്ക്കു് മറെറാരു ദുഃഖവുംകൂടി ഏർപ്പെട്ടു. അതു് സൂര്യന്റെ കത്തായിരുന്നു. "മദ്രാസ്സിൽ ഞാൻ ചെന്നുചേർന്ന അന്നുതന്നെ എങ്ങനെയോ സൗന്ദരരാഘവനും അവിടെ എത്തിച്ചേർന്നു" എന്നു് സൂര്യൻ എഴുതിയിരുന്നു. അതോർത്തു് സീതയ്ക്കു് ദുഃഖം തോന്നി. പക്ഷേ അതു് സന്തോഷംകലർന്ന ദുഃഖമായിരുന്നു. ഉടനെ പറന്നുചെന്നു് സൗന്ദരരാഘവനെ കാണണമെന്നു് അവൾക്കു് ആഗ്രഹമുണ്ടായി. പക്ഷേ പിന്നീടു സൂര്യൻ എഴുതിയിരുന്നതു വായിച്ചപ്പോൾ സീതയ്ക്കു് ഞെട്ടലാണ് അനുഭവപ്പെട്ടതു്. സൂര്യൻ തനിക്കു നേർന്ന സംഭവങ്ങൾ ചുരുക്കിപ്പറഞ്ഞിട്ടു് കത്തു് ഇങ്ങനെ അവസാനിപ്പിച്ചിരിക്കുന്നു:—

"അത്തങ്കേ! നിന്റെ ഭർത്താവു് തിരിച്ചുവന്നാൽ ഉടനെ നിന്നെ അദ്ദേഹത്തിന്റെ കയ്യിൽ ഏല്പിക്കണമെന്നു് ഞാൻ എത്രയോ ആഗ്രഹിച്ചിരുന്നതാണ്. നിങ്ങൾക്കിടയിലുള്ള അഭിപ്രായവ്യത്യാസങ്ങളൊക്കെ എന്റെ സമർത്ഥമായ വാക് ചാതുരി കൊണ്ടു് ഇല്ലാതാക്കാം എന്നും ഞാൻ വിചാരിച്ചിരുന്നു. ഇനിമേൽ നിങ്ങൾക്ക തമ്മിൽ ഒരിക്കലും തെററിദ്ധാരണ ഉണ്ടാകാത്തവിധം നിങ്ങളെ ഒന്നിച്ചുചേർക്കണമെന്നു്

ഞാൻ ആഗ്രഹിച്ചു. അതൊക്കെ വെറും പകൽക്കിനാവായി ത്തീൎന്നു.

"പല കാരണങ്ങളാൽ കൊണ്ടും എനിക്കു് ഇപ്പോൾ നാട്ടിലേയ്ക്കു തിരിച്ചുവരാൻ ഇഷ്ടമില്ല. ഇവിടെനിന്നു് ഞാൻ ഡൽഹിക്കു പോകുന്നു. അവിടെ ചെന്നു് വീണ്ടും കത്തെഴുതാം.

"അവസാനമായി ഒരു കാര്യംകൂടി. ഞാൻ പറയുന്നതു് നിനക്കു് ഇഷ്ടപ്പെടുന്നില്ലെങ്കിൽ ക്ഷമിക്കൂ! പട്ടാഭിരാമൻ തെരഞ്ഞെടുപ്പിൽ നിന്നതു് എനിക്കു് ഇഷ്ടപ്പെട്ടിട്ടില്ല. അവനു വേണ്ടി നീ പ്രവൎത്തിക്കുന്നതും ഇഷ്ടമല്ല. നീ വെളിയിലൊക്കെ കണ്ടമാനം ഇറങ്ങി നടക്കുന്നതുതന്നെ നിൎത്തുന്നതാണു് നല്ലതു്. ഈ ലോകം വളരെ വൃത്തികെട്ടതാണു്. പ്രത്യേകിച്ചു് ദേവപട്ടണം കുറേ തെണ്ടികളുടെ ആവാസകേന്ദ്രവുമാണു്. ഇതിലധികം ഞാൻ പറയേണ്ടതില്ലല്ലോ."

ഇതു വായിച്ചുതീൎന്നപ്പോൾ സീതയ്ക്കുണ്ടായ ദുഃഖവും, കോപവും എത്രയെന്നു പറയാനാവില്ല. ലോകത്തോടു മുഴുവനും ദൈവത്തിനോടും കോപം വന്നു. അതിലധികം താൻ പെററ, സ്വന്തം മകളായ വാസന്തിയോടും ദേഷ്യം തോന്നി. അമ്മയെ വേണ്ടെന്നു തോന്നിയിട്ടല്ലേ അവൾ അച്ഛന്റെ കൂടെ കല്ക്കത്തയ്ക്കു പോയതു്.

ഈ സൂര്യൻ എനിക്കും അദ്ദേഹത്തിനും ഇടയിൽ മദ്ധ്യസ്ഥത പറയാൻ നടക്കുന്നു. അവനാരാണു് മദ്ധ്യസ്ഥത പറയാൻ? അദ്ദേഹത്തിനു ഭാൎയ്യ വേണ്ട എന്നാണെങ്കിൽ എനിക്കു ഭൎത്താവും വേണ്ട, അത്രതന്നെ. അത്ര അഹങ്കാരിയായ ഒരു പുരുഷന്റെ ഭാൎയ്യയായിരിക്കാൻ എനിക്കും സാദ്ധ്യമല്ല. നാളെയും ഒത്തൊരുമയോടുകൂടി ജീവിക്കാമെന്നതിനു് എന്താ ഉറപ്പു്? ഇത്രനാളും പിരിഞ്ഞിരുന്നിട്ടും അദ്ദേഹത്തിന്റെ മനസ്സിൽ യാതൊരു മാററവും ഉണ്ടായില്ലല്ലോ? പിന്നെ ഞാൻ ചെന്നു് അദ്ദേഹത്തിന്റെ കാലിൽ വീണു് ശരണം യാചിക്കണോ? സാദ്ധ്യമല്ല.

അല്ലേ! ആ സൂര്യന്റെ ഒരു വിചാരം നോക്കണേ! ഞാൻ തെരഞ്ഞെടുപ്പു പ്രവൎത്തനങ്ങളിലൊന്നും ഏൎപ്പെടുന്നതു് അവനു് ഇഷ്ടമല്ലത്രേ. അവനു് ഇഷ്ടപ്പെട്ടില്ലെങ്കിൽ എനിക്കെന്താ? ആ ധാരിണി എന്തു ചെയ്താലും സൂര്യനു് പിടിക്കും! അവൾ ആണുങ്ങളെപ്പോലെ വേഷം ധരിച്ചു് നാടെല്ലാം ചുററിയടിച്ചു വന്നാലും പറയും "അടടാ എന്തൊരു ധൈര്യം" എന്നു്. ഞാൻ മാത്രം എന്തു ചെയ്താലും അവനു് ഇഷ്ടപ്പെടുകയില്ല. അവനു്

ഇഷ്ടപ്പെടണ്ടോ! അവന്റെ ഇഷ്ടംപോലെ നടക്കാനാണോ ഞാൻ പെണ്ണായി പിറന്നതു്. ഞാൻ സ്റ്റേജിൽ കയറിനിന്നു് നാലു വാചകം പറഞ്ഞാൽ അതു കേൾക്കാനും ആളില്ലാതി ല്ലല്ലോ! അവരുടെ സ്നേഹവും ബഹുമാനവും ഒക്കെ മതി എനിക്കു്........!

ഇതുപോലെയുള്ള മനോരഥത്തോടുകൂടിയാണു് സീത, തനിക്കു സംഭവിച്ച ദുഃഖത്തെ സഹിച്ചുകൊണ്ടു് വീണ്ടും സന്തോഷവതിയായി തീന്നതു്.

സൂര്യൻ അയച്ച കത്തു് അവൾ ആരെയും കാണിച്ചില്ല. പക്ഷേ സൂര്യൻ വാസന്തിയെയും കൊണ്ടു വരാഞ്ഞതിനു കാരണം മററുള്ളവരോടു പറയേണ്ടി വന്നു. സൗന്ദരരാഘവൻ ഇംഗ്ലണ്ടിൽനിന്നു തിരികെവന്നു് വാസന്തിയെയും കൂട്ടി കല്ക്കത്തയ്ക്കു പോയെന്നും, അതുകൊണ്ടാണു് സൂര്യനു് അവളെ കൂട്ടി ക്കൊണ്ടുവരാൻ പററാതിരുന്നതെന്നും അവൾ ലളിതയോടു പറഞ്ഞു. ലളിതയാകട്ടേ ബാക്കി കാര്യമൊക്കെ ഒരുവിധം ഊഹിച്ചുകൊണ്ടു്, പഴയതിലധികം സീതയെ ബഹുമാനിച്ച് കഴിഞ്ഞുകൂടി.

ഡൽഹിയിൽനിന്നു വീണ്ടും കത്തു വന്നു. സൂര്യൻ എഴുതി യിരിക്കുന്നു. "ധാരിണിയുമായി ആലോചിച്ചു. നിനക്കും നിന്റെ ഭർത്താവിനുമിടയിൽ മററുള്ളവർ തലയിടുന്നതു് കൂടു തൽ കുഴപ്പങ്ങളുണ്ടാക്കുകയേ ഉള്ളൂ എന്നാണു് അവളുടെ അഭി പ്രായം. നീ കല്ക്കത്തായിൽ ചെന്നു് അദ്ദേഹത്തിനോടു് മനസ്സു തുറന്നു് എല്ലാം പറയുകയാവും നല്ലതു്. അത്തങ്കേ! മുമ്പു് ഒരു പ്രാവശ്യം നീ അങ്ങനെ ചെയ്യാൻ തീരുമാനിച്ചതാണല്ലോ. നിന്റെ ഭർത്താവിന്റെ അടുത്തുചെന്നു് 'പോയതൊക്കെ പോകട്ടേ, ഇനി നമുക്കു് ഒരു പുതിയ ജീവിതം ആരംഭിക്കാം' എന്നു് പറയാമെന്നു കരുതിയിരുന്നതല്ലേ? ആരും വിചാരി ക്കാത്ത കാരണംകൊണ്ടു് അതു നടന്നില്ല. ആ തീരുമാനം ഇപ്പോൾ എന്തുകൊണ്ടു നടപ്പിലാക്കിക്കൂടാ! നീ ഉടനെ കല്ക്കത്തയ്ക്കു ചെന്നു് അദ്ദേഹത്തെ കാണുന്നതുതന്നെയാണു് നല്ല തെന്നു് എനിക്കും തോന്നുന്നു. ഇവിടെ ദിവാന്റെ രണ്ടു പെൺമക്കൾ ഉള്ളതായി അറിയാമല്ലോ? അവർ കല്ക്കത്തയ്ക്കു പോയിരിക്കുന്നു. അതുകൊണ്ടു് എനിക്കു് വളരെ സംശയം തോന്നുന്നുണ്ടു്. ഈ അവസ്ഥയിൽ നീ ഉടനെതന്നെ കല്ക്കത്തയ്ക്കു പോകുന്നതു് നല്ലതല്ലേ?"

ഈ കത്തു വായിച്ചപ്പോൾ എരിയുന്ന തീയിൽ എണ്ണ ഒഴിച്ച

അനുഭവമായി സീതയ്ക്ക്. അങ്ങനെയോ കാര്യങ്ങൾ? അദ്ദേഹം "വാ" എന്ന് ഒന്നു പറയാതെ ഞാൻ ചെന്ന് എങ്ങനെ യാണ് കാലിൽ വീഴുക? ഒരിക്കലും സാദ്ധ്യമല്ല. ഏതു പിശാ ചിനെയെങ്കിലും അദ്ദേഹം കെട്ടിക്കൊണ്ടു ജീവിക്കട്ടെ! എനി ക്കെന്താ? ഞാൻ പ്രസംഗിച്ചാൽ അക്ഷരംവിടാതെ കേൾ ക്കാനും അനുസരിക്കാനും തയ്യാറുള്ള ആയിരമായിരം ജനങ്ങൾ കാത്തിരിക്കുന്നുണ്ട്. ന്യൂഡൽഹിയിൽ ആരാലും അറിയപ്പെടാ തിരുന്ന പഴയ സീതയല്ല ഇതു്. ആരുടെയും കാലിൽവീണു കെഞ്ചേണ്ട കാര്യവും ഇല്ല എനിക്ക്........!

ചെയർമാൻ തെരഞ്ഞെടുപ്പു നടന്ന അന്ന് സീതയ്ക്ക് രണ്ടു കത്തു വന്നു. അതിൽ ഒന്ന് കല്ക്കത്തയിൽ നിന്നാണ്. തിരിച്ചു ചെല്ലാൻ ആവശ്യപ്പെട്ടുകൊണ്ട് ചിത്ര എഴുതിയിരിക്കുന്നു:—.

"പ്രിയ കൂട്ടുകാരീ! നീ വലിയ ബുദ്ധിമതിയാണെന്നാണ് ഞാൻ വിചാരിച്ചിരുന്നതു്! ഇതെന്തൊരു ഭ്രാന്താണ് നീ കാണിക്കുന്നതു്! നിന്റെ ഭർത്താവു് ഇവിടെ ഞങ്ങൾക്ക് എതിരേയുള്ള വീട്ടിലാണ് വസിക്കുന്നതു്. രാവിലെയും വൈകിട്ടും അദ്ദേഹം വീടിന്റെ മട്ടുപ്പാവിൽ വന്ന് ഒരു ഭ്രാന്ത നെപ്പോലെ ഇരിക്കുന്നതു കണ്ടിട്ട് എനിക്ക് സഹതാപം തോന്നുന്നു. എന്റെ ഭർത്താവു് വളരെ ശ്രമിച്ച് അദ്ദേഹ ത്തിന്റെ സ്നേഹിതനാവാൻ നോക്കുന്നുണ്ട്. രണ്ടുദിവസംമുമ്പ് ഞാനും അദ്ദേഹത്തോടൊപ്പം അവിടെ ചെന്ന് നിന്റെ കുട്ടിയെ കണ്ടിട്ടുപോന്നു. എന്തു് സുന്ദരിയായ കുട്ടിയാണെടീ! അങ്ങനെയൊരു കുട്ടിയെ പിരിഞ്ഞിരിക്കാൻ നിനക്കു തോന്നു ന്നല്ലോ?

"ഒരു ദിവസം വാസന്തി ഞങ്ങളുടെ വീട്ടിലും വന്നു. എന്റെ നാക്കു വെറുതെ കിടക്കുകയില്ലെന്ന് അറിയാമല്ലോ? ഞാൻ ചോദിച്ചു. 'മോളുടെ അമ്മ എന്നാ വരുന്നതു്?' 'എന്റെ അമ്മ വരില്ല.' കുഞ്ഞു പറഞ്ഞു. 'അതെന്താ?' ഞാൻ ചോദിച്ചു. 'എന്റെ അമ്മയ്ക്ക് അച്ഛനെ ഇഷ്ടമല്ല' എന്ന് മകൾ പറഞ്ഞു. 'നിനക്ക് ആരോടാ ഇഷ്ടം?' ഞാൻ ചോദിച്ചു. 'എനിക്ക് അച്ഛനോടും അമ്മയോടും ഇഷ്ടമാ.' അവൾ പറഞ്ഞു. 'അങ്ങനെ യെങ്കിൽ നീ അച്ഛന്റെ കൂടെയാണോ കഴിയേണ്ടതു്? അമ്മയെ കാണണ്ടേ?' ഞാൻ ചോദിച്ചു. 'കാണണം. പക്ഷേ അതി നെന്തു ചെയ്യും? എന്റെ അച്ഛൻ തനിയെ അല്ലേ? അച്ഛനെ വിട്ടിട്ട് ഞാൻ എങ്ങനെ പോകും?' അവൾ ചോദിച്ചു. സീതേ! ഈ കുഞ്ഞിനെ പെററ അമ്മ നീതന്നെയാണോ?

"കുറേ ദിവസങ്ങളായി രണ്ടു് പച്ചപ്പരിഷ്കാരി പെണ്ണുങ്ങൾ അവിടെ വരാറുണ്ടു്. വളരെനേരം നിന്റെ ഭർത്താവുമായി സംസാരിച്ചിട്ടാണു് അവർ പോകുന്നതു്. എന്റെ ഭർത്താവിനു് ഇതു് അത്ര ഇഷ്ടപ്പെട്ടില്ല. ഒരുദിവസം ആ പെണ്ണുങ്ങൾ ആരാണെന്നു് അദ്ദേഹം ചോദിച്ചു. 'ഡൽഹിയിൽ വെച്ചു് എനിക്കു പരിചയമുള്ളവരാണു്" എന്നു് നിന്റെ ഭർത്താവു പറഞ്ഞു. വളരെ അടുത്ത പരിചയമാണെന്നു തോന്നുന്നു! 'കുറേക്കൂടി അടുത്ത ബന്ധം വേണമെന്നാണു് അവരുടെ വിചാരം. എന്നെ കല്യാണം കഴിക്കാനാണു് ശ്രമം!' എന്നു് നിന്റെ ഭർത്താവു പറഞ്ഞു. അദ്ദേഹത്തിന്റെ മനസ്സറിയാനായി എന്റെ ഭർത്താവും ചോദിച്ചു. 'നിങ്ങളും എത്രനാൾ ഇങ്ങനെ ഒററയ്ക്കു കഴിയും? രണ്ടുപേരിൽ ഒരാളെ കല്യാണം കഴിക്കരുതോ?' ഇതിനു നിന്റെ ഭർത്താവു് എന്തു മറുപടി പറഞ്ഞുവെന്നറിയാമോ? 'ദേവി ഇരുന്ന കോവിലിൽ പിശാചിനെ കുടിയേററണമോ?' എന്നാണു്.

"എന്റെ പ്രിയ കൂട്ടുകാരീ! നിന്നെ നിന്റെ ഭർത്താവു് ദേവി എന്നാണു് വിളിച്ചതു്. നീ എങ്ങോ പോയി കിടക്കുന്നു! ഈ ലക്ഷണംകെട്ട പണിക്കു് ഞാൻ എന്താ പറയേണ്ടതു്?

"അതുപോകട്ടേ. ഇന്നലെ മുതൽ വാസന്തിക്കു അസുഖം പിടിപെട്ടിരിക്കുകയാണു്. കുഞ്ഞു് സുബോധമില്ലാതെ 'അമ്മ വരില്ലേ' എന്നിങ്ങനെ കൂടെക്കൂടെ ചോദിക്കുന്നു. നിന്റെ മനസ്സിൽ ദയയുടെ കണികയെങ്കിലും ഉണ്ടെങ്കിൽ ഉടൻ വന്നു ചേരു!"

ഈ കത്തു് സീതയുടെ മനസ്സു കലക്കിക്കളഞ്ഞെങ്കിൽ അതിൽ അത്ഭുതപ്പെടാൻ ഒന്നുമില്ലല്ലോ? ചിത്ര പറഞ്ഞതൊക്കെ നേരുതന്നെയോ? അതോ ഞാൻ ചെല്ലാൻവേണ്ടി കള്ളം പറഞ്ഞതോ? അദ്ദേഹം എന്നെ 'ദേവി' എന്നു വിളിച്ചതു ശരിയോ? അങ്ങനെയാണെങ്കിൽ 'ഉടനെ വന്നുചേരു' എന്നു് ഒരു വരി തനിക്കെഴുതിയാൽ എന്താ? കുഞ്ഞിനു് പനിയാണെന്നുള്ളതു് ശരിയോ തെറേറാ? ഇനി ശരിതന്നെ ആണെങ്കിലോ........?ദൈവമേ! എന്റെ കുഞ്ഞിനെ രക്ഷിക്കണമേ! ഞാൻ ചെയ്ത പാപങ്ങൾക്കു് എനിക്കു് എന്തു ശിക്ഷ വിധിച്ചാലും ഞാൻ അനുഭവിച്ചുകൊള്ളാം. എന്റെ കുഞ്ഞിനു് ഒന്നും വരുത്തരുതേ! ചിത്ര എഴുതിയതു് ശരിയാണെങ്കിലും തെററാണെങ്കിലും ഉടനെ പുറപ്പെട്ടു പോകേണ്ടതുതന്നെ. ഇനിയും ഒട്ടും താമസിക്കാൻ പാടില്ലതന്നെ. ഇന്നു രാത്രിതന്നെ ലളിത

യോടും പട്ടാഭിരാമനോടും പറഞ്ഞിട്ടു പോവുകതന്നെ.

ഇങ്ങനെ വിചാരിച്ചുകൊണ്ടു് സീത തനിക്കു വന്നിരുന്ന മറെറാരു കത്തു പൊട്ടിച്ചു. അതിനുള്ളിൽ അച്ചടിച്ച ഒരു പത്രത്തിൻെറ ഭാഗമായിരുന്നു. രണ്ടു ദിവസത്തിനുമുമ്പു് ലളിതയ്ക്കു വന്നിരുന്ന അതേ പത്രത്തുണ്ടു തന്നെ. ആദ്യം അയച്ചിരുന്ന പത്രത്തുണ്ടു് ലളിത വായിച്ചിട്ടു് സീതയെ കാണിക്കാതിരുന്നാലോ എന്നുവെച്ചു് ഏതോ രസികൻ അതുതന്നെ സീതയ്ക്കും അയച്ചുകൊടുത്തു.

അതു വായിച്ചു് സീതയുടെ രണ്ടു കണ്ണുകളും എരിയുന്നതു പോലെ തോന്നി. അപമാനം സഹിക്കാനായില്ല. ഭൂമി പിളർന്നു് താൻ അതിനുള്ളിലേയ്ക്കു് അകപ്പെട്ടുപോയതുപോലെ തോന്നി. ആമാതിരി ഒരു ഭാഗ്യം ജനകമഹാരാജാവിൻെറ പുത്രിയായ സീതയ്ക്കുമാത്രമേ ലഭിക്കൂ! മഹാപാപിയായ തനിക്കു് ആ ഭാഗ്യം എങ്ങനെ ലഭിക്കാനാണു്?

പറയാനാവാത്ത, സഹിക്കാനാവാത്ത, അപമാനത്താൽ അല്പനേരം ഭ്രാന്തു പിടിച്ചതുപോലെ തോന്നിയ സീതയ്ക്കു് അൽപനേരം കഴിഞ്ഞപ്പോൾ അല്പാൽപമായി സുബോധം തെളിഞ്ഞു. രണ്ടു ദിവസമായി ലളിതയുടെ സ്വഭാവത്തിൽ കാണുന്ന മാററത്തിനു് ഇതാകാം കാരണം. ലളിതയും ഈ വാർത്ത വായിച്ചിട്ടുണ്ടെങ്കിൽ തന്നെ ഈ വീട്ടിനുള്ളിൽ വെച്ചുകൊണ്ടിരിക്കുമോ? അങ്ങനെയെങ്കിൽ അവൾതന്നെ സീതയും, സാവിത്രിയും, ദമയന്തിയും എല്ലാം. അവളുടെ മുഖത്തു് താൻ ഇനി എങ്ങനെ നോക്കും. പട്ടാഭിരാമനെ എങ്ങനെ നോക്കും. അവരോടു പറയാതെതന്നെ ഇവിടെനിന്നു കടന്നുകളയേണ്ടതാണു്. രാത്രി എല്ലാവരും ഉറങ്ങിക്കഴിയട്ടേ!

തൻെറ തീരുമാനത്തിൽ സീതയ്ക്കു് എന്തെങ്കിലും സംശയം ഉണ്ടായിരുന്നെങ്കിൽതന്നെ, അന്നുരാത്രി പത്തുമണിക്കു മേൽ അവിടെ നടന്ന ലഹള കേട്ടപ്പോൾ ആ സംശയവും തീർന്നു. അതു് ഒരു ചെറിയ വീടാണു്. ലളിതയും പട്ടാഭിരാമനും തമ്മിൽ നടന്ന സംഭാഷണത്തിൽ പകുതിയും അവൾക്കു കേൾക്കാൻ തക്കവിധം ഉച്ചത്തിലാണു് നടന്നതു്. അതു കേട്ടുകഴിഞ്ഞപ്പോൾ ഈ ലോകത്തുവെച്ചുതന്നെ അവൾ നരകവേദന അനുഭവിക്കുന്നതുപോലെ ആയിത്തീർന്നു.

പട്ടാഭിയും, ലളിതയും എപ്പോഴാണു് ഉറങ്ങാൻ പോവുകയെന്നു് സീത കാത്തുകൊണ്ടിരുന്നു. സംസാരമൊക്കെ നിർത്തി. ഒരു മണിയാകുമ്പോൾ പോകാം എന്നു കരുതി. അതുവരെ

കിടക്കയിൽ വെറുതെ കിടന്നു്, താൻ പെണ്ണായി പിറന്നതു മുതൽ ഇന്നോളം അനുഭവിച്ചിട്ടുള്ള ദു:ഖങ്ങളെല്ലാം ഓരോന്നായി ഓക്കാൻ തുടങ്ങി.

കൈപ്പെട്ടിയിൽ മാററി ഉടുക്കുന്നതിനു് രണ്ടുജോടി വസ്ത്രങ്ങൾ എടുത്തുവെച്ചു. കൈവശമുണ്ടായിരുന്ന പണം എല്ലാം പ്രത്യേകം സൂക്ഷിച്ചുവെച്ചു. മേശയിലിരുന്ന എഴുത്തുകളെല്ലാം എടുത്തു് ചിന്നംചിന്നം വലിച്ചുകീറിക്കളഞ്ഞു. അന്നു തപാലിൽ കിട്ടിയ പത്രത്തിന്റെ കഷണവും നുറുനുറായി ഛിന്നഭിന്നമാക്കി. പിന്നീടു് പുറപ്പെടാൻ, വീടിന്റെ താഴത്തെ നിലയിലെ ശബ്ദം ഒതുങ്ങാൻ കാത്തിരുന്നു.

വിളക്കുകൾ അണഞ്ഞു; പിന്നെയും കുറേനേരം കൂടി സീത കാത്തിരുന്നു. വീട്ടിലുള്ളവരോടു പറയാതെ പോകുന്നതു ശരിയാണോ എന്നൊരു ചിന്ത അവളെ അലട്ടി. മേശയിൽനിന്നു് ഒരു കടലാസ് എടുത്തു് അതിൽ ഉളിതസ്സു് ഒരു കത്തെഴുതാൻ തുടങ്ങി. ഒന്നുരണ്ടു വരി എഴുതിക്കഴിഞ്ഞപ്പോൾ അവൾ അതു വലിച്ചുകീറിക്കളഞ്ഞു. കത്തെഴുതാൻ തനിക്കു് സാദ്ധ്യമല്ലെന്നു ബോദ്ധ്യമായി. കൈപ്പെട്ടിയും, പേഴ്സും എടുത്തുകൊണ്ടു് വിളക്കും അണച്ചിട്ടു് അവൾ പുറപ്പെട്ടു. അടിവെച്ചു് അടിവെച്ചു് ശബ്ദമുണ്ടാക്കാതെ അവൾ ഗോവേണി ഇറങ്ങി.

താഴെയുള്ള ഹാളിൽ നീലനിറമുള്ള ഒരു വൈദ്യുതവിളക്കു് എരിഞ്ഞുകൊണ്ടിരുന്നു. ആ മങ്ങിയ വെളിച്ചത്തിൽ അവൾക്കെതിരെയുള്ള ചുവരിൽ ഒരു പടം തൂങ്ങുന്നതു് അവളുടെ ദൃഷ്ടിയിൽ പെട്ടു. അതു് മഹാത്മാഗാന്ധിയുടെ ചിത്രമായിരുന്നു. ശാന്തി പ്രസരിക്കുന്ന പുഞ്ചിരിയോടുകൂടി, കരുണ തുളുമ്പുന്ന കണ്ണുകളോടുകൂടി മഹാത്മാഗാന്ധി അവളെ ആശീർവദിക്കുന്നതായി ഒരു ദൈവീകബോധം അവൾക്കുണ്ടായി. അതു് ഒരു നല്ല ശകുനമാണെന്നും അവൾക്കു തോന്നി. 'കലിയുഗത്തിലെ അവതാരപുരുഷനാണു്, കൺകണ്ട ദൈവമാണു'' ഗാന്ധിയെന്നു് അവളുടെ മാതാവു് ചെറുപ്പത്തിലേ അവളോടു പറയാറുണ്ടായിരുന്ന കാര്യം അപ്പോൾ മനസ്സിൽ ഉദിച്ചു.

പെട്ടി തറയിൽ വെച്ചിട്ടു് സീത മഹാത്മാവിന്റെ ചിത്രത്തിനു മുന്നിൽ നമസ്കരിച്ചു. പിന്നീടു് എഴുന്നേററു് ഒരു നിമിഷം കൈകൂപ്പിനിന്നു് ''മഹാത്മാവേ! എന്നെ അനുഗ്രഹിക്കൂ! ജീവിതത്തിൽ ഒരു പുതിയ പാതയിലേയ്ക്കു് ഞാൻ പ്രവേശിക്കുകയാണു്. ആ യാത്രയിൽ സത്യത്തിൽനിന്നു പിഴയ്ക്കാതിരിക്കുന്നതിനുള്ള മനോധൈര്യം എനിക്കു് തന്നരു

ളുക!” എന്നിങ്ങനെ അപേക്ഷിച്ചു. അങ്ങനെ അപേക്ഷിച്ചിട്ടും അവളുടെ മനസ്സിനു് പൂർണ്ണതൃപ്തി ലഭിച്ചില്ല. ഇനിയും എന്തോ മനസ്സിൽ ഒരു ദുഃഖം അവശേഷിക്കുന്നതായി തോന്നി. അൽപ നേരം അവൾ ആലോചിച്ചു. തന്റെ മനോദുഃഖത്തിനുള്ള മരുന്നു് എന്തെന്നു് അവൾക്കു ബോദ്ധ്യമായി.

“ഗാന്ധിജി എന്ന കരുണക്കടലേ! അങ്ങയുടെ ആദർശങ്ങളെ വിശ്വസിച്ചുകൊണ്ടാണു് ഞാൻ ഇന്നു് ഈ വീട്ടിൽ നിന്നു് ഒററയ്ക്കു പുറപ്പെടുന്നതു്. ഇനി ഞാൻ പോകുന്ന മാർഗ്ഗത്തിൽ, എനിക്കു് എന്തൊക്കെ ബുദ്ധിമുട്ടുകൾ വന്നാലും, എത്രയധികം കഷ്ടതകൾ ഉണ്ടായാലും, അങ്ങയുടെ ആദർശത്തിൽ നിന്നു് അണുവും വ്യതിചലിക്കുന്നതല്ല. ഏതവസ്ഥയിലും. എന്തു ചെയ്യുമ്പോഴും ‘ഇതു ഗാന്ധിജിയുടെ ആദർശത്തിനു നിരക്കുന്നതോ’ എന്നു് തീരുമാനിച്ചതിനു ശേഷമേ അതു ചെയ്യൂ! ഇപ്രകാരം അങ്ങയുടെ സന്നിധിയിൽ ഞാൻ ഇതാ സത്യം ചെയ്യുന്നു. ഈ പ്രതിജ്ഞ നിറവേററുന്നതിനുള്ള ശക്തിയും അങ്ങു തന്നെ എനിക്കു് പകർന്നു തരണം!”

ഇങ്ങനെ സീത മനസ്സിൽ പ്രതിജ്ഞ എടുത്തുകൊണ്ടു് മഹാത്മാഗാന്ധിയുടെ പടത്തിനുമുമ്പിൽ ഒരിക്കൽ കൂടി നമസ്കരിച്ചു് കൈപ്പെട്ടിയും എടുത്തു് പുറപ്പെട്ടു. വാതിൽ ശബ്ദമില്ലാതെ തുറന്നു് അവൾ വെളിയിൽ കടന്നു.

പട്ടാഭിരാമന്റെ വീട്ടിൽനിന്നു് അരമൈൽ ദൂരത്തിലാണു് റെയിൽവേസ്റ്റേഷൻ. സീത ദേവപട്ടണത്തു വന്നതിൽപിന്നെ വെള്ളപ്പൊക്ക കഷ്ടത നിവാരണ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടും, തെരഞ്ഞെടുപ്പു പ്രവർത്തനങ്ങളിൽ ഏർപ്പെട്ടും ആ പട്ടണത്തിന്റെ മുക്കും, മൂലയും എല്ലാം നല്ല പരിചയമായിരുന്നു. റെയിൽവേസ്റ്റേഷനിലേയ്ക്കുള്ള കുറുക്കവഴിയെ അവൾ നടന്നു.

# 15

കൽക്കത്താ മെയിലിൽ രണ്ടുദിവസം സീത യാത്ര ചെയ്തു. ആ രണ്ടുദിവസം രണ്ടു യുഗങ്ങൾ പോലെയാണു് സീതയ്ക്കു തോന്നിയതു്. സീത ഇരുന്ന അതേ മുറിയിൽ കൽക്കത്തയ്ക്കുപോകുന്ന മററു ചില മദ്രാസ്സുകാരികളായ സ്ത്രീകളും ഉണ്ടായിരുന്നു.

അതിൽ ഒരു സ്ത്രീ ഹൗറയിൽ വീടുള്ളവളാണ്. സീതയുമായി അവരു സൗഹൃദം സ്ഥാപിച്ചു. സമയം കളയാൻ സീതയ്ക്ക് അവളുടെ സംസാരം ഒരനുഗ്രഹമായി.

വണ്ടി ഹൗറാസ്റ്റേഷനിൽ അടുക്കുന്നതിന് സാധാരണയില ധികം താമസിച്ചു. അന്നു രാവിലെ മുതൽ ഓരോ സ്റ്റേഷ നിലും ജനങ്ങരു കൂട്ടംകൂട്ടമായി നിന്ന് ഏതോ കശുപിശാ സംസാരിച്ചുകൊണ്ടിരുന്നു. ആ വണ്ടിയിലുള്ള യാത്രക്കാ രിലും എന്തോ ഒരു പുതിയ ഇളക്കം കാണപ്പെട്ടു. പക്ഷേ സ്ത്രീ കളിരുന്ന മുറിയിൽ മാത്രം ഒരു വിവരവും കിട്ടിയില്ല.

ഹൗറായ്ക്ക് തൊട്ടു മുമ്പുള്ള സ്റ്റേഷനിൽ വണ്ടി നിർത്തിയ പ്പോരു എതിർവശത്തേയ്ക്കു പോവുകയായിരുന്ന ട്രെയിനിൽ നിന്ന് ചില തെക്കേ ഇന്ത്യക്കാർ ഇറങ്ങിവന്നു് പറഞ്ഞു. ''നിങ്ങരുക്കൊക്കെ കൂടെ ആണുങ്ങളുണ്ടോ? അതോ ആണുങ്ങരു ഹൗറാസ്റ്റേഷനിൽ കാത്തുനില്ക്കുമോ? ഒററയ്ക്കു പോകുന്നവർ സൂക്ഷിക്കണം! കല്ക്കത്തയിൽ ആകെ എന്തോ ലഹള നടക്കുക യാണ്.'' ഇതു കേട്ടിട്ട് സീതയ്ക്ക് ഒരു കുലുക്കവുും ഉണ്ടായില്ല. ജീവിതത്തിൽ ഇതുവരെ എത്രയോ ലഹളകരു കണ്ടിരിക്കുന്നു. കല്ക്കത്തയിൽ ആദ്യം വന്ന ദിവസംതന്നെ എന്തൊരു ഭയങ്കര ലഹളയിലാണ് അകപ്പെട്ടതു്. അതിനേക്കാരു വലിയ ഒരു ആപത്തു് ഇനി എന്തുണ്ടാകാനാണു്?

പക്ഷേ ഹൗറാസ്റ്റേഷനിൽ ചെന്നിറങ്ങിയപ്പോഴാണ് തന്റെ വിചാരം എത്ര തെററാണെന്നു ബോദ്ധ്യമായതു്.

അന്ന് 1946-ആഗസ്റ്റുമാസം 16-ാം തീയതിയാണ്. അന്ന് നഗരത്തിൽ തങ്ങിയിരുന്ന സാമൂഹ്യദ്രോഹികരു, തങ്ങളുടെ വിളയാട്ടം നഗരത്തിലെമ്പാടും അഴിച്ചുവിട്ടിരിക്കുകയാണ്. കുട്ടികളെന്നോ, വൃദ്ധന്മാർ എന്നോ, സ്ത്രീകളെന്നോ ഉള്ള വ്യത്യാസംകൂടാതെ, കണ്ണിൽക്കണ്ടവരെയെല്ലാം കൊന്നുതിന്ന് അവിടമെങ്ങും അഴിഞ്ഞാട്ടം നടത്തുകയായിരുന്നു. ആ ബഹ ളത്തിനിടയിൽ 'പാക്കിസ്ഥാൻ സിന്താബാദ്'' എന്ന ശബ്ദവും കേരുക്കാനുണ്ടായിരുന്നു.

സീതയുടെ കൂടെ ഉണ്ടായിരുന്ന സ്ത്രീയെ കൂട്ടിക്കൊണ്ടു പോകാൻ ആരുക്കാർ വന്നിരുന്നു. കല്ക്കത്തയിൽ ഭയങ്കര ലഹള നടക്കുകയാണെന്നും, അതുകൊണ്ടു് ആരും ഹൗറാ പാലത്തിന പ്പുറം പോകാൻ പാടില്ലെന്നും അവർ പറഞ്ഞു. ആ സ്ത്രീ, ഒററയ്ക്കുവന്നിരുന്ന സീതയേപ്പററി അവരോടു പറഞ്ഞു. സീതയും ഹൗറയ്ക്ക് വരട്ടേ എന്നും, ലഹള ഒതുങ്ങിയതിനുശേഷം

അവളുടെ ആഠംക്കാരുടെ അടുത്തു് കൊണ്ടുവിടാം എന്നും അവർ പറഞ്ഞു. ഇതു കേട്ട സീതയുടെ മനസ്സ് ആകെ ഇളകി മറിഞ്ഞു. അല്പം ആലോചിച്ചിട്ടു് അവരം പറഞ്ഞു. "ഇല്ല. എനിക്കു് ഇന്നുതന്നെ പോകണം. എനിക്കു് ഒന്നും സംഭവി ക്കില്ല." "അങ്ങനെയെങ്കിൽ പോയി നോക്കു!" ഹൗറാവാസി കരം പറഞ്ഞു. സീത ഒരുവിധത്തിൽ സ്റ്റേഷന്റെ സമീപമുള്ള ഹൗറാപാലം വരെ ചെന്നു. അവിടുന്നു്, സ്റ്റേഷനിലേയ്ക്കു് കുതിച്ചു പാഞ്ഞുവന്ന ഒരു ജനക്കൂട്ടം അവളെ തള്ളി സ്റ്റേഷന്റെ മുമ്പിൽത്തന്നെ കൊണ്ടു നിർത്തി. അതുവരെ കാത്തിരുന്ന ഹൗറാക്കാർ സീതയെയും കൂട്ടിക്കൊണ്ടു് അവരുടെ വീട്ടിലേയ്ക്കു പോയി.

ഹൗറയിൽ തങ്ങിയിരുന്ന നാലുദിവസവും സീത അനുഭ വിച്ച മനോവേദനയ്ക്കു് ഒരതിരും ഇല്ല. ഒരു ദിവസം മുമ്പേ വന്നിരുന്നെങ്കിൽ ഇപ്പോരം ഭർത്താവിനോടും, കുട്ടിയോടും ഒപ്പം ഈ ലഹളസമയത്തു് സുരക്ഷിതയായി കഴിയാമായിരുന്നല്ലോ എന്നോർത്തു് അവരം ഏങ്ങിക്കരഞ്ഞു. ഓരോ നിമിഷവും 'ഭർത്താവിനു് എന്തുപററി, കുട്ടിക്കു് എന്തുപററി' എന്നു വിചാ രിച്ചു് അവരം വേദനിച്ചു.

ഇത്ര ദൂരവും വന്നു്, അവസാനം അവരെ കാണാതെ ഇങ്ങനെ കഴിയേണ്ടിവന്നല്ലോ എന്നോർത്തപ്പോരം അവളുടെ നെഞ്ചു പിളരുന്നതുപോലെ തോന്നി. കല്ക്കത്തയിൽ അപ്പോരം നടക്കുന്ന സംഭവങ്ങളെപ്പററി, ഇടയ്ക്കിടെ കിട്ടിക്കൊണ്ടിരുന്ന വിവരങ്ങരം അവളുടെ മനസ്സിനെ ചുട്ടുപൊള്ളിച്ചു. പ്രത്യേ കിച്ചും, കുട്ടികളെ കാലിൽ പിടിച്ചുതൂക്കി എറിഞ്ഞു കൊല്ലുന്നു വെന്നും, മനുഷ്യരെ ജീവനോടെ തീയിൽ ഇട്ടു ചുടുന്നുവെന്നും ഉള്ള വാർത്ത അവളെ നടുക്കിക്കളഞ്ഞു. അത്തരം ഒരനുഭവം തന്റെ കുഞ്ഞിനു് ഉണ്ടായോ, ഉണ്ടാകുമോ എന്നോർത്തപ്പോരം അവളുടെ തലമണ്ട പൊട്ടിപ്പിളർന്നു പോകുന്നതുപോലെ തോന്നി. ഈ കഷ്ടതകളിൽനിന്നു രക്ഷപെട്ടാൽ ഇനി ഒരി ക്കലും താൻ കുഞ്ഞിനെ പിരിഞ്ഞുപോവില്ലെന്നു് ആയിരം തവണ ശപഥം ചെയ്തു. ഈ പ്രാവശ്യം തന്റെ ഭർത്താവു് ആപത്തുകളിൽനിന്നു രക്ഷപെട്ടാൽ, തങ്ങരം ഒരുമിക്കുന്നുവെ ങ്കിൽ ഇനി ഒരിക്കലും അദ്ദേഹത്തോടു വഴക്കു പിടിക്കയി ല്ലെന്നും അവരം പ്രതിജ്ഞ എടുത്തു. പക്ഷേ അദ്ദേഹം തന്നെ സ്വീകരിക്കേണ്ടേ? തന്നെ കാണുമ്പോരം 'എവിടെനിന്നു വരുന്നു' 'എന്തിനു വന്നു' എന്നു ചോദിക്കാതിരിക്കണ്ടേ?

ചിലപ്പോൾ അങ്ങനെ ചോദിച്ചെന്നും വരാം. പക്ഷേ അതു കൊണ്ടൊന്നും താൻ പിൻവാങ്ങാൻ തീരുമാനിച്ചിട്ടില്ല. എന്തെങ്കിലും പറഞ്ഞ് എങ്ങനെയെങ്കിലും സമാധാനപ്പെടുത്തുകതന്നെ വേണം. പക്ഷേ അദ്ദേഹം രക്ഷപെട്ടിരിക്കണമല്ലോ? അദ്ദേഹത്തിനും കുഞ്ഞിനും ഒരാപത്തും വരരുതേ! ഈ മഹാപാപിയുടെ ആശ സഫലമാവുമോ എന്തോ?

മൂന്നു ദിവസം രാത്രിയും പകലും സീത ഉറങ്ങിയിട്ടേ ഇല്ല. ഇനി അഥവാ കണ്ണൊന്നടഞ്ഞാൽ തന്നെ ഭയങ്കര സ്വപ്നങ്ങൾ കണ്ട് ഞെട്ടി ഉണരും. അവൾ അനുഭവിക്കുന്ന ദുഃഖം കണ്ടിട്ട് ആ വീട്ടിലുള്ളവർ സഹതാപപൂർവ്വം അവളെ സമാശ്വസിപ്പിച്ചു.

സീത കല്ക്കത്തയിൽ വന്ന് ഒരാഴ്ച അസഹനീയമായ മനോവേദനയ്ക്ക് അടിമപ്പെട്ട്, അവസാനം എട്ടാംദിവസം അവൾ അമരനാഥന്റെ വീട്ടിൽ എത്തിച്ചേർന്നു. അമരനാഥന്റെ വീടിന് എതിർവശത്തുള്ള വീട്ടിലാണ് തന്റെ ഭർത്താവും കുട്ടിയും താമസിക്കുന്നതെന്ന് അവൾ ചിത്രയുടെ എഴുത്തിൽനിന്ന് മനസ്സിലാക്കിയിരുന്നല്ലോ. എന്നാൽ ഇപ്പോൾ രാഘവനും വാസന്തിയും അവിടെ ഇല്ല. അവരും അമരനാഥിന്റെ വീടിന് മുകളിലുള്ള മുറിയിലാണ് ഇപ്പോൾ താമസം. അവരു മാത്രമോ? പുരുഷന്മാരും സ്ത്രീകളും കുട്ടികളുമായി, ഏതാണ്ട് നൂറോളം തെക്കെ ഇന്ത്യക്കാർ ആ വീട്ടിലുണ്ട്. കലഹം നടന്ന പ്രദേശങ്ങളിൽനിന്ന് ഓടി രക്ഷപെട്ടുവന്നവരാണ് അവരെല്ലാം. അവരുടെ ബന്ധുക്കളെയും മററും രക്ഷപ്പെടുത്തിക്കൊണ്ടുവരാൻ സഹായിച്ചത് തന്റെ ഭർത്താവ് സൗന്ദരരാഘവനാണെന്ന് അറിഞ്ഞപ്പോൾ സീതയ്ക്കുണ്ടായ സന്തോഷത്തിന് അളവില്ല. അപ്പോൾ താനുംകൂടി അദ്ദേഹത്തോടൊപ്പം നിന്ന് സഹായിക്കേണ്ടതായിരുന്നു എന്ന് അവൾക്കു തോന്നി.

സൗന്ദരരാഘവൻ ചെയ്ത സേവനങ്ങളെപ്പററിയും, അമരനാഥന്റെ വീട് തെക്കെ ഇന്ത്യക്കാരുടെ അഭയകേന്ദ്രമായതിനെ പററിയും ഒക്കെ സീത ഹൗറയിൽ വെച്ചുതന്നെ അറിഞ്ഞിരുന്നു. അതുകൊണ്ട് നേരെ അമരനാഥന്റെ വീട്ടിൽ ചെന്ന് ചിത്രയെ തേടിപ്പിടിച്ചു. ചിത്ര സീതയെ കണ്ടപ്പോൾ പറഞ്ഞു. "ഓഹോ! ഇങ്ങു വന്നോ, എന്റെ പൊന്നേ! ഇപ്പോഴെങ്കിലും വരാൻ തോന്നിയല്ലോ! ഇനിയും നീയായി, നിന്റെ ഭർത്താവായി. ദാ മുകളിലെ മുറിയിൽ കിടപ്പുണ്ട്. പോയി കണ്ടുകൊള്ളൂ!"

സീത ഹൃദയമിടിപ്പോടെ ചോദിച്ചു. "എന്താ, എന്താ! അദ്ദേഹത്തിനെന്തു പററി! കിടക്കുന്നതെന്താണ്?"

"അദ്ദേഹത്തിനെന്താണു് 105 ഡിഗ്രി പനി, സന്നി, എല്ലാം ഉണ്ടു്. ഈ ഏഴു ദിവസവും അദ്ദേഹം ചെയ്ത വേലകൾക്കു് പനിയേ വന്നുള്ളല്ലോ? പനി മാറാതെ അദ്ദേഹം മരിച്ചാൽ പോലും അത്ഭുതപ്പെടാനില്ല." ചിത്ര പറഞ്ഞു.

"അദ്ദേഹത്തിനു് അസുഖമൊന്നുമില്ലല്ലോ! രക്ഷപെടുകയില്ലേ?" സീത ചോദിച്ചു.

"അതു നിൻെറ സാമർത്ഥ്യം! നിൻെറ മകളുടെ ഭാഗ്യം! നിങ്ങൾ രണ്ടുപേരും കൂടി ചെയ്യുന്ന ശുശ്രൂഷയുടെ ഗുണം പോലെയിരിക്കും! ഡോക്ടർ അങ്ങനെയാണു പറഞ്ഞതു്. നിൻെറ മകൾ വാസന്തിയുണ്ടല്ലോ? അതിസമർത്ഥ തന്നെ. ഈ ഏഴു ദിവസവും എന്നെ എങ്ങനെയൊക്കെ സഹായിച്ചുവെന്നറിയാമോ? അല്പമെങ്കിലും പേടിക്കേണ്ടേ? ഭയമേ ഇല്ല. എല്ലാവരും പേടിച്ചുവിറച്ചിരുന്നപ്പോൾ അവൾ മാത്രം ഭയപ്പെടാതെ ഉത്സാഹത്തോടെ നടന്നു്, എല്ലാവരെയും സമാധാനിപ്പിച്ചു. ഇങ്ങനെയുള്ള ഭർത്താവിനെയും മകളെയും ഉപേക്ഷിച്ചിട്ടു് ദേവപട്ടണത്തിൽ നിനക്കു് എന്താ വെച്ചിരുന്നതു്? അതു പോകട്ടേ. ഇനിയെങ്കിലും ഒന്നു ശ്രദ്ധിക്കു! വാസന്തിക്കു് കൈ കോടിപ്പോയിക്കാണും ഐസ് വെച്ചുവെച്ചു്. എന്നാലും അവൾ യാതൊരു ബുദ്ധിമുട്ടോ, പ്രയാസമോ, അധൈര്യമോ ഇല്ലാതെ അച്ഛൻെറ അടുത്തിരുന്നു ശുശ്രൂഷിക്കുകയാണു്. ഈ വീട്ടിലുള്ള നൂറുപേരുടെയും കാര്യങ്ങൾ നോക്കണമെങ്കിൽ അതിനും തയ്യാർ, അച്ഛനെ ശുശ്രൂഷിക്കണമെങ്കിൽ അതിനും തയ്യാർ! എന്തു ജോലിവേണമെങ്കിലും ചെയ്യും. നീ പോയി നോക്കു!" എന്നിങ്ങനെ പിന്നെയും എന്തൊക്കെയോ പറഞ്ഞുകൊണ്ടു് ചിത്ര പോയി.

സീത മനോവേദനയും ആകാംക്ഷയും പരിഭ്രമവും കൊണ്ടു് മുന്നോട്ടും, സംശയംകൊണ്ടു് പിന്നോട്ടും മനസ്സുപതറി, ഒരു വിധത്തിൽ മുകളിലത്തെ മുറിയിൽ എത്തിച്ചേർന്നു. അവിടെ ആകെ ആളുകളുടെ ബഹളം തന്നെയായിരുന്നു. പക്ഷേ ആരും സീതയെ ശ്രദ്ധിച്ചില്ല. ഓരോരുത്തരും അവരവരുടെ ചിന്താലോകത്തു് വിഹരിച്ചുകൊണ്ടിരുന്നു.

മുകളിൽ ബഹളമൊന്നുമില്ലാതെ ഒരേയൊരു മുറി മാത്രമേ ഉണ്ടായിരുന്നുള്ളു. അതിലായിരിക്കും രാഘവൻ കിടക്കുന്നതെന്നുവിചാരിച്ചു് സീത മെല്ലെ കതകു തള്ളിത്തുറന്നു. അവൾ

വിചാരിച്ചതുപോലെതന്നെ ആ മുറിയിലുണ്ടായിരുന്ന ഒരു കട്ടിലിൽ രാഘവൻ കിടപ്പുണ്ട്. അവൻെറ കണ്ണുകൾ അട ഞ്ഞാണ് ഇരുന്നതു്. അബോധാവസ്ഥയിൽ എന്തോ പുലമ്പി ക്കൊണ്ടിരുന്നു. തലയ്ക്കൽ തന്നെ ഇരുന്നു് വാസന്തി അച്ഛൻെറ തലയിലും നെററിയിലും ഐസ് വെച്ചുകൊണ്ടിരുന്നു.

കതകുതുറന്നു് ഉള്ളിൽ കടന്നപ്പോൾ വാസന്തി കുനിഞ്ഞി രുന്ന തല നിവർത്തി് അവളെ നോക്കി. പറയാനാവാത്ത അത്ഭുതവും, ദുഃഖവും, പരിഭ്രമവും, സന്തോഷവും, കോപവും അവളുടെ കണ്ണുകളിൽ മിന്നിമറഞ്ഞു. അവൾ ഒന്നും ശബ്ദി ച്ചില്ല.

സീതയ്ക്കും ഒന്നും സംസാരിക്കാൻ കഴിഞ്ഞില്ല. രാഘവൻെറ ഉള്ളംകാലിൽ അവൾ തൊട്ടുനോക്കി; തണുത്തിരിക്കുന്നു. പിന്നീട് അവൾ കൈകളിൽ തൊട്ടുനോക്കി. കൈകളും മര വിച്ചിരുന്നു. പിന്നെയും അവൾ അല്പം നീങ്ങിനിന്നു് രാഘ വൻെറ മാറിടത്തിൽ കൈകൾ വെച്ചുനോക്കി. അടുപ്പിലിട്ട ഇരുമ്പുകട്ടിപോലെ ചൂടു പിടിച്ചിരിക്കുന്നു. പനി കലശലാ യിരിക്കുന്നുവെന്നു് സീതയ്ക്കു് ബോദ്ധ്യമായി. ഇതിനിടെ വാസന്തി അമ്മയുടെ മുഖവും അച്ഛൻെറ മുഖവും മാറിമാറി നോക്കിക്കൊണ്ടിരുന്നു. സീത വാസന്തിയെ നോക്കി എന്തു പറയണമെന്നറിയാതെ നിന്നുപോയി. 'എന്നെ കാണാൻ വരാതെ നീ അച്ഛൻെറകൂടെ പോയില്ലേ?' എന്നു പറയണ മെന്നു് ഉദ്ദേശിച്ചിരുന്നതാണ്. പക്ഷേ ഇപ്പോൾ അതൊന്നും പറയാനുള്ള സന്ദർഭമല്ല.

"വാസന്തീ, ഐസ് ഇനി ഇങ്ങോട്ടു തരൂ! നിൻെറ കൈ കോച്ചുന്നില്ലേ?"

"വേണ്ടാ അമ്മേ! എനിക്കു് കൈ കോച്ചുന്നും മററുമില്ല. അമ്മയ്ക്കു് ഐസ് വയ്ക്കാൻ അറിയില്ല. നെററിയിൽ മുഴവൻ മൂടത്തക്കവണ്ണം വയ്ക്കണം."

"എനിക്കറിയാം മോളേ! അറിയാം! ഇല്ലെങ്കിൽ നീയും അടുത്തിരുന്നു് അമ്മയ്ക്കു പറഞ്ഞുതരൂ!"

അങ്ങനെ വാസന്തിയെ അടുത്തിരുത്തിക്കൊണ്ടു് സീത ഐസ് രാഘവൻെറ നെററിയിൽ വെച്ചുകൊണ്ടിരുന്നു. അമ്മയും മകളും കുറേനേരം പരസ്പരം നോക്കിക്കൊണ്ടിരുന്നു. അല്പം കഴിഞ്ഞപ്പോൾ വാസന്തിയുടെ മുഖത്തു് ഒരു പുഞ്ചിരി വിടർന്നു.

"അമ്മേ! ഇനിയും അമ്മ, എന്നെയും അച്ഛനെയും ഇവിടെ ഇട്ടിട്ട് എങ്ങും പോകരുതേ!" വാസന്തി പറഞ്ഞു.

സീതയുടെ മുഖത്തും ചെറിയ ഒരു ചിരി പരന്നു. "പോകില്ല മോളേ! പോകില്ല. ഞാൻ ആദ്യം പോയതുതന്നെ പോകണമെന്നു വിചാരിച്ചിട്ടാണോ? മററു മാർഗ്ഗമൊന്നുമില്ലാതിരുന്നിട്ടല്ലേ? അച്ഛനും നീയും എന്നെ കൂട്ടിക്കൊണ്ടു വരാതെ ഇങ്ങു പോന്നില്ലേ?"

"അതു പോകട്ടേ അമ്മേ! ഇനിയും അമ്മ ഞങ്ങളെ വിട്ടു പോകാതിരുന്നാൽ മതി."

"പോകില്ല മോളേ!"

"അഞ്ചാറുദിവസമായി ഈ നാട്ടിൽ വലിയ ലഹളയായിരുന്നു. കല്ക്കത്തയിലുള്ള മുഴുവൻ ആളുകളെയും തുണ്ടുതുണ്ടാക്കി അരിഞ്ഞുകളയുകയാണത്രേ! അപ്പോഴ് എനിക്ക് എന്താ തോന്നിയതെന്ന് അറിയാമോ? അമ്മ പറയൂ! കേൾക്കട്ടേ!"

"അമ്മയെങ്ങനെ അറിയാനാണ മോളേ! മോള പറയൂ!"

"ചാകുന്നതിനുമുമ്പ് അമ്മയെ ഒരിക്കൽ കാണാനൊക്കില്ലല്ലോ എന്ന്. അങ്ങനെ ചത്തുപോയാൽത്തന്നെ, ആത്മാവിൻെറ രൂപത്തിൽ അമ്മയിരിക്കുന്നിടത്തു വന്ന് ഒരു പ്രാവശ്യംകൂടി കാണണമെന്ന് തോന്നി."

"അങ്ങനെയൊന്നും പറയാതെ. അതു പോകട്ടേ! മോളേ! അച്ഛൻെറ അസുഖത്തെപ്പററി ഡോക്ടർ എന്തുപറഞ്ഞു? എന്തസുഖമാണെന്നാണ പറഞ്ഞത്?"

"ഷോക്കുകൊണ്ടുണ്ടായ പനിയാണെന്നാണ പറഞ്ഞത്. അൽപം കൂടുതലാണ്, വളരെ ശ്രദ്ധിക്കണമെന്നാണ പറഞ്ഞത്. പക്ഷേ എനിക്ക് എന്തോ നല്ല ധൈര്യമാണ്. അച്ഛൻ രക്ഷപെടുമെന്ന്. ഏഴു ദിവസമായി എത്ര ആപത്തുകളിൽ നിന്ന് അച്ഛൻ രക്ഷപെട്ടുവെന്നറിയാമോ?"

"അച്ഛൻെറ സേവനങ്ങളെപ്പററി എല്ലാവരും പറയുന്നല്ലോ? അച്ഛൻ എന്താണ മോളേ ചെയ്തത്?"

"അച്ഛൻ ചെയ്തതെല്ലാം പറയണമെങ്കിൽ ഒരു രാമായണവും ഭാരതവും എഴുതണം അമ്മേ! അത്രയൊക്കെ ചെയ്തിട്ടുണ്ട്. ഒരു കാര്യം പറയാം, കേൾക്കൂ! ഒരു വീട്ടിൽ ലഹളക്കാർ ചെന്ന്, കതകു തുറന്നില്ലെങ്കിൽ വീടിനു തീവെച്ചു കളയുമെന്ന് ഭയപ്പെടുത്തിക്കൊണ്ടിരുന്നു. ഇതറിഞ്ഞപ്പോഴ് അച്ഛൻ എന്തു ചെയ്തെന്ന് അറിയാമോ? ഒരു ഗവണ്മെൻറ് ആഫീസറെ ടെലിഫോണിൽ വിളിച്ച് ഒരു മുസ്ലീമിൻെറ

വീടിനെ ഹിന്ദുക്കരം ആക്രമിക്കുന്നുവെന്നു പറഞ്ഞു. അങ്ങനെ പറഞ്ഞെങ്കിലേ ഗവണ്മെൻറ് പോലീസിനെ അയയ്ക്കൂ! പോലീസുകാർ വന്നു. അവരുടെ കൂടെ അച്ഛനും ചെന്നു് ആ വീട്ടിലുള്ളവരെ രക്ഷപ്പെടുത്തിക്കൊണ്ടുവന്നു. ഇതു മനസ്സിലാക്കിയ ലഹളക്കാർ അച്ഛനെ കൊന്നുകളയാൻ തക്കംനോക്കിയിരുന്നു. പക്ഷേ അവരുടെ ശ്രമം ഫലിച്ചില്ല ...''

അപ്പോൾ സൗന്ദരരാഘവൻ ഭ്രാന്തു പിടിച്ചവനെപ്പോലെ എന്തൊക്കെയോ വിളിച്ചുപറയാൻ തുടങ്ങി. ''ഓഹോ! ഞാൻ ആരാണെന്നാണു വിചാരിച്ചതു്. അടുത്തു വന്നാൽ കൊന്നുകളയും! കത്തിക്കു കത്തി, തോക്കിനു തോക്കു്, കൊലയ്ക്കു കൊല, അറിയാമോ? ഞാനും മഹാത്മാഗാന്ധിയാണെന്നാണോ കരുതിയതു്''' എന്നിങ്ങനെ വിളിച്ചുപറഞ്ഞുകൊണ്ടു് എഴുന്നേററു് ഇരിക്കാൻ ശ്രമിച്ചു. സീതയും വാസന്തിയുംകൂടി അയാളെ മെല്ലെ പിടിച്ചു കിടത്തി. അപ്പോഠം രാഘവൻ സീതയെ തുറിച്ചുനോക്കി. പക്ഷേ ആളിനെ മനസ്സിലാക്കിയെന്നു തോന്നുന്നില്ല. മെത്തയിൽ കണ്ണുമടച്ചു കിടന്നു.

ആ സന്ദർഭത്തിൽ സീത ഇങ്ങനെ വിചാരിച്ചു. ''ഭഗവാനേ! അദ്ദേഹം ഇനി മരിച്ചുപോയാൽ കൂടി എന്നെ കണ്ണുതുറന്നു് ഒന്നു നോക്കി ആളെ മനസ്സിലാക്കണമേ! ഞാൻ വന്നുവെന്നും അദ്ദേഹത്തെ ശുശ്രൂഷിച്ചുവെന്നും മനസ്സിലാക്കണമേ! ദൈവമേ! ഈ ഒരു വരമെങ്കിലും എനിക്കു തരണമേ!''

ഇങ്ങനെ സീത ഹൃദയംനൊന്തു് പ്രാർത്ഥിച്ചു. പക്ഷേ അവരം ഭയപ്പെട്ടതുപോലെ ഒന്നും സംഭവിച്ചില്ല. രാഘവനു് അസുഖം കുറഞ്ഞുവന്നു. അതോടെ ബോധവും തിരിച്ചുകിട്ടി.

സീത വന്നതുകൊണ്ടാണു് രാഘവൻെറ അസുഖം ഭേദപ്പെട്ടതെന്നു തോന്നി. പനിയുടെ ആധിക്യത്താൽ അവൻ എന്തൊക്കെ കാട്ടിയാലും പറഞ്ഞാലും, സീതയുടെ കരസ്പർശം ഏല്ക്കുമ്പോഠം അവൻെറ മനസ്സു് ശാന്തമാകും. ഇതു ശ്രദ്ധിച്ചിട്ടു് ചിത്രു പറഞ്ഞു. ''എടീ! ഇതിനുമുമ്പു് നീ എന്തൊക്കെ തെററു ചെയ്താലും, ഇപ്പോഠം വേണ്ട സമയത്തു വന്നുചേർന്നു്, നിൻെറ ഭർത്താവിൻെറ ജീവൻ രക്ഷിച്ചല്ലോ! നീ ചെയ്ത പാപങ്ങരംക്കെല്ലാം ഇപ്പോഠം പ്രായശ്ചിത്തം ചെയ്തുവല്ലോ!'' ഇതു കേട്ടപ്പോഠം സീതയുടെ കണ്ണുകരം നിറഞ്ഞുപോയി.

സീത വന്ന അന്നു് കണ്ണുതുറന്നു് രാഘവൻ സീതയെ കണ്ടുവെങ്കിലും അവളെ മനസ്സിലാക്കിയെന്നു തോന്നുന്നില്ല. എന്നാൽ രണ്ടുമൂന്നു ദിവസം കഴിഞ്ഞു് അദ്ദേഹം സീതയെ

നോക്കിയപ്പോഠം ആ കണ്ണുകളിൽ ഒരു തിളക്കവും, മുഖത്തു് ഒരു പ്രകാശവും കണ്ടു. പിന്നീടു് അല്പാല്പമായി അയാഠം സീതയോടു സംസാരിക്കാനും തുടങ്ങി. അവഠം കല്ക്കത്തയിൽ എപ്പോഠം വന്നു, എവിടെയാണു താമസിച്ചതു് എന്നൊക്കെ ചോദിച്ചു മനസ്സിലാക്കി. ഹൗറയിൽ അവളെ കാത്തുരക്ഷിച്ച വരെ രാഘവൻ അഭിനന്ദിച്ചു.

വാസന്തി ചോദിച്ച ചോദ്യംതന്നെ ഒരിക്കൽ സൗന്ദരരാഘവനും ചോദിച്ചു.

"നിൻെറ യാത്രയുടെ കൊതി ഒക്കെ തീൎന്നില്ലേ? ഇനി എവിടെയെങ്കിലും പോകണമെന്നുണ്ടോ?"

"മുമ്പും എനിക്കു് എങ്ങും പോകണമെന്നില്ലായിരുന്നു. ഇനി പോകുകയും ഇല്ല." സീത പറഞ്ഞു.

"അങ്ങനെ പോകണമെന്നുണ്ടെങ്കിൽത്തന്നെ വാസന്തിയെ വിട്ടിട്ടുപോകരുതു്. അവളെ കൂടി കൊണ്ടുപോകണം."

"വാസന്തിയെയും വിട്ടുപോവില്ല, നിങ്ങളെയും വിട്ടു പോകില്ല."

"എന്നെപ്പററി എന്തിനാണു വിഷമിക്കുന്നതു്?"

സീത മറുപടി ഒന്നും പറയാതെ രാഘവനെ വേദനനിറഞ്ഞ കണ്ണുകഠംകൊണ്ടു് ഉററുനോക്കി.

മറെറാരു ദിവസം രാഘവൻ ചോദിച്ചു. "സീതേ! നിനക്കു് ഈ കല്ക്കത്താനഗരം വളരെ ഇഷ്ടപ്പെട്ടുപോയി എന്നു് ചിത്ര പറഞ്ഞു. ശരിയാണോ?"

സീത ഒരു ചെറിയ ചിരിയോടെ പറഞ്ഞു. "അതെ. ശരിയാണു്! കല്ക്കത്ത എനിക്കു് വളരെ പിടിച്ചുപോയി. ഇവിടെ കഴിയാൻ എനിക്കു പൂൎണ്ണസമ്മതമാണു്."

"വളരെ സന്തോഷം! എന്നാൽ നീയും വാസന്തിയും ഇവിടെ കഴിഞ്ഞുകൊള്ളൂ! എനിക്കു് ഈ നാടു് പിടിക്കുന്നില്ല. പ്രത്യേകിച്ചും ഇവിടെ നടന്ന ഘോരകൃത്യങ്ങഠം കണ്ടതിനു ശേഷം. ഇവിടെ കഴിഞ്ഞാൽ എൻെറ ബുദ്ധി ശരിയാവില്ല. ശരീരവും ഒന്നു നന്നാകണമെങ്കിൽ ഇവിടെനിന്നു പോയേ പററൂ."

"ദയവുചെയ്തു് ഇങ്ങനെ പറയാതെ. നിങ്ങഠംക്കു് ഈ നാടു പിടിക്കുന്നില്ലെങ്കിൽ എനിക്കും പിടിക്കുന്നില്ല. ഏതു നാടാണോ നിങ്ങഠംക്കിഷ്ടം, അവിടമാണു് എനിക്കും ഇഷ്ടം. എവിടെ പോകണമെന്നാണു് ഉദ്ദേശം?"

"പഞ്ചാബിൽ എവിടെയെങ്കിലും പോകണമെന്നാണ് ഉദ്ദേശം."

"നിങ്ങൾ പഞ്ചാബിൽ പോകുന്നുവെങ്കിൽ ഞാനും പഞ്ചാബിനു വരുന്നു."

"നിനക്ക് പഞ്ചാബ് ഇഷ്ടപ്പെട്ടില്ലെങ്കിലോ?"

"ഇഷ്ടപ്പെടാതെ എന്താ? ഡൽഹിയിൽ നാം ഇരിക്കുമ്പോഴേ പഞ്ചാബിനു പോകണമെന്ന് എനിക്ക് ഉദ്ദേശമുണ്ടായിരുന്നു. അമൃതസരസ്സിൽ സിക്കുകാരുടെ അത്ഭുതകരമായ ക്ഷേത്രം ഉണ്ട്. ലാഹോറിൽ ഷാലിമാർ തോട്ടം ഉണ്ട്. ഇന്ത്യയിലേയ്ക്കും വലിയ പള്ളി അവിടെയാണുള്ളത്. അതൊക്കെ കാണരുതോ?"

രാഘവന്റെ മുഖം കറുത്തു. അവൻ പറഞ്ഞു. "സീതേ! നീ വേറെന്തു കാര്യം വേണമെങ്കിലും പറഞ്ഞുകൊള്ളു. പക്ഷേ പള്ളിയുടെ കാര്യം മാത്രം പറയരുത്. എന്റെ ശരീരം വിറയ്ക്കുന്നു."

സീതയ്ക്ക് പഴയ ഓർമ്മകളെല്ലാം ഉണർന്നുവന്നു. താജ്മഹലും, അക്ബറുടെ കൊട്ടാരവും മററും കാണാൻ പോയതുകൊണ്ട് തനിക്കു സംഭവിച്ച ആപത്തുകളെപ്പററി എല്ലാം അവൾ ഓർത്തു.

"എന്തോ ഞാൻ ആലോചിക്കാതെ പറഞ്ഞുപോയതാണ്. എനിക്ക് ഇനി ഒരു സ്ഥലവും കാണണ്ടാ! നിങ്ങളെയും വാസന്തിയെയും ശുശ്രൂഷിച്ചുകൊണ്ടിരിക്കാൻ കഴിഞ്ഞാൽ അതു ധാരാളം മതി." സീത പറഞ്ഞു.

സീതയുടെ ഈ സംസാരം രാഘവനു് അത്യധികമായ ആനന്ദത്തെ, വളരെനാളായി അയാൾ അനുഭവിക്കാത്ത സന്തോഷത്തെ, പ്രദാനംചെയ്തു.

## 46

1947–ആഗസ്റ്റുമാസത്തിലാണ് ഭാരതം, തന്റെ ചരിത്രത്തിലെ ഏററവും മഹനീയമായ ദിനം കൊണ്ടാടിയത്. ആയിരം വർഷത്തിലധികമായി പാരതന്ത്ര്യം അനുഭവിച്ചിരുന്ന ഭാരതദേശം ആഗസ്റ്റ് പതിനഞ്ചിനു് സ്വാതന്ത്ര്യമായി. നാൽപതുകോടി ഭാരതീയർ മോചനം നേടി. അതേസമയം തന്നെ അവരിൽ മുപ്പത്തിനാലുകോടി ജനങ്ങൾ ഇന്ത്യാ യൂണി

യനിലും, ബാക്കി ആറുകോടി ജനങ്ങൾ സ്വതന്ത്ര പാക്കിസ്ഥാനിലും പ്രജകളായിത്തീരുകയാണുണ്ടായത്.

ഭാരതം സ്വതന്ത്രമായ സംഭവത്തെ നാടെങ്ങും ജനങ്ങൾ ആഘോഷമായി കൊണ്ടാടി. ഭാരതത്തിൻെറ തലസ്ഥാനമായ ഡൽഹിയിൽ ആഘോഷങ്ങളുടെ കാര്യം പ്രത്യേകിച്ച പറയേണ്ടതില്ലല്ലോ? ആ ദിവസങ്ങളിൽ പഴയ ഡൽഹിയിലും ന്യൂഡൽഹിയിലും ഒരേ മേളംതന്നെയായിരുന്നു.

സ്വാതന്ത്ര്യദിനത്തിൽ, സന്ധ്യയ്ക്കു് ഡൽഹി നഗരം അണിഞ്ഞൊരുങ്ങി ഒരു ദേവസുന്ദരിയെപ്പോലെ കാണപ്പെട്ടു. അതിനുമുമ്പു്, അക്ബറിൻെറയോ ഷാജഹാൻെറയോ ജഹാംഗീറിൻെറയോ കാലത്തെങ്ങും ഡൽഹിനഗരം ഇത്രമാത്രം അണിഞ്ഞൊരുങ്ങിയിരുന്നില്ല. അന്നു് വൈദ്യുതദീപമുണ്ടോ? അഥവാ ജനങ്ങൾക്കു് ഇത്ര ഉത്സാഹം കിട്ടിയ എന്തെങ്കിലും സംഭവം ഉണ്ടായിട്ടുണ്ടോ?

പ്രധാനമായും, ചരിത്രപ്രസിദ്ധമായ 'ചാന്ദ്നീചൗക്ക്' എന്ന വെള്ളിവീഥിയും, ആ വീഥിയിലുള്ള ടൗൺഹാളും, അതിനു ചുററുമുള്ള പ്രദേശങ്ങളും, ദീപാലങ്കാരങ്ങളാൽ അത്യത്ഭുതകരമായ കാഴ്ചതന്നെയായിരുന്നു.

സൂര്യനും ധാരിണിയും അന്നു സന്ധ്യയ്ക്കു്, ഡൽഹിയിലെ ആഹ്ലാദപ്രകടനങ്ങളും, അലങ്കാരങ്ങളും കണ്ടുകൊണ്ടു് വെള്ളിവീഥിയിൽ കൂടി നടക്കുകയായിരുന്നു. ഡൽഹി നഗരം ദീപാലങ്കാരങ്ങളാൽ ജ്വലിക്കുന്നതുപോലെ അവരുടെ മനസ്സും ആഹ്ലാദംകൊണ്ടു് തുടിക്കുകയായിരുന്നു.

ഇതേ വീഥിയിലൂടെ സൂര്യനും ധാരിണിയും, പോലീസിൻെറ കയ്യിൽ അകപ്പെടാതിരിക്കാൻ വേഷം മാറിയും, വെളിച്ചത്തെ ഭയന്നും എത്രയോ പ്രാവശ്യം സഞ്ചരിച്ചിട്ടുണ്ടു്. പക്ഷേ ഇപ്പോൾ അങ്ങനെയുള്ള ഒരു പേടിയുമില്ല. ഒളിവിൽ നടക്കുമ്പോഴുള്ള സൂത്രങ്ങളും ആവശ്യമില്ല. സൂര്യൻ ഖദർവസ്ത്രം ധരിച്ചും, ധാരിണി ഓറഞ്ചുനിറമുള്ള ഒരു സാരി ധരിച്ചും, രണ്ടുപേരും കൈകോർത്തുപിടിച്ചു് ആഹ്ലാദത്തോടെ സംസാരിച്ചുകൊണ്ടും നടന്നു. പതിനായിരക്കണക്കിനു് ജനങ്ങളുടെ ഇടയിലൂടെ നടക്കുമ്പോഴും അവർക്കു്, തങ്ങൾ രണ്ടുപേരൊഴികെ മററാരും ഈ ലോകത്തില്ലെന്ന ഭാവമായിരുന്നു. അത്രമാത്രം കൈമെയ് മറന്നു് ഉല്ലാസത്തോടെ അവർ നടന്നു.

"ഭാരതത്തിനു സ്വാതന്ത്ര്യം ലഭിച്ച കാഴ്ച, നമ്മുടെ ജീവിതകാലത്തുതന്നെ കാണാനുള്ള ഭാഗ്യം നമുക്കുണ്ടായല്ലോ? ഇതിനേ

ക്കാരം സന്തോഷകരമായ ഒരു അനുഭവം നമുക്കു വേറെന്തു് ഉണ്ടാകാനാണു്.'' ധാരിണി പറഞ്ഞു.

''നമുക്കു് ഇതിനേക്കാരം വലിയ ഒരു അനുഭവം വരാനിരിക്കുന്നതേ ഉള്ളൂ. നമ്മുടെ കല്യാണം!'' സൂര്യൻ പറഞ്ഞു.

''ഇന്നു് ഡൽഹിനഗരത്തിലെ അലങ്കാരദീപങ്ങരം, വാനത്തെ നക്ഷത്രങ്ങരം പോലെയാണെന്നു വേണമെങ്കിൽ പറയാം. പക്ഷേ നക്ഷത്രങ്ങളെ എണ്ണിത്തീക്കാം. ഈ ദീപങ്ങരം എണ്ണിത്തീക്കാനാവുമോ?''

''ഞാൻ ഒന്നു പറയുമ്പോരം നീ വേറൊന്നാണു പറയുന്നതു്. നമ്മുടെ കല്യാണക്കാര്യമാണു ഞാൻ പറഞ്ഞതു്. ഇന്ത്യയ്ക്കു സ്വാതന്ത്ര്യം കിട്ടിയാലുടനെ നാം കല്യാണം കഴിക്കണമെന്നല്ലേ തീരുമാനിച്ചിരിക്കുന്നതു്. അതേപ്പററി ഇപ്പോരം നിൻെറ അഭിപ്രായം എന്താ? ദയവുചെയ്തു പറയൂ!''

''ഈ വെള്ളിവീഥിയിൽ കൂടി മുമ്പു് എത്ര പ്രാവശ്യം നാം പോലീസിനെ ഭയന്നു് നടന്നിട്ടുണ്ടു്. ഓമ്മിക്കുന്നോ? അതൊക്കെ ഓത്താൽ വിചിത്രമായിരിക്കുന്നു. അന്നു് നാം സംസാരിച്ചു കാര്യമൊക്കെ ഓത്താൽ, ഇപ്പോരം ചിരിക്കാൻ തോന്നുന്നു. ഗാന്ധിജിയെക്കൊണ്ടും മററു മിതവാദിനേതാക്കളെക്കൊണ്ടും രാജ്യത്തിനു് സ്വാതന്ത്ര്യം ലഭിക്കുകയില്ലെന്നും, അവരെയെല്ലാം നേതൃത്വത്തിൽനിന്നും തുടച്ചുമാററി ജനവിപ്ലവം നടത്തണമെന്നും, സോഷ്യലിസ്റ്റു കക്ഷിയാൽ മാത്രമേ അതു നടത്താനാവൂ എന്നും മററുമല്ലേ, അന്നു നാം പറഞ്ഞിരുന്നതു്? അവസാനം ആ മഹാത്മാഗാന്ധിയെന്ന വൃദ്ധനും, മററു മിതവാദിനേതാക്കളും വേണ്ടിവന്നു ഭാരതത്തിനു സ്വാതന്ത്ര്യം നേടിത്തരാൻ.''

''അതേപ്പററി ഇപ്പോരം തക്കമൊന്നുമില്ലല്ലോ? ഏതു ചട്ടിയിൽ ചുട്ടാലും പലഹാരം വേകണമെന്നതാണല്ലോ മുഖ്യം. പലഹാരം വെന്തുകിട്ടി! സ്വാതന്ത്ര്യം ലഭിച്ചു. നമ്മുടെ കല്യാണത്തിനുണ്ടായിരുന്ന ഒരേ ഒരു പ്രതിബന്ധവും നീങ്ങി.''

''ഇന്ത്യയ്ക്കു സ്വാതന്ത്ര്യം കിട്ടിയോ? എനിക്കു സംശയമുണ്ടു്.''

''ഓ! അതിലും ഇനി സംശയമാണോ? 'ഗാന്ധിജിയുടെ ആത്മശക്തി ജയിച്ചു', 'ഇന്ത്യ സ്വതന്ത്രമായി', 'മൗണ്ടുബാററൻ പ്രഭു ജയ്'' എന്നെല്ലാം നാടുമുഴവൻ മുഴങ്ങിക്കേരംക്കുന്നു. അതിൽ സംശയമൊന്നുമില്ലല്ലോ?''

''ഇന്ത്യ സ്വതന്ത്രമായെങ്കിൽപ്പിന്നെ നാടിനെ രണ്ടായി

വെട്ടിമുറിച്ചതെന്തിനാണ്? ഇങ്ങനെയാണോ നാടിന്റെ സ്വാതന്ത്ര്യം നല്കുന്നതു്?''

''ഇന്ത്യയെ രണ്ടായി വെട്ടി മുറിച്ചുവെങ്കിൽ അതിനിപ്പോഴും എന്തു കുഴപ്പം പററി? രണ്ടു രാജ്യങ്ങളും ഒററയ്ക്കൊററയ്ക്കു് സ്വാതന്ത്ര്യം അനുഭവിക്കട്ടെ! ഇന്ത്യയെ രണ്ടാക്കി എന്നു വെച്ചാൽ കോടാലികൊണ്ടു വെട്ടിമുറിച്ചും മററും ഇല്ലല്ലോ. അതോ ബീഹാർ ഭൂകമ്പം പോലെ ഭൂകമ്പം ഉണ്ടായി പിളർന്നു പോയോ? അങ്ങനെ ഒന്നും ഇല്ലല്ലോ? ഭാരതഭൂമി ഇന്നും ഒരു ഭൂമിയായിത്തന്നെ ഇരിക്കുന്നു.''

''അതുതന്നെ എനിക്കും പറയാനുള്ളതു്. അമ്മയുടെ രണ്ടു കൈകളും വെട്ടിമുറിച്ചു കളഞ്ഞതുപോലെ ഉണ്ടു്.''

''ഇനിയും അതു് എങ്ങനെയെങ്കിലും ആകട്ടെ! ഇപ്പോൾ നമ്മുടെ കല്യാണത്തെപ്പററി എന്തു പറയുന്നു?''

''നമുക്കു് കല്യാണം എങ്ങനെ പററും. മതവ്യത്യാസം ഇല്ലേ? നിങ്ങൾ ഹിന്ദു. ഞാൻ മുസ്ലീം.''

''ഇതെന്താ പുതിയ കണ്ടുപിടുത്തം? ഞാൻ ഹിന്ദുവുമല്ല, നീ മുസ്ലീമും അല്ല. നമ്മുടെ ജാതിയൊക്കെ എന്നേ പോയി. മനുഷ്യധർമ്മമാണ് നമ്മുടെ മതം. ഇതു പല പ്രാവശ്യവും പറഞ്ഞിട്ടുള്ളതല്ലേ? പ്രത്യേകിച്ചും നിങ്ങൾ മുസ്ലീം മതത്തിലാണെന്നു ഞാൻ വിശ്വസിക്കുന്നില്ല. ചിലപ്പോൾ മുസ്ലീം സ്ത്രീകളുടെ വസ്ത്രം ധരിക്കാറുണ്ടായിരിക്കാം. അതുകൊണ്ടു് നീ മുസ്ലീം ആവുകയും മററുമില്ല.''

''ഒരാളുടെ അച്ഛനും അമ്മയും മുസ്ലീം ആയിരുന്നാൽ........?''

''ഒരാളുടെ അച്ഛനും അമ്മയും മുസ്ലീം ആണെങ്കിൽ അതെ പററി രജനീപുരം രാജകുമാരിക്കു് എന്താ വിഷമം....?''

ധാരിണി പൊട്ടിച്ചിരിച്ചുപോയി.

''മുസ്ലീം സ്ത്രീകളുടെ വേഷം ചില കാര്യങ്ങൾക്കു് വളരെ സൗകര്യമാണു്. ഇല്ലെങ്കിൽ രജനീപുരം കൊട്ടാരത്തിൽനിന്നു് ഞാൻ എങ്ങനെ വെളിയിൽ കടക്കും? രജനീപുരം രാജാവും, അദ്ദേഹത്തിന്റെ അമ്മയും എന്നെ എങ്ങനെയാണു് അവിടെ തടഞ്ഞുവെയ്ക്കേണ്ടതെന്നു് ആലോചിച്ചു. പകുതി രാജ്യം ചോദിച്ചാൽ അതുപോലും തന്നേനെ. പക്ഷേ ഞാൻ മുസ്ലീം ആയിരിക്കുന്നതു് അവർക്കു് സഹിക്കാനായില്ല! അതുകൊണ്ടു തന്നെ ഞാൻ എവിടെയെങ്കിലും പൊയ്ക്കൊള്ളാൻ അവർ സമ്മതിച്ചു. ഇപ്പോൾ വേണമെങ്കിലും പറഞ്ഞാൽ മതി, ഞാൻ

മുസ്ലീം ആവില്ലെന്നു്. പിന്നെ ഞാനാണു് രജനീപുരം റാണി!''

''പററില്ല. നീ എന്റെ ഹൃദയരാജ്യത്തിലെ റാണിയാണു്. അതു മാത്രം മതി. നമുക്ക കല്യാണം കഴിഞ്ഞ ഉടനേ........''

''സൂര്യാ! നിങ്ങാംക്ക നാണം എന്നതേ ഇല്ല്യ. ആയിരക്കണക്കിനു് ആളുകാം നില്ക്കുന്നതിനിടയിലാണു്, പ്രേമവും കല്യാണവും. എവിടെയെങ്കിലും ഒററയ്ക്കു പോയിരുന്നു സംസാരിച്ചാൽ പോരേ?''

ധാരിണിയും സൂര്യനും ടൗൺഹാളിനു പിന്നിലുള്ള പൂന്തോട്ടത്തിൽ ചെന്നു് അവിടെക്കിടന്ന ഒരു ബഞ്ചിൽ ഇരുന്നു.

സൂര്യൻ ആവേശത്തോടെ പറഞ്ഞു. ''ധാരിണീ, ഇവിടെ നമ്മുടെ സംസാരം ഒളിച്ചുനിന്നു കോംക്കാൻ ആരുമില്ല്യ. നമുക്കു് ഹൃദയംതുറന്നു് സംസാരിക്കാം. സത്യത്തിൽ നമ്മുടെ കല്യാണക്കാര്യം ആയിരംപേരുടെ ഇടയിൽനിന്നു്, അവരെ സാക്ഷിനിത്തി സംസാരിക്കേണ്ടതാണു്. കാരണം പണ്ടൊരിക്കൽ നാം ഇങ്ങനെ ഒററയ്ക്കിരുന്നാണു്, ഇന്ത്യ സ്വാതന്ത്ര്യം നേടിയാലുടനെ, വിവാഹം കഴിക്കണമെന്നു തീരുമാനിച്ചതു്....''

ധാരിണി ഇടയ്ക്കുകയറി പറഞ്ഞു. ''അല്പം തെററിപ്പോയി. ഇന്ത്യ സ്വാതന്ത്ര്യം നേടിയാൽ നമ്മുടെ കല്യാണത്തെപ്പററി ആലോചിക്കാം എന്നാണു തീരുമാനിച്ചതു്. പക്ഷേ എന്റെ മനസ്സു മാത്രം ആശ്വാസം കൊള്ളുന്നില്ല്യ. ഇന്ത്യയ്ക്കു് സ്വാതന്ത്ര്യം കിട്ടിയതു് അല്പം നേരത്തെയാണെന്നു തോന്നുന്നു.''

''അങ്ങനെയെങ്കിൽ അതു് എന്റെ തെററല്ല്യ. മഹാത്മാഗാന്ധിയുടെ കുഴപ്പമാണു്. ആ തെററു തിരുത്താൻ എന്നെക്കൊണ്ടു് എന്തു ചെയ്യാനാവും? ധാരിണീ! നമ്മുടെ കല്യാണത്തിനു തടസ്സമായി മററെന്തെങ്കിലും ഉണ്ടോ?

''ഉണ്ടു്. ഒന്നുകൂടി! എന്റെ അച്ഛനെയും അമ്മയെയും പററി അറിയുന്നതിനുമുമ്പു് ഞാൻ കല്യാണം കഴിക്കില്ല്യ.''

''ധാരിണീ! തീച്ചയായും നീ രജനീപുരം രാജാവിന്റെ പുത്രി അല്ലേ?''

''അതു ഞാൻ എങ്ങനെ പറയും? രജനീപുരത്തിലെ മഹാറാണി, ഞാൻ രാജകുമാരിയാണെന്നു പറയുന്നു. ആദ്യമേ അതു നിഷേധിച്ച റസിയാബീഗം ഇപ്പോാം അതു സത്യമാണെന്നു പറയുന്നു. മരിച്ചുപോയ രാജാവിന്റെ സ്വത്തിൽ ഞാൻ, എന്റെ പങ്കു് ചോദിക്കണമെന്നും റസിയാബീഗം പറയുന്നു. പക്ഷേ എന്റെ മനസ്സിൽ ഒരു കാര്യം തീച്ചയായി. എനിക്കു്

അറിയാം, ഞാൻ രജനീപുരം രാജാവിന്റെ പുത്രി അല്ല എന്നു്.''

''ധാരിണീ! എന്റെ മനസ്സിൽനിന്നു് ഒരു വലിയ ഭാരം ഒഴിഞ്ഞതുപോലെ തോന്നുന്നു. നിന്റെ മനസ്സു പറയുന്നതു് എപ്പോഴും ശരിയാകാറാണു പതിവു്. ഈ കാര്യത്തിലും അതു ശരിതന്നെ ആയിരിക്കും!''

''പക്ഷേ അതു തീർത്തും ശരിയാണെന്നങ്ങു വിശ്വസിക്കാതെ സൂര്യാ! ചില സമയത്തു് ഒരു വിചിത്രമായ തോന്നൽ എനിക്കു് ഉണ്ടാകാറുണ്ടു്. സീതയെ ഞാൻ ആണെന്നു വിചാരിച്ചു് രജനീപുരത്തിലെ ആളുകൾ പിടിച്ചുകൊണ്ടു പോയില്ലേ? അതു് എന്താണെന്നു് ഞാൻ ചിലപ്പോൾ ആലോചിക്കാറുണ്ടു്. നിങ്ങളെ പോലീസുവലയിൽ നിന്നു രക്ഷപെടുത്തിയിട്ടു് ഞാൻ സീതയുടെ വിവരം അറിയാൻ രജനീപുരത്തിനു പോയി. രാജമാതാവും, രാജകുമാരനും നിർബന്ധിച്ചതുകൊണ്ടു് കുറച്ചുനാൾ ഞാൻ അവിടെ തങ്ങി. അപ്പോൾ പലപ്പോഴും അവർ പറഞ്ഞു, സീതയുടെയും എന്റെയും മുഖഛായ ഒരുപോലെയാണെന്നു്. അതുകൊണ്ടാണത്രേ ആ പിശകു പററിയതു്. അതു സത്യമാണോ? അങ്ങനെയെങ്കിൽ അതിനു കാരണം ഇല്ലാതെ വരുമോ? നിങ്ങൾക്കു് ഊഹിച്ചു പറയാനാവുമോ?''

സൂര്യൻ ചിന്തയിൽ മുഴുകി. രജനീപുരത്തിലെ ആളുകൾ എന്താണു് അങ്ങനെ ഒരു തെററു ചെയ്തതു്. ഒരുപക്ഷേ, അവരു ചെയ്ത തെററിൽ ധാരിണിയുടെ ജനനരഹസ്യം ഒളിച്ചിരിപ്പുണ്ടോ? ആ രഹസ്യം എന്തായിരിക്കും? സൂര്യനു് മനസ്സിലായില്ല.

മൗനം ഭേദിച്ചുകൊണ്ടു് ധാരിണി പറഞ്ഞു. ''ഇപ്പോൾ സീതയും രാഘവനും എത്ര ആനന്ദത്തോടെയാണു് കഴിയുന്നതെന്നു കണ്ടാൽ നിങ്ങൾ അത്ഭുതപ്പെട്ടുപോകും.''

''അവർ സന്തോഷമായിട്ടാണു് കഴിയുന്നതെന്നു് നിനക്കെങ്ങനെയറിയാം ധാരിണീ! നേരിൽ കണ്ടതുപോലെയാണല്ലോ സംസാരിക്കുന്നതു്?''

''അതേ, പഞ്ചാബിൽ ചെന്നു് അവരെ നേരിട്ടു കണ്ടതുകൊണ്ടുതന്നെയാണു പറയുന്നതു്.''

''ഓഹോ! അതെപ്പോൾ? പഞ്ചാബിനു് എപ്പോഴാണു പോയതു്? സീത യഥാർത്ഥത്തിൽ സന്തോഷവതി തന്നെയാണോ?'' സൂര്യൻ ആകാംക്ഷയോടെ ചോദിച്ചു.

“ഓ! അത്തങ്കാളിനെപ്പററി പറഞ്ഞപ്പോഠം ഉണ്ടായ സന്തോഷം കണ്ടോ?”

“എന്നേക്കാഠം നിനക്കു് സീതയുടെ കാര്യത്തിലാണു് താൽപര്യമെന്നു തോന്നുന്നല്ലോ? ഞാൻ ഇതുവരെ പോയി അവരെ ഒന്നു കണ്ടില്ല. നീയല്ലേ പോയി കണ്ടതു്.”

“സീതയുടെ കാര്യത്തിൽ എനിക്കു് എന്താണിത്ര താൽപര്യമെന്നു് എനിക്കുതന്നെ അറിഞ്ഞുകൂടാ........”

“ധാരിണീ! തീച്ചയായും നിനക്കു് സീതയുമായി എന്തോ ബന്ധമുണ്ടു്. അതുകൊണ്ടാണു് നീ പഞ്ചാബിനു പോയതു്.”

“അല്ല. പഞ്ചാബിനു പോകുമ്പോഠം അവരെ കാണണമെന്ന ഉദ്ദേശം എനിക്കില്ലായിരുന്നു. ഈ വർഷം ആദ്യം എൻെറ ചരിത്രഗവേഷണപഠനം ഞാൻ വീണ്ടും ആരംഭിച്ചിരിക്കുകയാണു്. റാവൽപിണ്ടിക്കടുത്തുള്ള തക്ഷശിലയിൽ ഞാനും എൻെറ കൂട്ടുകാരി നിമ്മലയും കൂടി പോയി. അവിടെ ഞങ്ങഠം കണ്ട അത്ഭുതങ്ങളെപ്പററി ഒരു പുസ്തകം തന്നെ എഴുതാനുണ്ടു്. തിരികെ വരുമ്പോഠം സീത വസിക്കുന്ന ഹൌഷങ്കാബാദു് വഴിയാണു് വരേണ്ടിയിരുന്നതു്. ഇറങ്ങി അവളെ ഒന്നു കാണാതെ പോരുവാൻ എൻെറ മനസ്സു് അനുവദിച്ചില്ല. ഇറങ്ങിയതു് എത്ര നല്ലതായെന്നോ? സീതക്കും സൗന്ദരരാഘവനും വാസന്തിക്കും എത്ര സന്തോഷമായിരുന്നെന്നോ? വാസന്തിയുടെ കവിളുകഠം കാഷ്മീർ റോസാപുഷ്പങ്ങഠം പോലെയായിരിക്കുന്നു. ആ കുട്ടിയുടെ മുഖം എൻെറ മനസ്സിൽനിന്നു മായുന്നതേ ഇല്ല. സീതയും ഒരുവിധം നന്നായിരിക്കുന്നു.”

“സൗന്ദരരാഘവനും നന്നായിരിക്കുന്നു! കഴിഞ്ഞവർഷം അയാഠം ഈ സമയത്തു് യമലോകത്തിൻെറ വക്കിൽ വരെ എത്തിയിരുന്നുവെന്നു തോന്നുകയേ ഇല്ല, ഇപ്പോഠം കണ്ടാൽ” എന്നിങ്ങനെ സൂര്യൻ പറഞ്ഞപ്പോഠം ധാരിണി പരിഭ്രമിച്ചു പോയി.

“നിങ്ങഠം അദ്ദേഹത്തെ കണ്ടോ? എപ്പോഠം? എവിടെ വെച്ചു്?” ധാരിണി ചോദിച്ചു.

“ഇന്നു കാലത്തു്.”

“ഇന്നു കാലത്തെ കണ്ടുവെങ്കിൽ ഡൽഹിയിൽ വെച്ചായിരിക്കണമല്ലോ? അദ്ദേഹം മാത്രമേ ഉള്ളോ? സീതയില്ലേ?”

“അദ്ദേഹം മാത്രമേ ഉള്ളു. സീതയെ കൊണ്ടുവന്നിട്ടില്ല. ഉദ്യോഗചാപല്യം അയാളെ വീണ്ടും പിടികൂടിയിരിക്കുകയാണു്. ഇനിയും ഡൽഹിയിൽ പുതിയ ഭരണകൂടം വരാൻ

പോവുകയല്ലേ? തൻെറ പഴയ ഉദ്യോഗം തിരിച്ചുകിട്ടുമോ എന്നറിയാൻ വന്നിരിക്കുകയാണ്. ഇവിടെ വന്നിട്ട് ഒരാഴ്ച യായി.''

''അയ്യയ്യോ! ഇതെന്തൊരു കുത്ത്! രണ്ടുദിവസമായി എനിക്ക് സീതയുടെ ഓർമ്മ കൂടെക്കൂടെ വരാറുണ്ട്. അതിൻെറ കാരണം ഇപ്പോഴല്ലേ ബോദ്ധ്യമായതു്. സൂര്യാ! സൗന്ദരരാഘ വൻ എവിടെയാണ് താമസിക്കുന്നതു്? എനിക്കു് ഉടനെ അദ്ദേഹത്തെ കാണണം!''

''ഇപ്പോൾ കാണാൻ സാദ്ധ്യമല്ല. ഇന്നു രാവിലെ അദ്ദേഹം കല്ക്കത്തയ്ക്കു ട്രെയിൻ കയറി. അദ്ദേഹത്തിൻെറ ഉദ്യോഗസംബ ന്ധമായ പഴയ റിക്കാർഡുകൾ കല്ക്കത്തയിൽ തങ്ങിക്കിടക്കുക യാണ്. അതെടുത്തുകൊണ്ടുവരാൻ പോയിരിക്കുകയാണ്. ഉദ്യോഗം തിരികെ കിട്ടുമെന്നും, മിക്കവാറും ഉടനെ ഡൽഹിക്കു തിരിച്ചുവരുമെന്നും അയാൾ ഉറപ്പിച്ചുപറഞ്ഞു. അതിനു നീ എന്തിനാണു കിടന്നു പിടയ്ക്കുന്നതു്?''

''എന്താണെന്നു് എനിക്കുതന്നെ അറിഞ്ഞുകൂടാ! സൂര്യാ! എൻെറ ഉൾവിളികൾ ശരിയാവാറുണ്ടെന്നു് നിങ്ങൾതന്നെ പറഞ്ഞുവല്ലോ? സീതയ്ക്കു് എന്തോ ആപത്തുവരാൻ പോവുന്ന തായി എനിക്കു തോന്നുന്നു. അവളെ രക്ഷിക്കാൻ നാം ഉടൻ തന്നെ പോകേണ്ടിയിരിക്കുന്നു.''

''ഇതെന്തു ഭ്രാന്തു്?''

''എനിക്കു ഭ്രാന്തില്ല. റാവൽപിണ്ടിയിൽ നടന്ന ലഹള സമയത്തു് ഞാൻ പഞ്ചാബിലുണ്ടായിരുന്നു. ആ ഭയങ്കര സംഭവങ്ങളെപ്പററി ഇപ്പോൾ ഓക്കാൻപോലും കഴിയുന്നില്ല. റാവൽപിണ്ടിപോലെ അനേകം റാവൽപിണ്ടികൾ പഞ്ചാ ബിൽ നടക്കാമെന്നു് അവിടെനിന്നു വന്നവർ പറയുന്നു. നമ്മുടെ കക്ഷിയിൽപെട്ട പലരും പഞ്ചാബിൽ കഴിഞ്ഞുകൂടാ നാവാതെ ഇങ്ങു ഡൽഹിയിൽ വന്നിരിക്കുകയാണ്.''

''അങ്ങനെയെങ്കിൽ രാഘവനും അതറിഞ്ഞുകൂടെ? സീതയെ ഒററയ്ക്കിട്ടിട്ടു് ഇങ്ങു പോന്നതു്.........''

''എനിക്കു ഭ്രാന്താണെന്നല്ലേ പറഞ്ഞതു്. ഭ്രാന്തു് എനിക്കല്ല, രാഘവനാണ്! പഞ്ചാബിലെ സിക്കുകാരെ ആരും ഒന്നും ചെയ്യില്ലെന്നാണ് രാഘവൻെറ വിശ്വാസം. അതുകൊ ണ്ടാണ് അദ്ദേഹം അവിടെ വീടെടുത്തു താമസിക്കുന്നതു്. പക്ഷേ ആ വിശ്വാസം വെറും ഭ്രാന്തമായ വിശ്വാസമാണ്. സൂര്യാ! നിങ്ങൾ എന്നോടൊപ്പം വരുന്നോ ഇല്ലയോ? വരുന്നി

ല്ലെങ്കിൽ ഞാൻ ഒററയ്ക്കുപോകും. ചിലപ്പോൾ നിങ്ങൾ വരാതിരിക്കുന്നതുതന്നെയാണു നല്ലതു്."

"ഒരിക്കലുംഇല്ല ധാരിണീ! നിന്നോടൊപ്പം നരകത്തിൽ വരാനും തയ്യാറാണെന്നു് എത്രയോ പ്രാവശ്യം ഞാൻ പറഞ്ഞിട്ടുണ്ടു്. ആവശ്യംവന്നാൽ അതു തീർച്ചയായും ഞാൻ നിറവേററും. പക്ഷേ ഇതു് ആവശ്യമാണോ? ഉചിതമാണോ എന്നു് ഒരിക്കൽക്കൂടി ചിന്തിക്കൂ! ഞാൻ സീതയുടെ കാര്യത്തിൽ തലയിട്ടതൊക്കെ അവൾക്കു് കഷ്ടമായിട്ടാണു് തീർന്നിട്ടുള്ളതു്."

"അതിനെല്ലാം പ്രായശ്ചിത്തം ചെയ്യാനുള്ള സന്ദർഭം ഇപ്പോൾ ലഭിക്കുമോ, എന്തോ? ആരുകണ്ടു?" എന്നു പറഞ്ഞുകൊണ്ടു് ധാരിണി വളരെവേഗം നടന്നു. സൂര്യൻ അവളെ പിന്തുടർന്നു.

# 47

പാതിരാനേരം. ഘടികാരത്തിൻെറ സൂചി പന്ത്രണ്ടുമണിയോടു് സമീപിച്ചുകൊണ്ടിരിക്കുന്നു. സീത കയ്യിൽ 'ട്രിബ്യൂൺ' പത്രം വെച്ചുകൊണ്ടിരുന്നു. കുറച്ചുനേരം പത്രം വായിക്കും; പിന്നെ എന്തോ ആലോചിക്കും; ഉടനെ ഘടികാരംനോക്കി വീണ്ടും പത്രം വായിക്കും. ഉറക്കംവരാത്ത രാത്രികളിൽ സീത എന്തെങ്കിലും പുസ്തകമോ പത്രമോ വായിക്കുക പതിവാണു്. അല്പസമയംകൊണ്ടു് ഉറക്കം വരും. പക്ഷേ അന്നു് ഒട്ടുനേരം കഴിഞ്ഞിട്ടും ഉറക്കം വന്നില്ല. പലതുകൊണ്ടും അവളുടെ മനസ്സു് കലങ്ങിയിരുന്നു. പത്രത്തിൽ കണ്ട വാർത്തകൾ ആ കലക്കം ഒന്നുകൂടെ വർദ്ധിപ്പിച്ചു.

ഹൗഷങ്കാനഗരത്തിൻെറ കോണിൽ അതൊരു ഒററവീടു്. ചുററും തോട്ടമുണ്ടു്; ചുററി മതിലുമുണ്ടു്. ഒന്നാംനിലയിലുള്ള മുറിയിൽ സീത ഒററയ്ക്കിരിക്കയാണു്. അടുത്തുള്ള കട്ടിലിൽ വാസന്തി ഉറങ്ങിക്കിടന്നിരുന്നു. പക്ഷേ കുട്ടിയായ വാസന്തിയെ ഒരു തുണയെന്നു പറഞ്ഞുകൂടാ. കാവല്ക്കാരൻ ദിവസവും എട്ടുമണിക്കു കാപ്പികുടിക്കാൻ പോയാൽ ഒൻപതരമണിക്കു് തിരിച്ചുവരാറുണ്ടു്. അന്നുരാത്രി എന്തുകൊണ്ടോ അവൻ തിരി

ച്ചെത്തിയില്ല. ഈ പത്രവാർത്തയും അവൻ തിരിച്ചുവരാത്ത തിനും തമ്മിൽ എന്തെങ്കിലും ബന്ധമുണ്ടോ?

അടുത്തു കട്ടിലിൽ കിടന്നിരുന്ന വാസന്തിയുടെ മേൽ അവളുടെ നോട്ടം പതിഞ്ഞു. കുട്ടിയുടെ കവിൾത്തടങ്ങൾ രണ്ട് ആപ്പിൾ പഴങ്ങൾപോലെ കാണപ്പെട്ടു. കണ്ണു പൂട്ടിക്കിടന്നിരുന്ന അവളുടെ മുഖത്തു് ഒരു പ്രത്യേക 'കല' തെളിഞ്ഞുകാണാം. പഞ്ചാബിൽ വന്നതിനുശേഷം അവളുടെ ശരീരസ്ഥിതി വളരെ ഭേദപ്പെട്ടിരുന്നു. ഒരു വർഷംകൊണ്ടു് എന്തുമാത്രം വളന്നിരിക്കുന്നു!

ആഹാ! ഈ നാട്ടിലെ പ്രകൃതിസൗന്ദര്യത്തെപ്പററി എന്തു തന്നെ പറകവയ്യ? നമ്മുടെ നാട്ടിലും 'വസന്തകാലം' എന്നൊക്കെ പറയാറുണ്ടു്. അവിടെയെല്ലാം ആരു കണ്ടിരിക്കുന്നു 'വസന്തകാലം?' പുസ്തകങ്ങളിൽ വായിച്ചുകാണും! ഇവിടെ കൃത്യം ഫെബ്രുവരി 15-ാംനു വസന്തം പിറക്കുന്നു. അന്നു മരങ്ങൾ നോക്കിയാൽ ചെറിയചെറിയ പൂമൊട്ടുകൾ കാണാം. ആദ്യം മൊട്ടുകൾ വിടരും. പിന്നെ ഇലകൾ തളിക്കും. ഫെബ്രുവരി 14—ാംനു വരെ വാതിൽപടികളും വഴികളുമെല്ലാം വെറും തരിശുതറയായിക്കാണും. 15—ാംനു പിറക്കുമ്പോൾ എവിടെ നോക്കിയാലും തറയിൽ മഞ്ഞപ്പൂക്കൾ വിടന്നുനില്ക്കുന്നതു കാണാം. ഭൂമീദേവി പെട്ടെന്നു് കൗതുഹലവതിയായി കലുങ്ങിച്ചിരിക്കുന്ന ആ കാഴ്ച എങ്ങനെ വർണ്ണിക്കും? ഇത്ര മനോഹരമായ നാടിനെ വിട്ടു് എന്തിനു പോകണം?

പഞ്ചാബിൽ വന്നതിനുഷേഷം പത്തുമാസക്കാലമായി സീതയുടെ ജീവിതം ഏറെക്കുറെ ആനന്ദമയമായിരുന്നു. അസൂയയില്ല; കോപമില്ല; ദുഃഖമില്ല; അക്ഷമയില്ല; ചുട്ടനീറലുമില്ല; സ്നേഹിതരില്ല; വിരോധികളുമില്ല. താനുണ്ടു്, തൻെറ കണവൻെറ കാരുണ്യമുണ്ടു്. തൻെറ കുഞ്ഞിൻെറ കൊഞ്ചലുമുണ്ടു്. മറെറന്തുവേണം ഈ ലോകത്തിൽ?

ഇങ്ങനെയുള്ള ആനന്ദമയമായ ജീവിതം ഇനി എത്രനാൾ നീണ്ടുനില്ക്കുമോ ആവോ? അറിയില്ല. വീണ്ടും ആ വരണ്ട ഡൽഹിക്കു പോകേണ്ടിവരുമോ ആവോ? അതും അറിയില്ല. ഇദ്ദേഹത്തിനു പെട്ടെന്നു വീണ്ടും എന്തുകൊണ്ടാണു് സക്കാരുദ്യോഗത്തിലുള്ള ആശ പിടിപെട്ടതു്? എങ്ങനെയായാലും ഈ ആണുങ്ങളുടെ പോക്കു് വളരെ വിചിത്രംതന്നെ. വീട്ടിൽ ശാന്തിയും സുഖവും കുടിയിരുന്നാലൊന്നും അവക്കു തൃപ്തിയില്ല. കൂട്ടവും

കറിയും ബഹളവും ആർഭാടവും ഉണ്ടായാലേ ആണങ്ങരംക്ക ജീവിതം രസിക്കൂ പോലും. ക്ലബ്ബുകരം, പാർട്ടികരം, വിരുന്നു കരം എന്നിവ ഇല്ലെങ്കിൽ അവക്ക് അധികകാലം ഉത്സാഹ മായി കഴിയാൻ സാദ്ധ്യമല്ല. അല്ലായിരുന്നെങ്കിൽ പഞ്ചാ ബിൽ വന്നപ്പോഴുണ്ടായിരുന്ന ഉത്സാഹം ഇപ്പോരം തണുത്തതെ ങ്ങനെ? ചിരിയും കളിയും തിമിക്കലും മെല്ലെമെല്ലെ എന്തേ കുറഞ്ഞുപോയതു്?

പത്തുദിവസം മുൻപാണു് അദ്ദേഹം ഈ ബോംബ് എടുത്തെ റിഞ്ഞതു്. "സീതേ, ആഗസ്റ്റുമാസം 15–ാംനു- ഇന്ത്യക്കു സ്വാതന്ത്ര്യം വരാൻപോകുന്നു. നമ്മുടെ സ്വന്തസക്കാർ ഏപ്പെ ടാൻ പോകുന്നു. വിപ്ലവസംഘത്തിൽ പെട്ടവരെ വീട്ടിൽ പാപ്പിച്ചതിനല്ലേ എൻെറ ഉദ്യോഗം നഷ്ടപ്പെട്ടതു്? പോയ· ഉദ്യോഗം ആഗസ്റ്റ് 15ാംനു- എനിക്കു തിരികെക്കിട്ടും."

"അങ്ങനെയാണെങ്കിൽ ഈ നാടുവിട്ടു് തിരികെ ഡൽഹിക്കു പോകേണ്ടിവരുമോ?" സീത ചോദിച്ചു. അവളുടെ ശബ്ദ ത്തിൽ തെളിഞ്ഞുകണ്ട വിഷാദം മനസ്സിലാക്കിയ രാഘവൻ പറഞ്ഞു: "ഡൽഹിക്കുതന്നെ പോകണമെന്നില്ല. ഇഷ്ടമുണ്ടെ ങ്കിൽ ഡൽഹിക്കു പോകാം; അല്ലെങ്കിൽ പാകിസ്ഥാനിൽ 'ഓപ്റ്റ്'ചെയ്തു് ഈ പഞ്ചാബിൽതന്നെ ഉദ്യോഗം നോക്കാം. സീതേ, നിന്നോടു സത്യം പറയാം! എന്തുതന്നെയായാലും സക്കാരുദ്യോഗംപോലെ കമ്പനിവേല ശരിയാവില്ല. ആയിരംരൂപാ ശമ്പളത്തിൽ കുറഞ്ഞാലും ശരി സക്കാരുദ്യോഗ ത്തിൻെറ ഒരു 'ബൗസ്' വേറെതന്നെ!"

പിന്നീടു് സീത എതിരൊന്നും പറഞ്ഞില്ല. "അതിനെന്താ വിരോധം? സക്കാരുദ്യോഗം വേണ്ടെന്നു് ആരെങ്കിലും പറ ഞ്ഞുവോ?"

"പക്ഷേ ഒന്നുണ്ടു്. ഈ സക്കാരുദ്യോഗം നമ്മെത്തേടി ഇങ്ങോട്ടുവരില്ല. നാം അതു തേടി അങ്ങോട്ടുചെല്ലണം. ഡൽഹിക്കുപോയി അതിനുവേണ്ടി കുറെ വേലചെയ്യണം. ഉടനെ പുറപ്പെട്ടാലേ പറ്റൂ. തിരിച്ചുവരാൻ പത്തുപതിനഞ്ചു നാളാവും."

രാഘവൻ പോയി രണ്ടുദിവസത്തിനകം തീരെ അപ്രതീ ക്ഷിതമായി ഭാമ അവിടെ എത്തിച്ചേന്നു. പണ്ടൊരുകാലത്തു് അവളോടു് സീതയ്ക്കു വലിയ ദേഷ്യമായിരുന്നു. പക്ഷേ ഇപ്പോ ഴാകട്ടേ, സീത അവളുടെ മനസ്സിൽ കോപം, ഗർവ്വ്, അസൂയ എന്നീ വികാരങ്ങരംക്ക് സ്ഥാനം നല്കാറില്ല. അഥവാ

അങ്ങനെ വല്ല വികാരവും വന്നു പിടിപെട്ടാൽ അന്നു ദേവപട്ട ണത്തിൽനിന്നു പാതിരായ്ക്കു പുറപ്പെട്ടപ്പോൾ മഹാത്മജിയുടെ ചിത്രത്തിനു മുമ്പിൽ നടത്തിയ പ്രതിജ്ഞ അവൾ സ്മരിക്കും. ഉടൻ ആ വികാരവിക്ഷോഭം അടങ്ങി ശാന്തത വരും. ഏതാ യാലും ഭാമയെ സ്നേഹപൂർവ്വം അവൾ സ്വാഗതം ചെയ്തു. അവ ളുടെ സ്വഭാവത്തിലും ചില നന്മകൾ കണ്ടു് അവൾ സന്തോ ഷിച്ചു.

രാഘവൻ ഡൽഹിക്കു പോയതിൻെറ മറെറാരു കാരണം ഭാമയിൽനിന്നു് സീത മനസ്സിലാക്കി. രാഘവൻ ജോലി ചെയ്തിരുന്ന കമ്പനിക്കാർ പഞ്ചാബിലും ഒരു ബിസിനസ്സ് ആരംഭിക്കാൻ നിശ്ചയിച്ചിരുന്നു. പഞ്ചാബ് പാകിസ്ഥാ നിൽ ചേരാൻ പോകുന്നുവെന്നതു് അതിനൊരു കാരണമായി രുന്നു. അതുകൊണ്ടു് "ഇനി പഞ്ചാബിൽ നിങ്ങൾക്കു വേല യില്ല; മദിരാശിക്കു പോകാമോ?" എന്നു് അവർ രാഘവ നോടു ചോദിച്ചിരുന്നു. ഇതിൽ വെറുപ്പുതോന്നി താൻ വീണ്ടും സർക്കാർവേലയ്ക്കു ശ്രമിച്ചുകളയാം എന്നു് രാഘവൻ തീരുമാനി ച്ചതായും ഭാമ പറഞ്ഞു് അറിഞ്ഞു. ലാഹോറിലെ കമ്പനി ക്കാര്യങ്ങൾ തീരുമാനിക്കാൻ ഭാമയുടെ പിതാവു് ലാഹോറിൽ എത്തിയിരുന്നു. അദ്ദേഹമൊരുമിച്ചു വന്നിരുന്ന ഭാമ, രാഘ വൻ എന്തുചെയ്യാനാണു് ഇനി ഭാവം എന്നറിയാൻ വേണ്ടി ഹൗഷങ്കാബാദിലേയ്ക്കു വന്നതാണു്.

ഭാമ കുറേനാൾക്കൂടെ സീതയോടൊപ്പം താമസിച്ചു. പഞ്ചാ ബിലെ അവസ്ഥയെപ്പററി ചില ഭയങ്കര കാര്യങ്ങൾ അവൾ പറഞ്ഞു. ആ നിലയ്ക്കു് രാഘവൻ സീതയെ ഒററയ്ക്കുവിട്ടിട്ടു പോയതിനെപ്പററിയും ഭാമ കുററപ്പെടുത്തി. തന്നോടൊപ്പം വരാനും ഭാമ നിർബന്ധിച്ചു. സീത അതു സമ്മതിച്ചില്ല. "എന്നാൽ രാഘവൻ വരുന്നതുവരെ ഞാൻ ഇവിടെ താമ സിക്കാം" എന്നായി ഭാമ. പക്ഷേ ആഗസ്റ്റ് 12-ാംനു- "അച്ഛൻ എന്നെപ്പററി വിഷമിക്കുന്നുണ്ടാവും" എന്നു പറഞ്ഞു് ഭാമ സ്ഥലംവിട്ടു.

ഭാമ പോയതിനുശേഷം സീത തൻെറ ഏകാന്തതയെപ്പററി ഓർത്തു വ്യസനിച്ചു. നാഴികതോറും മനസ്സിലെ വല്ലായ്മ പെരുകിവന്നു. എങ്കിലും ധൈര്യം ആകെ വിട്ടില്ല. "ലോക ത്തിൽ കാണേണ്ടുന്ന ഭയങ്കരതകളെല്ലാം ഞാൻ കണ്ടുകഴിഞ്ഞു. അനുഭവിക്കേണ്ടുന്ന ദുഃഖങ്ങളും അനുഭവിച്ചുകഴിഞ്ഞു. അതിനു മേൽ പുതിയതായി എനിക്കു് എന്തു വിഷമതകൾ വരാ

ന്നാണു്?'' ഇങ്ങനെ സ്വയം പറഞ്ഞുകൊണ്ടു് മനസ്സിനെ ധൈര്യപ്പെടുത്തുവാൻ അവരം കിണഞ്ഞുപണിഞ്ഞു.

ഭാമ പോയിട്ടു് ഇന്നേയ്ക്കു് നാലു നാളായി. രാഘവന്റെ കത്തുകരം ഒന്നുംതന്നെ ഇതുവരെ വന്നിട്ടില്ല. എന്തുകൊണ്ടു് വാശിപിടിച്ചു് താനും രാഘവനോടൊപ്പം ഡൽഹിക്കു് പോയില്ല? ഭാമയെ നിർബന്ധിച്ചു് തന്നോടൊപ്പം താമസി പ്പിക്കാഞ്ഞതും തെററായെന്നവരംക്കു തോന്നി. പത്രത്തിൽ കണ്ട വാർത്തകളെപ്പററി ആലോചിക്കുമ്പോരം വല്ലാത്ത പേടിയും വിഷമവും തോന്നുന്നുണ്ടു്. എവിടെ എപ്പോരം എന്തു നടക്കും എന്നൊന്നും തീർത്തു പറഞ്ഞുകൂടാ. പഞ്ചാബു മുഴവൻ എരിഞ്ഞു പുകഞ്ഞുകൊണ്ടിരിക്കുകയാണു്. ഇങ്ങനെ എല്ലാം പത്രത്തിൽ എഴുതിയിരിക്കുന്നതിന്റെ അർത്ഥം എന്താണു്?

വിളക്കണച്ചു് സീത കിടന്നു. ഘടികാരത്തിൽ മണി പന്ത്ര ണ്ടടിച്ചു. പന്ത്രണ്ടാമത്തെ മണി അടിച്ചതോടെ ഒരു നിശ്ശബ്ദത ഉണ്ടായി. ഒരു നിമിഷത്തേയ്ക്കു മാത്രം. പിന്നീടു് എവിടെയോ വളരെ അകലെ ഏതോ ഒരു ശബ്ദം കേട്ടു. അതു കൂടുതൽ അടുത്തുവരുന്നതായും തോന്നി. കടലിലടിക്കുന്ന അലകളുടെ ഒലിപോലെ ഇരുന്നു അതു്. ഛീ! ഛീ! ഇതെന്തു ഭ്രമമാണു്. ആ പഴയ ബാധ പിന്നെയും പിടികൂടിയെന്നു വരുമോ? അഞ്ചാറു മാസമായി, ഇതുപോലെ കാതിൽ ഒരുതരം അല യൊലി കേട്ടുതുടങ്ങിയിട്ടു്. തുടങ്ങുമ്പോരം മെല്ലെമെല്ലെ ആയി രിക്കും; പിന്നീട പിന്നീടു് ആ ശബ്ദം പെരുകിവരും. കാതി ലെന്തോ തകരാറെന്നു രാഘവൻ പറഞ്ഞതു ശരിയായി വരട്ടെ!

കാതിൽകേട്ട അലയൊലി അടുക്കുംതോറും അധികമായി ക്കൊണ്ടിരിക്കെ ആ വിഭ്രാന്തി ഇല്ലാതാക്കാൻ അവരം കിടക്ക യിൽ നിന്നു് എഴുന്നേററിരുന്നു. അവരം കിടന്ന മുറിയിലെ ജനൽ തുറന്നു് വെളിയിലേയ്ക്കു നോക്കി.

രാത്രിയിൽ ഏതുസമയത്തും ഹൌഷങ്കാബാദിൽ വൈദ്യുത വിളക്കുകരം എരിഞ്ഞുകൊണ്ടിരിക്കുക പതിവാണു്. എന്നാൽ ഇന്നു് ഒരു വിളക്കും കാണാനില്ല. ഇതെന്തൊരത്ഭുതം! കറണ്ടു് തടഞ്ഞിരിക്കുമോ?

എവിടെനിന്നോ ഒരു വിസിലിന്റെ ശബ്ദം കേട്ടു. അതിനു ബദലായി മറെറാരു വിസിലും കേട്ടു. ഒരു നായ് ഓലിയിട്ടു. 'ദം' 'ദം' എന്നു് ഒരു മുരശൊലിയും കേട്ടു. സീത അടിമുടി കോരിത്തരിച്ചു. ഛേ! ഇതെന്തൊരു പേപ്പിടിയാണു്?

പോലീസുകാർ വിസിലടിച്ചാൽ അതൊരത്ഭുത സംഭവമോ? നായ് ഓലിയിട്ടാൽ മററെന്തു ചെയ്യും? എവിടെയോ സിക്കു കാരുടെ ഗുരുദ്വാരത്തിൽ മുരശ്ശ മുഴങ്ങി. ഇന്നൊന്തെങ്കിലും ഉത്സവമായിരിക്കാം. ഇതിന് നാം എന്തിനു പേടിക്കണം?

പെട്ടെന്ന് അർത്ഥമില്ലാത്ത ഒരു പുതിയ ഭയങ്കരചിന്ത സീതയുടെ മനസ്സിൽ വന്നുദിച്ചു. രണ്ടു കണ്ണുകളും തന്നെ തുറിച്ചു നോക്കുന്നു. അതെവിടെനിന്നാണെന്ന് അറിയുന്നില്ല. മുറിക്കുള്ളിൽ നിന്നാണോ? വെളിയിൽ നിന്നാണോ? അറിഞ്ഞുകൂടാ! സീത പെട്ടെന്ന് കണ്ണുതിരിച്ചു.

"ബുദ്ധി കുഴങ്ങുന്നല്ലോ! ഉടൻ ഭ്രാന്തു പിടിക്കുമോ എന്തോ! അദ്ദേഹം എപ്പോഴും വരുമോ ആവോ! അദ്ദേഹം വരുന്നതു വരെയെങ്കിലും എനിക്കു ഭ്രാന്തു പിടിക്കാതിരുന്നാൽ മതിയായിരുന്നു!" ഇങ്ങനെ വിചാരിച്ചുകൊണ്ട് ജനലിന്നരികിൽ നിന്ന് സീത കിടക്കയിൽ വന്നു കിടന്നു. തലയണയ്ക്കടിയിൽ തപ്പി. ടോർച്ചും കൈത്തോക്കും കയ്യിൽ തടഞ്ഞു. "സൂക്ഷിച്ചിരിക്കുക" എന്നു മനസ്സിൽ പറഞ്ഞു. രാഘവൻ ഈ പത്തു മാസക്കാലവും ടോർച്ചും കൈത്തോക്കും തലയണയ്ക്കടിയിൽ വെച്ചുകൊണ്ടാണു കിടപ്പ്. താൻ പുറത്തു പോകുമ്പോൾ സീതയും അങ്ങനെ ചെയ്യണമെന്നു ശട്ടംകെട്ടിയിരുന്നു. സീത ആ കല്പന നിറവേററി വന്നിരുന്നു. പക്ഷേ കൈത്തോക്കുകൊണ്ടു് തനിക്കെന്തു പ്രയോജനം? തൻെറ ശത്രു പുറത്തല്ലല്ലോ!

ആഹാ! ഇതെന്തു ശബ്ദം! വീട്ടിനടുത്തുള്ള മരത്തിൽ കരകരാ എന്നൊരൊച്ച കേൾക്കുന്നു. ആരോ മരത്തിൽ കയറുന്ന ശബ്ദമാണ്; സംശയമില്ല. അതാരായിരിക്കും? കള്ളനോ കൊലപാതകിയോ? അല്ലെങ്കിൽ കാവല്ക്കാരനോ? കാവല്ക്കാരൻ വാതില്ക്കൽ വന്നു കിടക്കാതെ മരത്തിലേറുന്നതെന്തിന്?

മരത്തിൽ കയറിയവൻ ആരാണെങ്കിലും അവൻ മാളികയിലെ വരാന്തയിലേയ്ക്കു കുതിച്ചു. കുതിച്ച ശബ്ദം ശരിക്കും കേട്ടു. അടുത്തപടി അവൻ എന്താ ചെയ്ക? ഹാളിനകത്തേയ്ക്ക് എങ്ങനെ നുഴയും?

വരാന്താജനലിനടുത്ത് ഒരു നിഴൽ കണ്ടു. കറുത്തു ഭയങ്കരമായ ഒരു രൂപം നില്ക്കുന്നു. ആ രൂപത്തിൻെറ അംഗലക്ഷണങ്ങളൊന്നും തെളിയുന്നില്ല.

ആഹാ! സ്ത്രീകൾ പുരുഷന്മാരെ പിരിഞ്ഞ് ഒററയ്ക്കിരിക്കുക എന്നതു് എത്ര ആപല്ക്കരമാണ്! ഇത്തവണ ഒന്നു തപ്പിപ്പിഴച്ചാൽ മതിയായിരുന്നു! ഇനി ഒരിക്കലും ഇങ്ങനെ വരാതെ

നോക്കാം. പക്ഷേ ഇന്നു് തപ്പിപ്പിഴയ്ക്കുന്നതെങ്ങനെ?

സീതയുടെ ഹൃദയം മിടിക്കുന്നതിന്റെ വേഗം വർദ്ധിക്കവെയ്തു. കാതിൽ അലയൊലിക്കു പകരം നെഞ്ചിടിപ്പാണു കേൾക്കുന്നതു്. ഘടികാരത്തിന്റെ ടിക് ടിക് ശബ്ദത്തോടൊപ്പം നെഞ്ചിടിപ്പും കേൾക്കാം. അവളുടെ ശരീരം വിയർത്തു; അടിമുടി വിറച്ചു.

സീത കൈത്തോക്കു് കൈവശമാക്കി. അതോടെ കൈവിറയൽ നിന്നു. ഒരു നിമിഷം. ജനലിനുനേരെ വെടിവെയ്ക്കാം. വന്നവൻ ചത്തു മലയ്ക്കും!

"സീതേ, സീതേ, എണീക്കു്! ശബ്ദം ഉണ്ടാക്കാതെ എഴുന്നേല്ക്കു്!"

ആഹാ! അതാരുടെ ശബ്ദം? അതു കേട്ടതോടെ തന്റെ മേലെല്ലാം കോരിത്തരിച്ചല്ലോ! ഇരുളിൽവന്ന ആ ശബ്ദം ആരുടെ?

റിവോൾവർ താഴെവച്ചു. ടോർച്ചു് എടുത്തു് സീത സ്വിച്ചിട്ടു. ജനലിന്നരികിൽ വരാന്തയിൽ നിന്നിരുന്ന രൂപത്തിനുമേൽ വെളിച്ചം വന്നു വീശി.

ടോർച്ചിന്റെ വെളിച്ചത്തിൽ കണ്ട രൂപം സീതയുടെ മനസ്സിൽ ഭയമുണ്ടാക്കിയില്ല; പക്ഷേ അല്പം പരിഭ്രമം ഉളവാക്കി. ആ താടിക്കാരൻ മുഹമ്മദീയനെ ഇതിനുമുമ്പു് രണ്ടു പ്രാവശ്യം അവൾ കണ്ടിട്ടുണ്ടു്.

"സീതേ, വിളക്കണെയ്ക്കു! കതകു തുറക്കു! ഇനി നേരം അധികമില്ല. വേഗമാവട്ടേ." അയാൾ പറഞ്ഞു.

സീത ലൈററു് അണച്ചു. വെളിച്ചം പോയി ഇരുട്ടു പരന്നപ്പോൾ അവളുടെ മനസ്സിൽ ഒരു പതച്ചു അനുഭവപ്പെട്ടു. അതു കാര്യമാക്കാതെ അവൾ ജനലിനടുത്തെത്തി.

"കതകുതുറക്കൂ സീതേ! കതകു തുറക്കൂ!" ഇരുട്ടിലൂടെ ആ ശബ്ദം ഒഴുകിവന്നു.

അത്ര വേഗത്തിൽ കതകുതുറക്കാൻ സീത തയ്യാറായില്ല.

"നിങ്ങൾ ആരാണു്? എന്തിനാണു കതകു തുറക്കുന്നതു്?" എന്നു ചോദിച്ചിട്ടു്, "ഇവിടെ പുരുഷന്മാർ ആരുമില്ല" എന്നു കൂടി ചേർത്തു.

"എനിക്കറിയാം! അതുകൊണ്ടല്ലേ ഞാൻ വന്നതു്. എന്നെ മനസ്സിലായില്ലേ നിനക്കു്?"

"അച്ഛൻ........?"

"അതേ സീതേ! നിന്റെ അച്ഛൻ തന്നെ. സീതേ! ഇനിയും

ഒരു അരമണിക്കൂറിനകം ഈ നഗരത്തിൽ നരകവാതിൽ തുറക്കാൻ പോവുകയാണ്. രക്തദാഹം പൂണ്ട പിശാചുക്കൾ ഇവിടെ താണ്ഡവമാടാൻ പോവുകയാണ്!''

''അയ്യോ! അതാരാണ്?'' സീത അലറിവിളിച്ചു. സമീപത്തു് ചുവരിൻെറ മറവിൽനിന്നു് ഒരു സ്ത്രീരൂപം പുറത്തുവന്നു.

''ശബ്ദമുണ്ടാക്കാതെ! പറയുന്നതു കേൾക്കൂ! ഇവൾ നിൻെറ ചിററമ്മ. ഇവളും നിന്നെ രക്ഷിക്കാൻതന്നെ വന്നവളാണ്.''

അപ്പോൾ ആ സ്ത്രീ പറഞ്ഞു. ''ഇല്ല, ഞാൻ ഇവളെ രക്ഷിക്കാനൊന്നുമല്ല വന്നതു്. ഇവൾ നന്ദികെട്ട മൃഗം! എൻെറ കൊച്ചുമകളെ, വാസന്തിയെ രക്ഷിക്കാനാണ് ഞാൻ വന്നതു്. നിങ്ങളുടെ ബുദ്ധികെട്ട ഈ മകളെയും കൊണ്ടു നിങ്ങൾ പൊയ്ക്കൊള്ളൂ! എടീ പെണ്ണേ! കതകു തുറക്കുന്നോ? അതോ നിന്നെയും ഈ കത്തികൊണ്ടു് കുത്തിക്കൊല്ലണോ?''

അവൾ ആരാണെന്നു സീതയ്ക്കു മനസ്സിലായി. ഇനി കതകു തുറക്കാതിരുന്നിട്ടു കാര്യമില്ല. ഏതോ വലിയ ആപത്തു വന്നിരിക്കുന്നുവെന്നും, അതിൽനിന്നു തന്നെ രക്ഷിക്കാനാണ് ഇവർ വന്നിരിക്കുന്നതെന്നും സീതയ്ക്കു ബോദ്ധ്യമായി. വിറച്ചു കൊണ്ടു് അവൾ കതകു തുറന്നു. അടുത്തനിമിഷത്തിൽ കതകു തള്ളിത്തുറന്നു് രണ്ടുപേരും ഉള്ളിൽ കടന്നു.

''അച്ഛാ! അച്ഛനെ ഈ നിലയിൽ, ഈ വേഷത്തിൽ ഞാൻ കാണേണ്ടിവന്നല്ലോ?''

റസിയാബീഗം ഇടയ്ക്കുകയറിപ്പറഞ്ഞു. ''പിന്നെ ഏതു നിലയിലാണ് കാണേണ്ടതു്? നിൻെറ അച്ഛന് നിന്നോടുള്ള സ്നേഹം ഇന്നു നീ മനസ്സിലാക്കും! എടീ പെണ്ണേ! നിന്നെ പററി ഓർത്തു് വിഷമിച്ചു് ഈ കിഴവൻ ഇത്രനാളും ഉറങ്ങിയിട്ടില്ല. അറിയാമോ? ഡൽഹിയിൽനിന്നു് എന്നെയും കെട്ടിയെടുത്തുകൊണ്ടുവന്നു് ഈ നാട്ടിൽ ഒരു മാസമായി താമസിക്കുന്നു!''

ദൊരസ്വാമി പറഞ്ഞു:–''അതേ. വെറുതേ സമയം കളയുന്നതെന്തിനാണ്? ഒരു മാസം സമയം വെറുതേ കളഞ്ഞില്ലേ? പക്ഷേ നില ഇത്ര വഷളാകുമെന്നു് ഇന്നലെവരെ ഞാൻ വിചാരിച്ചില്ല. സീതേ! ഇന്നലെ മുതൽ പഞ്ചാബിലെങ്ങും ഭയങ്കര ലഹള നടക്കുകയാണ്! മനുഷ്യൻ ചെയ്യുമെന്നു സ്വപ്നത്തിൽപോലും കരുതാത്ത കാര്യങ്ങളാണ് നടക്കുന്നതു്. ഈ പ്രദേശത്തും അരമണിക്കൂറിനകം നരകത്തിൻെറ വാതിൽ തുറക്കാൻ പോവുകയാണ്. ആയിരക്കണക്കിനു പിശാചുക്കളുടെ

ക്കുത്താട്ടം നടക്കാൻ പോകുന്നു. ആ പിശാചുക്കാം ഇന്നത്തു ചെയ്യും, ഇന്നതു ചെയ്യില്ല എന്നു പറയാൻ ആവില്ല. ഈ പ്രദേശത്തുള്ള ഹിന്ദുക്കാം–സിക്കുകാർ, ഇവരിൽ ഒരു കുഞ്ഞെങ്കിലും രക്ഷപെടുമെന്നു തോന്നുന്നില്ല. നീയും കുഞ്ഞും രക്ഷപെടാൻ ഒരേ ഒരു മാർഗ്ഗമേ ഉള്ളു. ഞങ്ങളെ വിശ്വസിച്ച് ഉടനെ പുറപ്പെടണം. ആദ്യം നിന്റെ കുഞ്ഞിനെ ഇവളുടെകൂടെ അയയ്ക്കണം. പിന്നെ നീ എന്റെകൂടെ........"

"അച്ഛാ! ഞാൻ വരില്ല. കുഞ്ഞിനെ വേണമെങ്കിൽ അച്ഛന്റെകൂടെ അയയ്ക്കാം. അദ്ദേഹം ഇവിടെവന്ന് എന്നെ അന്വേഷിച്ചാൽ........"

"ഭ്രാന്തിപ്പെണ്ണേ! അദ്ദേഹം എന്നു പറഞ്ഞതു് നിന്റെ ഭർത്താവിനെയാണോ? അവൻ പരമദ്രോഹി! ഈ സമയത്തു് നിന്നെ ഒററയ്ക്കിട്ടിട്ടു പോയിരിക്കുകയല്ലേ? ഇനി ഒരു നിമിഷം പാഴാക്കില്ലെടാ."

"അമ്മേ! നിങ്ങാം എന്നെ രക്ഷിക്കാൻ വന്നതിൽ സന്തോഷം! പക്ഷേ എന്റെ ഭർത്താവിനെപ്പററി ആരെങ്കിലും കുററം പറയുന്നതു് എനിക്കു് സഹിക്കാനാവില്ല...."

"ശരിശരി. നീയും, നിന്റെ ഭർത്താവും, തന്തയും എങ്ങനെയെങ്കിലും പോയി തുലയു്! നിന്റെ കുഞ്ഞിനെ അയയ്ക്കാമെന്നു പറഞ്ഞല്ലോ? അതെങ്കിലും ചെയ്യു! വേഗം അവളെ എഴുന്നേല്പിക്കു! അതോ .. ....?"

"ആഹാ! നരകവാതിൽ തുറന്നിരിക്കുന്നു." മൗലവി പറഞ്ഞു.

ദൂരെ എങ്ങോ ഭയങ്കരമായ ശബ്ദകോലാഹലങ്ങാം കേട്ടു. കറുത്ത രൂപങ്ങാം കയ്യിൽ തീവെട്ടികളുമായി അങ്ങുമിങ്ങും ഓടുന്നതു കണ്ടു.

"സീതേ ഇനി ഒരു നിമിഷവും താമസിപ്പിക്കാനില്ല. കുട്ടിയെ എഴുന്നേല്പിക്കു."

സീത എന്നിട്ടും സംശയിച്ചുനിന്നു.

"സീതേ ഞാൻ നിന്റെ അച്ഛൻ. എന്നേക്കാം നിന്നെ സ്നേഹിക്കുന്നവളാണു് ഈ റസിയാബീഗം. ഞാൻ പറയുന്നതു വിശ്വസിച്ചു് കുട്ടിയെ അവളുടെ കയ്യിൽ കൊടുത്തുവിടു്. ഒരു കുഴപ്പവും വരില്ല." മൗലവി പറഞ്ഞു.

"നീയും നിന്റെ തന്തയും ഇവിടെ കിടന്നു ചത്താലും, കുഞ്ഞിനെ ഞാൻ അതിന്റെ അച്ഛന്റെ കയ്യിൽ ഏൽപിച്ചോളാം." റസിയാബീഗം പറഞ്ഞു.

സീത വിറച്ചുകൊണ്ടു് ഓടിച്ചെന്നു് കട്ടിലിൽ സുഖമായി കിടന്നുറങ്ങിക്കൊണ്ടിരുന്ന വാസന്തിയെ വിളിച്ചുണർത്തി. വാസന്തി എഴുന്നേററിരുന്നു് മിഴിച്ച കണ്ണുകളോടെ തൻെറ മുന്നിൽ നില്ക്കുന്നവരെ നോക്കി.

കുട്ടിയെ ഉണർത്തുമ്പോൾത്തന്നെ സീത അവളോടു് എന്താണു പറയേണ്ടതെന്നു് തീരുമാനിച്ചിരുന്നു.

"വാസന്തീ! ഡൽഹിയിൽ അച്ഛനു് നല്ല സുഖമില്ലാതെ കിടക്കുന്നുവത്രേ! നാം ഉടനെ ഡൽഹിക്കു പോകണം!"

"ശരി അമ്മേ! ഞാൻ ഇതാ തയ്യാർ!" എന്നു പറഞ്ഞു കൊണ്ടു് അവൾ കട്ടിലിൽനിന്നു ചാടി എഴുന്നേററു.

റസിയാബീഗം, "എൻെറ കൺമണീ" എന്നു പറഞ്ഞു കൊണ്ടു് അവളെ ആലിംഗനം ചെയ്തു.

"ഓഹോ! ഈ അമ്മായിയെ എനിക്കറിയാം. അന്നു് ചന്ത യിൽവെച്ചു് ആപ്പിൾപഴം വാങ്ങിത്തന്നു് മുത്തം തന്നില്ലേ?" വാസന്തി ചോദിച്ചു.

"അതേടീ മോളേ! നീ ഓക്കുന്നോ?"

"നിങ്ങളും ഡൽഹിക്കു വരുന്നോ?" വാസന്തി ചോദിച്ചു.

"അതേ, ഞാനും ഡൽഹിക്കു പോകുന്നു." റസിയാബീഗം പറഞ്ഞു.

"വാസന്തീ! നീ അമ്മ പറയുന്നതുപോലെ കേൾക്കുന്ന മിടു ക്കിയല്ലേ? മോളു് ഇപ്പോൾത്തന്നെ ഈ അമ്മായിയുടെ കൂടെ റെയിൽവേസ്റ്റേഷനു പോകണം. ഞാൻ ഈ വീട്ടുവാതിലുക ളെല്ലാം പൂട്ടിയിട്ടു് ഈ അപ്പൂപ്പൻെറ കൂടെ പിന്നാലെ വരാം."

"ഞാൻ അമ്മ പറയുന്നതുപോലെ കേൾക്കുന്ന മിടുക്കിതന്നെ. പക്ഷേ അമ്മയെന്തിനാണു് ഇപ്പോൾ കള്ളം പറയുന്നതു്?"

മൂവരും പകച്ചു നിന്നുപോയി.

"നിങ്ങളു പറയുന്നതെല്ലാം ഞാൻ കേട്ടു. ഞാൻ ഉണർന്നു തന്നെ കിടക്കുകയായിരുന്നു."

സീതയ്ക്കു് കോപവും ചിരിയും എല്ലാംകൂടി വന്നു.

"ശരി. ഇപ്പോൾ എന്തുചെയ്യുന്നു? ഈ അമ്മൂമ്മയുടെ കൂടെ പോകുന്നോ, അതോ ഇല്ലയോ?" സീത ചോദിച്ചു.

"ഞാൻ പോകാം അമ്മേ! തീച്ചയായും പോകാം! അമ്മയും കൂടെ വരണം! അച്ഛൻ നമ്മളെ ഇവിടെ ഒററയ്ക്കാക്കിയിട്ടു് പോയതു് ശരിയായില്ല. അമ്മ ഇവിടെ ഒററയ്ക്കിരിക്കുന്നു എന്നു പറഞ്ഞതു് അതിലും വലിയ തെററു്."

"അങ്ങനെ പറ മോളേ!" എന്നു പറഞ്ഞുകൊണ്ടു് റസിയാ

ബീഗം കുട്ടിയെ ഉമ്മവെച്ചു.

"അമ്മ വരുന്നില്ലെങ്കിൽ ഞാനും വരുന്നില്ല."

"ശരി. വേറെ മാർഗ്ഗമില്ല. ദൈവനിശ്ചയം അങ്ങനെയായിരിക്കും. ഞാനും വരുന്നു." സീത പറഞ്ഞു.

ദൂരെനിന്നു കേട്ട ശബ്ദം അല്പാല്പമായി അടുത്തു വന്നുകൊണ്ടിരുന്നു.

അപ്പോൾ മൗലവിസാഹിബ് പറഞ്ഞു. "നീ വളരെ മിടുക്കിക്കുട്ടിയാണു വാസന്തീ! നാം എല്ലാവരുംകൂടി ഒരുമിച്ചു രക്ഷപെടാൻ നോക്കിയാൽ അപകടം ഉണ്ടാകും, നീയും ഈ അമ്മൂമ്മയും കൂടി ആദ്യം പോകൂ! കാൽ മണിക്കൂറു കഴിയുമ്പോൾ ഞാൻ നിൻെറ അമ്മയെയുംകൂട്ടി പിന്നാലെ വന്നു ചേരാം."

"ശരി." വാസന്തി സമ്മതിച്ചു.

അടുത്തനിമിഷത്തിൽ റസിയാബീഗവും, വാസന്തിയും ഗോവേണി ഇറങ്ങി വളരേവേഗം നടന്നുപോയി.

"അച്ഛാ! ഇപ്പോൾ നാം എന്താണു ചെയ്യേണ്ടതു്? നമ്മളും പുറപ്പെടുകയല്ലേ?"

"ഇല്ല സീതേ! നാം ഉടനെ പുറപ്പെടുന്നില്ല. കുറച്ചുനേരം ഇവിടെ ഇരുന്നേ പറ്റൂ! ആരും രക്ഷപെടാതിരിക്കുവാൻ വേണ്ടി ഈ നാടിനു ചുററും കാവലേർപ്പെടുത്തിയിരിക്കുകയാണു്. ഞാനും അത്തരം ഒരു കാവല്ക്കാരനാണു്. എൻെറ സ്ഥലത്തുപോയി ഇപ്പോൾ ഞാൻ കാവലിരിക്കാൻ പോവുകയാണു്. ആ പിശാചുക്കൾ ഈ വീടും ലക്ഷ്യമാക്കിയിരിക്കുകയാണു്. അവർ ഇവിടെയും എത്തും. അതിനുമുമ്പു് ഞാൻ ഇവിടെ എത്തും. അപ്പോൾ ഞാൻ എങ്ങനെ പെരുമാറിയാലും നീ പേടിക്കരുതു്. ഞാൻ കത്തികൊണ്ടു് നിന്നെ കൊല്ലാൻ വന്നാൽകൂടി നീ ഭയപ്പെടരുതു്. അപ്പോൾ താഴെ വീണു ബോധംകെട്ടവളെപ്പോലെ കിടന്നേക്കണം. ഇതെല്ലാം എന്തിനാണെന്നു് നീ ഇപ്പോൾ ചോദിക്കരുതു്. രക്ഷപെട്ടുകഴിഞ്ഞു് എല്ലാം ഞാൻ പിന്നീടു പറയാം. ഇപ്പോൾ നമ്മുടെ ബുദ്ധിയും, യുക്തിയും ഉപയോഗിച്ചേ രക്ഷപെടാനാവൂ!"

ബഹളവും, അലർച്ചയും അടുത്തടുത്തു വന്നു. ദൂരെ വീടുകൾ തീപിടിച്ചു് എരിയാൻ തുടങ്ങി. കത്തിയെരിയുന്ന വീടുകളിൽ നിന്നുണ്ടാകുന്ന ഭയങ്കര വെളിച്ചത്തിൽ കറുത്ത രൂപങ്ങൾ കയ്യിൽ കത്തിയും, കോടാലിയും, അരിവാളുമായി ഓടിനടക്കുന്ന കാഴ്ച കാണാമായിരുന്നു.

"സീതേ ഞാൻ പറഞ്ഞതൊക്കെ ഓർമ്മയിരിക്കട്ടേ! ദൈവം നിന്നെ രക്ഷിക്കും" എന്നു പറഞ്ഞുകൊണ്ടു് മൗലവി സാഹിബ് താഴേയ്ക്കുപോയി.

സീത കാത്തിരുന്നു. കാത്തിരുന്ന ഓരോ നിമിഷവും ഓരോ യുഗമായി അവൾക്കു തോന്നി.

ലഹളയും, അട്ടഹാസങ്ങളും, അലർച്ചയും, നിലവിളിയും അടുത്തടുത്തു വന്നു.

സീതയ്ക്കു് താൻ കുട്ടിയായിരുന്നപ്പോൾ ബോംബെയിൽ സന്തോഷകരമായ ജീവിതം നയിച്ച നാളുകൾ ഓർമ്മവന്നു. അച്ഛനും അമ്മയും തന്നെ മടിയിൽവെച്ചു ലാളിച്ചിരുന്ന ദിവസങ്ങൾ അവളുടെ മനസ്സിൽ തെളിഞ്ഞുവന്നു. ആ ദൊരസ്വാമിഅയ്യരാണോ ഇപ്പോൾ ഈ രൂപത്തിൽ കാണപ്പെട്ടന്നതു്? വിശ്വസിക്കാനാവുന്നില്ല. പക്ഷേ വിശ്വസിച്ചേ മതിയാവൂ.

പിന്നെ അവിടെ നടന്ന സംഭവങ്ങൾ ഒന്നും വിവരിക്കാതിരിക്കുകയാണു ഭേദം. ആ സംഭവങ്ങളൊന്നും സീതയ്ക്കു് സ്വന്തം അനുഭവമായി തോന്നിയില്ല. 'ആൻറിക്ലൈമാക്സി'ലെട്ടത്ത ഒരു ചലച്ചിത്രം പോലെയാണു് അതു് അവൾക്കു് തോന്നിയതു്. ഒരു നിമിഷനേരത്തേയ്ക്കു് വീടിനുപടിക്കൽ ഭയങ്കര അലമുറ കേട്ടു. അടുത്തനിമിഷം വാതിലുകൾ കോടാലി കൊണ്ടു വെട്ടിപ്പൊളിക്കുന്ന ശബ്ദമാണു് കേട്ടതു്. തിടുക്കിട്ടു് പലരും ഉള്ളിലേയ്ക്കു പാഞ്ഞുകയറി. ഗോവേണിവഴിയായി 'തടതട' ശബ്ദത്തോടെ കയറിവന്നു. എല്ലാവരിലും ആദ്യം വന്നതു് മൗലവിസാഹിബ്ബാണു്. അദ്ദേഹത്തിൻെറ കയ്യിൽ ഒരു കത്തി പളപള എന്നു മിന്നിക്കൊണ്ടിരുന്നു. അയാൾ ഓടിവന്നു് അവളുടെ കഴുത്തിൽപിടിച്ചു തള്ളി താഴെയിട്ടു. പിന്നീടു് ഒരു കാലാൽ അവളെ ചവിട്ടിപ്പിടിച്ചുകൊണ്ടു് അയാൾ തിരിഞ്ഞുനിന്നു. പിന്നാലെ വന്നവരെനോക്കി അയാൾ അലറി. "ഇവൾ എനിക്കുള്ളതാണു്. ഇവളെ എനിക്കുവേണം."

പിന്നാലെവന്ന രാക്ഷസന്മാർ അല്പനേരം സംശയിച്ചുനിന്നു. ഒരാൾ ചിരിച്ചു. മററൊരാൾ പറഞ്ഞു. "നോക്കണേ കിഴവനുവന്ന ഒരു പൂതി!" മററൊരാൾ അടുത്തുവന്നു് 'കിഴവനെ കുത്തിക്കൊന്നുകളയും' എന്നു പറഞ്ഞുകൊണ്ടു് കത്തി ഓങ്ങി. അവനെ തടയാൻവന്ന മററൊരുവൻ സീതയെ കാലുമടക്കി ഒരു തൊഴി തൊഴിച്ചു. എങ്കിലും സീതയുടെ അച്ഛൻ നിന്ന

സ്ഥലത്തുനിന്നു് അനങ്ങിയില്ല.

ഇതിനിടയ്ക്കു് 'തീ' 'തീ' എന്നു് ഒരാൾ വിളിച്ചുപറഞ്ഞു. 'ഓടിക്കോ, ഓടിക്കോ' മൗലവിസാഹിബ് വിളിച്ചുകൂവി. താഴെനിന്നു് പുക 'കുമുകുമാ' എന്നു് മുറിയിലേയ്ക്കു് അടിച്ചു കയറി. മുറിക്കുള്ളിൽ വന്നിരുന്ന ആൾക്കാർ തിരിഞ്ഞോടി.

നഗരത്തിന്റെ എല്ലാ ഭാഗവും തീപിടിച്ചു് എരിഞ്ഞുകൊണ്ടിരുന്നു. പുകപടലം ഉയർന്നു് നാനാദിക്കിലും പടർന്നുകൊണ്ടിരുന്നു. ഭൂതപ്രേത പിശാചുക്കൾ അട്ടഹസിച്ചുകൊണ്ടു് അങ്ങുമിങ്ങും ഓടിനടന്നു. പ്രായമായ സ്ത്രീകളെയും, കൊച്ചു കുട്ടികളെയും അവർ പിടിച്ചുകൊണ്ടുവന്നു് തീയിൽ തള്ളി.

ഇങ്ങനെയുള്ള ആ നരകത്തിലൂടെ, സീതയെയും തൂക്കി എടുത്തുകൊണ്ടു് ഒരു നല്ല ഭൂതം, ഇരുണ്ട വഴികളിലൂടെ ഓടിക്കൊണ്ടിരുന്നു. അവിടവിടെ നിന്നു് പരിസരം സൂക്ഷിച്ചു മനസ്സിലാക്കി വളരെ ശ്രദ്ധയോടെ അയാൾ മുന്നോട്ടുനീങ്ങി. ചിലപ്പോൾ വളരെ സാവധാനം നടന്നു. മറ്റു ചിലപ്പോൾ വളരെവേഗം ഓടി. മതിലിനു മറഞ്ഞും, മരങ്ങളുടെ പിന്നിലൊളിച്ചും അയാൾ മുന്നോട്ടു നീങ്ങി.

വളരെനേരം ആ ഭൂതം തന്റെ യാത്ര തുടർന്നു. നരകലോകത്തിലെ ഇടവഴികൾക്കു് അവസാനമേ ഇല്ലേ എന്നു തോന്നും പടി ആ നല്ല ഭൂതം സീതയെയും തോളിലിട്ടുകൊണ്ടു നടന്നു.

ആഹാ! അവസാനം നരകത്തിൽനിന്നു രക്ഷപെട്ടിരിക്കുന്നു. കുമിഞ്ഞുപൊങ്ങുന്ന പുകയും, തീയുടെ ചൂടും ഇപ്പോൾ മുഖത്തു് എരിച്ചിലുണ്ടാക്കുന്നില്ല. നരകത്തിലെ ഘോരശബ്ദങ്ങളും ഇപ്പോൾ വളരെ അകലെയാണു കേൾക്കുന്നതു്. നരകവാതിൽ കടന്നു് സ്വർഗ്ഗത്തിൽ പ്രവേശിച്ചതുപോലെ.

സീതയ്ക്കു് ബോധം തെളിയാൻ തുടങ്ങി. അടഞ്ഞിരുന്ന കണ്ണിമകൾ വളരെ ബുദ്ധിമുട്ടി തുറന്നു. വിതറിക്കിടന്നിരുന്ന വെള്ളിനക്ഷത്രങ്ങൾ മിന്നിക്കൊണ്ടിരിക്കുന്നതു് ദൃഷ്ടിയിൽ പെട്ടു. ആഹാ! ആകാശമാർഗ്ഗത്തിൽ സ്വർഗ്ഗഭൂമിയിലേയ്ക്കാണോ യാത്ര? പുഷ്പകവിമാനത്തിൽ യാത്ര ചെയ്യുകയാണോ? തന്റെ നെററിയിൽ മൃദുവായി തലോടിക്കൊണ്ടിരിക്കുന്ന കൈകൾ, തന്നെ നരകത്തിൽനിന്നു രക്ഷപെടുത്തിയ ദേവദൂതന്റെ കരകമലം ആയിരിക്കണം.

ഇതൊക്കെ വെറും ഭ്രമമാണെന്നു സീതയ്ക്കു പെട്ടെന്നു ബോദ്ധ്യമായി. 'കടകട'യെന്നു കട്ടവണ്ടിയുടെ ശബ്ദവും, വണ്ടി പോകുമ്പോഴുണ്ടാകുന്ന കുലുക്കവും താൻ ഭൂമിയിലൂടെയാണു്

പ്രായാണം ചെയ്യുന്നതെന്ന ബോധം സീതയ്ക്കു് ഉളവാക്കി. നെററിയിൽ തടവിക്കൊണ്ടിരിക്കുന്ന കൈ മൗലവിസാഹിബ്ബിൻെറ കയ്യാണു്; അതായതു് തൻെറ പിതാവിൻെറ കൈ.

"അച്ഛാ!"

"സീതേ! നിനക്കു ബോധം വന്നോ?"

"വളരെനേരം ഉറങ്ങിയോ?"

"നേരം വെളുക്കാൻപോകുന്നു."

"വാസന്തിമോാം........?"

"കുട്ടി ഭദ്രമായി ഇരിപ്പുണ്ടു്. വിഷമിക്കണ്ടാ. നിൻെറ ചിററമ്മ വലിയ സാമത്ഥ്യക്കാരിയാണു്. ഇതുപോലെ എത്രയോ കണ്ടവരാം!"

സീത അല്പനേരം മൗനമായി ഇരുന്നു. പിന്നെ ചോദിച്ചു.

"അച്ഛാ! അച്ഛനെന്തിനാണു് ഇസ്ലാംമതത്തിൽ ചേൎന്നതു്?"

അച്ഛൻ മൗനമായിരുന്നു.

"ഞാൻ ചോദിച്ചതു തെററായിപ്പോയെങ്കിൽ ക്ഷമിക്കു അച്ഛാ! എന്തിനാണു് ചോദിച്ചതെന്നു വെച്ചാൽ, അച്ഛനു് ദൈവത്തിൽ വിശ്വാസമുണ്ടോ എന്നു് അറിയാൻവേണ്ടി മാത്രമാണു്. ദൈവം ഉണ്ടെങ്കിൽ ഇത്തരം കഷ്ടങ്ങളൊക്കെ മനുഷ്യക്കു് എന്തിനാണു് കൊടുത്തു വയ്ക്കുന്നതു്?"

"ഇത്തരം സന്ദർഭങ്ങളിൽ ദൈവം ഉണ്ടോ എന്നു സംശയം ജനിക്കാവുന്നതാണു്. അത്തരം കാര്യങ്ങളെപ്പററി നീ ജ്ഞാനികളോടു ചോദിച്ചു മനസ്സിലാക്കുക. ആദ്യം നീ ചോദിച്ച ചോദ്യത്തിനു ഞാൻ മറുപടി പറയാം. എങ്ങനെ ആരംഭിക്കണമെന്നാണു് ഞാൻ ആലോചിച്ചതു്. ആദ്യം മുതൽ ആരംഭിച്ചു് എല്ലാം ഞാൻ പറഞ്ഞുതരാം. സീതേ! എൻെറ കഥ മാത്രമല്ല ഏററവും പ്രധാനപ്പെട്ട ഒരു രഹസ്യംകൂടി ഞാൻ പറയാം!"

# 48

വീഥിക്കിരുവശവും വലിയ മരങ്ങാം ഇടതിങ്ങി വളന്നു് വനംപോലെ കിടന്നിരുന്നു. ഒരുവശത്തു് ചെങ്കുത്തായ ഒരു വലിയ പാറയും ഉണ്ടു് വണ്ടിയോടിച്ച പയ്യനോടു് മൗലവി

സാഹിബ് എന്തോ പറഞ്ഞു. പയ്യൻ വണ്ടി വഴിയിൽനിന്നു വിട്ട് കാട്ടിനുള്ളിലേയ്ക്ക് ഓടിച്ചു. പെരുമരങ്ങൾക്കിടയിലൂടെ വണ്ടി ഓടിച്ച് അവൻ പാറക്കൂട്ടങ്ങൾക്ക പിന്നിൽ കൊണ്ടു പോയി വണ്ടി നിർത്തി.

അച്ഛനും മകളും വണ്ടിയിൽനിന്നു് ഇറങ്ങി. മൗലവി സാഹിബ് വണ്ടിയിൽനിന്നു് ഒരു കമ്പളം എടുത്തു വിരിച്ചു.

"മകളേ! അതിൽ ഇരിക്കൂ! പകൽ മുഴുവൻ നാം ഇവിടെ കഴിയേണ്ടിയിരിക്കുന്നു."

ഇങ്ങനെ പറഞ്ഞുകൊണ്ടു് മൗലവിസാഹിബ് വണ്ടിയിൽ നിന്നു് ഒരു വെള്ളസഞ്ചിയും, ചെറിയ പെട്ടിയും എടുത്തു താഴെവെച്ചിട്ട് അദ്ദേഹവും ഇരുന്നു. "സീതേ ഈ സഞ്ചി യിൽ വെള്ളമുണ്ട്. ഈ പെട്ടിയിൽ കുറച്ചു ബിസ്കറ്റും ഉണ്ട്. ഇതുകൊണ്ടു് എത്രനാൾ നാം കാലം കഴിക്കണമോ അറിഞ്ഞു കൂടാ. ഈ പഞ്ചാബെന്ന നരകത്തിൽനിന്നു് എന്നു് വെളി യിൽ കടക്കുമോ എന്തോ?"

"ഒരു വർഷംമുമ്പ് ഞാൻ ഇവിടെ വന്നപ്പോൾ എത്രനല്ല നാടായിരുന്നു ഇതു്. ജനങ്ങൾക്ക തമ്മിൽ എത്രമാത്രം പര സ്പര സ്നേഹവിശ്വാസമുണ്ടായിരുന്നു! കല്ക്കത്തയിലെ ലഹള യെല്ലാം കണ്ടു് ഇവിടെ വന്നപ്പോൾ ഈ പഞ്ചാബ് ദേവ ലോകമാണെന്നു തോന്നി. ഈ ഒരു വർഷംകൊണ്ടു് ഇവിടെ എന്തു സംഭവിച്ചു?" സീത ചോദിച്ചു.

"ഒരു വർഷത്തിനുള്ളിൽ ഒന്നും സംഭവിച്ചില്ല. ജനങ്ങൾക്ക ഭ്രാന്തു പിടിച്ചു. അത്രതന്നെ. കല്ക്കത്തയിൽനിന്നു് നവഖാലി യിലേയ്ക്കും, അവിടെനിന്നും ബീഹാറിലേയ്ക്കും, ബീഹാറിൽ നിന്നും ഇപ്പോൾ പഞ്ചാബിലേയ്ക്കും ആ ഭ്രാന്തു പടർന്നുപിടിച്ചു. ഇതിൻെറയൊക്കെ അവസാനം എന്താകുമോ? ദൈവത്തിനു മാത്രം അറിയാം. ഈ ഭ്രാന്തിനിടയ്ക്കും ആ മഹാൻ ഒരുവൻ മാത്രമാണു് സമാധാനസന്ദേശവുമായി ചെന്നെത്തുന്നതു്. അദ്ദേഹം വാസ്തവത്തിൽ ഒരു മഹാത്മാവു തന്നെ. നിൻെറ അമ്മയ്ക്കു് പണ്ടുമുതലേ ഗാന്ധിയോടു ഭക്തിയായിരുന്നു. 'മഹാ ത്മാഗാന്ധിയാണു് ദൈവം' എന്നു് അവൾ പറയാറുണ്ടായി രുന്നു. അന്നുമുതലേ അവൾ പറഞ്ഞതു കേട്ടു നടന്നിരുന്നെങ്കിൽ എൻെറ ജീവിതം ഇങ്ങനെ ആവില്ലായിരുന്നു."

"അച്ഛാ! ഞാൻ ചോദിക്കുന്നതിൽ ദേഷ്യപ്പെടരുതു്. വളരെനാളായി എൻെറ മനസ്സിനെ അലട്ടുന്ന ഒരു ചോദ്യ

മാണു് ചോദിക്കുന്നതു്. അമ്മയോടു് അച്ഛൻ എന്നെങ്കിലും സ്നേഹമായി പെരുമാറിയിട്ടുണ്ടോ?''

"നീ ഇതു ചോദിച്ചതിനു് എനിക്കു നിന്നോടു കോപമില്ല സീതേ! ഇത്രയേ ചോദിച്ചുള്ളുവല്ലോ എന്നു് സന്തോഷിക്കുന്നു. എന്റെ മനസ്സിൽ ഏതാണ്ടു് മുപ്പതുവർഷമായി കുടികൊണ്ടിരുന്ന ഭാരം ഇപ്പോൾ ഇറക്കിവെയ്ക്കാൻ പോവുകയാണു്. ആരോടെങ്കിലും പറഞ്ഞാലല്ലാതെ എന്റെ മനസ്സിന്റെ ഭാരം ഒഴിയില്ല. നിന്റെ ചേച്ചിയോടു പറയാനുള്ള ധൈര്യം എനിക്കില്ല. എല്ലാം നിന്നോടു പറയാൻ പോവുകയാണു്! സ്വന്തം തെറ്റുകൾ, സ്വന്തം മകളോടു പറയുക എന്നതു് കഷ്ടമാണു്. എങ്കിലും ഈ സന്ദർഭം പ്രയോജനപ്പെടുത്തിയില്ലെങ്കിൽ ഇനിയും സന്ദർഭം കിട്ടുമോ എന്നറിഞ്ഞുകൂടാ.'' ഈ മുഖവുരയോടുകൂടി മൗലവിസാഹിബ് മുപ്പതു വർഷങ്ങൾക്കു മുമ്പുള്ള കഥ പറയാൻ ആരംഭിച്ചു.

ദൊരസ്വാമി അയ്യർ രാജമ്മാളെ വിവാഹം കഴിച്ചുകൊണ്ടു് ബോംബെയിൽ പുതിയ താമസം തുടങ്ങിയ കാലത്തു് അവരുടെ ജീവിതം ആഹ്ലാദകരമായിരുന്നു. ഓരോ ദിവസവും അവർക്ക് ഓരോ ഉത്സവദിനമായിരുന്നു. ആ ദമ്പതികൾ ലീലാവിനോദങ്ങളിൽ ഏർപ്പെട്ടു കാലം കഴിച്ചുകൂട്ടി.

ജീവിതചക്രം ഒരു പ്രാവശ്യം കറങ്ങി. ആഹ്ലാദമെല്ലാം നഷ്ടപ്പെട്ടു് അവിടെ ദുഃഖം കുടികൊണ്ടു. 'മുച്ചീട്ടുകളി' എന്ന ചൂതാട്ടത്തിൽ ദുഃഖത്തിന്റെ വിത്തു് ദൊരസ്വാമി അറിയാതെ വിതച്ചിരുന്നു. അതു മുളച്ചു വളർന്നു.

അല്പശമ്പളക്കാരനായ ദൊരസ്വാമി ചൂതാട്ടത്തിൽ നഷ്ടപ്പെട്ട പണം എങ്ങനെയും തിരിച്ചുവാങ്ങണമെന്നു തീരുമാനിച്ചു. അതിനുവേണ്ടി കടം വാങ്ങിക്കൊണ്ടു് കുതിരപ്പന്തയത്തിനു പോയി. ഒരു പ്രാവശ്യം പോയിക്കഴിഞ്ഞപ്പോൾ പിന്നെ മനസ്സിനെ തടുക്കാനായില്ല. വീണ്ടുംവീണ്ടും പോയി. ലാഭവും നഷ്ടവും ഉണ്ടായിക്കൊണ്ടിരുന്നു. നഷ്ടപ്പെട്ട പണം തിരിച്ചെടുത്തു് ഒരു നല്ല ലാഭവും ഉണ്ടാക്കിയിട്ടു് പന്തയത്തിൽനിന്നു് പിൻവാങ്ങാം എന്നാണദ്ദേഹം വിചാരിച്ചതു്. എന്തോ കള്ളം പറഞ്ഞു് രാജമ്മാൾ ധരിച്ചിരുന്ന ചില ആഭരണങ്ങൾ വാങ്ങിക്കൊണ്ടുപോയി പണയംവെച്ചും അദ്ദേഹം പന്തയത്തിൽ ഏർപ്പെട്ടു. വീണ്ടുംവീണ്ടും കടത്തിൽ മുങ്ങുകയാണു് ഉണ്ടായതു്. അവസാനം തീർത്തും ഒരു കടക്കാരനായി മാറിയ സമയത്താണു് രാജമ്മാളിന്റെ പ്രസവകാലവും വന്നുചേർന്നതു്

വീട്ടിൽ സൗകര്യമില്ലാതിരുന്നതിനാൽ ആശുപത്രിയിൽ കൊണ്ടുവിട്ടു. ഒരു ടാക്സി വിളിച്ച് ആശുപത്രിയിൽ രാജമ്മാളിനെ കൊണ്ടുവിടാനുള്ള പണംപോലും കയ്യിലില്ലായിരുന്നു. ഇതു വിചാരിച്ച് മനസ്സുനൊന്തു് റെയിൽവേസ്റ്റേഷനിൽ ജോലി ചെയ്തുകൊണ്ടിരുന്നപ്പോഴാണ് രമാമണി തന്റെ സഹോദരിയുമായി വന്നുചേർന്നതു്. രമാമണിയുടെ കണ്ണുകളിൽ തുളുമ്പിനിന്ന കണ്ണീരും, അവൾ സഹോദരിയെപ്പററി കാണിച്ച പാരവശ്യവും ദൊരസ്വാമിയുടെ മനസ്സിനെ ഇളക്കി. അതോടെ അവരെ സഹായിച്ചാൽ തന്റെ ദാരിദ്ര്യം തീരുമെന്നുള്ള ആശയും ദൊരസ്വാമിക്ക് ഉണ്ടായിരുന്നു. അതുകൊണ്ടു് തന്റെ ഭാര്യയെ പ്രസവത്തിനാക്കിയ അതേ ആശുപത്രിയിൽ അവരെ കൊണ്ടുചെന്നു വിട്ടു.

ദൊരസ്വാമി ആശുപത്രിയിൽ തന്റെ ഭാര്യയെ കാണാൻ പോകുമ്പോഴെല്ലാം രമാമണിയേയും സന്ദർശിച്ചുപോന്നു. ദാരിദ്ര്യവലയിൽ അകപ്പെട്ടിരുന്ന ആ മനുഷ്യന്റെ മേൽ രമാമണി തന്റെ മോഹവലയും വീശി. ദൊരസ്വാമിയുടെ മനസ്സ് ചഞ്ചലമായി.

രാജമ്മാളും, ഗംഗാഭായിയും ഒരേദിവസം തന്നെ പ്രസവിച്ചു. അന്നു രാത്രി ദൊരസ്വാമിക്ക സ്റ്റേഷനിൽ ഡ്യൂട്ടി ഉണ്ടായിരുന്നു. അതുകൊണ്ടു് പ്രസവസമയത്തു് അദ്ദേഹം ഉണ്ടായിരുന്നില്ല. രാത്രിയിൽ ഒരു പ്രാവശ്യം ഫോണിൽ സംസാരിച്ചു. രാജമ്മാൾ സുഖമായി പ്രസവിച്ചുവെന്നും പെൺകുട്ടിയാണെന്നും മറുപടി കിട്ടി. രാവിലെ ഡ്യൂട്ടി തീർന്നപ്പോൾ അദ്ദേഹം പ്രസവമുറിയിലേയ്ക്കു് ഓടിച്ചെന്നു. നേഴ്സിനോടു് അനുമതിയും വാങ്ങി അദ്ദേഹം രാജമ്മാളിനെ പോയിക്കണ്ടു. അളവററ വേദന അനുഭവിച്ചിരുന്നെങ്കിലും രാജമ്മാളിന്റെ മുഖത്തു് ഒരു പുഞ്ചിരി വിടർന്നു. "ഞാൻ പറഞ്ഞതുതന്നെ ഫലിച്ചല്ലോ!" രാജമ്മാൾ പറഞ്ഞു.

"നീ എന്താണു പറഞ്ഞതു്?" ദൊരസ്വാമി ചോദിച്ചു.

"ആൺകുട്ടിയായിരിക്കും എന്നല്ലേ ഞാൻ പറഞ്ഞതു്?" രാജമ്മാൾ പറഞ്ഞു.

"പ്രളയാഗ്നിക്ക തണുപ്പുണ്ടാകാം. പെണ്ണിനെ ആണാക്കാൻ പററുമോ?" ദൊരസ്വാമി ചോദിച്ചു.

രാജമ്മാൾ തമാശ പറയുകയാണെന്നാണ് ദൊരസ്വാമി വിചാരിച്ചതു്.

“നിങ്ങാം വേണമെങ്കിൽ കുഞ്ഞിനെ കണ്ടിട്ട് വിശ്വസി ച്ചാൽ മതി.” രാജമ്മാാം പറഞ്ഞു.

ദൊരസ്വാമി കുട്ടിയെ പുതപ്പിച്ചിരുന്ന തുണി മാററിനോക്കി. ആൺകുട്ടിയാണെന്നുകണ്ടു് അല്പം പരിഭ്രമിച്ചു. രാത്രിയിൽ ഫോണിൽ സംസാരിച്ചവർ തെററിദ്ധരിച്ചു പറഞ്ഞതാവും എന്നു് തീരുമാനിച്ചു.

പിന്നീടു് അദ്ദേഹം രമാമണിയേയും സന്ദർശിച്ചു് ഈ വിവരം അന്വേഷിച്ചു. അവളുടെ മറുപടികൂടി കേട്ടപ്പോാം അദ്ദേഹത്തിനു് ഒരുവിധം മനസ്സമാധാനമായി. ഗംഗാ ഭായിക്കു് ഒരു പെൺകുട്ടി പിറന്നിരുന്നു.

ഗംഗാഭായിയേയും താൻതന്നെ ആശുപത്രിയിൽ പ്രവേശി പ്പിച്ചതുകൊണ്ടാണു് അപ്രകാരം ആരെങ്കിലും മറുപടി പറയാ നിടയായതു് എന്നു് അദ്ദേഹം സമാധാനിച്ചു.

രാജമ്മാളിനേയും കുട്ടിയേയും ദൊരസ്വാമി വീട്ടിലേയ്ക്കു കൂട്ടി ക്കൊണ്ടുപോയി. കുറച്ചുകാലം കഴിഞ്ഞപ്പോാം ആ കുട്ടി മരി ച്ചുപോയി. രാജമ്മാളിനും, ദൊരസ്വാമിക്കും അതിനാൽ ഏപ്പെട്ട ദുഃഖത്തിനു് അളവില്ലായിരുന്നു.

തന്റെ കുട്ടി മരിച്ചുപോയ ദുഃഖം മറക്കാൻവേണ്ടി ദൊര സ്വാമി, ഗംഗാഭായിയുടെ കുട്ടിയെ കൂടെക്കൂടെ പോയി കണ്ടു കൊണ്ടിരുന്നു. ഗംഗാഭായിയും കുറച്ചു കാലങ്ങാംക്കകം മരിച്ചു പോയി. അവളുടെ കുട്ടിയെ രമാമണിയാണു് വളത്തിയതു്. ദൊരസ്വാമി ഏപ്പെടുത്തിക്കൊടുത്ത വീട്ടിലാണു് അവർ താമ സിച്ചിരുന്നതു്. ഒരുദിവസം രമാമണിയുടെ വീട്ടിൽ ദൊര സ്വാമി ചെന്നപ്പോാം അവാം ഉള്ളിൽ ആരോടോ സംസാരിച്ചു കൊണ്ടിരിക്കുന്നതായി മനസ്സിലാക്കി. ആ സംസാരത്തിൽ തന്റെ പേരും ഉാംപ്പെടുത്തിയിരുന്നതുകൊണ്ടു് അദ്ദേഹം ആ സംസാരം ശ്രദ്ധിച്ചു. ആ സംസാരത്തിൽനിന്നു് ഒരു ഭയങ്കര രഹസ്യം അദ്ദേഹം മനസ്സിലാക്കി. പ്രസവത്തിന്റെ അന്നു രാത്രിയിൽ രാജമ്മാളിന്റെയും, ഗംഗാഭായിയുടെയും കുട്ടികളെ പരസ്പരം മാററി എന്ന കാര്യമാണു് അദ്ദേഹം അറിഞ്ഞതു്. ഉടനെതന്നെ ഓടിച്ചെന്നു് രമാമണിയോടും നേഴ്സിനോടും വഴക്കുപിടിക്കണമെന്നു് അദ്ദേഹത്തിനു തോന്നി. പക്ഷേ അതിന്റെ ഫലം എന്തായിരിക്കുമെന്ന ശങ്ക അദ്ദേഹത്തിനു ണ്ടായി. മനസ്സിന്റെ പ്രയാസം നീങ്ങിയിട്ടു് സാവധാന മായി ഈ പ്രശ്നത്തിനു പരിഹാരം കാണാം എന്നദ്ദേഹം തീരു മാനിച്ചു. രമാമണി ഉള്ളിൽ സംസാരിച്ചുകൊണ്ടിരുന്നതു് ആ

നേഴ്സിനോടായിരുന്നു. നേഴ്സ് ഇറങ്ങിപ്പോകുമ്പോഠം അവളുടെ കണ്ണിൽപെടാതെ മാറി നിന്നതിനുശേഷം അദ്ദേഹം മുറിക്കുള്ളിലേയ്ക്കു പോയി. രമാമണിയെ കണ്ടപ്പോഠം അദ്ദേഹം തൻെറ തീരുമാനമെല്ലാം മറന്നിട്ടു് വഴക്കുപിടിക്കാൻ ആരംഭിച്ചു. രമാമണി അലമുറയിട്ടു് കരയാൻ തുടങ്ങി. ഒരു കത്തി എടുത്തു നീട്ടിക്കൊണ്ടു് അവഠം പറഞ്ഞു. "ദാ, ഈ കത്തി കൊണ്ടു് എന്നെ കുത്തിക്കൊന്നിട്ടു് കുട്ടിയേയും എടുത്തുകൊണ്ടു പൊയ്ക്കൊള്ളൂ." അവഠം തുടന്നു പറഞ്ഞു. "എനിക്കു് ലോകത്തിൽ സ്നേഹമുണ്ടായിരുന്ന ഒരേ ഒരാഠം എൻെറ സഹോദരിയായിരുന്നു, അവർ മരിച്ചുപോയി. ഈ കുഞ്ഞിനെയെങ്കിലും കണ്ടുകൊണ്ടു് ജീവിക്കാം എന്നു വിചാരിച്ചു. കുട്ടിയെ നിങ്ങഠം കൊണ്ടുപോയാൽപിന്നെ എനിക്കു് ഈ ലോകത്തു് യാതൊരു ജോലിയും അവശേഷിക്കുന്നില്ല. ഞാൻ ചത്തു കളയും!" അവസാനം അവഠം തൻെറ ആഗ്രഹം സാധിച്ചു. അതായതു് "കുട്ടിയെ എടുത്തുകൊണ്ടുപോവില്ല" എന്നു് അവഠം ദൊരസ്വാമിയെക്കൊണ്ടു് സത്യം ചെയ്യിച്ചു.

കുട്ടികളെ എന്തിനാണു പരസ്പരം മാററിയതെന്നു് ദൊരസ്വാമി രമാമണിയോടു ചോദിച്ചു മനസ്സിലാക്കി. തങ്ങഠക്കു് ആൺകുട്ടി പിറന്നാൽ അവൻ രജനീപുരം രാജ്യത്തിൻെറ അനന്തരാവകാശിയാണെന്നും, അതുകൊണ്ടുതന്നെ രാജാവിൻെറ ദുർമതികളായ സേവകന്മാർ കുട്ടിയെ കണ്ടുപിടിച്ചു് കൊന്നുകളയുമെന്നും അവഠം ഭയപ്പെട്ടു. കുട്ടി മറെറാരിടത്തു വളൎന്നാൽ ആ കുഴപ്പം ഉണ്ടാവില്ലെന്നും, വേണ്ടസമയത്തു് അതു വെളിപ്പെടുത്തിക്കൊള്ളാമെന്നും അവഠം വിചാരിച്ചു. പക്ഷേ ഗംഗാഭായി മരിച്ചുപോയി. അവളുടെ കുട്ടിയും മരിച്ചുപോവുമെന്നു് രമാമണി ഓർത്തില്ല. അതിനും അപ്പുറം രാജമ്മാളിൻെറ എടുത്തു വളർത്തിയ കുട്ടി തൻെറ ഹൃദയത്തെ അത്രമാത്രം സ്വാധീനിച്ചുകളയുമെന്നും അവഠം ഓർത്തില്ല!

എല്ലാം ആലോചിച്ചുനോക്കിയപ്പോഠം കുട്ടി രമാമണിയുടെ കൂടെത്തന്നെ വളരുന്നതാണു് നല്ലതു് എന്നു് ദൊരസ്വാമിക്കു തോന്നി. ഈ കുട്ടിയെയുംകൊണ്ടു് രാജമ്മാളിൻെറ അടുത്തു ചെന്നു് 'ഇതാ നിൻെറ കുട്ടി', എന്നു പറഞ്ഞാൽ അവഠം വിശ്വസിക്കുന്നതെങ്ങനെ? നേരത്തെതന്നെ അവഠക്കു് എന്നെ സംശയമാണു്. അപ്പോഠം ഇതേപ്പററി അവഠം വേണ്ടാത്തതൊക്കെയേ ചിന്തിക്കൂ!

രാമണിയുടെ കൂടെ വളൎന്നുവന്ന തൻെറ കുട്ടിയോടു് ദൊര

സ്വാമിക്കുള്ള ബന്ധം വളൎന്നുവന്നു. അതുകാരണം ദൊരസ്വാമിക്ക് രമാമണി വരച്ച വരയിൽത്തന്നെ നില്ക്കേണ്ടിവന്നു. തൻെറ പോക്കുവരവുകളെപ്പററി രാജമ്മാളിനോടു കള്ളം പറയേണ്ടിവന്നു. അതുകൊണ്ടുതന്നെ ആ പാവം എത്രമാത്രം വേദനിക്കേണ്ടിവന്നു.

''സീതേ! രാജമ്മാളിനു ജനിച്ച് രമാമണി വളൎത്തിയ ആ പെണ്ണിൻെറ പേരാണ് ധാരിണി. അവളാണ് എൻെറ സീമന്തപുത്രി. നീ അവളുടെ അനുജത്തിയാണ്. നിങ്ങൾ കുട്ടികളായിരിക്കുമ്പോൾ ഞാൻ അനുഭവിച്ച സങ്കടങ്ങൾ എത്രയെന്നു നിനക്കറിയാൻ പാടില്ല. ലോകത്തിൽ മററാരും അത്രമാത്രം സങ്കടം അനുഭവിച്ചുകാണുമെന്നു തോന്നുന്നില്ല. എന്നാൽ ആ വേദനയിലും ഒരു സുഖമുണ്ടായിരുന്നു.''

സീതയ്ക്കു് തൻെറ ജീവിതത്തിൽ അന്നുവരെ ഒളിഞ്ഞുകിടന്ന പല കാര്യങ്ങളും അപ്പോൾ ബോദ്ധ്യമായി. രഹസ്യമായിരുന്ന പല സംഗതികളിലും തെളിവു ലഭിച്ചു. ധാരിണിയാണെന്നു വിചാരിച്ച് രജനീപുരം ആളുകൾ തന്നെ തട്ടിക്കൊണ്ടുപോയതിനു കാരണവും മനസ്സിലായി. അതിലും പ്രത്യേകിച്ച്, രാജംപേട്ടയിൽവെച്ച് രാഘവൻ തന്നെ ആദ്യം കണ്ടപ്പോൾ തന്നെ സ്നേഹിച്ചുപോയതിൻെറ കാരണവും വ്യക്തമായി. ധാരിണിയുടെ ഛായ തന്നിൽ കണ്ടതുതന്നെയാണ് അതിനു കാരണം. സംശയമില്ല. ധാരിണിക്ക് തന്നോട്ട് അത്രമാത്രം സ്നേഹമായിരുന്നതിൻെറ കാരണവും അപ്പോഴാണ് അവൾക്കു ബോദ്ധ്യമായതു്; ഒരമ്മയുടെ വയററിൽപിറന്ന രക്തബന്ധം തന്നെ. സംശയമില്ല. തനിക്കും ധാരിണിയോടു് ഒരുതരം അടുപ്പം തോന്നിയിരുന്നല്ലോ! പക്ഷേ അസൂയയാണ് ആ അടുപ്പത്തെ നിയന്ത്രിച്ചുകളഞ്ഞതു്. എത്ര നിന്ദ്യമായ മനസ്സാണ് തൻേറതു്! ധാരിണിയുടെ ദയാശീലം എവിടെ? വിശാലഹൃദയം എവിടെ? തൻെറ ഈ സങ്കുചിതമനസ്സ് എവിടെ? ദൈവം സഹായിച്ച് ആ പുണ്യവതിയെ ഇനിയും കാണാൻ ഇടയായാൽ....?അതിനുള്ള ഭാഗ്യം തനിക്കുണ്ടെങ്കിൽ....

''അച്ഛാ! ധാരിണിച്ചേച്ചിക്ക് ഈ കാര്യമൊക്കെ അറിയാമോ?''

''ഇല്ല. എൻെറ മനസ്സ് ക്രൂരമാണു സീതേ! പലപ്പോഴും അവളോടു പറയണമെന്നുണ്ടായിരുന്നു. പക്ഷേ ഒടുവിൽ ധൈര്യമില്ലാത്തതുകൊണ്ട് അതു വേണ്ടെന്നുവെച്ചു. റസിയാ

ബീഗവും അവളോട്ട പറയരുതെന്നു് നിർബന്ധം പിടിച്ചു.''
''അതെന്താണച്ഛാ?''
''ഭ്രാന്തുതന്നെ! അല്ലാതെന്താ? സത്യം അവളോട്ട തുറന്നുപറഞ്ഞാൽ, ധാരിണിക്കു് അവളോട്ടള്ള സ്നേഹം കുറഞ്ഞുപോകുമോ എന്ന ഭയം. അതു മാത്രവുമല്ല; രജനീപുരം രാജ്യത്തിന്റെ പകുതിയെങ്കിലും നിന്റെ ചേച്ചിക്കു് വാങ്ങിക്കൊടുക്കണമെന്ന മോഹം അവൾക്കു് ഇനിയും തീർന്നിട്ടില്ല. ലോകം കീഴ്മേൽ മറിഞ്ഞിരിക്കുന്നുവെന്നും, നാട്ടുരാജ്യങ്ങളുടെ കാലം അവസാനിച്ചിരിക്കുന്നുവെന്നും ഉള്ള ബോധം അവൾക്കു് ഇനിയും ഉണ്ടായിട്ടില്ല.''
സീത അല്പനേരം ആലോചിച്ചുകൊണ്ടിരുന്നതിനു ശേഷം പിന്നീട്ട ചോദിച്ചു.
''അച്ഛാ! അച്ഛൻ എനിക്കു് ഒരു വരം നല്കണം!''
''ഞാനെന്താ ദൈവമാണോ, നിനക്കു വരം നല്കാൻ?''
''ദൈവത്തെപ്പോലെ തന്നെയാണു്. 'മാതാപിതാക്കളല്ലേ കൺകണ്ട ദൈവം.' അമ്മ മരിച്ചുപോയി. അച്ഛനാണു് ഇനി എന്റെ ദൈവം. ഈ യാത്രയിൽ എനിക്കു് എന്തെങ്കിലും അപകടം സംഭവിച്ചാൽ അച്ഛൻ തീർച്ചയായും ധാരിണിയെക്കണ്ടു് എനിക്കു പറയാനുള്ള ചില കാര്യങ്ങൾ അറിയിക്കണം. ഞാൻ ചേച്ചിയോട്ട ചെയ്ത ദ്രോഹങ്ങൾക്കെല്ലാം എന്നോട്ട ക്ഷമിക്കണമെന്നു പറയണം.''
''ഇതെന്തു സംസാരമാണു മോളേ?''
''ഞാൻ വഴിയിൽ മരിച്ചുപോവുകയാണെങ്കിൽ അച്ഛൻ ധാരിണിച്ചേച്ചിയെ കണ്ടുപിടിക്കുക തന്നെ വേണം. അദ്ദേഹത്തിന്റെ മനസ്സിൽനിന്നു് ഇന്നും ചേച്ചിയെക്കുറിച്ചുള്ള ഓർമ്മ നഷ്ടപ്പെട്ടിട്ടില്ലെന്നും, അദ്ദേഹത്തെ ചേച്ചി കല്യാണം കഴിക്കണമെന്നും പറയണം. ഞാൻ മരിച്ചാൽ, ധാരിണിച്ചേച്ചിയും അദ്ദേഹവും കല്യാണംകഴിച്ചു കണ്ടെങ്കിലേ എന്റെ ആത്മാവിനു തൃപ്തിയാവു! സന്തോഷമാവു!''
''ഇതെന്തൊരു ഭ്രാന്തു്! ഞാനാണു തെറ്റു ചെയ്തതു്. നിന്നോട്ടു് ഇതൊന്നും പറയരുതായിരുന്നു.''
''ഞാൻ ഇപ്പോൾ പറഞ്ഞകാര്യം അച്ഛൻ ധാരിണിയോട്ട പറയാമെന്നു് ഉറപ്പുതന്നാൽ മാത്രമേ ഞാൻ ഇവിടെ നിന്നു് ഇനി അനങ്ങു! ഇല്ലെങ്കിൽ ഇവിടെത്തന്നെ ഇരിക്കും.''

"നിന്റെ ഇഷ്ടംപോലെ ഞാൻ സത്യംചെയ്യുന്നു മോളേ: പക്ഷേ അതിന്റെ ആവശ്യമുണ്ടാവില്ല. വഴിയിൽവെച്ച് നാം നിന്റെ ചേച്ചിയെ കാണും. അപ്പോൾ നീ തന്നെ പറഞ്ഞു കൊള്ളൂ!"

# 49

അടുത്ത ഏഴെട്ടുദിവസം നടന്ന സംഭവങ്ങൾ സീതയ്ക്ക്, തന്റെ ജീവിതത്തിൽ നടന്നവയാണെന്നു തോന്നിയതേ ഇല്ല. ചിലപ്പോൾ അതു് പൂർവ്വജന്മങ്ങളിൽ എങ്ങോ നടന്ന സംഭവം പോലെ തോന്നി.

പകൽസമയത്തു് സീതയും പിതാവും മലയിടുക്കുകളിലും കാട്ടുപൊന്തകളിലും, ഇടിഞ്ഞുപൊളിഞ്ഞ പള്ളികളിലും ഒളിച്ചിരുന്നു. ഇരുട്ടിക്കഴിഞ്ഞാൽ മുന്നുംപിന്നും ശ്രദ്ധിച്ച് ഭയന്നു കൊണ്ടു് അവർ യാത്ര തുടരും. വഴിയിൽ തീപിടിച്ചെരിഞ്ഞ പട്ടണങ്ങളും, ഗ്രാമങ്ങളും അവർക്കു കടന്നുപോകേണ്ടിയിരുന്നു. കത്തിയെരിയുന്ന വീടുകളിൽ നിന്നുയരുന്ന ജ്വാലകൾ വളരെ ദൂരംവരെ രാത്രിയെ പകലാക്കിയിരുന്നു. ആ വെളിച്ചത്തിൽ ഇരുണ്ടരൂപങ്ങൾ കയ്യിൽ ആയുധവുമായി അലഞ്ഞുനടക്കുന്നതു കാണാമായിരുന്നു. അത്തരം സ്ഥലങ്ങളെ സമീപിക്കാതെ അച്ഛനും മകളും വളരെദൂരം ചുററിവളഞ്ഞു നടന്നു.

രാത്രിയിൽ നിരത്തിലൂടെ നടന്നുപോകുമ്പോൾ മുന്നിലോ പിന്നിലോ കാലൊച്ചകേട്ടാൽ അവർ പേടിച്ചു വിറച്ചുപോകും. ചിലപ്പോൾ ജനങ്ങൾ കൂട്ടംകൂട്ടമായി ഓടിവരുന്ന ശബ്ദം കേൾക്കാം. അപ്പോൾ രണ്ടുപേരും പേടിച്ചുവിറച്ച് കാട്ടിനുള്ളിൽ ഒളിക്കും. ഭയന്നു് ഓടുന്ന ജനങ്ങളെ പിന്തുടർന്നു് രാക്ഷസന്മാരും അലറിവിളിച്ചുകൊണ്ടു വരും. അവരുടെ അട്ടഹാസങ്ങളോടൊപ്പം, സ്ത്രീകളുടേയും കുട്ടികളുടേയും നിലവിളിയും കൂടി കലർന്നു. ആ ഭയങ്കര ശബ്ദങ്ങൾ അടങ്ങി വളരെനേരം കഴിഞ്ഞാലും സീതയുടെ കാതിൽ അലയൊലി മുഴങ്ങിക്കൊണ്ടിരിക്കും. അവളുടെ ഉള്ളിൽ ഇരുന്നു് 'മരണമേ വരൂ!' എന്ന ശബ്ദം മന്ത്രിച്ചുകൊണ്ടിരിക്കും.

നടന്നുനടന്നു് സീതയുടെ കാലുകൾ പൊട്ടി രക്തം ഒലിക്കാൻ തുടങ്ങി. പിന്നീടു് നീരും വന്നു. 'ഇനി നടക്കാനാ

വില്ല' എന്നു് അവളുടെ കാലുകൾ കെഞ്ചി. "അച്ഛാ! എന്നെ വെടിവെച്ചു കൊന്നുകളയൂ! അച്ഛൻ രക്ഷപെടൂ!" സീത അച്ഛനോടു് അപേക്ഷിച്ചു. "സാദ്ധ്യമല്ല മോളേ,. സാദ്ധ്യമല്ല!" മൗലവി തലയാട്ടി. "എന്തായാലും ഞാൻ മരിക്കും. എങ്കിൽ അതു് അച്ഛൻെറ കൈ കൊണ്ടാവരുതോ? എന്തിനു വെറുതേ ചിത്രവധം ചെയ്യപ്പെടണം?" സീത ചോദിച്ചു. മൗലവി ആ അഭിപ്രായത്തോടു യോജിച്ചില്ല. അച്ഛൻെറ തോളിൽ പിടിച്ചുകൊണ്ടു് സീത മെല്ലെമെല്ലെ നടന്നു. അവളുടെ മനസ്സു് മരണത്തെ അഭിവാദ്യം ചെയ്തു. അവളുടെ കാതിൽ അലയൊലി ആഞ്ഞു വീശിക്കൊണ്ടിരുന്നു.

ഒരു ചെറിയ റയിൽവേസ്റ്റേഷനിൽ അവർ എത്തിച്ചേർന്നു. വെയിററിംഗ്റൂമിൽ ഇരുന്നു് ട്രെയിൻ വരാൻ അവർ കാത്തു. ആരെങ്കിലും വന്നു് വെയിററിംഗ്റൂമിൽ എത്തിനോക്കിയാൽ സീത ഞെട്ടിപ്പോകും. ട്രെയിനിനുവേണ്ടി കാത്തിരുന്ന നേരം നീണ്ടുനീണ്ടുപോയി. സീത ഇരുന്നപടിയേ ഒന്നു മയങ്ങിപ്പോയി. വലിയ അലയൊലി ഉയർന്നുവന്നു് അവളുടെ കാതിൽ അടിച്ചുകയറി. പെട്ടെന്നവൾ ഞെട്ടി ഉണർന്നു. കേട്ടതു് ട്രെയിൻ വരുന്ന ശബ്ദമാണെന്നു് അവർക്ക മനസ്സിലായി. രണ്ടുപേരും പ്ലാററുഫോമിലേയ്ക്കു പോയി. ട്രെയിനിലെ തിക്കും തിരക്കും പറയാനാവില്ല. എല്ലാ മുറികളും അകത്തുനിന്നു പൂട്ടിയിരുന്നു. സീതയ്ക്കു് ആ ട്രെയിനിൽ കേറാൻ തോന്നിയില്ല. പക്ഷേ അച്ഛൻ അവളെ ആശ്വസിപ്പിച്ചു. എല്ലാ മുറികളിലും ചെന്നു നോക്കി. അവസാനം ഒരു മുറി അദ്ദേഹം തുറന്നു. രണ്ടുപേരും വണ്ടിക്കുള്ളിൽ കയറി. വണ്ടിക്കുള്ളിൽ ഇരുന്നവർ തങ്ങൾ വഴിയിൽക്കണ്ട ഭീകരസംഭവങ്ങൾ വർണ്ണിച്ചുകൊണ്ടിരുന്നു.

ഒരു റെയിൽവേ ജംഗ്ഷനിൽ വണ്ടി നിന്നു. നിന്ന വണ്ടി പിന്നീടു് അനങ്ങുന്ന മട്ടു കണ്ടില്ല. സമയം കഴിയുന്തോറും വണ്ടിയിലിരുന്നവരുടെ വിഷമം അധികമായി. റെയിൽവേ സ്റ്റേഷനിലും, വെളിയിലും ആകെ ബഹളമായി.

മൗലവിസാഹിബ് പെട്ടെന്നു വിളിച്ചുപറഞ്ഞു. "അതാ ധാരിണി!" സീത ആകാംക്ഷയോടെ അദ്ദേഹം ചൂണ്ടിക്കാട്ടിയ സ്ഥലത്തേയ്ക്കു നോക്കി. കുറച്ചകലെ ആൾക്കൂട്ടത്തിനിടയിൽ സൂര്യനും ധാരിണിയും സംസാരിച്ചുകൊണ്ടു് നിൽപ്പുണ്ടായിരുന്നു. ഒരു നിമിഷം അവരുടെ മുഖം കണ്ടു. അടുത്തനിമിഷം അവർ ആൾക്കൂട്ടത്തിൽ മറഞ്ഞു. "സീതേ! അൽപം കാക്കു!

ഞാൻ അവരെ തേടിപ്പിടിച്ചുകൊണ്ടു വരാം'' എന്നു പറഞ്ഞു കൊണ്ടു് മൗലവിസാഹിബ് ട്രെയിനിൽനിന്നും ഇറങ്ങി ഓടി. അടുത്ത നിമിഷത്തിൽ അദ്ദേഹം ജനക്കൂട്ടത്തിൽ മറഞ്ഞു.

പിന്നീടുള്ള ഓരോ നിമിഷവും ഒരു യുഗമായി സീതയ്ക്കു തോന്നി. അത്തരം പല യുഗങ്ങൾ കഴിഞ്ഞപ്പോൾ ഒരു ഭയങ്കര ബഹളം കേട്ടു. അതോടൊപ്പം ഒരു ഭീകര ദൃശ്യവും കണ്ടു. നൂറുകണക്കിനു് കിരാതന്മാർ കയ്യിൽ കത്തിയുമായി പാഞ്ഞു വന്നു. പ്ലാററുഫോമിൽ നിന്ന പലരെയും അവർ അരിഞ്ഞു വീഴ്ത്തി. എവിടെ നോക്കിയാലും രക്തക്കളം തന്നെ. ആ കിരാതന്മാർ ട്രെയിനിലുള്ളിലും പാഞ്ഞുകയറി. സീത ഇരുന്ന മുറിയിലേയ്ക്കു് അഞ്ചുപേർ പാഞ്ഞുകയറി. സീത ഭയന്നു വിറച്ചു് കണ്ണുംപൂട്ടിയിരുന്നു. ''അവസാനം താൻ ആഗ്രഹിച്ചതു ഫലിച്ചു; മരണം വന്നുചേർന്നു'' എന്നിങ്ങനെ അവൾ വിചാരിച്ചു. കണ്ണുമടച്ചിരുന്ന സീതയ്ക്കു് അപ്പോൾ തന്റെ മാറിൽ കത്തി കയറും എന്നു തോന്നിപ്പോയി. പക്ഷേ ഒന്നും സംഭവിച്ചില്ല. അവൾ കണ്ണു തുറന്നുമില്ല. പക്ഷേ വണ്ടിക്കുള്ളിൽ എന്തോ ബഹളം നടക്കുന്നുവെന്നു് സീതയ്ക്കു തോന്നി. ആരോ അവളെ പിടിച്ചുതള്ളി. അവൾ മലർന്നടിച്ചു തറയിൽ വീണു. അവളെ ചവിട്ടിമെതിച്ചുകൊണ്ടു് ആരോ ഓടിപ്പോയി.

''സീതേ! സീതേ!'' എന്നിങ്ങനെ പതിഞ്ഞശബ്ദത്തിൽ വിളിച്ചുകൊണ്ടു് ആരോ അവളെ എടുത്തുയർത്തി. കണ്ണുതുറന്നു നോക്കിയപ്പോൾ അതു് ധാരിണിയാണെന്നു മനസ്സിലായി. അവളുടെ ഒരു കരത്തിൽനിന്നു് രക്തം ധാരധാരയായി പ്രവഹിക്കുന്നതും കണ്ടു. സീത ''ചേച്ചീ!'' എന്നു ആവുന്നത്ര ഉറക്കെ വിളിച്ചു.

ആ മൂന്നുദിവസം സീതയുടെ ജീവിതത്തിലെ ആനന്ദകരമായ ദിനങ്ങളായിരുന്നു. ഏതോ ഒരു നാട്ടിൽ ആരുടേയോ വീടിന്റെ മുകൾത്തട്ടിൽ, ജനലും കതകുമെല്ലാം അടച്ചിട്ടുകൊണ്ടു് ഒളിച്ചുകഴിഞ്ഞ ദിവസങ്ങൾ. വഴിയിൽ വെളിച്ചവും കാററും ഉണ്ടു്. ഇവിടെ അതുപോലും ഇല്ല. എങ്കിലും തന്റെ കൂടപ്പിറപ്പാണു് ധാരിണിയെന്നറിഞ്ഞപ്പോൾ, അവളോടൊപ്പം കഴിച്ചുകൂട്ടാൻ എത്ര സന്തോഷമായിരുന്നു.

ട്രെയിനിൽ വെച്ചു് അവളെ കൊലചെയ്യപ്പെടാതെ രക്ഷിച്ച ധാരിണി അവളെ ഈ വീട്ടിൽ കൊണ്ടുവന്നു് ആക്കി. സീത തനിക്കും ധാരിണിക്കും തമ്മിലുള്ള ബന്ധത്തെപ്പററി അവളോടു

പറഞ്ഞു. "ഇതൊന്നും നിങ്ങാംക്ക് നേരത്തെ അറിഞ്ഞുകൂടേ ചേച്ചീ?" സീത ചോദിച്ചു.

"അങ്ങനെ ഒരു സംശയം എനിക്ക് വളരെനാളായി ഉണ്ടാ യിരുന്നു. പക്ഷേ ഞാൻ എത്ര ചോദിച്ചിട്ടും, ആ കിഴവനും കിഴ വിയും സത്യം പറഞ്ഞില്ല." ധാരിണി പറഞ്ഞു.

"എന്തൊരന്യായം? എന്താണവർ അതു പറയാതിരുന്നതു്? നിങ്ങാം എൻെറ ചേച്ചിയാണെന്നു് അറിയാതിരുന്നിട്ടുകൂടി എനിക്ക് എന്തു പ്രിയമായിരുന്നു; അപ്പോാം അറിഞ്ഞിരുന്നെ ങ്കിൽ എനിക്ക് ചേച്ചിയോട് എന്തുമാത്രം സ്നേഹം ഉണ്ടാ യേനേ? നാം എത്രമാത്രം സന്തോഷിക്കുമായിരുന്നു?" സീത പറഞ്ഞു. തന്നോട് അസൂയപ്പെട്ട് സീത പെടുത്തിയ പാടെല്ലാം ധാരിണിക്ക് ഓർമ്മ വന്നു. പക്ഷേ അതൊന്നും ഇപ്പോാം സീതയെ ഓർമ്മിപ്പിക്കുന്നതു ശരിയല്ല. "കഴിഞ്ഞ തിനെപ്പററി വിഷമിച്ചിട്ട് എന്താ പ്രയോജനം? അതിനെല്ലാം കൂടി നാം ഇപ്പോാം സന്തോഷിക്കുന്നില്ലേ." ധാരിണി പറഞ്ഞു. "അതിനെന്താ സംശയം? എൻെറ എല്ലാ ദുഃഖവും തീർന്നു. ഇനിയും എനിക്ക് സന്തോഷത്തിനു് എന്താ ഒരു കുറവു്?" സീതയും അതു സമ്മതിച്ചു.

പക്ഷേ രണ്ടുപേരുടേയും ഉള്ളിൽ ഭീതി നിഴലിക്കാതിരു ന്നില്ല.

ഉണർന്നിരുന്നപ്പോഴെല്ലാം ധാരിണിയുടെ കഴുത്തിൽ കെട്ടി പ്പിടിച്ചുകൊണ്ടു് അവാം തൻെറ മനോഗതം അറിയിച്ചു. ഉറ ങ്ങുമ്പോഴും കൈ ധാരിണിയുടെ മേൽ വെച്ചുകൊണ്ടാണു് ഉറ ങ്ങിയതു്. തന്നെ ഇവിടെ വിട്ടിട്ട് ധാരിണി പൊയ്ക്കളയുമോ എന്നൊരു ഭീതി അവളുടെ മനസ്സിൻെറ ആഴത്തിലുണ്ടായി രുന്നു.

സീതയുടെ ഭയം സത്യമായി. ധാരിണിയിൽനിന്നു് അവാം പിരിയേണ്ടതായി വന്നു.

ധാരിണി പലതും പറഞ്ഞു് അവളെ സമാധാനിപ്പിക്കാൻ ശ്രമിച്ചു. "ഞാൻ ഡൽഹിയിൽ നിന്നോടൊപ്പം വന്നുചേരാം. അതുവരെ നീ ക്ഷമിക്കു! പെഷവാറിൽ എൻെറ കൂട്ടുകാരി നിരുപമ ഉണ്ടു്. അവളെയും കൂട്ടിക്കൊണ്ടു ഞാൻ വരാം." ധാരിണി പറഞ്ഞു.

ആ സഹോദരിമാർ തമ്മിൽ വളരെനേരം വാദപ്രതിവാദം നടന്നു.

അവസാനം സീത പറഞ്ഞു. "ചേച്ചീ! ചേച്ചി എനിക്ക്

ഒരു വാക്കു തന്നാൽ ഞാൻ വിട്ടുപിരിയാൻ സമ്മതിക്കാം.''

''പറയൂ! കേൾക്കട്ടേ!''

''ഡൽഹിക്കു പോകുന്നവഴി ഞാൻ ചത്തുപോയാൽ ചേച്ചി അദ്ദേഹത്തെ വിവാഹം കഴിക്കണം. അങ്ങനെ എന്നോടു സത്യം ചെയ്താലേ ഞാൻ ചേച്ചിയെ പിരിയൂ!''

''ഇതെന്തൊരു ഭ്രാന്തു്!'' എന്നിങ്ങനെ ധാരിണി എത്രയൊക്കെ ഉപദേശിച്ചിട്ടും സീത സമ്മതിച്ചില്ല. ധാരിണി എതിർക്കുന്തോറും സീതയുടെ നിർബന്ധം കൂടിവന്നു. അവസാനം ധാരിണി പറഞ്ഞു. ''എടീ! നീ മരിച്ചു്, ഞാൻ ജീവനോടെ ഇരുന്നു്, നിന്റെ ഭർത്താവും സമ്മതിക്കുകയാണെങ്കിൽ ഞാൻ കല്യാണം കഴിച്ചുകൊള്ളാം.''

മുസ്ലീംസ്ത്രീകൾ അണിയുന്ന പർദ്ദപോലെയുള്ള ഒരു വസ്ത്രം ധാരിണി സീതയെ ധരിപ്പിച്ചു. ആ വസ്ത്രത്തിൽ കണ്ണുകൾ കാണാനുള്ള രണ്ടു ചെറിയ ദ്വാരംമാത്രമേ ഉള്ളു. തലമുതൽ കാലുവരെ മൂടുന്ന ഒരു വസ്ത്രമായിരുന്നു അതു്. പാതിരാത്രിക്കു് ആ വീടിന്റെ രണ്ടാംനിലയിൽനിന്നു്, സീതയും മൗലവിയും താഴെയിറങ്ങി വന്നു. പടിക്കൽ ഒരു ജീപ്പു് തയ്യാറായി നില്ക്കുന്നുണ്ടായിരുന്നു. അതു് ഓടിക്കുന്നതിനു് ഒരു പോലീസ് ഡ്രൈവറും ഉണ്ടായിരുന്നു.

സീത ധാരിണിയെ കെട്ടിപ്പിടിച്ചുകൊണ്ടു പറഞ്ഞു. ''ചേച്ചീ! വാഗ്ദാനം മറക്കരുതു്!''

അവരുടെ പിതാവായ മൗലവി ധാരിണിയുടെ മുഖത്തു നോക്കിക്കൊണ്ടു പറഞ്ഞു. ''മോളേ! ഈ അച്ഛൻ ചെയ്ത തെററിനു് മാപ്പുതരിക!''

പോലീസ്കാൺസ്റ്റബിൾ ഓടിച്ചിരുന്ന ജീപ്പു് അതിവേഗത്തിൽ പാഞ്ഞുകൊണ്ടിരുന്നു. വഴിയിലുണ്ടായ പല തടസ്സങ്ങളും താണ്ടി അതു മുന്നോട്ടുകുതിച്ചു. വഴിയിൽ ചില സ്ഥലത്തു് ജനങ്ങൾ കൂട്ടംകൂട്ടമായി പൊയ്ക്കൊണ്ടിരുന്നു. അവിടെ ജനക്കൂട്ടത്തെ പിളർന്നുകൊണ്ടു് ജീപ്പു പാഞ്ഞു. ചില സ്ഥലങ്ങളിൽ വഴിയിൽ മരങ്ങൾ വെട്ടിയിട്ടിരുന്നു. അവിടെ ജീപ്പു് വഴിയരികിൽക്കൂടി കടന്നുപോയി. മററുചില സ്ഥലങ്ങളിൽ വഴിയിൽ വീണുകിടന്ന ശവങ്ങളുടെ പുറത്തുക്കൂടി ജീപ്പു പാഞ്ഞുപോയി. ഹോ! ഭയങ്കരംതന്നെ! ആ ശരീരത്തിൽനിന്നു് ജീവൻ എപ്പോഴേ നഷ്ടപ്പെട്ടതാണു്. ഇനി അവയുടെ പുറത്തു് ജീപ്പുംകൂടി കയറിയാലെന്തു്?

ജീപ്പുയാത്ര ആരംഭിച്ചപ്പോൾ, താൻ അപായങ്ങളെയെല്ലാം

ഒരുവിധം തരണംചെയ്തു കഴിഞ്ഞിരിക്കുന്നുവെന്നാണ് സീത വിചാരിച്ചതു്. പക്ഷേ വളരെവേഗം തന്നെ അതു വെറും മൂഢവിശ്വാസമാണെന്നു മനസ്സിലായി. കാരണം അവരുടെ പിന്നാലെ മറെറാരു ജീപ്പ്അതിവേഗത്തിൽ പാഞ്ഞുവരുന്നുണ്ടെന്നു് സീതയ്ക്കു തോന്നി. പക്ഷേ അതു് ഈ വണ്ടിയെ പിന്തുടൎന്നു വരുന്നതാണെന്നു് എന്തിനു കരുതണം? തങ്ങളെപ്പോലെതന്നെ അപത്തിൽനിന്നു രക്ഷപെടാൻ ശ്രമിക്കുന്ന മനുഷ്യരായിക്കൂടെന്നില്ലല്ലോ? ആയിരിക്കും; പക്ഷേ തങ്ങളെ പിടിക്കാനാണ് അവർ വരുന്നതെന്ന വിചാരം സീതയെ തീൎത്തും വിട്ടുകളഞ്ഞില്ല. ആ വണ്ടിയിൽ കാലൻ തന്നെ പിന്തുടൎന്നുവരികയാണെന്നു് സീതയ്ക്കു തോന്നി. ആരറിഞ്ഞു? ആദ്യം വിചാരിച്ചതുപോലെതന്നെ ഈ യാത്രയിൽ തനിക്കു് മരണം ഏപ്പെട്ടാലോ? "മരണമേ വരൂ! വേഗം വരൂ!" എന്നു് അവളുടെ മനസ്സു് മന്ത്രിച്ചു. അവളുടെ കാതിൽ അലയൊലിയുടെ ശബ്ദം കൂടിക്കൂടി വന്നു.

ഒരു നദീതീരത്തുവന്നു് ജീപ്പു നിന്നു. കുറേ നേരമായി പിൻതുടൎന്നുവന്ന ജീപ്പിൻെറ ശബ്ദം കേൾക്കാനില്ല. അതു വെറും തോന്നലായിരുന്നുവോ? ഇതെന്തൊരത്ഭുതം? സൂര്യൻ ദാ ഇവിടെ നില്ക്കുന്നു. ഞങ്ങൾക്കുമുമ്പേ അവൻ എങ്ങനെ വന്നു? ഒരു വള്ളവും തയ്യാറാക്കിവെച്ചുകൊണ്ടു് റെഡിയായി നില്ക്കുകയാണ്. സൂര്യൻ സൂര്യൻതന്നെ! അവനു തുല്യരായി ആരുമില്ല.

അച്ഛനേയും മകളേയും, സൂര്യനെ ഏല്പിച്ചിട്ടു് ജീപ്പ്ഡ്രൈവർ വണ്ടി തിരിച്ചുവിട്ടു. അയാളും സൂര്യനും തമ്മിൽ എന്തോ രഹസ്യഭാഷയിൽ സംസാരിച്ചു. അതൊന്നും ചോദിക്കാൻ ഇപ്പോൾ നേരമില്ല. പിന്നീടു ചോദിച്ചുകൊള്ളാം.

സൂര്യൻ അവരെ കയ്യിൽ പിടിച്ചു് വള്ളത്തിൽ കയററി. സൂര്യനും കയറി. വള്ളക്കാരൻ വള്ളം നദിയിലേയ്ക്കു നീക്കി.

വള്ളം നീങ്ങിയപ്പോൾ സീതയുടെ ഭയം തീൎത്തും ഇല്ലാതെയായി. മനസ്സിൽ ഒരു ഉത്സാഹം തോന്നുകയും ചെയ്തു. അതു പഞ്ചാബിലെ പഞ്ചനദികളിലൊന്നായ ചീനാബ് നദിയാണെന്നു് അവൾ മനസ്സിലാക്കി. നദിയുടെ പ്രവാഹം അലകൾ സൃഷ്ടിച്ചുകൊണ്ടു് ഒഴുകിക്കൊണ്ടിരുന്നു. കാററു് ആഞ്ഞുവീശി. സീത തൻെറ പട്ടാ ഊരി വള്ളത്തിൽ വെച്ചു. മൗലവിയെ നോക്കി അവൾ ചോദിച്ചു. "അച്ഛാ! അച്ഛനും ഈ വേഷം കളഞ്ഞു് പഴയതുപോലെ ആയാൽ എത്ര നന്നായിരുന്നേനെ?"

''സീതേ! ഈ വേഷത്തെപ്പററി പരാതി പറയാതെ. ഈ വേഷം കാരണമാണു് നിന്നെ രക്ഷിക്കാനായതു്.'' മൗലവി പറഞ്ഞു.

''ആ വേഷമാണോ രക്ഷിച്ചതു്? ഇനിയും അപായം ഒന്നുമില്ലയോ?'' സീത ചോദിച്ചു.

നദിയുടെ മൂന്നിൽഒരു ഭാഗത്തോളം വള്ളം കടന്നുകഴിഞ്ഞു. അപ്പോഠം അവർ വന്നവഴിയിൽ അല്പദൂരത്തായി ഒരു പൊടിപടലം ഉയരുന്നതുകണ്ടു. പൊടിപടലം തെളിഞ്ഞപ്പോഠം ആററിൻകരയിൽ ഒരു ജീപ്പു്വന്നു നില്ക്കുന്നതു കണ്ടു. ജീപ്പിൽ നിന്നു് ഒരാഠം ചാടി താഴെയിറങ്ങുന്നതു സീത കണ്ടു. അവൻെറ കയ്യിൽ ഒരു തോക്കുണ്ടായിരുന്നു. നദിയിലൂടെ നീങ്ങിക്കൊണ്ടിരുന്ന വള്ളത്തെ അവൻ ഉററുനോക്കി. അടുത്ത നിമിഷത്തിൽ കയ്യിലിരുന്ന കൈത്തോക്കു് ലക്ഷ്യംപിടിച്ചു് അവൻ വെടിവെച്ചു. ഇതെല്ലാം ശ്രദ്ധിച്ചു് ഭ്രമിച്ചുപോയിരുന്ന സീതയുടെ കാതിൽ ''അയ്യോ ചത്തേ!'' എന്നൊരു നിലവിളി അടുത്തുനിന്നു കേട്ടു. സീത തിരിഞ്ഞുനോക്കി. തൻെറ പിതാവിൻെറ കവിളിൽനിന്നും രക്തം ചീററുന്നതും, അദ്ദേഹം വെള്ളത്തിലേയ്ക്കു് മറിഞ്ഞുവീഴുന്നതും അവഠം കണ്ടു. ആററിൽ വീഴാതെ അദ്ദേഹത്തെ പിടിക്കാൻവേണ്ടി അവഠം ഓടി. വള്ളംകിടന്നു് ആടി ഇളകി. സീത വെള്ളത്തിലേയ്ക്കു മറിഞ്ഞു വീണു.

# 50

തണുപ്പു് എന്താണെന്നറിയണമെങ്കിൽ, തണുപ്പുകാലത്തു് ഡൽഹിയിൽ ഒന്നു താമസിച്ചുനോക്കണം. ഘനംകൂടിയ കമ്പിളിവസ്ത്രത്തിനുള്ളിലും, രസായ് മെത്തകഠക്കുള്ളിലും കൂടി തണുപ്പു പ്രവേശിച്ചു്, തൊലിയേയും രക്തത്തേയും മരവിപ്പിച്ചു്, എല്ലുകളെപ്പോലും മഞ്ഞുകട്ടയാക്കുന്ന തണുപ്പു്. ഇതാണു ഡൽഹിയിലെ തണുപ്പു്.

1948–ാമാണ്ടു് ജനുവരിമാസത്തിൽ, ഡൽഹിയിൽ പതിവിലധികം തണുപ്പുണ്ടായിരുന്നു. നാടുംവീടും ഉപേക്ഷിച്ചു്, സ്വന്തക്കാരേയും ബന്ധുക്കളേയും വിട്ടു് ഓടിവന്ന, ഏതാണ്ടു്

രണ്ടുലക്ഷത്തോളം അഗതികൾ ഡൽഹിയിലെ പൊതുനിരത്തുകളിലും, പുറമ്പോക്കുകളിലും തണുപ്പിൽ വിറച്ചുമരവിച്ച് കിടക്കുകയാണ്. അവരുടെ ശരീരം തണുത്തു വിറയ്ക്കുകയായിരുന്നെങ്കിലും, മനസ്സ് കത്തിക്കാളുകയായിരുന്നു. ഓരോ അഗതിയുടെ ഹൃദയത്തിലും കോപാഗ്നി ജ്വലിക്കുകയായിരുന്നു.

സന്ധ്യയ്ക്ക് ഏഴുമണിയോടുകൂടി ജന്ദർമന്ദർ വീഥിയിലൂടെ ഒരു കാർ മഞ്ഞിൻപടലത്തെ തുളച്ചുകൊണ്ട് അതിവേഗം മുന്നോട്ടുപാഞ്ഞു. വഴിയിൽ അധികം വണ്ടികളോ, മനുഷ്യരോ ഇല്ലായിരുന്നതിനാൽ കാർ ഓടിക്കുന്നതിൽ വലിയ ശ്രദ്ധചെലുത്തേണ്ട ആവശ്യമൊന്നുമില്ലായിരുന്നു. പക്ഷേ ഇതെന്ത്? ഒരാൾ കാറിന്റെ മുന്നിലേയ്ക്ക് എടുത്തു ചാടുന്നുവോ? സഡൻ ബ്രേക്കിട്ടതുകൊണ്ട് കാർ 'കർർർ' എന്ന ശബ്ദത്തോടെ ഒന്നു കലുങ്ങിനിന്നു. ആ മനുഷ്യൻ ഒരു തലമുടിനാരിഴയുടെ വ്യത്യാസത്തിനു രക്ഷപെട്ടു. ഹേയ് മനുഷ്യാ! തനിക്കു ഫുട്പാത്തിലൂടെ നടന്നുപോകരുതോ? പഞ്ചാബിൽനിന്നു വന്ന വല്ല അഗതികളുമായിരിക്കും. ആത്മഹത്യ ചെയ്യാൻവേണ്ടി മനഃപൂർവ്വം കാറിന്റെ മുന്നിൽ എടുത്തു ചാടിയതാണെന്നു തോന്നുന്നു.

"അടടാ! ഇതെന്തു കൂത്ത്! സൂര്യാ! നീ ഇവിടെ എങ്ങനെ വന്നു മുളച്ചു? ഏതോ പഞ്ചാബ് അഗതി ആത്മഹത്യചെയ്യാൻ ശ്രമിച്ചതാണെന്നല്ലേ ഞാൻ വിചാരിച്ചത്. ആകട്ടെ, ഇപ്പോൾ നീ എവിടെപ്പോകുന്നു? വല്ല അത്യാവശ്യ കാര്യവുമുണ്ടോ? ഇല്ലെങ്കിൽ എന്റെകൂടെ ഒന്നു വരൂ! നിന്നോടു പലതും പറയാനുണ്ട്. പലതും ചോദിക്കാനുമുണ്ട്."

"എനിക്ക് അത്യാവശ്യകാര്യമുണ്ട്. എന്നാലും അരമണിക്കൂർ താമസിച്ചതുകൊണ്ട് കുഴപ്പമില്ല." സൂര്യൻ പറഞ്ഞു. അവനും രാഘവനോട് പലതും ചോദിക്കാനുണ്ടായിരുന്നു. പറയാനുമുണ്ടായിരുന്നു.

സൗന്ദരരാഘവന്റെ പഴയ വീട്ടുവാതിലിൽതന്നെ വണ്ടി നിന്നു. ഭാമ വണ്ടിയിൽ നിന്നിറങ്ങാതെതന്നെ യാത്ര ചോദിച്ചു. മററു രണ്ടുപേരും ഇറങ്ങി. വീട്ടിലേയ്ക്കു കയറുമ്പോൾ സൂര്യന്റെ മനസ്സു തുടിച്ചു. പണ്ട് ഇവിടെ വന്നപ്പോഴെല്ലാം സീത തന്നെ സ്വീകരിക്കാനുണ്ടായിരുന്നു. ഒരിക്കൽ സ്വയം വെടിവെച്ചു മരിക്കാൻ തയ്യാറായിരുന്ന സീതയെ അവൻ രക്ഷിച്ചു. ആ പഴയ ഓർമ്മകളെല്ലാം അവന്റെ മനസ്സിനുള്ളിലിരുന്ന് അവനെ കുത്തി വേദനിപ്പിച്ചു.

"സൂര്യാ! ഈ വീട് ശൂന്യമായി കിടക്കുന്നതു നോക്കൂ!"

രാഘവൻ ഇതു പറഞ്ഞപ്പോ‍ാം സൂര്യന് കരച്ചിൽ വന്നു പോയി. വളരെ ബുദ്ധിമുട്ടി അവൻ തന്റെ ദുഃഖം അമർത്തി.

"നിങ്ങളുടെ ഉദ്യോഗം വീണ്ടും കിട്ടിയോ?" സൂര്യൻ ചോദിച്ചു.

"ഓഹോ കിട്ടി! ഇല്ലെങ്കിൽ ഈ വീടു കിട്ടുന്നതെങ്ങനെ? നീ ഇവിടെത്തന്നെയുണ്ടോ? എന്തുചെയ്യുന്നു?"

"എന്തുചെയ്യാൻ? അവിടെയും ഇവിടെയും ചുററിനടക്കുന്നു."

"അവിടെയും ഇവിടെയും എന്നു പറഞ്ഞാൽ....?

"ഈ അഗതികളുടെ ഇടയിൽ. എന്നാൽ കഴിയുന്ന സഹായം ചെയ്തുകൊടുത്തുകൊണ്ടിരിക്കുന്നു."

ഉടനെ രാഘവൻ പരിഭ്രമത്തോടെ ചോദിച്ചു. "സൂര്യാ! ഏതെങ്കിലും അഗതികളുടെ ക്യാമ്പിൽ നമുക്കു പരിചയമുള്ള വരെ കണ്ടോ?"

"പരിചയമുള്ളവരെന്നു പറഞ്ഞാൽ....?"

"ധാരിണിയേയോ വാസന്തിയേയോ മററോ...."

"ഇല്ല മിസ്റ്റർ രാഘവൻ! അവരെപ്പററി നിങ്ങളോടു ചോദി ക്കാമെന്നു വിചാരിച്ചാണ് ഞാൻ വന്നതു്."

"രണ്ടുമാസം മുമ്പ് ഒരു കത്തു കിട്ടി. അതു് ധാരിണിയുടെ കയ്യെഴുത്തിലായിരുന്നു. താനും വാസന്തിയും ഭദ്രമായിരിക്കുന്നു എന്നും വളരെവേഗം വന്നുചേരുമെന്നും എഴുതിയിരുന്നു. അതിലെ രഹസ്യം എന്തെന്നാൽ അതു് സീതയുടെ പേക്കാണ് എഴുതിയിരുന്നതു്. അപ്പോഴാണ് സീതയുടെ ഗതി ധാരി ണിക്ക് അറിഞ്ഞുകൂടെന്നു ബോദ്ധ്യമായതു്."

"സീതയ്ക്കെന്തു പററി?" ഇതു ചോദിച്ചപ്പോ‍ാം സൂര്യന്റെ മുഖം ആശ്ചര്യംകൊണ്ടു് വിതുമ്പിനിന്നു.

"അതൊരു വലിയ ദുഃഖകഥയാണു സൂര്യാ! ഈ ലോകജീ വിതത്തിൽ എന്നെപ്പോലെ കഷ്ടതകഠം അനുഭവിച്ചവർ മററാ രെങ്കിലും ഉണ്ടെന്നു തോന്നുന്നില്ല. പെണ്ണിനെ വിവാഹം കഴിച്ചുകൊണ്ടു വരുമ്പോ‍ാം താലി പൊട്ടിപ്പോയതുപോലെ ഉള്ള പല സംഭവങ്ങളും എന്റെ ജീവിതത്തിൽ നടന്നു. അതിലും പ്രത്യേകിച്ച് അവസാനം ഞാൻ സീതയെ വീട്ടിൽ ഒററയ്ക്കാക്കിയിട്ടു പോന്നതുപോലെ മറെറാരു ദുരനുഭവം ഉണ്ടാ കാനില്ല. ആഹാ! പഞ്ചാബിലെ ഹൗഷങ്കാബാദിൽ ഒരു വർഷക്കാലം ഞങ്ങ‍ാം എത്ര ആനന്ദകരമായ ജീവിതമാണു നയിച്ചിരുന്നതെന്നറിയാമോ? അതു ദൈവത്തിന് പൊറു ത്തില്ല........

ആഗസ്റ്റ് 14–ന ഞാൻ ഈ ഡൽഹിയിൽവെച്ച് നിന്നെ കണ്ടു്, കല്ക്കത്തയ്ക്കു പോകുന്നുവെന്നു പറഞ്ഞല്ലോ. അവിടം മുതൽ പറഞ്ഞുതുടങ്ങാം.

കല്ക്കത്തയിൽ രാഘവൻ ചെന്ന അന്നു് സ്വാതന്ത്ര്യ വിജയാഘോഷങ്ങൾ നടക്കുകയായിരുന്നു. ഹിന്ദുക്കളും മുസ്ലീങ്ങളും പരസ്പരം ആശ്ലേഷിച്ചുകൊണ്ടു് ആഘോഷങ്ങളിൽ പങ്കെടുക്കുന്നു. ഹിന്ദുക്കളും മുസ്ലീങ്ങളും ഏകോപിച്ചു് ഒരേ ശബ്ദത്തിൽ 'ജയ്ഹിന്ദ്'' എന്നും, ''വന്ദേമാതരം'' എന്നും, ''ഹിന്ദുമുസ്ലീം ഏക് ഹോ'' എന്നും ഘോഷിക്കുന്നതു കേട്ടു. കഴിഞ്ഞവർഷം ഹിന്ദുക്കളും മുസ്ലീങ്ങളും പരസ്പരം കൊല്ലും കൊലയും നടത്തി രക്തപ്പുഴ ഒഴുക്കിയ കല്ക്കത്തയിൽ തന്നെയാണോ ഇതെല്ലാം നടക്കുന്നതെന്നു് അത്ഭുതപ്പെട്ടു. ഇനിയും ഭാരതത്തിനു് ഒരു സുവർണ്ണയുഗമാണു് പിറക്കുന്നതെന്നു് അഭിമാനിച്ചു.

അമരനാഥിന്റെ വീട്ടിൽ ഉപേക്ഷിച്ചിട്ടുപോന്ന തന്റെ ഉദ്യോഗസംബന്ധമായ രേഖകളും സമ്പാദിച്ചുകൊണ്ടു് രാഘവൻ തിരിച്ചുപോന്നു. തിരിച്ചു ഡൽഹിയിൽ വന്നപ്പോൾ പഞ്ചാബു് കത്തിയെരിയുന്ന സംഭവം അറിഞ്ഞു. ശ്രീമതി ഭാമ അവനെ തേടി കണ്ടുപിടിച്ചു് അവിടെ നടക്കുന്ന സംഭവങ്ങളെല്ലാം വിശദമായി പറഞ്ഞുകേൾപ്പിച്ചു. ആയിടെ ഭാമ ഹൗഷങ്കാബാദിൽ പോയിരുന്നതായും സീതയെ അവൾ ഡൽഹിക്കു വരാൻ ക്ഷണിച്ചിരുന്നതായും, പക്ഷേ അവൾ വരാൻ കൂട്ടാക്കിയില്ലെന്നും എല്ലാം ഭാമ രാഘവനോടു പറഞ്ഞു. അപ്പോൾ, രാഘവനു് സീതയുടെ പേരിൽ വാസ്തവത്തിൽ ദേഷ്യം തോന്നി. ഭാമയുടെ കൂടെ അവൾ പോന്നിരുന്നെങ്കിൽ എത്ര സൗകര്യമായിരുന്നേനെ? പക്ഷേ ഇനി അതേപ്പററി ഓർത്തുകൊണ്ടിരുന്നിട്ടു് പ്രയോജനമില്ലല്ലോ? എങ്ങനെയും സീതയേയും വാസന്തിയേയും രക്ഷിച്ചേ മതിയാവു!

ഭാമയുടെ ധൈര്യവും സാമർത്ഥ്യവും, പലരോടും ഉള്ള പരിചയവും, രാഘവനു് ഈ സന്ദർഭത്തിൽ പ്രയോജനപ്രദമായി. ഭാമയോടു് അവനു നേരത്തെ ഉണ്ടായിരുന്ന വെറുപ്പെല്ലാം ഇപ്പോൾ മാറിപ്പോയി. പെണ്ണുങ്ങളാണെങ്കിൽ ഇങ്ങനെ ധൈര്യശാലികളായിരിക്കണമെന്നു് തോന്നുകയും ചെയ്തു.

രണ്ടുപേരുംകൂടി വിമാനത്തിൽ യാത്രചെയ്തു് ലാഹോറിലെത്തിച്ചേർന്നു.

നല്ലകാലത്തിനു് അവരുടെ കമ്പനി അവിടെ അപ്പോഴും പ്രവർത്തിച്ചുകൊണ്ടിരുന്നു. കമ്പനിയുദ്യോഗസ്ഥനെന്ന നില

യിലാണു് രാഘവൻ ലാഹോറിനു് യാത്രാടിക്കററു് സമ്പാദി ച്ചതു്.

ലാഹോറിൻെറ ഒരു പകുതി ലഹളയുടെ കേന്ദ്രമായി മാറി യിരുന്നു. തെരുവുകളിൽ കുത്തുംകൊലയും സർവ്വസാധാരണമാ യിരുന്നു. പഞ്ചാബിൻെറ ഉൾപ്രദേശങ്ങളിലെ നില ഇപ്പോഴും ഭീകരമായി തുടരുന്നുവെന്നാണു് അറിഞ്ഞതു്. ഭാഗ്യത്തിനു് രാഘവനേയും, ഭാമയേയും കണ്ടാൽ നട, ഉട, ഭാവങ്ങൾ എന്നിവയാൽ ഹിന്ദുക്കളാണെന്നു കരുതാൻ ബുദ്ധിമുട്ട തോന്നു മായിരുന്നു. ആംഗ്ലോ-ഇന്ത്യരാണെന്നോ, പാർസികൾ എന്നോ മറേറാ മാത്രമേ ഇപ്പോൾ അവരെ കണ്ടാൽ തോന്നൂ. അതുകൊണ്ടു് ഉൾനാട്ടിൽ അവർ യാത്ര ചെയ്യുന്നതു് അത്ര ബുദ്ധിമുട്ടുള്ള കാര്യമല്ലെന്നു മനസ്സിലായി.

ഇംഗ്ലീഷുകാരായ ഉദ്യോഗസ്ഥന്മാരുടെ ദയകൊണ്ടു് ഒരു ജീപ്പു സമ്പാദിച്ചു് അവർ യാത്ര ആരംഭിച്ചു. മാർഗ്ഗമദ്ധ്യേ അവർ കണ്ട കാഴ്ചകൾ, സീതയുടെ ഗതിയെപ്പററി അവൾക്കു് ഭീതിയും, പരിഭ്രമവും ഉണ്ടാക്കി. എങ്കിലും എങ്ങനെയോ അവർ ഹൗഷ കാബാദിൽ എത്തിച്ചേർന്നു.

അവർ ചെന്നുചേർന്ന സമയത്തു് ലഹളയിൽനിന്നു ജീവൻ രക്ഷിക്കാൻ കഴിഞ്ഞവരെയെല്ലാം ഒരു സ്ഥലത്തു് ഒരുമിച്ചു ചേർത്തു് താമസിപ്പിച്ചിരുന്നു. അവരുടെ രക്ഷയ്ക്കായി സിക്ക യോദ്ധാക്കൾ എത്തിച്ചേർന്നാലുടനെ അവർ യാത്രയാരംഭിക്കും. അധികാരികളുടെ അനുമതിയോടെ സുന്ദരരാഘവനും ഭാമയും ആ ക്യാമ്പിനുള്ളിൽ കടന്നു് ഓരോരുത്തരേയും നോക്കി. പക്ഷേ സീതയേയും കുട്ടിയേയും മാത്രം കണ്ടില്ല.

പിന്നീടു് അവർ ഒററയ്ക്കു് നാട്ടിനുള്ളിലേയ്ക്കു പോയി. രാഘ വൻ താമസിച്ചിരുന്ന വീടിനെ ലക്ഷ്യമാക്കി അവർ പോയി. വീടിരുന്ന സ്ഥാനത്തു് പുകപിടിച്ച കറുത്തിരുണ്ട ഭിത്തികളും കരിക്കട്ടകളും ഇഷ്ടികക്കഷണങ്ങളും മാത്രമേ കാണാനുണ്ടായി രുന്നുള്ളു. ചില ഭാഗങ്ങളിൽനിന്നു് ഇനിയും പുക അല്പാല്പ മായി വമിച്ചുകൊണ്ടിരുന്നു. തൻെറ ജീവിതത്തിൽ ഒരിക്കലും ഉണ്ടാകാത്തപോലെ രാഘവൻ അന്നു് അവിടെയിരുന്നു് വിമ്മിവിമ്മി കരഞ്ഞു. ഭാമയും അവനോടൊപ്പം ചേർന്നു കരഞ്ഞു.

ഇതിനിടെ ഈ വിചിത്രസംഭവംകണ്ടു് ആളുകൾ ഓടിക്കൂ ടാൻ തുടങ്ങി. കൂടെ ചെന്നിരുന്ന പോലീസ് അധികാരികൾ അവരെ അവിടെനിന്നു പുറപ്പെട്ടുപോകുവാൻ നിർബന്ധിച്ചു.

പുറപ്പെടാൻ തുടങ്ങിയപ്പോഠം ആരംക്കൂട്ടത്തിനിടയിൽനിന്നു് ഒരു പയ്യൻ മുന്നോട്ടുവന്നു. അവനെ മുമ്പെങ്ങോ കണ്ടിട്ടുള്ളതു പോലെ രാഘവനു തോന്നി. ആ നാട്ടിലെ റെയിൽവേസ്റ്റേഷനിൽ കോവർകഴുതവണ്ടിയുമായാണു് അവനെ കണ്ടിട്ടുള്ളതു്. അവൻ രാഘവനെനോക്കി പറഞ്ഞു. "സാഹിബ്! ഒരു കാര്യം പറയാനുണ്ടു്." അവനെയും ജീപ്പിൽ കയററിക്കൊള്ളാൻ രാഘവൻ പറഞ്ഞു. വണ്ടി പുറപ്പെട്ടപ്പോഠം രാഘവൻ അവനോടു ചോദിച്ചു.

"എന്താണു പറയാനുള്ളതു്?"

ആ വീട്ടിലിരുന്ന അമ്മ മരിച്ചിട്ടില്ല എന്നും അവളെ ഒരു മുസ്ലീം വൃദ്ധൻ കൂട്ടിക്കൊണ്ടുപോയെന്നും തന്റെ വണ്ടിയിലാണു് കയററിക്കൊണ്ടുപോയതെന്നും അവൻ പറഞ്ഞു. കുഞ്ഞിനെപ്പററി അവനു് ഒന്നും അറിഞ്ഞുകൂടാ! രാത്രി മുഴുവൻ യാത്രചെയ്തിട്ടു് നേരം വെളുത്തപ്പോഠം ഒരു പാറക്കൂട്ടത്തിനു പിന്നിൽ അവർ ഒളിച്ചിരുന്നുവെന്നും, ആ സ്ഥലം വേണമെങ്കിൽ കാട്ടിക്കൊടുക്കാമെന്നും അവൻ പറഞ്ഞു.

അവർ ആ പയ്യനെയും ജീപ്പിൽ കയററി ആ സ്ഥലത്തേയ്ക്കു പോയി. പയ്യൻ കാണിച്ച സ്ഥലത്തു് കട്ടവണ്ടിയുടെ ചക്രത്തിന്റെ പാടുകഠം തെളിഞ്ഞുകാണാമായിരുന്നു. അതുമാത്രവുമല്ല സീത സാധാരണ അണിയാറുള്ള ഒരു കുപ്പിവള അവിടെ പൊട്ടിക്കിടന്നിരുന്നു.

അത്രയുംകൂടി കണ്ടപ്പോഠം രാഘവന്റെ ദുഃഖം പതിന്മടങ്ങായി. ദുഃഖം പെട്ടെന്നു കോപമായി മാറി. ഏതോ ഒരു മുസ്ലീംവൃദ്ധൻ സീതയെ തട്ടിക്കൊണ്ടു പോയതായി വിചാരിച്ചു.

പയ്യനെ ഇറക്കിവിട്ടിട്ടു് രാഘവനും ഭാമയും ജീപ്പിൽ യാത്ര തുടന്നു. രാത്രി ഒരു സ്ഥലത്തു് അവർ തങ്ങാൻ തീരുമാനിച്ചു. താമസിച്ചതു് ഒരു പ്രബലനായ ഹിന്ദുവക്കീലിന്റെ വീട്ടിലാണു്. നേരത്തേതന്നെ കമ്പനി ഇടപാടുകളിൽ അദ്ദേഹവുമായി രാഘവനു് പരിചയം ഉണ്ടായിരുന്നു. ആ പ്രദേശത്തു് ഹിന്ദുക്കഠംക്കു് അത്രയധികം കുഴപ്പം ഏറ്റിട്ടിരുന്നില്ല. പക്ഷേ ഏതുനിമിഷവും അപായം ഉണ്ടാകാമെന്നു് പേടിച്ചു് തയ്യാറെടുത്തിരിക്കുകയാണു്. രാഘവൻ ആ വീട്ടിൽ തങ്ങിയ അന്നു രാത്രി ഒരു സംഭവം ഉണ്ടായി. ഒരു ഹിന്ദുപ്പെണ്ണിനെ ഒരു മുസ്ലീംവൃദ്ധൻ, മുസ്ലീംസ്ത്രീകളുടെ വസ്ത്രങ്ങളും ധരിപ്പിച്ചു് ജീപ്പിൽ കയററിക്കൊണ്ടു പോകുന്നുവെന്ന വാർത്തയാണു്

അയാഠം കേട്ടതു്. ചുററുപാടും എന്താണു സംഭവിക്കുന്നതെന്ന റിയാൻ അവർ നിയോഗിച്ചിരുന്ന ആഠംക്കാരാണു് ഈ വിവരം കൊണ്ടുവന്നതു്. ഇതുകേട്ടപ്പോഠം സൗന്ദരരാഘവനു് ആ പെണ്ണു് സീതയായിരിക്കാം എന്ന സന്ദേഹം ഉണ്ടായി. അല്ലെങ്കിൽത്തന്നെ എന്താ, ഒരു ഹിന്ദുസ്ത്രീക്കു് ആപായം ഉണ്ടാകുന്നതു് താൻ കണ്ടുകൊണ്ടു വെറുതേ നില്ക്കണമോ? പഴയ കാലത്തു് രജപുത്രവീരന്മാർ തങ്ങളുടെ സ്ത്രീകളെ രക്ഷിക്കാൻ വേണ്ടി ചെയ്ത സാഹസകൃത്യങ്ങളൊക്കെ സൗന്ദരരാഘവനു് അപ്പോഠം ഓമ്മ വന്നു.

ഉടനെതന്നെ ആ ജീപ്പു് ഏതു വഴിക്കാണു് പോയതു് എന്നറിഞ്ഞിട്ടു്, രാഘവൻ തൻെറ ജീപ്പും അതേ മാഗ്ഗത്തിലൂടെ പായിച്ചു. വഴിയിൽ പല മാഗ്ഗതടസ്സങ്ങളും ഉണ്ടായി. എങ്കിലും മുമ്പിൽ പോയ വണ്ടിയെ പിന്തുടന്നു് രാഘവനും യാത്രചെയ്തു. ഒരു സ്ഥലത്തു് മുമ്പിൽപോയ ജീപ്പു് രക്ഷപ്പെട്ടുവെന്നു തോന്നി. പ്രധാന വീഥിയിൽനിന്നും ആ ജീപ്പു് കുറുക്കുവഴിയേ പോയിക്കാണണമെന്നു വിചാരിച്ചു്, രാഘവനും തൻെറ ജീപ്പു കുറുക്കുവഴിയെ തിരിച്ചുവിട്ടു. അല്പംനേരം കഴിഞ്ഞപ്പോഠം ചീനാബു് നദീതീരത്തെത്തി. നദിയിൽ ഒരു വള്ളം ഏതാണ്ടു് മദ്ധ്യഭാഗത്തായി യാത്ര ചെയ്തുകൊണ്ടിരുന്നു. അതിൽ ഒരു മുസ്ലീംവൃദ്ധനും ഒരു ഹിന്ദുസ്ത്രീയും ഇരിക്കുന്നതു് രാഘവൻ കണ്ടു. ഇനിയും മറെറന്താലോചിക്കാൻ? മറെറാരു രീതിയിലും ആ വള്ളത്തെ പിടിക്കാനോ, തടയാനോ കഴിയില്ല. കൈത്തോക്കെടുത്തു് വൃദ്ധനെ ലക്ഷ്യമാക്കി നിറയൊഴിച്ചു. ലക്ഷ്യം തെററിയില്ല. വൃദ്ധൻ വള്ളത്തിൽനിന്നു് വെള്ളത്തിലേയ്ക്കു മറിഞ്ഞുവീണു. പിന്നീടു നടന്നതൊന്നും രാഘവൻ വിചാരിച്ചതല്ല. വള്ളത്തിലിരുന്ന പെണ്ണും മറെറാരു പുരുഷനും വെള്ളത്തിലേയ്ക്കു ചാടിയതായി തോന്നി. വള്ളത്തിൽ വള്ളക്കാരൻ മാത്രം ബാക്കിയായി. അപ്പോഴേയ്ക്കും രാഘവനു ഭ്രാന്തു പിടിച്ചതുപോലെയായി. ആ വള്ളക്കാരനെയും വെടിവെച്ചു് താഴത്തിട്ടു. വള്ളം, വെടിയുണ്ട തുളച്ചു കയറി ഭാരമുണ്ടായതുകൊണ്ടാണെന്നു തോന്നുന്നു വെള്ളത്തിൽ മുങ്ങിപ്പോയി.

ഇത്രയുമായപ്പോഴേയ്ക്കും രാഘവൻെറ കോപം തണുത്തു. താൻ ചെയ്തതു ന്യായമാണോ എന്ന ചിന്ത ഉണ്ടായി. ന്യായമാണെന്നു മനസ്സിനു് ധൈര്യം കൊടുത്തു. ഇനി ഒരു പക്ഷേ വള്ളത്തിലുണ്ടായിരുന്നതു സീതതന്നെ ആയിരുന്നോ? അങ്ങ

നെയാവില്ല എന്നും, സീതയാണെങ്കിൽ ആ മുസ്ലീംവൃദ്ധൻ വെള്ളത്തിൽ വീണപ്പോഠം പുറകേ ചാടേണ്ട കാര്യമില്ലായി രുന്നുവെന്നും തോന്നിയിട്ടു് രാഘവൻെറ മനസ്സിനു സമാധാനം ഉണ്ടായി. ഇനി സീതയാണെങ്കിൽ തന്നെയെന്താണു്; ഒരു മുസ്ലീമിൻെറ വീട്ടിൽപോയി ജീവിക്കുന്നതിനേക്കാഠം നല്ലതു് അവഠം നദിയിൽവീണു ചാവുന്നതുതന്നെയാണെന്നും രാഘവനു തോന്നി.

പിന്നീടു് രാഘവനും ഭാമയും പല അപകടങ്ങളും താണ്ടി ഡൽഹിയിൽ വന്നുചേർന്നു. വന്നതിനുശേഷവും രാഘവൻെറ മനസ്സു് അടങ്ങിയില്ല. ഡൽഹിയിലുള്ള അഭയാർത്ഥിക്യാമ്പുക ളിൽ മാത്രമല്ല പാനിപ്പട്ടു്, ഖർനാൽ, കുരുക്ഷേത്രം തുടങ്ങിയ സ്ഥലങ്ങളിലുള്ള അഭയാർത്ഥിക്യാമ്പുകളിലും അദ്ദേഹം പോയി അന്വേഷിച്ചു. ഒരിടത്തും സീതയെപ്പററിയോ, വാസന്തിയെ പററിയോ ഒരു വിവരവും ലഭിച്ചില്ല.

“സൂര്യാ! നീ ഇപ്പോഠം എവിടെ താമസിക്കുന്നു?” രാഘവൻ ചോദിച്ചു.

“ഇനിയും ഒരു താമസസ്ഥലം ആയിട്ടില്ല. ആയാലുടനെ അറിയിക്കാം. നിങ്ങളും ഭാമയുമായുള്ള വിവാഹം നടക്കു മ്പോഠം എന്നെയും അറിയിക്കണേ! മറക്കരുതു്.” സൂര്യൻ പറഞ്ഞു. അവൻെറ മുഖത്തു് വെറുപ്പും, കോപവുംനിറഞ്ഞ ഒരു ക്രൂരമായ ചിരി കാണാനുണ്ടായിരുന്നു.

“ശ്ശെടാ! അതു നീ എങ്ങനെ അറിഞ്ഞു? ഞങ്ങഠം ആരോടും ഇതുവരെ പറഞ്ഞില്ലല്ലോ.” രാഘവൻ പറഞ്ഞു.

“പറയണമോ? ഊഹിക്കാൻ പാടില്ലേ? നിങ്ങഠം ഒററയ്ക്കു് ഈ വീട്ടിൽ എത്രനാഠം താമസിക്കും? പാവം! അതു പോകട്ടേ! നിങ്ങളുടെ കല്യാണം എപ്പോഴാണു്?”

“അതേപ്പററിയാണു് ഇങ്ങനെ ആലോചിക്കുന്നതു സൂര്യാ! ഇങ്ങനെ ഒററയ്ക്കു് എനിക്കു ജീവിക്കാനാവില്ലെന്നതു തീച്ച്. പക്ഷേ സീതയെപ്പററി യഥാർത്ഥവിവരം ഒന്നും അറിഞ്ഞിട്ടും ഇല്ല. പോരാത്തതിനു് ധാരിണിയുടെ കത്തു് എന്നെ ആകെ കുഴപ്പത്തിലാക്കിയിരിക്കുന്നു.”

“ധാരിണിയുടെ കത്തു് ഈ കാര്യത്തിൽ നിങ്ങളുടെ മന സ്സിനെ എന്തിനു കുഴപ്പത്തിലാക്കണം?”

“നിന്നോടു ഞാൻ സത്യം പറയാം. നിനക്കു് കുറേയൊക്കെ നേരത്തേ അറിയാവുന്ന കാര്യമാണല്ലോ? ധാരിണി എൻെറ ആദ്യത്തെ കാമുകി ആയിരുന്നുവല്ലോ? സീതയുടെ നഷ്ടം

എന്നിലേല്പിച്ച ആഘാതത്തെ ഇല്ലാതാക്കാൻ കഴിവുള്ളവാം ധാരിണി മാത്രമാണു്. ചിലപ്പോഠം ഈ കാര്യത്തിൽ നിനക്കു് പരാതി കാണാം. എങ്കിലും നീ ഈ കാര്യത്തിൽ തലയിടാതിരുന്നാൽ നല്ലതു്!''

''ക്ഷമിക്കണം രാഘവൻ! ഞാൻ അങ്ങനെയൊന്നും അനാവശ്യകാര്യങ്ങളിൽ തലയിടുന്നവനല്ല. ഒരു പ്രാവശ്യം മററുള്ളവരുടെ കാര്യത്തിൽ വൃഥാ തലയിട്ടതിൻെറ ഫലം ഇന്നും അനുഭവിച്ചുകൊണ്ടിരിക്കുകയാണു്. എല്ലാം എനിക്കു മതിയായി. നിങ്ങളോടു് മറെറാരുകാര്യം ഞാൻ വേണമെങ്കിൽ പറയാം. സീത മരിച്ചുപോയിട്ടു്, അവളുടെ ആത്മാവു് നിങ്ങളെ കാണാൻ വരികയാണെങ്കിൽ, നിങ്ങഠം ധാരിണിയെ കല്യാണം കഴിച്ചതുകണ്ടു് വളരെയധികം സന്തോഷിക്കും. നിങ്ങളുടെ കല്യാണത്തിനുവന്നു് അവഠം ആശീർവദിക്കുക പോലും ചെയ്യും.'' സൂര്യൻ പറഞ്ഞു.

രാഘവനു് പെട്ടെന്നു കോപം വന്നു. സൂര്യൻ തന്നെ പരിഹസിക്കുകയാണെന്ന സംശയം അവനുണ്ടായി. പെട്ടെന്നു ചാടി എഴുന്നേററു് രാഘവൻ അലറി. ''എടാ! നിൻെറ അഹംഭാവവും, പോക്രിത്തരവും ഇനിയും മാറിയിട്ടില്ലെന്നു തോന്നുന്നു. ഈ നിമിഷംതന്നെ നീ ഇവിടെനിന്നു പോകണം! ഗെററൗട്ടു്!''

''നിങ്ങഠം ഇനിയും 'ഗററൗട്ടു്' പറഞ്ഞില്ലല്ലോ എന്നോർത്തിരിക്കുകയായിരുന്നു ഞാൻ'' എന്നു പറഞ്ഞുകൊണ്ടു് സൂര്യൻ എഴുന്നേററു.

അതിനിടെ രാഘവൻെറ കോപം ഒന്നു തണുത്തു.

''ഇല്ല സൂര്യാ! ഞാൻ വെറുതെ പറഞ്ഞതാണു്. കുറച്ചുകൂടി ഇരിക്കൂ! നീ സത്യത്തിൽ അങ്ങനെ വിചാരിക്കുന്നോ? അതായതു്, ഞാൻ ധാരിണിയെ കല്യാണം കഴിക്കുന്നതു് സീതയ്ക്കു്........''എന്നിങ്ങനെ രാഘവൻ അദ്ധോക്തിയിൽ നിർത്തി.

സൂര്യൻ നിന്നുകൊണ്ടുതന്നെ ഉത്തരം പറഞ്ഞു. ''അതേപ്പററി എന്താ സംശയിക്കാൻ? സീതയുടെ ആത്മാവിനു് അതു വളരെ സന്തോഷമായിരിക്കും. അതിനു് ഒരു പ്രത്യേക കാരണവും ഉണ്ടു്.''

''അതെന്താ ആ കാരണം?''

''സീതയും ധാരിണിയും ഒരമ്മയുടെ വയററിൽപിറന്ന

സഹോദരികൾ ആണെന്നതുതന്നെ. ഒരേ അച്ഛൻെറ മക്കൾ ആണവർ. അതിനേക്കാൾ വലിയ കാരണം വേണമോ?''

''എന്താ നീ ഈ പറയുന്നതു്? നിൻെറ ബുദ്ധി കലങ്ങി പ്പോയോ? സ്വബുദ്ധിയോടെയാണോ സംസാരിക്കുന്നതു്?''

''എങ്ങനെയും നിങ്ങൾ ധരിച്ചുകൊള്ളൂ! ഞാൻ പോകുന്നു'' എന്നു പറഞ്ഞു് സൂര്യൻ പുറപ്പെട്ടു.

''പോകല്ലേ സൂര്യാ! പോകല്ലേ! പെട്ടെന്നു് ഒരണുബോംബു പൊട്ടിച്ചിട്ടു് പോകാമെന്നോ? നീ പറഞ്ഞതു സത്യമോ? ധാരിണിയും സീതയും സഹോദരികളാണോ? ആരാണു പറഞ്ഞതു്? എന്തു തെളിവു്?'' അമ്പരപ്പോടെ രാഘവൻ ചോദിച്ചു.

''അവരുടെ അച്ഛൻ തന്നെയാണു പറഞ്ഞതു്. അദ്ദേഹം സ്വന്തം വായ്കൊണ്ടു പറഞ്ഞതാണു് കേട്ടതു്.''

പിന്നീടു് ദൊരസ്വാമിഅയ്യരുടെ കുടുംബജീവിതം ആരംഭിച്ച കാലത്തുനടന്ന സംഭവങ്ങളെപ്പററിയും, ആശുപത്രിയിൽ വെച്ചു് കുട്ടികളെ പരസ്പരം മാററിയതിനെപ്പററിയും ഒക്കെ സൂര്യൻ രാഘവനെ പറഞ്ഞുകേൾപ്പിച്ചു. വിശ്വസിക്കാൻ ബുദ്ധിമുട്ടുള്ള സംഭവങ്ങൾ! എങ്കിലും അതൊക്കെ സത്യമായിരിക്കണമെന്നു തന്നെ രാഘവനു തോന്നി. അയാളുടെ ജീവിതത്തിൽ, ഒളിഞ്ഞുകിടന്നിരുന്ന പല രഹസ്യങ്ങളിലേയ്ക്കും ഈ പുതിയ അറിവു് വെളിച്ചംവീശി.

''സൂര്യാ! അദ്ദേഹമെവിടെ? ആ ബ്രാഹ്മണൻ ദൊരസ്വാമി അയ്യർ എവിടെ? സീതയുടെ കല്യാണത്തിനുശേഷം അദ്ദേഹം എന്താ പെട്ടെന്നു മറഞ്ഞുകളഞ്ഞതു്? നീ അദ്ദേഹത്തെ എവിടെ വെച്ചു കണ്ടു?''

''രാഘവൻ! എന്തിനു് അതൊക്കെ അറിയുന്നു? അറിഞ്ഞാൽ നിങ്ങൾ വെറുതേ ദുഃഖിക്കും!''

''ഞാനെന്തിനു ദുഃഖിക്കണം? നീ പറയുന്നതെല്ലാം ഒളിച്ചു വെച്ചാണു്.''

''നിങ്ങൾ വലിയ വൈദികശ്രേഷ്ഠൻ. നിങ്ങളുടെ ശ്വശ്രൂരൻ ഒരു മൗലവിസാഹിബ്ബാണെന്നറിഞ്ഞാൽ നിങ്ങൾ ദുഃഖിക്കില്ലേ? നിങ്ങളുടെ അച്ഛൻ പദ്മലോചനശാസ്ത്രികളുടെ രക്തഓട്ടം പോലും നിലച്ചുപോകും.''

''എൻെറ പിതാവിനെ എന്തിനാണു് ഇപ്പോൾ ഇവിടെ വലിച്ചിഴയ്ക്കുന്നതു്? എൻെറ ശ്വശ്രൂരൻ നിൻെറ അമ്മാവനുമാണല്ലോ? അദ്ദേഹം എന്തിനാണു് മൗലവിസാഹിബ്ബായതു്?

ഹിന്ദുമതത്തേക്കാൾ വേഗം ഇസ്ലാംമതത്തിലാണോ മോക്ഷം കിട്ടാൻ മാർഗ്ഗമുള്ളതു്?''

''അദ്ദേഹത്തിൻെറ മതവിശ്വാസത്തെപ്പററി എനിക്കു് കൂടുതലൊന്നും അറിഞ്ഞുകൂടാ. എൻെറ അഭിപ്രായം അദ്ദേഹം നാട്ടുകാരെ കബളിപ്പിക്കാൻവേണ്ടി ആ വേഷം കെട്ടിയെന്നാണു്. പക്ഷേ ആ വേഷം കാരണം അദ്ദേഹം ഉദ്ദേശിച്ചിരിക്കാത്ത നിലയിൽ അദ്ദേഹത്തിനു മോക്ഷം കിട്ടാനും കാരണമായി.''

''അയ്യോ!'' രാഘവൻ അറിയാതെ നിലവിളിച്ചുപോയി.

''ആ വള്ളത്തിൽ ഞാനുമുണ്ടായിരുന്നു. ഞങ്ങൾ മൂന്നുപേരായിരുന്നു. കരയിൽനിന്നു് വെടിവെച്ചതു് ആരായിരിക്കാം എന്നു് എനിക്കു സംശയം ഉണ്ടായിരുന്നു. അതു സത്യമാണെന്നു് ഇപ്പോൾ മനസ്സിലായി.''

''നീ എന്താണിപ്പറയുന്നതു്? എൻെറ ബുദ്ധി കലങ്ങുന്നു. വള്ളത്തിൽ നിങ്ങൾ മൂന്നുപേരു് ഉണ്ടായിരുന്നുവെന്നു പറഞ്ഞാൽ ആരു്? ആരൊക്കെയായിരുന്നു?''

''ഞാനും, സീതയും, സീതയുടെ അച്ഛനുംതന്നെ. പഞ്ചാബു് നരകത്തിൽ നിന്നു് രക്ഷപെടുകയായിരുന്നു. സീതയുടെ അച്ഛൻ വിചാരിച്ചതു് തൻെറ മൗലവിവേഷം സീതയ്ക്കു് ഒരു രക്ഷ ആയിരിക്കുമല്ലോ എന്നാണു്. അദ്ദേഹം ഒന്നു വിചാരിച്ചു, അദ്ദേഹത്തിൻെറ മരുമകൻ മറെറാന്നു വിചാരിച്ചു.''

''അയ്യയ്യോ! അപ്പോൾ ആ വള്ളത്തിൽ മുസ്ലീം ആണെന്നു വിചാരിച്ചു ഞാൻ വെടിവെച്ച ആൾ........''

''അതേ, നിങ്ങളുടെ ശ്വശുരൻ തന്നെ. നിങ്ങളുടെ ലക്ഷ്യം പിഴച്ചുമില്ല. ഈ ദുരന്തസംഭവം ഇപ്പോൾ അറിഞ്ഞിട്ടുള്ളതു് ഞാൻ മാത്രമാണു്. ഇപ്പോൾ നിങ്ങൾക്കും അറിയാം. ഞാൻ മററാരോടും പറയാൻ പോകുന്നില്ല. നിങ്ങളും പറയാതിരിക്കുകയാണു നല്ലതു്.''

രാഘവൻ സ്തംഭിച്ചു് ഇരുന്നുപോയി. സൂര്യൻ അവസാനം പറഞ്ഞ വാക്കുകൾ അവൻെറ ഹൃദയത്തിൽ അസ്ത്രംപോലെ തറച്ചുകയറി. സൂര്യൻ പറഞ്ഞ കാര്യങ്ങളിലെ സത്യാസത്യങ്ങളെപ്പററി ചിന്തിക്കാനുള്ള കഴിവുപോലും അയാൾക്കില്ലായിരുന്നു. ഈ കാര്യങ്ങൾ ഒന്നും ധാരിണിക്കു് അറിഞ്ഞുകൂടയോ, എന്നൊരു ചിന്ത മാത്രം അവനെ മഥിച്ചിരുന്നു.

സൂര്യൻ വീട്ടുപടിക്കലെത്തിയപ്പോൾ വേഗം നടന്നുതുടങ്ങി. അവൻെറ നടപ്പിൻെറ വേഗം മനസ്സിൽ നടന്ന സംഘട്ടനങ്ങളുടെ തെളിവായിരുന്നു.

## 51

വീതിയേറിയ പ്രധാന വീഥികളും, ഇടുങ്ങിയ വഴികളും കടന്നു് സൂര്യൻ മുന്നോട്ടു നീങ്ങിക്കൊണ്ടിരുന്നു. ഒരു വഴിയിൽനിന്നു് വലത്തോട്ടു തിരിഞ്ഞ ഒരു നടപ്പാത ഒരു വലിയ കയററമായിരുന്നു. സൂര്യൻ ചെങ്കുത്തായ ആ വഴിയിലൂടെ നടന്നു. കുന്നിൻമുകളിൽ ഒരു പള്ളി ഉണ്ടായിരുന്നു. അനാഥകളായ സ്ത്രീഅഭയാർത്ഥികൾക്കു് ആ പള്ളിക്കുള്ളിലാണു് സൗകര്യം കൊടുത്തിരുന്നതു്. ആ സ്ത്രീകളിൽ ചിലർ റാട്ടിൽ നൂൽനൂൽത്തുകൊണ്ടിരുന്നു. മററുചിലർ തയ്യൽമിഷ്യനുകളിൽ കുട്ടികൾക്കുള്ള വസ്ത്രം തയിച്ചുകൊണ്ടിരുന്നു. ചിലർ പൂക്കുടകൾ നെയ്യുകൊണ്ടിരുന്നു. പക്ഷേ ആ സ്ത്രീകളുടെ ഒന്നും മുഖത്തു് ഒരു പ്രകാശം കാണാനില്ലായിരുന്നു. കഴിഞ്ഞ കണ്ണുകളിൽ ദുഃഖം തളംകെട്ടി നിന്നിരുന്നു. കണ്ണുണ്ടെങ്കിലും അന്ധന്മാരെപോലെയാണവർ കണ്ടിരുന്നതു്. ആരെന്തുപറഞ്ഞാലും അവരുടെ കാതിൽ അതു വീഴാറുണ്ടോ എന്നറിഞ്ഞുകൂടാ. ജീവനില്ലാത്ത പ്രേതങ്ങളെ ഏതോ മന്ത്രശക്തിയാൽ എഴുന്നേല്പിച്ചിരുത്തി ഓരോ വേലകൾ ചെയ്യിക്കുന്നതുപോലെ തോന്നി.

ഇവരെയെല്ലാം സഹതാപത്തോടെ നോക്കിക്കൊണ്ടു് സൂര്യൻ പള്ളിയും കടന്നു് മുന്നോട്ടുപോയി. ഒരു തെരുവുമൂലയിലിരുന്ന ഇരുളടഞ്ഞ വീട്ടിലേയ്ക്കു സൂര്യൻ പ്രവേശിച്ചു. അതിലാണു് സീതയും പിതാവും താമസിക്കുന്നതു്.

ഇതു് സുപ്രസിദ്ധമായ പാനിപ്പട്ടു് ക്യാമ്പായിരുന്നു. സീത അടുക്കളയിലെ കാര്യങ്ങൾ നോക്കാൻ തുടങ്ങിയിരുന്നു. ദൊരസ്വാമിഅയ്യർ മുന്നിലുള്ള മുറിയിൽ പത്രം വായിച്ചുകൊണ്ടു് ഇരിക്കുകയാണു്.

സീത ആരോടും മിണ്ടാതെയും ആരെയും കാണാതെയും കഴിയുകയായിരുന്നു. ഇടയ്ക്കിടെ മോഹാലസ്യവും ഉണ്ടായിരുന്നു.

‘‘സൂര്യാ! വരൂ! എന്താ ഇത്ര താമസിച്ചതു്? ഇന്നലെ രാത്രിയിൽതന്നെ വരുമെന്നു പറഞ്ഞിരുന്നല്ലോ?’’ ദൊരസ്വാമി അയ്യർ ചോദിച്ചു.

സൂര്യൻ വെറുതെ ഇരുന്നതേ ഉള്ളൂ.

‘‘എന്താ അപ്പാ! വെറുതെ ഇരിക്കുന്നതു്? ഡൽഹിയിൽ

എന്തെങ്കിലും വിശേഷമുണ്ടോ?''

''പഴയതുപോലൊക്കെ തന്നെ. പ്രത്യേകിച്ചൊന്നുമില്ല. എവിടെ നോക്കിയാലും ദ്വേഷം, കോപം, ഭീതി—ആരുടെ മനസ്സിലും സമാധാനമെന്നതില്ല.''

''മഹാത്മാഗാന്ധിയുടെ പ്രാർത്ഥനായോഗത്തിനു് ഇപ്രാവശ്യം നീ പോയില്ലേ? പ്രാർത്ഥനയ്ക്കു പോയാൽ മനസ്സിനു സമാധാനമുണ്ടാകുമെന്നല്ലേ പറഞ്ഞതു്?''

''പോയി; പക്ഷേ അവിടെ പോയിട്ടും ഈ പ്രാവശ്യം സമാധാനമുണ്ടായില്ല. ഗാന്ധിജി ഇപ്പോൾ ഡൽഹിയിൽ താമസിക്കുന്നതുതന്നെ അപകടകരമാണെന്നു തോന്നുന്നു. മററെവിടെയെങ്കിലും അദ്ദേഹം പോവുകയാണെങ്കിൽ നന്നായിരുന്നേനെ!''

''ഇതെന്താ നീ ഇങ്ങനെ പറയുന്നതു്? ഗാന്ധിജി ഡൽഹിയിൽ വസിച്ചാൽ നിനക്കെന്താ വിഷമം?''

''എവിടെനോക്കിയാലും ഗാന്ധിജിയെപ്പററി കോപത്തോടെ സംസാരിക്കുന്നതേ കേൾക്കാനുള്ളു. അദ്ദേഹത്തിൻെറ പ്രവത്തനങ്ങൾ ഡൽഹിയിൽ ആക്കും രസിക്കുന്നില്ല.''

''സത്യം പറയുന്നവൻ ബഹുജനങ്ങൾക്കു വിരോധി'യാണെന്നു പറയാറുള്ളതു വെറുതെയാണോ? ആരെന്തു പറഞ്ഞാലും എങ്ങനെ നടന്നാലും ഗാന്ധിജിക്കു് ഒരു യഥാർത്ഥ ശിഷ്യ ഉണ്ടു്. നിൻെറ അത്തങ്കാളിനെപ്പററിത്തന്നെ പറയുന്നതു്. നീ ഒരു പ്രാവശ്യമെങ്കിലും അവളെ ഒന്നു കൊണ്ടുപോയി മഹാത്മാഗാന്ധിയെ കാണിച്ചുകൊടുക്കണം. ആ മഹാത്മാവിൻെറ ദർശനത്താൽ ഒരുപക്ഷേ സീതയുടെ ചിത്തഭ്രമം മാറാൻ ഇടയുണ്ടു്. ഇന്നും ഒരു പ്രാവശ്യം സീതയ്ക്കു് ബോധക്കേടുണ്ടായി. പിന്നീടു് ബോധം തിരിച്ചുകിട്ടാൻ വളരെ പ്രയാസപ്പെട്ടു. ബോധം തെളിഞ്ഞുകൊണ്ടിരുന്നപ്പോൾ അവൾ പുറപ്പെടുവിച്ച ഭയങ്കര ശബ്ദം കേട്ടു് എനിക്കു് ശരീരം മുഴുവൻ വിറങ്ങലിച്ചുപോയി. ഞാനോ നീയോ അല്ലാതെ മററാരും അതു സഹിക്കില്ല.''

''സീതയ്ക്കു് ഗാന്ധിജിയെ കാണണമെന്നുണ്ടെങ്കിൽ വളരെ വേഗം കുട്ടിക്കൊണ്ടു പോകണം. ഗാന്ധിജി അധികനാൾ ഡൽഹിയിൽ താമസിക്കുമെന്നു തോന്നുന്നില്ല. അവിടത്തെ നിലപാരം അങ്ങനെയാണു്. പ്രാർത്ഥനായോഗത്തിൽ ആരോ ബോംബെറിഞ്ഞ കാര്യം അറിഞ്ഞില്ലേ?''

''അറിയാതെന്താ? പത്രത്തിൽ വായിച്ചു. അതിനെല്ലാം

ഗാന്ധിജി പേടിച്ചോടുന്നവനാണോ? അതു പോകട്ടേ സൂര്യാ! ഡൽഹിയിൽ വേറെ ആരെയെങ്കിലും കണ്ടോ? എന്തെങ്കിലും വിശേഷമുണ്ടോ?'' ദൊരസ്വാമിഅയ്യർ ചോദിച്ചു.

''കണ്ടു കണ്ടു! നിങ്ങളുടെ പ്രിയപ്പെട്ട മരുമകനെ കണ്ടു'' എന്നു സൂര്യൻ പറഞ്ഞപ്പോൾ ദൊരസ്വാമിയുടെ മുഖത്തു് പരിഭ്രമം നിഴലിക്കുന്നതു കണ്ടു.

''എന്തിനാണു നീ അവനെ കണ്ടതു്? കാണരുതെന്നല്ലേ ഞാൻ പറഞ്ഞതു്.''

''ഞാൻ അന്വേഷിച്ചുപോയി കണ്ടതൊന്നുമല്ല. യാദൃശ്ചികമായി കണ്ടതാണെന്നു മാത്രം. നിങ്ങളുടെ മരുമകൻ മൂന്നാമത്തെ പ്രാവശ്യമാണു് എന്നെ കൊല്ലാൻ ശ്രമിക്കുന്നതു്. വഴിയെ പോയിരുന്നവൻെറ മേൽ കാർ കയററിക്കളയാമെന്നു വിചാരിച്ചു. ദൈവം രക്ഷിച്ചു!''

''നീ രക്ഷപെട്ടെന്നു മനസ്സിലായി. പിന്നെ എന്തുണ്ടായി? അവൻ നിന്നോടു സംസാരിച്ചോ, വല്ലതും ചോദിച്ചോ?''

''സംസാരിക്കാതിരിക്കുമോ? എന്നെ കാറിൽക്കയററി വീട്ടിൽ കൊണ്ടുപോയി. സീതയെപ്പററി എനിക്കു് എന്തെങ്കിലും അറിയാമോ എന്നു ചോദിച്ചു.''

''നീ എന്തു പറഞ്ഞു?''

''സീത മരിച്ചുപോയെന്നു പറഞ്ഞു.''

''എടാ പാപീ! അതെന്തിനാണു് അങ്ങനെ പറഞ്ഞതു്?''

''പിന്നെ എന്തു പറയണമെന്നാണു്? സീത പറയുന്നതു്, അവൾ ജീവനോടെ ഇരിപ്പുണ്ടെന്ന കാര്യം അദ്ദേഹം അറിയരുതെന്നാണു്. അയാളാണെങ്കിൽ മറെറാരു വിവാഹംകഴിക്കാൻ നോക്കിയിരിക്കുകയുമാണു്.''

''അവനു് വേറെ കല്യാണമോ? ആ കിരാതനെ ഏതവളാണു് കല്യാണം കഴിക്കുക?''

''അത്തിൻപേരേ! അതെന്താ അങ്ങനെ പറയുന്നതു്? നിങ്ങളുടെ മൂത്തമകൾ ഉണ്ടല്ലോ? അവളെപ്പററിയാണു് അയാൾ പറഞ്ഞുകൊണ്ടിരിക്കുന്നതും.''

ഇതുവരെ ചെരിഞ്ഞുകിടക്കുകയായിരുന്ന ദൊരസ്വാമി പെട്ടെന്നു് നിവർന്നിരുന്നു. ''സൂര്യാ! ധാരിണിയെപ്പററി എന്തെങ്കിലും വിവരം കിട്ടിയോ?''

''ധാരിണിയും വാസന്തിയും രക്ഷപെട്ടിട്ടുണ്ടു്. അത്രയും നല്ല കാര്യമാണു്.'' ധാരിണി, സീതയുടെപേർക്കു് അയച്ച കത്തിനെപ്പററിയും സൂര്യൻ പറഞ്ഞു.

“ധാരിണിയെ എങ്ങനെയെങ്കിലും കണ്ടുപിടിച്ചേ മതി യാവൂ! സൂര്യാ! നീ പറഞ്ഞതുപോലെ ഒന്നും നടക്കാതിരിക്കാൻ ശ്രമിക്കണം. അതിനായി നമുക്കെല്ലാവർക്കും കൂടെ ഡൽഹിക്കു പോയാലോ?”

“അത്തിൻപേരേ! ഞാൻ ഒരു കാര്യം ആലോചിക്കാറുണ്ട്. അതു് പറയാം. ദയവുചെയ്തു കേൾക്കൂ!”

“ശ്ശെടാ! അതെന്താണു് പുതിയ ഒരാലോചന. പറയൂ, കേൾക്കാം!”

“നിങ്ങളുടെ മകളെ, സീതയെ, ആദ്യമായി ഞാൻ കാണുന്നതു് രാജംപേട്ടയിലെ വഴിയിൽവെച്ചാണു്. അവർ സഞ്ചരിച്ചിരുന്ന വണ്ടി പൊങ്ങിക്കുത്തി അവൾ വഴിയരികിലുള്ള നീർച്ചാലിലേയ്ക്കു മറിഞ്ഞുവീണു. അവളെ രക്ഷിക്കാനായി ഞാൻ ഓടിച്ചെന്നു. ആ നീർച്ചാലിൽ മുട്ടററമേ വെള്ളം ഉള്ളു വെന്നു കണ്ടു് ഞാൻ ലജ്ജിച്ചുപോയി. അതിനുശേഷം എത്രയോ സംഭവങ്ങൾ നടന്നിരിക്കുന്നു. നിങ്ങൾ അടിച്ച കമ്പി ഒളിച്ചുവെച്ചുകൊണ്ടു് സീതയുടേയും രാഘവൻേറയും വിവാഹം ഞാനാണു് നടത്തിയതു്.”

“അതിനു് നിന്നെ ഞാൻ എത്ര പ്രാവശ്യം ശപിച്ചിരിക്കുന്നു. ഉം..! ബാക്കി പറ!”

“നല്ല വിചാരത്തോടുകൂടി അപ്പോൾ ഞാൻ ചെയ്ത ആ തെററിനുവേണ്ടി പിന്നീടു് പല പ്രാവശ്യം പ്രായശ്ചിത്തം ചെയ്തില്ലേ? കൈത്തോക്കുകൊണ്ടു് വെടിവെച്ചു മരിക്കാൻ ശ്രമിച്ചവളെ ഞാൻ രക്ഷിച്ചില്ലേ? ചീനാബ്നദിയിൽ മുങ്ങിച്ചാവാതെ അവളെ രക്ഷിച്ചതു ഞാനല്ലേ?”

“ആ പഴയ ഭയങ്കര സംഭവങ്ങളൊക്കെ ഇനി എന്തിനാണു് ഓർമ്മപ്പെടുത്തുന്നതു്, സൂര്യാ?”

“എന്തിനെന്നു ചോദിച്ചാൽ സീതയോടു് എനിക്കുള്ള താല്പര്യം വെളിപ്പെടുത്താൻ. നിങ്ങൾ അവളെ ജനിപ്പിച്ചു വളർത്തി. ഞാൻ അവളെ രണ്ടുപ്രാവശ്യം കാലൻെറ കയ്യിൽ നിന്നു രക്ഷപെടുത്തി. ഇപ്പോഴുള്ള സീതയുടെ ജീവൻ പഴയ ജീവനല്ല. ഞാൻ അവൾക്കു കൊടുത്ത പുതിയ ജീവൻ! അതുകൊണ്ടു് രാഘവനു് ഇനി സീതയുടെ പേരിൽ ഒരു ബാദ്ധ്യതയുമില്ല. നിങ്ങളുംകൂടി സമ്മതിക്കുകയാണെങ്കിൽ നമുക്കു രണ്ടുപേർക്കും കൂടി രാഘവൻെറ അടുത്തുചെന്നു് സീതയുടെ വിവാഹമോചനം നടത്തിത്തരാൻ ആവശ്യപ്പെടാം....!”

“അവൻ വിവാഹമോചനത്തിനു സമ്മതിച്ചാൽ........!’

ദൊരസ്വാമിഅയ്യരുടെ മുഖം കോപംകൊണ്ടു് ചുമന്നിരുന്നു.

"ബാക്കി അങ്ങു് ഊഹിച്ചുകൊള്ളുമെന്നു കരുതി. ഞാൻ അതു പറയണമെങ്കിൽ പറയാം! വിവാഹമോചനം നേടിക്കഴിഞ്ഞാൽ ഞാൻ സീതയെ വിവാഹം കഴിച്ചുകൊള്ളാം. കല്യാണം കഴിച്ചിട്ടു് അവളെ കാഷ്മീരിലേയ്ക്കു കൊണ്ടുപോകാം. പുതിയ സ്ഥലങ്ങൾ കണ്ടു് പുതിയ ആളുകളുമായി ഇടപഴകിയാൽ അവളുടെ ചിത്തഭ്രമത്തിനു കുറവു കിട്ടും. അത്തിൻപേരേ! നിങ്ങളുടെ മകളെ മരണംവരെ ഞാൻ രക്ഷിച്ചുകൊള്ളാമെന്നു് ഉറപ്പു തരുന്നു."

അടുത്തുകിടന്ന ഒരു കൈത്തോക്കു് ദൊരസ്വാമി കയ്യിലെടുത്തു. സൂര്യനെ നോക്കി അദ്ദേഹം പറഞ്ഞു.

"സീതയെപ്പററി ഇങ്ങനെ ഒരു കാര്യം ഇനിയും പറഞ്ഞാൽ തീർച്ച, നിന്നെ കൊന്നുകളയും!"

സൂര്യൻ അല്പനേരം തല കുമ്പിട്ടിരുന്നു. പിന്നീടു് തല ഉയർത്തിനോക്കി. "അത്തിൻപേരേ! എനിക്കു തീർച്ചയായും ഭ്രാന്തു പിടിച്ചതുതന്നെ. ഇല്ലെങ്കിൽ ഞാൻ ഇങ്ങനെയൊന്നും സംസാരിക്കില്ല." അവൻ പറഞ്ഞു.

"ഭ്രാന്തു പിടിച്ചിട്ടുണ്ടെന്നു മനസ്സിലായി അല്ലേ? പക്ഷേ അല്പം ബുദ്ധി ഇനിയും തെളിഞ്ഞിരിക്കുന്നുണ്ടു്. ങാ, അതു പോകട്ടേ! നീ ഇപ്പോൾ പറഞ്ഞ കാര്യം ഞാൻ മറന്നേക്കാം, നീയും മറന്നുകളയൂ! ഇനി ഡൽഹിക്കു പോകാനുള്ള ശ്രമം എന്താണെന്നുവെച്ചാൽ ചെയ്യൂ!" ദൊരസ്വാമി പറഞ്ഞു.

## 52

സീതയുടെ ദൗർഭാഗ്യമായിരിക്കും, അവളുടെ അവസാനത്തെ ആഗ്രഹവും സാധിച്ചില്ല. രണ്ടുമൂന്നുദിവസത്തിനകം അവർ ഡൽഹിക്കുപോകാൻ തയ്യാറായിരുന്നതാണു്. എന്നാൽ അതിനുമുമ്പു്, ജനുവരി 30–ാംതീയതി സന്ധ്യയ്ക്കു്, വെള്ളിടിപോലെ ആ വാർത്ത റേഡിയോയിലൂടെ ലോകമെങ്ങും അറിഞ്ഞു. അങ്ങനെ പാനിപ്പട്ടിലും ആ വാർത്ത വന്നെത്തി. ആദ്യമാദ്യം ആർക്കും ആ വാർത്ത വിശ്വസിക്കാൻ കഴിഞ്ഞില്ല. 'സത്യമാണോ, സത്യമാണോ?' എന്നു് പരസ്പരം ചോദിച്ചുകൊണ്ടു നടന്നു. 'മഹാത്മാവിനെ മനുഷ്യനായി പിറന്ന ഒരു

വൻ വെടിവെയ്ക്കുകയോ?' എന്നാണവരുടെ ചോദ്യം. റേഡിയോയിൽ ആ വാൎത്ത നേരിട്ടു കേട്ടവർ പോലും, അതിലെന്തോ അബദ്ധം പററിയിട്ടുണ്ടെന്നു സംശയിച്ചു. പാക്കിസ്ഥാൻ റേഡിയോ, എന്തോ തെററിദ്ധരിച്ചു് പ്രചരിപ്പിക്കുന്ന വാൎത്തയാണു് അതെന്നു് അവർ സന്ദേഹിച്ചു. മററു ചിലരുടെ സംശയം, ഡൽഹിയിലുള്ള മുസ്ലീങ്ങൾ റേഡിയോനിലയം കൈവശപ്പെടുത്തി അങ്ങനെ ഒരു വാൎത്ത പ്രചരിപ്പിക്കുകയാണു്, എന്നായിരുന്നു. മററു ചിലരുടെ വിശ്വാസം ഇങ്ങനെയായിരുന്നു. 'ഇനി അങ്ങനെ അദ്ദേഹത്തെ ഏതെങ്കിലും ഘാതകൻ വെടിവെച്ചുവെന്നു തന്നെയിരിക്കട്ടേ! ഉടനെ ഒന്നും അദ്ദേഹം മരിക്കാൻ പോകുന്നില്ല. ആരോ ധൃതിപിടിച്ചു് മരിച്ചുവെന്നു പ്രചരിപ്പിക്കുകയാണു്. ഉടനേതന്നെ 'രക്ഷപെട്ടു' എന്ന വാൎത്ത വരും. നോക്കിക്കോ!' രാത്രി 8.30 നു് എല്ലാ സംശയവും അവസാനിച്ചു. പണ്ഡിററ് ജവഹർലാൽനെഹ്രുവും സർദാർപട്ടേലും അവരുടെ സ്വന്തം ശബ്ദത്തിൽ തൊണ്ടയിടറിക്കൊണ്ടു്, വിമ്മിവിമ്മി കരഞ്ഞുകൊണ്ടു് ആ വാൎത്ത രാഷ്ട്രത്തെ അറിയിച്ചപ്പോൾ, പിന്നെ എന്തു സംശയിക്കാനാണു്?

അഭയാൎത്ഥിക്യാമ്പിൽവെച്ചു് ഈ വാൎത്തകേട്ട സൂൎയ്യൻ വീട്ടിലേയ്ക്കു് ഓടി. ദൊരസ്വാമിഅയ്യർ അപ്പോൾ സീതയുടെ ബോധക്ഷയം മാററാൻ ശ്രമിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഏതാണ്ടു് അഞ്ചുമണിയോടുകൂടി സീതയുടെ ബോധം മറഞ്ഞതാണു്. സൂൎയ്യൻ റേഡിയോയിലൂടെ കേട്ട ആ ദയനീയ വാൎത്ത ദൊരസ്വാമിയെ അറിയിച്ചു. അങ്ങനെ അവർ രണ്ടുപേരും ആ വാൎത്തകേട്ടു് വേദനിച്ചിരിക്കുമ്പോൾ സീതയെ ആ വാൎത്ത അറിയിക്കണമോ വേണ്ടയോ എന്ന സന്ദേഹം ഉദിച്ചു.

അല്പനേരം കഴിഞ്ഞപ്പോൾ സീതയ്ക്കു ബോധം തെളിഞ്ഞു. പതിവിലധികം അവളുടെ പരിഭ്രമവും ഭയവും കൂടുതലായിരുന്നു. താൻ ഇനി അധികകാലം ജീവിച്ചിരിക്കയില്ലെന്നും, അതുകൊണ്ടു് തന്നെ ഉടനെ ഡൽഹിക്കു കൂട്ടിക്കൊണ്ടുപോയി ഗാന്ധിജിയെ കാട്ടണമെന്നും അവൾ ആംഗ്യഭാഷയിൽ ആവശ്യപ്പെട്ടു. അതുകൊണ്ടു് മററു രണ്ടുപേരുംകൂടി ആലോചിച്ചു് ഒരു തീരുമാനമെടുത്തു. അടുത്തദിവസം രാവിലെതന്നെ സൂൎയ്യൻ അവളെയുംകൂട്ടി ഡൽഹിക്കു പോവുക. സമയോചിതംപോലെ ഗാന്ധിജിയുടെ മരണം അവളെ അറിയിക്കുക. അല്ലെങ്കിൽ അവൾ സ്വയം കണ്ടു് ബോദ്ധ്യപ്പെടട്ടെ.

അപ്പോൾ ഡൽഹിയിൽ വരെ പോയിവരാനുള്ള ആരോഗ്യം ദൊരസ്വാമിക്ക് ഇല്ലാതിരുന്നതുകൊണ്ട് അദ്ദേഹം ഡൽഹിക്കു പോകുന്നില്ല എന്നു തീരുമാനിച്ചു. സീതയെ ഭദ്രമായി ഡൽഹിയിൽ കൊണ്ടുപോയി തിരിച്ചു കൊണ്ടുവരണമെന്ന് അദ്ദേഹം ആയിരംതവണ സൂര്യനെ ഉപദേശിച്ചു.

സീതയുടെ ജീവിതത്തിൽ വീണ്ടും ഒരു പ്രാവശ്യംകൂടി സ്വപ്നത്തിൽ നടക്കുന്നതുപോലുള്ള സംഭവങ്ങൾ നടന്നു. പാനിപ്പട്ടിൽനിന്ന് ഡൽഹിക്കു പോകുന്ന വഴിയിൽ അന്ന് അത്രമാത്രം ജനക്കൂട്ടത്തെക്കണ്ടപ്പോൾ അവളുടെ ഉള്ളിൽ എന്തോ സന്ദേഹം ഉദിച്ചു. സൂര്യനാണെങ്കിൽ അവൾ ചോദിച്ചതിനൊന്നും മറുപടി പറയാതെ വെറുതെ തലയാട്ടിക്കൊണ്ടിരുന്നു.

അവസാനം അവർ ഡൽഹിയിൽ എത്തിച്ചേർന്നു. പഴയ ഡൽഹിയിൽ നിന്ന് ഒരു മനുഷ്യമഹാസമുദ്രംതന്നെ ന്യൂഡൽഹിയെ ലക്ഷ്യമാക്കി നടന്നുപോവുന്നത് അവൾ കണ്ടു. സ്വപ്നത്തിൽ നടക്കുന്നവളെപ്പോലെ സീതയും നടന്നുകൊണ്ടിരുന്നു. ആൾക്കൂട്ടത്തിൽ വിട്ടുപോകാതിരിക്കത്തക്കവണ്ണം സൂര്യൻ അവളെ കാത്തുസൂക്ഷിച്ചുകൊണ്ട് കൂടെ നടന്നു. അവന്റെ ഹൃദയത്തെ ഒരു വലിയ ഭാരം ഞെരിച്ചുകൊണ്ടിരുന്നു. സീതയോടു സത്യം പറയാനുള്ള ധൈര്യം ഇനിയും അവനു ലഭിച്ചിട്ടില്ല. ഇനി പറയേണ്ട ആവശ്യവുമില്ല. അല്പനേരംകൂടി കഴിയുമ്പോൾ മഹാത്മ ഗാന്ധിയുടെ മൃതദേഹം നേരിട്ടുകണ്ട് അവൾ തനിയെ മനസ്സിലാക്കിക്കൊള്ളും. പക്ഷേ അങ്ങനെ കണ്ട്, ഉടനെ അവൾക്ക് എന്തെങ്കിലും അപകടം സംഭവിക്കാതെ നോക്കണമല്ലോ? ഈ ജനക്കൂട്ടത്തിനിടയിൽ അവൾ ബോധംകെട്ടുവീണാൽ എന്തു ചെയ്യും?

സീതയും സൂര്യനും അവിടെ എത്തിച്ചേർന്നപ്പോൾ മഹാത്മാ ഗാന്ധിയുടെ മൃതദേഹവും വഹിച്ചുകൊണ്ടുള്ള അന്ത്യയാത്ര ആരംഭിക്കാറായിരുന്നു. എങ്ങനെയോ ആ മനുഷ്യമഹാസമുദ്രത്തിലൂടെ ഇടിച്ചും തള്ളിയും അവർ ഗാന്ധിജിയുടെ മുഖം കാണാവുന്നത്ര അടുത്തെത്തി. എന്തോ ഒരു മഹാസംഭവം കാണാൻ പോകുന്നുവെന്ന പരിഭ്രമത്തോടെ സീതയും ആൾക്കൂട്ടത്തിലൂടെ മുന്നോട്ടുപോയി. പുഷ്പഹാരങ്ങൾ കെട്ടി അലങ്കരിച്ചിരുന്ന ഒരു വാഹനത്തിൽ മഹാത്മാഗാന്ധിയുടെ തിരുമേനി കിടക്കുന്ന നിലയും, ആ മുഖത്തു കാണുന്ന നിർവ്വികാരതയും, സമീപത്ത് വലിയ നേതാക്കന്മാർ ഇരുന്ന കാഴ്ചയും, ചുററും കൂടിയിരുന്ന ആളുകളുടെ ശോകമൂകതയും, കണ്ണീരും, തേങ്ങലും

ഒക്കെ കണ്ടപ്പോഠം കാര്യമെന്തെന്നു് സീതയ്ക്കു ബോദ്ധ്യമായി.

ലക്ഷക്കണക്കിനു് ആളുകഠം കൂട്ടംകൂടിയിരുന്ന ആ നഗരത്തിൽ ചെവി തുളയ്ക്കുന്ന വിലാപശബ്ദമാണു് കേട്ടുകൊണ്ടിരുന്നതു്. സീതയുടെ കാതിൽ നിരന്തരം മുഴങ്ങിക്കൊണ്ടിരുന്ന അലയൊലി, ജനമഹാസമുദ്രത്തിൻെറ വിലാപധ്വനിയിൽ അലിഞ്ഞുചേൎന്നു. ഗാന്ധിജിയുടെ നില എന്തെന്നു മനസ്സിലായപ്പോഠം, അവളുടെ നെഞ്ചിൽനിന്നു് ഒരു കരച്ചിലുയൎന്നു വന്നു് തൊണ്ടയിൽ തടഞ്ഞു. കഴുത്തിനു മുകഠംഭാഗത്തു് രണ്ടു ചെവികഠംക്കുമിടയിലായി ഒരു ഞരമ്പു് വീണയുടെ തന്ത്രിയെന്നവണ്ണം പൊട്ടിപ്പോയതുപോലെ സീതയ്ക്കു തോന്നി. ആ ശബ്ദം മേൽപറഞ്ഞ രണ്ടു ശബ്ദത്തേക്കാളധികം അവളുടെ തലയ്ക്കുള്ളിലേയ്ക്കു പാഞ്ഞുകയറിയതായി സീതയ്ക്കു് അനുഭവപ്പെട്ടു.

അൽപനേരത്തിനകം പരിഭ്രമം നീങ്ങി മനസ്സു തെളിഞ്ഞു. ചിന്താശക്തി തിരിച്ചുകിട്ടി. ഈ മഹാപുരുഷനെ കാണാനുള്ള സന്ദർഭം തനിക്കു് എത്രയോ പ്രാവശ്യം ലഭിച്ചതാണു്. പക്ഷേ അന്നൊന്നും സാധിച്ചില്ല. അദ്ദേഹത്തിൻെറ ജീവൻ പോയ ശേഷം നടക്കുന്ന അന്ത്യയാത്രാസമയത്തു മാത്രമാണല്ലോ അദ്ദേഹത്തെ കാണാനുള്ള സന്ദർഭം തനിക്കു കിട്ടിയതു്.

ഇങ്ങനെയെല്ലാം വിചാരിച്ചുകൊണ്ടാണു് സീത ആ ഘോഷയാത്രയിൽ പങ്കെടുത്തുകൊണ്ടിരുന്നതു്. ചില സമയത്തു് തിക്കും തിരക്കും അവളെ ആ പുഷ്പരഥത്തിൽനിന്നു വളരെദൂരെക്കൊണ്ടു നിൎത്തും. അടുത്ത നിമിഷം വീണ്ടും അവഠം തിക്കിത്തിരക്കി ആ പുഷ്പരഥത്തിനു സമീപം എത്തിച്ചേരും. മഹാത്മാഗാന്ധിയുടെ മുഖത്തെ, അഥവാ കൈകളെ, അഥവാ പാദങ്ങളെ തൊട്ടുവന്ദിക്കണമെന്ന ഒരാശ അവളുടെ മനസ്സിൽ ഉണൎന്നു. അതുകൊണ്ടാണു് ആ പുഷ്പരഥത്തെ സമീപിക്കാൻ അവഠം ശ്രമിച്ചതു്.

ഇതിനിടെ സൂര്യൻ അവളെ വേർപിരിഞ്ഞു. ഗാന്ധിജിയുടെ മുഖം കണ്ടതിൽപ്പിന്നെ അവഠം സൂര്യനെപ്പററി ചിന്തിച്ചതേ ഇല്ല. സൂര്യനാവട്ടെ എങ്ങനെയും അവളെ തേടിപ്പിടിച്ചേ മതിയാവൂ എന്ന പരിഭ്രമത്തോടെ അങ്ങുമിങ്ങും തേടി അലഞ്ഞു.

അവസാനം, ഉച്ചതിരിഞ്ഞു് നാലുമണിയോടുകൂടി ഘോഷയാത്ര യമുനാനദിക്കരയിൽ വന്നുചേൎന്നു. ചിതയും കൂട്ടി. അന്ത്യകൎമ്മങ്ങഠം ആരംഭിച്ചു. അപ്പോഠം അവിടെ തടിച്ചുകൂടിയിരുന്ന ജനസമുദ്രത്തിൻെറ ഏററവും പുറകിൽ സീതയും

എത്തിച്ചേൎന്നു. അവരം എത്ര ശ്രമിച്ചിട്ടും ആ ജനക്കൂട്ടത്തെ ഭേദിച്ചു് മുന്നോട്ടുപോകാൻ സാധിച്ചില്ല.

ചിതയിൽ തീ പിടിപ്പിച്ചു! ചന്ദനവിറകിന്റെ പുക ആകാശംവരെ ഉയൎന്നു. ഏഴു കടലും കൂടി ഒരുമിച്ചു് അലറുന്ന പോലൊരു ശബ്ദം അപ്പോരം അവിടെ ഉയൎന്നുകേട്ടു. അതിനു മേൽ അവിടെ നില്ക്കാൻ സീതയ്ക്കു കഴിഞ്ഞില്ല. എല്ലാം അവസാനിച്ചു! തന്റെ ജീവിതവും അവസാനിച്ചു! ലോകവും അവസാനിച്ചു! തന്റെ പ്രതീക്ഷകളെല്ലാം കത്തിയെരിഞ്ഞു് ഒരു പിടി ചാരമായി മാറിയിരിക്കുന്നു! ഇനി ഇവിടെ നിന്നിട്ടു് എന്തു പ്രയോജനം?

സീത തിരിച്ചു നടന്നു. എങ്ങോട്ടു പോകുന്നുവെന്നറിയാതെ കാൽ പോകുന്ന മാൎഗ്ഗത്തിലൂടെ അവളും നടന്നു. അപ്പോഴും സൂര്യനെക്കുറിച്ചു് അവരം ഓൎത്തില്ല.

വാസന്തിമോരം! ഓ! അവളെപ്പററി എന്തോൎക്കാൻ? അവരം ജീവിച്ചിരിക്കുന്നുവോ? ഇരിപ്പുണ്ടെങ്കിൽ അവളെ ആരാണു രക്ഷിക്കുക? ദൈവം രക്ഷിക്കട്ടേ! ദൈവം! ദൈവമെന്നു് ഒരാരം ഉണ്ടായിരുന്നെങ്കിൽ ലോകത്തിൽ ഇത്രമാത്രം കഷ്ടതകരം വന്നു ഭവിക്കുമോ? ഇതെല്ലാം കണ്ടുകൊണ്ടു് ദൈവം വെറുതെ ഇരിക്കുമോ? അങ്ങനെ നോക്കിയിരിക്കുന്ന ആരം ദൈവമോ? അദ്ദേഹം കരുണക്കടലാണെന്നും മററും പറയണമോ?—പക്ഷേ മഹാത്മജി ആ ദൈവത്തിലാണല്ലോ എല്ലാം സമൎപ്പിച്ചിരുന്നതു്? അദ്ദേഹത്തിന്റെ വിശ്വാസം തെററാവുമോ? ഈ വിചാരങ്ങളോടെ സീത മുന്നോട്ടു നടന്നുകൊണ്ടിരുന്നു. എവിടെ പോകുന്നുവെന്നറിയാതെ അവരം നടന്നുകൊണ്ടിരുന്നു. അവസാനം ഒരിടത്തെത്തിയപ്പോരം കാൽ വേദനിക്കുന്നതുപോലെ തോന്നി. ശരീരം തളരുന്നു. ഒരു ബംഗ്ലാവിന്റെ മതിലിൽ പിടിച്ചുകൊണ്ടു് അവരം നിന്നു. വീട്ടിനുള്ളിൽനിന്നു് ഒരു ഗാനം കേരക്കാം. റേഡിയോവിലൂടെ പുറപ്പെടുന്ന ഗാനം. മനസ്സിനെ ഉരുക്കി കണ്ണീരാക്കുന്ന ഗീതം! മനസ്സിനേയും ശരീരത്തേയും കുളിൎപ്പിക്കുന്ന ഗീതം!

"ഹരീ! തും ഹരോ ജൻകീ പീർ!"

"ഹരേ! ജനകോടികളുടെ ദുഃഖം ഇല്ലാതെയാക്കണമേ!"

ആഹാ! ഇതെന്താ, തനിക്കിപ്പോരം ചെവി കേരക്കാമല്ലോ! പാട്ടു് ഞാൻ കേരക്കുന്നുണ്ടല്ലോ! അമൃതജലംപോലെ കാതിൽ വീഴുന്നു! ഇതുവരെ കേട്ടുകൊണ്ടിരുന്ന അലയൊലി ഇപ്പോരം

എവിടെപ്പോയി? ആ ഇടവിടാതെ കേട്ടുകൊണ്ടിരുന്ന ഭയങ്കര ശബ്ദം എങ്ങനെ പോയി?

ഗാന്ധിദേവാ! കരുണാനിധേ, അങ്ങയുടെ മരണംകൊണ്ടു് എനിക്കു് പുതുജീവിതം ലഭിച്ചുവോ!

ഗാന്ധിജിക്കു് വളരെ പ്രിയമായിരുന്ന ആ മീരാഗീതത്തെ, അദ്ദേഹത്തിൻെറ ശരീരം ചിതയിൽ വെന്തുകൊണ്ടിരുന്നപ്പോൾ ആകാശവാണിയിലൂടെ പ്രക്ഷേപണം ചെയ്തു. ആ ഗീതം വീണ്ടും സീതയുടെ കാതിൽ വന്നു പതിച്ചു:—

"ഹരേ, ജനകോടികളുടെ കണ്ണീർ നീ തുടയ്ക്കണമേ!"

"നീ പണ്ടു് ദ്രൗപതിയുടെ വസ്ത്രം തീക്കാതെ അവളുടെ മാനത്തെ കാത്തുരക്ഷിച്ചില്ലേ?"

"ബാലനായ പ്രഹ്ലാദനെ കരുണതോന്നി രക്ഷിച്ചില്ലേ?"

"വൃദ്ധനായ ഗജരാജൻെറ മരണഭയത്തെ നീക്കിയില്ലേ?"

"എവിടെയെവിടെ ദുഃഖമുണ്ടോ അവിടെയവിടെയൊക്കെ അവതരിപ്പവനല്ലേ നീ?"

"ഹരേ, ജനകോടികളുടെ ദുഃഖത്തെ ഇല്ലാതാക്കണമേ!"

പാട്ടു കേട്ടു് സീത മെയ്മറന്നു നിന്നു. എല്ലായിടത്തും മോട്ടാർഹോണുകൾ അലറുന്ന ശബ്ദം കേട്ടു. മററു പല ശബ്ദങ്ങളും കേട്ടു.

അവൾ ചുററും നോക്കി. നേരം നന്നായി ഇരുട്ടിയിരിക്കുന്നു. മഞ്ഞു വീഴാൻ തുടങ്ങിയിരിക്കുന്നു. മഞ്ഞിൽ മൂടിയ മരങ്ങൾ ദുഃഖം രൂപം പൂണ്ടതുപോലെ നിന്നു. ജനങ്ങൾ ഗാന്ധിജി മരിച്ച സംഭവത്തെപ്പററി പല ഭാഷകളിലും സംസാരിച്ചുകൊണ്ടു് വീഥിയിലൂടെ നടന്നകലുന്നു.

ചുററും നോക്കിയപ്പോൾ സീത, താൻ പിടിച്ചുകൊണ്ടുനിന്ന മതിലും ശ്രദ്ധിച്ചിരുന്നു. ആഹാ! ഇതെന്താ! ഇതു് ആരുടെ വീടു്! തൻെറ വീടുപോലെതന്നെ ഉണ്ടല്ലോ? പല വർഷം തൻെറ സ്വന്തമെന്നു വിചാരിച്ചിരുന്ന വീടുതന്നെയല്ലേ ഇതു്? ഇവിടെ ഇപ്പോൾ ആരാണു വസിക്കുന്നതു്? അദ്ദേഹം തന്നെ ആയിരിക്കണമല്ലോ? അദ്ദേഹം തന്നെയാണെന്നു തോന്നുന്നു റേഡിയോയും കേൾക്കുന്നതു്! ദൈവമേ! എന്നെ ഇവിടെ തന്നെ കൊണ്ടുവന്നു വിട്ടോ? ഉടനെ പോയി അദ്ദേഹത്തെ എന്തുകൊണ്ടു കണ്ടുകൂടാ? "പോയതൊക്കെ പോകട്ടേ, ഇനി പുതിയ ജീവിതം ആരംഭിക്കാം!" എന്നു് എന്തുകൊണ്ടു പറഞ്ഞുകൂടാ? ഇതൊക്കെ അദ്ദേഹത്തോടു പറയാൻ എനിക്കാവുമോ? കാതു കേൾക്കാനുള്ള ശക്തിതന്ന ദൈവം സംസാരിക്കാ

നുള്ള കഴിവും തരില്ലേ?

സീതയുടെ നാക്ക് പണ്ടത്തെപ്പോലെ ശരിക്ക വഴങ്ങുന്നുണ്ടെന്നു തോന്നി. നന്നായി സംസാരിക്കാൻ കഴിയും എന്നും തോന്നി. ഗേററ് തുറന്നുതന്നെ ഇരിക്കുന്നു. സീത മനസ്സു നടുങ്ങി, കാൽ വിറച്ച്, ആ ബംഗ്ലാവിലെ തോട്ടത്തിലേയ്ക്ക് പ്രവേശിച്ചു.

തോട്ടത്തിനുള്ളിൽ പ്രവേശിച്ച സീത സംശയിച്ചു. സംശയിച്ചു നടന്നു് വീടിനുള്ളിലേയ്ക്കു കയറുന്ന വാതിലിനു സമീപമായി വന്നുനിന്നു. ഉള്ളിൽനിന്നു കേട്ടുകൊണ്ടിരുന്ന ഗാനപ്രവാഹം നിലച്ചു. റേഡിയോവിലൂടെ ആരോ സംസാരിക്കുന്നതു കേട്ടു. വാതിൽ അടച്ചിരുന്നെങ്കിലും അകത്തു് കററിയിട്ടിട്ടില്ല എന്നു മനസ്സിലായി.

ഇങ്ങനെ വിചാരിച്ചുകൊണ്ടു് സീത വാതിലിനു സമീപം നിന്നപ്പോഠം വീണ്ടും ആരോ വന്നു് ഗേററു തുറക്കുന്ന ശബ്ദം കേട്ടു. തൻെറ കാതിൻെറ ശക്തി പണ്ടത്തെതിലധികം വദ്ധിച്ചിരിക്കുന്നുവെന്നു് സീത മനസ്സിലാക്കി. പെട്ടെന്നു സീതയ്ക്കു പേടിതോന്നി. ആരായിരിക്കും വരുന്നതു്? തന്നെ ഇവിടെ കണ്ടാൽ എന്തായിരിക്കും തോന്നുക? അവഠം ഉടനെ വാതില്ക്കൽ നിന്നു മാറി ചുവരോടു ചേന്നു നിന്നു. വരുന്നതു് ആരാണെന്നു് സൂക്ഷിച്ചുനോക്കി.

വന്നവഠം—അതേ വന്നതു് ഒരു സ്ത്രീയായിരുന്നു—തല മുതൽ കാൽവരെ മൂടിയ മുസ്ലീം പർദ്ദാ അണിഞ്ഞുകൊണ്ടാണു് വന്നതു്. രണ്ടു കണ്ണുകളും കാണുന്നതിനുവേണ്ടി ആ ഭാഗത്തു മാത്രം രണ്ടു ദ്വാരം ഇട്ടിരുന്നു. അയ്യോ! ഇവർ ആരാണു്? എന്തിനാണു് ഈ സമയത്തു് ഇവിടെ വന്നതു്? ദൈവമേ! ഈ വീട്ടിൽ ഇപ്പോഠം ആരോ മുസ്ലീങ്ങളാണു വസിക്കുന്നതെന്നു തോന്നുന്നു. ധൈര്യമായിട്ടാണല്ലോ വന്നു കയറുന്നതു്! നല്ല കാലത്തിനു് വീട്ടിനുള്ളിൽ കയറാതെ താൻ രക്ഷപെട്ടു! ആ സ്ത്രീ വീട്ടിനുള്ളിൽ കടന്നാൽ ഉടനെ ഓടി രക്ഷപെടണം! എങ്ങോട്ടു് ഓടാനാണു്? എങ്ങോട്ടു്? എങ്ങോട്ടു്?

ആ മുസ്ലീം സ്ത്രീ മെല്ലെമെല്ലെ, ശബ്ദം കേഠക്കാത്തവണ്ണം കാലടി വെച്ചുകൊണ്ടു് നടന്നുനടന്നു് വാതില്ക്കലെത്തി. സീതയെപ്പോലെതന്നെ അവളും അല്പനേരം സംശയിച്ചുനിന്നു. എന്തിനാണവഠം സംശയിക്കുന്നതു്? അവളും ഈ വീട്ടിലുള്ളവഠം തന്നെയെങ്കിൽ എന്തിനിങ്ങനെ സംശയിച്ചുനില്ക്കണം?

ആ സ്ത്രീ പടികഠം കയറി വാതിലിനു സമീപമെത്തി.

വീണ്ടും സംശയത്തോടെ അൽപനേരം നിന്നിട്ട്, അവസാനം വിരലിന്റെ പുറകുവശംകൊണ്ട് വാതിലിൽ മുട്ടിവിളിച്ചു. വാതിലിൽ മുട്ടുന്ന 'ടക്'' 'ടക്'' ശബ്ദം സീത നല്ലപോലെ കേട്ടു. അത്ഭുതം തന്നെ! കേൾക്കാനുള്ള ശക്തി തനിക്ക് എത്ര അധികമായിരിക്കുന്നു! മഹാത്മാഗാന്ധിയുടെ അനുഗ്രഹം തന്നെ!

''വീട്ടിനുള്ളിൽനിന്ന് ഇംഗ്ലീഷിൽ ''ഗെററ്ഇൻ'' എന്നു പറയുന്ന ശബ്ദം കേട്ടു. ആ ശബ്ദം കേട്ടപ്പോൾ സീതയുടെ ശരീരം രോമാഞ്ചമണിഞ്ഞു. പന്ത്രണ്ടു വർഷമായി സീതയ്ക്ക് സന്തോഷവും ദുഃഖവും ഉണ്ടാക്കിയ ശബ്ദം! ആ ശബ്ദം കേൾക്കുമ്പോൾ കോരിത്തരിച്ചിരുന്ന കാലമുണ്ട്, അതു പോലെതന്നെ വെറുപ്പും കോപവും ഉണ്ടാക്കിയ കാലവുമുണ്ട്. അദ്ദേഹം, തന്നെ പാണിഗ്രഹണം നടത്തിയ തന്റെ ജീവ നാഥൻ; തന്റെ കഴുത്തിൽ താലിചാർത്തിയ തന്റെ എല്ലാ മെല്ലാമായവൻ; അദ്ദേഹംതന്നെയാണ് വീട്ടിനുള്ളിലിരിക്കു ന്നതു്.

ആ പട്ടാ അണിഞ്ഞ സ്ത്രീ മുറിക്കുള്ളിലേയ്ക്കു പോകുന്നതു് സീത കണ്ടു. താനും ഉള്ളിൽ പോകണം; എന്താണു നടക്കുന്ന തെന്നു കാണണം; എന്നൊരു ചിന്ത സീതയുടെ മനസ്സിൽ കടന്നുകൂടി. ആ ചിന്ത അവളുടെ ശരീരത്തിലെ ഓരോ അണു വിലും കടന്നുകൂടി അവളെ ചിത്രവധം നടത്തി. സീത പല്ലു കടിച്ചുകൊണ്ട് ആലോചിച്ചു. വാതിലിനു പുറത്തുപോയി നിന്നതുകൊണ്ടു പ്രയോജനമില്ല. ഉള്ളിലുള്ള വലിയ മുറിയി ലാണ് റേഡിയോ ഇരിക്കുന്നതു്. അവിടെയാണ് അദ്ദേ ഹവും ഇരിക്കുന്നതു്. താൻ മുൻവാതിലിലൂടെ ഉള്ളിൽ കയറി യാൽ തന്നെ പെട്ടെന്നു കാണാം. അപ്പോൾ തന്റെ ലക്ഷ്യം സാധിക്കാതെ പോകും.

പുറകുവശത്തുകൂടി പോയാലെന്താ? കതകു തുറന്നിരിക്കുകയാ ണെങ്കിൽ വളരെ സൗകര്യമാണ്! ആരും അറിയാതെ അടുത്ത മുറിയിൽ പോയിനിന്ന് അവരുടെ സംസാരം മുഴുവൻ കേൾക്കാം! ആ സ്ത്രീ ഏതാണെന്നു മനസ്സിലാക്കുകയും ചെയ്യാം. പുറകുവശത്തു് കതകു പൂട്ടിയിരിക്കുകയാണെങ്കിൽ കിടക്കമുറിയുടെ ജനലിനു സമീപംനിന്ന് അവരുടെ സംഭാ ഷണം കേൾക്കാം. അങ്ങനെ കാര്യം കുറേ എങ്കിലും മനസ്സി ലാക്കാം........

സീതയുടെ കാലുകൾ അവളെ വീടിനു പിൻവശത്തേയ്ക്കു

ന്നയിച്ചു. പിൻവശത്തു് കതക പൂട്ടിയിരുന്നില്ല. തൊട്ട ഉടനെ ആ കതക തുറന്നു. ഒരു നേരിയ ശബ്ദംപോലും ഉണ്ടായില്ല. അടിവെച്ചടിവെച്ചു് സീത ഉള്ളിൽ കടന്നു. റേഡിയോ ഇരുന്ന പ്രധാന മുറിയുടെ തൊട്ടടുത്ത മുറിയിൽ അവൾ എത്തി. ആ മുറിയിൽനിന്നു് റേഡിയോമുറിക്കുള്ളിലേയ്ക്കു കടക്കാനുള്ള കതകുകൾ പകുതി തുറന്നിരുന്നു. ആവശ്യമുണ്ടെങ്കിൽ ആ കതകിന്റെ തുറന്നിരിക്കുന്ന ഭാഗത്തുകൂടി നോക്കിക്കാണുകയും ചെയ്യാം. പക്ഷേ ഇപ്പോൾ അതിന്റെ ആവശ്യമില്ല. ആദ്യം സംസാരമെന്തെന്നു ശ്രദ്ധിക്കാം. സീതയുടെ കാലുകൾ വിറയ്ക്കുന്നുണ്ടായിരുന്നു. ചുവരിനടുത്തു കിടന്ന സോഫയിൽ അവൾ ശബ്ദമുണ്ടാക്കാതെ ഇരുന്നു.

"ആരാണു നീ? ഇവിടെ എന്തിനാണു വന്നതു്? വേറെ വല്ലവരുടേയും വീടാണെന്നു വിചാരിച്ചാണോ വന്നതു്? പോ! വേഗം പോ! ഞാൻ ഇവിടെ ഒററയ്ക്കാണു്! വീട്ടിൽ സ്ത്രീകൾ ആരുമില്ല. പോകൂ!" എന്നു് രാഘവന്റെ ഗൗരവത്തിലുള്ള ശബ്ദം കേട്ടു.

"രാഘവൻ! ക്ഷമിക്കണം! നിങ്ങളെ അധികനേരം ഉപദ്രവിക്കണമെന്നു് ഉദ്ദേശമില്ല. വേഗം പൊയ്ക്കൊള്ളാം!" ഒരു സ്ത്രീശബ്ദമാണു കേട്ടതു്.

ആ ശബ്ദം കേട്ടപ്പോൾ വീണ്ടും ഒരിക്കൽ കൂടി സീതയുടെ ശരീരം കോരിത്തരിച്ചു. അതു ധാരിണിയുടെ ശബ്ദമാണു്. ഓടിച്ചെന്നു്, 'ചേച്ചീ' എന്നു വിളിച്ചുകൊണ്ടു് അവളെ കെട്ടിപ്പുണരാൻ ആഗ്രഹം തോന്നി. ആ ആഗ്രഹത്തെ വളരെ ബദ്ധപ്പെട്ടു് അവൾ ഒതുക്കി. അങ്ങനെ ഒതുക്കുന്നതിനു് മുഖ്യമായ ഒരു കാരണവും ഉണ്ടായിരുന്നു. താൻ ജീവിച്ചിരിപ്പുണ്ടെന്ന കാര്യം തന്റെ ഭർത്താവിനു് അറിഞ്ഞുകൂടാ! ആ അറിവു് അങ്ങനെതന്നെ ഇരിക്കട്ടെ!

"ധാരിണീ! ധാരിണീ! നീയാണോ ഈ വേഷത്തിൽ വന്നതു്? എന്തിനാണു് ഈ മൂടുപടം ധരിച്ചിരിക്കുന്നതു്? ഇരിക്കൂ ധാരിണീ! ഇരിക്കൂ! നീയാണെന്നറിഞ്ഞിരുന്നെങ്കിൽ പോകാൻ ഞാൻ പറയുമോ? എത്രനാളായി നിന്നെ കാണണമെന്നു് ഞാൻ കാത്തിരിക്കുന്നു. ദയവുചെയ്തു് ഇരിക്കൂ!"

"ആവട്ടെ! എനിക്കു് വല്ലാത്ത ക്ഷീണമുണ്ടു്. ഞാൻ പറയാൻവന്ന കാര്യം ഇരുന്നുകൊണ്ടുതന്നെ പറയാം. അധികനേരം ഇവിടെ ഇരിക്കില്ല. അഞ്ചുനിമിഷംകൊണ്ടു് എല്ലാം പറഞ്ഞിട്ടു് പൊയ്ക്കൊള്ളാം. ഇല്ലെങ്കിൽ വാസന്തിമോൾ

വിഷമിച്ചു കരയാൻ തുടങ്ങും.''

''ധാരിണീ! വാസന്തി എവിടെ? എന്താ അവളെയും കൊണ്ടുവരാതിരുന്നതു്? കുഞ്ഞു സുഖമായിട്ടിരിക്കുന്നുവോ?''

''സുഖമായിട്ടിരിക്കുന്നു. അവളെപ്പററി നിങ്ങളോടു പറയാനാണു് ഇപ്പോഠം വന്നതു്. കുട്ടിയെ എപ്പോഠം കൊണ്ടുവരണമോ, അപ്പോഠം ഞാൻ കൊണ്ടുവരാം........''

''കൊണ്ടുവരാൻ പറയണമോ? ശരി, കൊണ്ടുവരൂ! ആ അമ്മയില്ലാത്ത കുട്ടിയെ ഈ ശൂന്യമായ വീട്ടിൽ ഞാൻ എങ്ങനെ വളത്തുമോ എന്തോ? അതൊന്നും സാരമില്ല!''

''അയ്യോ! അമ്മയില്ലാത്ത കുഞ്ഞോ? സീതയെപ്പററി നിങ്ങഠക്കു് ഒന്നും അറിഞ്ഞുകൂടേ?''

''അറിയാം ധാരിണീ! എന്നെപ്പോലെ ഒരു നിർഭാഗ്യവാൻ ലോകത്തു് മററാരെങ്കിലും ഉണ്ടോ എന്നു സംശയമാണു്. സീത ചീനാബു് നദിയിൽ മുങ്ങി മരിച്ചുപോയിരിക്കുന്നു. സൂര്യൻ നേരിൽ കണ്ടതാണു്.'' തുടന്നു് ആരോ കരയുന്ന ശബ്ദം കേട്ടു.

''ഹൌഷങ്കാബാദിൽ സീതയേയും കുട്ടിയേയും ഒററയ്ക്കു വിട്ടിട്ടു് ഞാൻ ഈ ഉദ്യോഗവും തേടി അലഞ്ഞ കാര്യമോത്താൽ എനിക്കു നെഞ്ചു പിളരുകയാണു്. എന്നാൽ ഈ പാക്കിസ്ഥാനികഠ ഇത്ര പെട്ടെന്നു പിശാചുക്കളായി മാറുമെന്നു് ഞാൻ ഓത്തോ?''

''രാഘവൻ! നഷ്ടപ്പെട്ടതോത്തു് നിങ്ങഠ വിഷമിക്കേണ്ട. സീത സത്യത്തിൽ ഭാഗ്യശാലിനിയാണു്; നദിയിൽ മുങ്ങി മരിച്ചു പോയില്ലേ? ജീവനോടെ ഇരിക്കുന്ന നമ്മളാണു് നിർഭാഗ്യശാലികഠ. ലോകത്തിനു മാഗ്ഗദർശിയായിരുന്ന ഒരു മഹാനെ വെടിവെച്ചു കൊന്നുകളഞ്ഞില്ലേ? ഈ മനോവേദന അനുഭവിക്കുന്നതിനുമുമ്പേ പോയ്മറഞ്ഞവഠ ഭാഗ്യശാലി തന്നെയല്ലേ?''

''ഇന്നലെ രാത്രി ഈ വാത്ത കേട്ടപ്പോഠ മുതൽ എനിക്കും സീതയുടെ ഓമ്മയായിരുന്നു. സീതയ്ക്കു് ഗാന്ധിജിയോടു് യഥാർത്ഥ ഭക്തിയാണുള്ളതു്. അതിലും പ്രത്യേകിച്ചു് ഞങ്ങഠ ഹൌഷങ്കാബാദിൽ താമസിച്ച ഒരു വർഷക്കാലം അവഠ മഹാത്മജിയെ ദൈവത്തെപ്പോലെ ആരാധിക്കുകയായിരുന്നു........''

''സീത പുണ്യം ചെയ്തവഠ. ഞാൻ പോയ്‌വരാം മിസ്റ്റർ രാഘവൻ! നാളെ കാലത്തെ നിങ്ങളുടെ കുട്ടിയെ നിങ്ങളുടെ അടുത്തു കൊണ്ടുവിടാം.''

''ഇതെന്താ ധാരിണീ! വെറും അപരിചിതരെപ്പോലെ

സംസാരിക്കുന്നതു്? എവിടെപ്പോകണമെന്നാണു്? നീ എവിടെയാണു് താമസിക്കുന്നതു്? കുഞ്ഞിനെ എവിടെ വിട്ടിട്ടാണു പോന്നതു്? ഇപ്പോഴുംത്തന്നെ ഞാൻ കാറുമായി വരാം. പോയി വാസന്തിയേയും കൂട്ടി തിരിച്ചു പോരാം. പക്ഷേ അമ്മയില്ലാത്ത ആ കുട്ടിയെ എന്റെ തലയിൽവെച്ചു കെട്ടിയിട്ടു് നീ അങ്ങു രക്ഷപ്പെടാമെന്നു വിചാരിച്ചു അല്ലേ? എനിക്കു് കുഞ്ഞിന്റെകൂടെ ഒററയ്ക്കുകഴിയാൻ ആവില്ല. നീ ഈ വീട്ടിൽ സീതയുടെ സ്ഥാനത്തിരുന്നു് വാസന്തിയെ വളർത്താമെന്നു് സമ്മതിച്ചെങ്കിൽമാത്രമേ കുഞ്ഞിനെ ഞാൻ കൂട്ടിക്കൊണ്ടുവരൂ!''

''അയ്യോ! നിങ്ങൾ എന്താണിപ്പറയുന്നതു്? 'സീതയുടെ സ്ഥാനത്തു് ഞാൻ ഇരിക്കണമോ?' എന്താ അതിന്റെ അർത്ഥം? ഇനിയും നിങ്ങൾക്കു് ആ പഴയ ഭ്രാന്തു മാറിയില്ലേ?''

''പഴയ ഭ്രാന്തു മാറിയില്ല ധാരിണീ! ഈ ശരീരത്തിൽ ജീവനുള്ള കാലത്തോളം ആ ഭ്രാന്തു മാറില്ല. വാസന്തിയെ ഈ വീട്ടിൽ വളർത്താൻ പററിയതായി മററാരുണ്ടു്? നീ എന്നെ കല്യാണം കഴിക്കാമെന്നു സമ്മതിച്ചാൽ........ വേണ്ടാ, ഇന്നു് ഈ സംസാരം നിനക്കു് ഇഷ്ടപ്പെടില്ല. പിന്നീടാകാം. ഇന്നു് നമ്മുടെയെല്ലാം മനസ്സു് കലങ്ങിയിരിക്കുകയാണു്. ഇപ്പോൾ നമുക്കു പോയി കുഞ്ഞിനെ കൂട്ടിക്കൊണ്ടു വരാം. പക്ഷേ നീ നിന്റെ ഈ മുഖംമൂടി ഉടനെ എടുത്തുകളയണം. ഇനിയും നീ ഈ വൃത്തികെട്ട വസ്ത്രം ധരിച്ചുകൊണ്ടിരിക്കുന്നതു് എനിക്കു് ഇഷ്ടപ്പെടില്ല.''

''ആകട്ടേ! ഈ പട്ടാ മാററാം. മാററുകതന്നെ വേണം! പക്ഷേ കല്യാണക്കാര്യം സംസാരിക്കാതിരിക്കുന്നതിൽ അർത്ഥമില്ല. അതു് ഇപ്പോൾ തന്നെ സംസാരിച്ചു തീർത്തില്ലെങ്കിൽ എന്റെ മനസ്സിനു് ഒരു സമാധാനവും കിട്ടില്ല........''

''എനിക്കു കുഴപ്പമൊന്നുമില്ല; ധാരിണീ! ഇപ്പോൾ തന്നെ സംസാരിച്ചു് ഒരു തീരുമാനത്തിലെത്തിക്കളയാം! പക്ഷേ സംസാരിക്കാൻ എന്തിരിക്കുന്നു? നിനക്കു പറയാനുള്ളതു് നീ പറയൂ! കഴിഞ്ഞ പതിനാറുവർഷമായി നിനക്കുവേണ്ടി ഞാൻ തപസ്സിരിക്കുകയാണു്.''

''എന്റെ അഭിപ്രായം പറയുന്നതിനുമുമ്പു് മറെറാരു കാര്യം പറയാനുണ്ടു്. എന്റെ അനുജത്തി സീതയോടു് ഞാൻ ഒരു സത്യം ചെയ്തിട്ടുണ്ടു്........''

''എന്തു സത്യം ചെയ്തു? എന്തിനു്?''

''നിങ്ങൾക്കു സമ്മതമാണെങ്കിൽ ഞാൻ നിങ്ങളെ വിവാഹം

കഴിച്ചുകൊള്ളാമെന്നാണു സത്യം ചെയ്തതു്."

"അതു നിറവേററാനാണോ, കാററിൽ പറത്തിക്കളയാനാണോ ഉദ്ദേശം?"

"സീത ജീവനോടെ ഇരിക്കുമ്പോൾ ഞാൻ മൂലം അവൾക്കു് പല കഷ്ടതകളും ഉണ്ടായി. അവസാനം അവളെ രക്ഷിക്കാൻ ഞാൻ ചെയ്ത ഏപ്പാടും പ്രയോജനപ്പെട്ടില്ല. സീതയുടെ ആത്മാവിനെങ്കിലും ശാന്തി ലഭിക്കട്ടേ! അതുകൊണ്ടു് ഞാൻ അവൾക്കുകൊടുത്ത വാക്കു് നിറവേററുകതന്നെ ചെയ്യും! നിങ്ങൾക്കു് എന്നെ കല്യാണംകഴിക്കാൻ സമ്മതമാണെങ്കിൽ എനിക്കും സമ്മതമാണു്. പക്ഷേ നിങ്ങൾ ആലോചിച്ചു വേണം പറയാൻ........"

സീത അതുവരെ താനിരുന്ന സോഫയിൽനിന്നു് എഴുന്നേററു നിന്നു. 'മണ്ടിപ്പെണ്ണേ! എന്തിനു് ഇനിയും ഇവിടെ ഇരിക്കുന്നു? പോകൂ! ഉടനെ ഓടിപ്പോകൂ! നിൻെറ മനസ്സു് സമാധാനപ്പെട്ടിരിക്കുമ്പോൾത്തന്നെ ഇവിടെനിന്നു പോകുന്നതാണു നല്ലതു്. ചിലപ്പോൾ നിൻെറ മനസ്സു് ഇനി മാറിപ്പോയെങ്കിലോ?'—ഇങ്ങനെ സീതയുടെ അന്ത:കരണം അവളോടു മന്ത്രിച്ചു. അല്പം പോലും ശബ്ദമുണ്ടാക്കാതെ അവൾ അടിവെച്ചു നടന്നു. പുറകുവശത്തുകൂടി വെളിയിലിറങ്ങി വീടിനു പ്രദക്ഷിണംവെച്ചു് അവൾ മുൻഭാഗത്തു വന്നു. ഗേററും കടന്നു് വഴിയിലെത്തിയപ്പോൾ അവൾ വളരെവേഗം നടന്നു. ലോകം ഇരുട്ടിൽ മുങ്ങിയിരുന്നു.

ധാരിണി സൗന്ദരരാഘവനെ നോക്കി, "നിങ്ങൾ നന്നായി ആലോചിച്ചുവേണം പറയേണ്ടതു്" എന്നു പറഞ്ഞപ്പോൾ, രാഘവൻ അൽപം ദേഷ്യത്തോടെ പറഞ്ഞു.

"ആലോചിക്കണം, ആലോചിക്കണം! എന്താ ഇനി ആലോചിക്കാൻ?"

"നിങ്ങൾ അങ്ങനെയേ പറയൂ! എങ്കിലും ഞാൻ എൻെറ കടമ നിവ്വഹിക്കണമല്ലോ. നിങ്ങളുടെ അച്ഛനും അമ്മയും മററു ബന്ധുക്കളും എന്തു പറയുമെന്നു് ആലോചിച്ചുനോക്കു."

"ശുദ്ധ ഭ്രാന്തു്! അവരെയൊക്കെ ഞാൻ മറന്നുകഴിഞ്ഞിട്ടു് എത്ര നാളായിരിക്കുന്നു. എൻെറ അച്ഛനും അമ്മയും മൂത്തമകൻേറയും ഭാര്യയുടേയും കൂടെ ക്ലബ്ബുകളിലും പാർട്ടികളിലും പങ്കെടുക്കാൻ വരുന്നതിനേക്കാൾ സന്തോഷകരമായി എന്തുണ്ടു്?"

ധാരിണി ധരിച്ചിരുന്ന വസ്ത്രത്തിനുള്ളിൽനിന്നു് പരിഹാസ

ച്ചിരിയുടെ ശബ്ദം മുഴങ്ങിക്കേട്ടു. അതു കേട്ടപ്പോൾ രാഘവനു് അരിശം വന്നു. കാരണമില്ലാത്ത ഒരു ഭീതിയും ഉണ്ടായി.

"ധാരിണീ! ഇതെന്തു ചിരിയാണു്. ഈ സന്ദർഭത്തിൽ നിനക്കെങ്ങനെ ചിരിക്കാൻ തോന്നുന്നു?"

ധാരിണി എഴുന്നേററുനിന്നു.

"ചിരിച്ചതു തെററാണു്; ക്ഷമിക്കുക. നിങ്ങൾ എന്തു പറഞ്ഞാലും, ഇനി ഒരു ദിവസം—ഇരുപത്തിനാലുമണിക്കൂർ—കൂടി നിങ്ങൾക്കു് ആലോചിക്കാൻ സമയം തരുന്നു. നാളെ ഇതേസമയത്തു് കുട്ടിയേയും കൂട്ടിക്കൊണ്ടുവരാം."

"നിൻെറ പിടിവാശി ഇപ്പോഴും പണ്ടത്തെപ്പോലെതന്നെ! അതു പോകട്ടെ! നിൻെറ ഇഷ്ടംപോലെ! നാളെ ഈ സമയത്തു് കുട്ടിയേയും കൂട്ടിക്കൊണ്ടു വരിക. പക്ഷേ പോകുന്നതിനുമുമ്പു് നിൻെറ ഈ പർദ്ദാ ഒന്നു മാററി ആ മുഖമെങ്കിലും ഒന്നു കാട്ടരുതോ?"

ഒരു നിമിഷംകൂടി സംശയിച്ചുനിന്നിട്ടു് അവൾ പറഞ്ഞു. "നിങ്ങളുടെ ആഗ്രഹം ഇപ്പോൾതന്നെ സാധിച്ചുതരാം. എന്നെ കുററപ്പെടുത്തേണ്ട" എന്നു പറഞ്ഞുകൊണ്ടു് ധാരിണി താൻ ധരിച്ചിരുന്ന പർദ്ദാ ഊരി താഴത്തിട്ടു.

ഉല്ലാസമായി, സുന്ദരസ്വപ്നങ്ങളും കണ്ടുകൊണ്ടു് മലയോരത്തുകൂടി നടന്ന ഒരുവൻെറ തലയിൽ ഒരു പാറക്കല്ലു വന്നു വീണാൽ, കണ്ണിൽ തീക്കൊള്ളി കുത്തിയാൽ, കാലിൽ ആയിരം തേളുകളെ കെട്ടിയിട്ടാൽ, എതിരേവന്ന ഒരു ഭൂതം അവൻെറ കഴുത്തിൽപിടിച്ചു ഞെരുക്കിയാൽ എങ്ങനെയിരിക്കുമോ, അതായിരുന്നു രാഘവൻെറ ആ സമയത്തെ ഭാവം!

പർദ്ദാ മാററിക്കഴിഞ്ഞപ്പോൾ രാഘവൻെറ മുന്നിൽ കണ്ട ആ രൂപം, അയാൾ മുമ്പു കണ്ടിരുന്ന ധാരിണിയുടെ ആ മോഹന സ്വരൂപമല്ലായിരുന്നു. അയാൾ കാണാൻ മോഹിച്ചിരുന്ന ആ സുന്ദരരൂപമല്ല. സീതയുടെ കൂടപ്പിറപ്പിൻെറ പൂർണ്ണചന്ദ്രസമാനമായ മുഖം അല്ല.

അവൻ കണ്ടതു് ഒരു ഘോരസ്വരൂപം! ഒരു കൈ അററുപോയിരിക്കുന്നു. ഒരു കണ്ണിൻെറ സ്ഥാനത്തു് വെറും കുഴി മാത്രം. വലതുനെററിയിൽനിന്നു് ഇടത്തെ കവിളിൽ വരെ നീണ്ടുകിടക്കുന്ന ഒരു വലിയ മുറിവിൻെറ പാടു്. ഒരു മഹാശില്പി കൊത്തിയെടുത്ത മനോഹരശില്പം, ഭ്രാന്തുപിടിച്ച ഗസ്നി മുഹമ്മദു് തല്ലിയുടച്ചതുപോലെയുള്ള രൂപം.

സൗന്ദരരാഘവൻ അമ്പരപ്പും, ഭീതിയും, കിതപ്പും, വിറയലും

എല്ലാം പിടിച്ച് സ്തംഭിച്ചുനിന്നുപോയി.

അല്പനേരം, കണ്ണുകൾ തുറന്നപടി, വായ് പൊളിച്ചപടി, രാഘവൻ നിന്നുപോയി. പിന്നീട് നില്ക്കാൻ കഴിയാതെ സോഫയിൽ ഇരുന്നുപോയി.

ആ രൂപം വായ് തുറന്നു സംസാരിച്ചു. വായ് തുറന്നപ്പോൾ മുൻവശത്തുള്ള രണ്ടു പല്ലുകൾ ഇല്ലാതിരുന്നതുകൊണ്ട് ആ രൂപത്തിന്റെ ഭീകരത ഇരട്ടിച്ചു.

"അയ്യോ! ക്ഷമിക്കണം. നിങ്ങൾക്ക് ഈ ദുഃഖം ഇന്നു ഉണ്ടാക്കേണ്ടതില്ല എന്നാണു വിചാരിച്ചിരുന്നത്. പക്ഷേ നിങ്ങൾ സമ്മതിച്ചില്ല. പട്ടാ മാററണമെന്നു വാശി പിടിച്ചു." ധാരിണി പറഞ്ഞു.

അതേ, അതു ധാരിണിയുടെ ശബ്ദം തന്നെ; സംശയമില്ല. എത്രമാത്രം വികൃതമായിരുന്നിട്ടും ആ മുഖം ധാരിണിയുടെ മുഖം തന്നെയായിരുന്നു.

എന്നിട്ടും രാഘവനു് അതു വിശ്വസിക്കാൻ തോന്നിയില്ല.

"ഞാൻ പോയിവരാം! ഒരു ദിവസം മുഴുവനും ആലോചിച്ചിട്ടു മറുപടി പറയൂ! ഒരു ദിവസം എന്തിനു്? ഒരാഴ്ച വേണമെങ്കിലും ആലോചിച്ചുകൊള്ളൂ!"

സൗന്ദരരാഘവന്റെ തലയ്ക്കുചുററും നിന്നു് നൂറു കുട്ടിപ്പിശാചുകൾ 'ഹ്ഹഹ്ഹഹ്ഹ' എന്നു് കൂവി പരിഹസിക്കുന്നതുപോലെ തോന്നി.

"പോകാതെ ധാരിണീ! പോകാതെ! എന്തെങ്കിലും പറഞ്ഞിട്ടു പോകൂ! ഇല്ലെങ്കിൽ എനിക്കു് ഇപ്പോൾതന്നെ ഭ്രാന്തു പിടിക്കും." രാഘവൻ അലറി.

ധാരിണി ഇരുന്നു. "ദയവുചെയ്തു് വിഷമിക്കാതിരിക്കൂ! വെറുതേ മനസ്സിനെ അലട്ടാതെ. ഞാനെന്താണു പറയേണ്ടതു്? ചോദിക്കൂ! പറയാം!"

രാഘവൻ ഒരിക്കൽക്കൂടി ധാരിണിയെ അടിമുടി നോക്കിയിട്ടു് മേശപ്പുറത്തു് മുഖം ചേർത്തുവെച്ചു് വിമ്മിവിമ്മിക്കരഞ്ഞു.

"രാഘവൻ! നിങ്ങൾ എത്രയോ തത്ത്വങ്ങൾ പഠിച്ചവൻ! അവയെല്ലാം ഇപ്പോൾ ഒന്നു് ഓർത്തുനോക്കൂ! വിധിയെ ജയിക്കാൻ ആരാലെങ്കിലും ആവുമോ? കഴിഞ്ഞുപോയതോർത്തു് ഇനി ദുഃഖിച്ചിട്ടു കാര്യമെന്തു്?" ധാരിണി പറഞ്ഞു.

രാഘവൻ തല ഉയർത്തി. "ധാരിണീ! ആ വിധി എന്തിനു് എന്നെ ഇങ്ങനെ ജീവനോടെ വെച്ചുകൊണ്ടിരിക്കുന്നു. ഈ ദയനീയ കാഴ്ച കാണാനോ? കല്ക്കത്തയിൽവെച്ചു് അസുഖം

പിടിച്ചു കിടന്നപ്പോൾ അങ്ങു ചത്തുപോയിരുന്നെങ്കിൽ മതിയായിരുന്നു.''

''വിധിയെ വെല്ലാനുള്ള ശക്തി നമുക്കു ദൈവം തന്നിട്ടില്ല. പക്ഷേ ഏതു കഷ്ടതകളേയും, ദുഃഖങ്ങളേയും സഹിക്കാനുള്ള ശക്തി നമുക്കു ദൈവം തന്നിട്ടുണ്ട്. ഇന്നുതന്നെ, മഹാത്മാ ഗാന്ധി മരിച്ചുപോയതിൽ ഈ നാടു മുഴുവൻ വേദനിക്കുകയാണ്; പക്ഷേ ഒരു മാസം കഴിഞ്ഞാൽ എല്ലാവരും മഹാത്മജിയെ മറന്നുകളയും. പിന്നീട് എല്ലാവർക്കും അവരവരുടെ കാര്യമാണ്. ഈ ലോകത്തിൽ ഒരു സുഖവും ദുഃഖവും ശാശ്വതമല്ല. ദുഃഖം മറന്നുകളയാനുള്ള കഴിവ് ദൈവം നമുക്കു തന്നിട്ടുണ്ട്.''

''ദൈവത്തിൻെറ കാര്യം പറയാതെ. അങ്ങനെ ഒരാൾ ഇല്ലെന്നു ഞാൻ സത്യം ചെയ്യാം. നിന്നെ ഈ രൂപത്തിൽ കണ്ടാൽ പിന്നെ ദൈവത്തിൽ എങ്ങനെ വിശ്വാസമുണ്ടാകും?''

''ഞാൻ ഈ രൂപമായതിനുശേഷമാണ് എനിക്ക് ദൈവത്തിൽ പരിപൂർണ്ണമായ വിശ്വാസം ഉണ്ടായത്. ദൈവം എന്നെ വളർത്തിയ അമ്മയേയും, നിങ്ങളുടെ മകൾ വാസന്തിയേയും രക്ഷിച്ചിരിക്കുന്നു. നല്ല സമയത്താണ് ദൈവം എന്നെ അവരുടെ അടുത്ത് എത്തിച്ചത്. അവരെ രക്ഷിക്കാനുള്ള ശ്രമത്തിൽ എൻെറ ഒരു കൈ നഷ്ടപ്പെട്ടു; ഒരു കണ്ണു നഷ്ടപ്പെട്ടു; മുഖത്ത് കത്തികൊണ്ടുള്ള ഈ മുറിവുണ്ടായി. എങ്കിലും എൻെറ വളർത്തമ്മയെ ഞാൻ രക്ഷിച്ചു, എൻെറ ജീവൻെറ ജീവനായ സഹോദരിയുടെ മകളെ ഞാൻ രക്ഷിച്ചു. ഇതു ദൈവത്തിൻെറ കരുണ അല്ലേ?''

പിന്നീട്, രജനീപുരം രാജ്യത്തിലുള്ള ഒരു പള്ളിയിൽ പല സ്ത്രീകളോടൊപ്പം അവരെയും അടച്ചിട്ടിരുന്നതും, ആ പള്ളിക്കു തീകൊടുത്ത് അതിലുള്ളവരെ കൊല്ലാൻ ചില കാട്ടാളന്മാർ ശ്രമിച്ചതും, താൻ ഒററയ്ക്ക് അവരെ നേരിട്ടതും, അതിനിടെ രജനീപുരം മഹാറാണി സേനകളോടൊപ്പം വന്ന് തന്നേയും, മററു സ്ത്രീകളേയും രക്ഷപെടുത്തിയതും മററും ധാരിണി വിശദീകരിച്ചു കേൾപ്പിച്ചു.

സൗന്ദരരാഘവൻ ഈ കാര്യങ്ങളൊക്കെ നേരത്തേതന്നെ പത്രങ്ങളിൽ വായിച്ചിരുന്നു. അപ്പോൾ ആ മുസ്ലീംപള്ളിയെ രജനീപുരം റാണി എന്തിനാണ് രക്ഷപെടുത്തിയതെന്ന് ആശ്ചര്യപ്പെട്ടിരുന്നു. ഇപ്പോൾ ധാരിണി പറഞ്ഞ കാര്യം രാഘവന് പറയാനാവാത്ത മനഃക്ലേശം ഉണ്ടാക്കി. ദൈവമേ!

ആ പള്ളിയിൽനിന്നല്ലേ തന്റെ കുഞ്ഞു രക്ഷപെട്ടതു്? രജനീപുരം രാജ്ഞി വേണ്ട സമയത്തുവന്നു് രക്ഷിച്ചില്ലായിരുന്നെങ്കിൽ....?അരമണിക്കൂറുകൂടി താമസിച്ചുപോയിരുന്നെങ്കിൽ....? ഒരു പക്ഷേ ഇതു ദൈവാനുഗ്രഹം തന്നെ അല്ലേ .. ....?

ആ സമയത്തു് ടെലിഫോണിൽ ക്ണിം, ക്ണിം....എന്നു് മണിയടിക്കുന്ന ശബ്ദം കേട്ടു.

# 53

ധാരിണി പറഞ്ഞ കാര്യങ്ങളൊക്കെ കേട്ടു് അളവില്ലാത്ത മനോവിഷമത്തിൽ ആണ്ടിരുന്ന സൗന്ദരരാഘവനു് ആ ടെലിഫോണിന്റെ മണിയടിശബ്ദം ഒരു രക്ഷയായിത്തോന്നി. സംസാരവിഷയം മാററാൻ അതൊരു കാരണമാകുമല്ലോ!

"ഈ സമയത്തു് ആരാണു് ഫോണിൽ സംസാരിക്കാൻ?" എന്നിങ്ങനെ ദേഷ്യപ്പെട്ടുകൊണ്ടു് സൗന്ദരരാഘവൻ ഫോണെടുത്തു് കാതിൽ വെച്ചുകൊണ്ടു് ചോദിച്ചു. "ആരാണു്?"

ടെലിഫോണിലൂടെ അവനു കിട്ടിയ വിവരം എന്തോ അത്ഭുതവാർത്തയാണെന്നു തോന്നുന്നു. അയാളുടെ മുഖം കാണുമ്പോഴേ അതറിയാം.

ഫോൺ താഴെ വെച്ചു് ധാരിണിയെ തിരിഞ്ഞുനോക്കി രാഘവൻ പറഞ്ഞു. "കേട്ടോ ധാരിണീ! സീത ആററിൽ മുങ്ങിമരിച്ചുപോയെന്നു പറഞ്ഞതു് ശുദ്ധ കള്ളം! സൂര്യൻ എന്തിനാണു് എന്റെ അടുത്തു് അങ്ങനെ വേലയിറക്കിയതു്? ദിവാന്റെ മകൾ ഭാമയെ നീ അറിയില്ലേ? അവളുടെ വീട്ടിൽ സീത ഇപ്പോൾ ഇരിപ്പുണ്ടെന്നു്. സൂര്യനും അവിടെ ഉണ്ടെന്നു്. ഞാൻ ഉടനെ അങ്ങോട്ടുചെല്ലാൻ ഭാമ പറഞ്ഞിരിക്കുന്നു. നീയും പോരു........" എന്നു പറഞ്ഞുതുടങ്ങിയ വാക്കു് രാഘവൻ പെട്ടെന്നു പകുതിക്കുവെച്ചു് നിർത്തിക്കളഞ്ഞു.

അയാളുടെ ശബ്ദത്തിൽ ധ്വനിച്ച സന്തോഷത്തിന്റെ അർത്ഥം ധാരിണി ശരിക്കും മനസ്സിലാക്കി. സീത ജീവനോടെ ഇരിക്കുന്നുവെന്നു് അറിഞ്ഞതുകൊണ്ടു മാത്രം ഏർപ്പെട്ട സന്തോഷമല്ല അതു്! ഒരു കയ്യും ഒരു കണ്ണും നഷ്ടപ്പെട്ട ഈ ഘോരസ്വരൂപത്തെപ്പററി ചിന്തിക്കേണ്ട ആവശ്യമേ ഇനി അവനില്ലല്ലോ! ധാരിണി ചോദിച്ച കല്യാണസംബന്ധമായ ചോദ്യങ്ങൾക്കു്

ഇനി മറുപടി പറയേണ്ട ആവശ്യമില്ലല്ലോ!

"ശരി, ഞാനും വരുന്നു." ധാരിണി പറഞ്ഞു.

തന്നെ കൂടെ കൊണ്ടുപോകാൻ രാഘവന് അത്ര ഇഷ്ടമില്ലെന്ന കാര്യം ധാരിണി മനസ്സിലാക്കിയിരുന്നു. എങ്കിലും സീത ജീവനോടെ ഇരിക്കുന്നുവെന്നറിഞ്ഞതിനുശേഷം ഉടനെ അവളെ പോയി കാണാതിരിക്കുന്നതെങ്ങനെ?

"സീതയും അവളുടെ അച്ഛനും ഇത്രയുംനാൾ പാനിപ്പട്ടിലായിരുന്നത്രേ. ഇന്ന് ഗാന്ധിജിയുടെ അന്ത്യയാത്രയിൽ പങ്കെടുക്കാൻ സൂര്യൻ സീതയെ കൂട്ടിക്കൊണ്ടു വന്നതാണത്രേ! ആൾക്കൂട്ടത്തിനിടയിൽ രണ്ടുപേരും വേർപിരിഞ്ഞു പോയത്രേ! ബഹളത്തിനിടയിൽ സൂര്യൻ ഭാമയെ കണ്ടുമുട്ടുകയും സീതയെ കാണാതായ വിവരം പറയുകയും ചെയ്തു. പോലീസിൽ ഫോൺചെയ്തു പറയാം എന്നു വിചാരിച്ച് രണ്ടുപേരും ഭാമയുടെ വീട്ടിലെത്തി. അവിടെ അവരുടെ വീട്ടുവാതില്ക്കൽ സീത ബോധംകെട്ടു കിടപ്പുണ്ടായിരുന്നുവെന്ന്! എടുത്തുകൊണ്ടു വീട്ടിനുള്ളിൽ പോയി ശുശ്രൂഷ ചെയ്തുകൊണ്ടിരിക്കുകയാണ്. ഡാക്ടറും എത്തിയിട്ടുണ്ടത്രേ. ആ സൂര്യനെന്തിനാണ് എന്നോട് അത്രവലിയ കള്ളം പറഞ്ഞതെന്നാണ് എനിക്കു മനസ്സിലാകാത്തത്. എന്നാലും എന്തൊരത്ഭുതമാണെന്നു നോക്കൂ! ധാരിണീ! സീത ഇന്നുതന്നെ വന്നുചേർന്നത് ഒരത്ഭുതമല്ലേ? ദൈവകാരുണ്യമെന്നുതന്നെ ഇതിനെപ്പററി പറയണം."

കാർ ഭാമയുടെ വീട്ടുപടിക്കൽ പോയി നിന്നു. കാറിന്റെ ശബ്ദം കേട്ടപ്പോൾ സൂര്യനും ഭാമയും വാതില്ക്കലേയ്ക്കു് ഓടിയെത്തി. വണ്ടിയിൽനിന്നിറങ്ങിയ രാഘവന്റെ കൈയ്ക്കു പിടിച്ച്, "വേഗം വരൂ" എന്നു പറഞ്ഞു് ഭാമ വീട്ടിനുള്ളിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. പോകുന്നവഴിക്ക് രാഘവൻ സൂര്യനെ നോക്കി, "സൂര്യാ! നീ എന്നെ പററിച്ചുകളഞ്ഞു അല്ലേ? അതു പോകട്ടേ! കാറിൽ ധാരിണി ഇരിപ്പുണ്ട്. അവളെ ശ്രദ്ധിക്കൂ!" എന്നു പറഞ്ഞുകൊണ്ടാണു പോയതു്. ധാരിണിയുടെ ഭീകരരൂപം കാണുമ്പോൾ സൂര്യന്റെ മനോഭാവം എന്തായിരിക്കുമെന്ന് രാഘവൻ മനസ്സിൽ സങ്കല്പിച്ചു.

അമ്പരപ്പോടെ കാറിന്റെ സമീപത്തേയ്ക്കു നീങ്ങിയ സൂര്യനെക്കണ്ടു് ധാരിണി ചോദിച്ചു. "സീതയ്ക്കു് അസുഖം എങ്ങനെയുണ്ട്?"

"രക്ഷപ്പെടില്ലെന്നാണ് ഡോക്ടർ പറഞ്ഞതു്. ഇപ്പോൾ അൽപം ബോധം തെളിഞ്ഞിട്ടുണ്ട്. ബോധം വന്ന ഉടനെ

നിൻെറയും വാസന്തിയുടേയും പേരാണ് പറഞ്ഞത്."

"അയ്യോ! അങ്ങനെയാണെങ്കിൽ കുഞ്ഞിനെ ഉടനെപോയി കൊണ്ടുവരണം. നമ്മുടെ പഴയ വീട്ടിലുണ്ട്. നിങ്ങളും എന്നോടൊപ്പം വരൂ!"

"തീർച്ചയായും വരാം. പാവം! രാഘവൻ, അന്ത്യസമയത്തെങ്കിലും സീതയുടെ അടുത്തിരുന്ന് അവളുടെ മനസ്സ് ഒന്നു ശാന്തമാക്കട്ടെ."

ഡോക്ടർ ഇഞ്ചക്ഷനെടുക്കുന്നതിന് മരുന്നു തയ്യാറാക്കിക്കൊണ്ടിരിക്കുകയായിരുന്നു. ഭാമ അദ്ദേഹത്തെ സഹായിച്ചുകൊണ്ടിരുന്നു.

രാഘവൻ സീതയുടെ തല തൻെറ മടിയിൽ എടുത്തുവെച്ചുകൊണ്ട് ഇരിക്കുകയാണ്. കൂടെക്കൂടെ അയാൾ കരയുന്നതു കേൾക്കാം.

സീത ധൈര്യം അവലംബിച്ച് വിക്കിവിക്കിപ്പറഞ്ഞു. "നിങ്ങൾ എന്തിനാണു കരയുന്നത്? എനിക്ക് ഇതിനേക്കാൾ വലിയ ഭാഗ്യം ഉണ്ടാകാനുണ്ടോ? കസ്തൂരിബായ് ചെയ്തതുപോലെ എനിക്കും ഭർത്താവിൻെറ മടിയിൽ തലവെച്ച് മരിക്കണമെന്നായിരുന്നു ആഗ്രഹം. എൻെറ ആഗ്രഹം ഫലിച്ചു. എന്നെപ്പോലെ ഭാഗ്യവതി ആരുണ്ട്? നിങ്ങൾ കരയാതിരിക്കൂ!"

സൗന്ദരരാഘവന് ദുഃഖവും ഭയവും എല്ലാം കൂടി. മനസ്സിനെ ശാന്തമാക്കാനേ കഴിഞ്ഞില്ല. "സീതേ, ഇങ്ങനെയൊന്നും പറയാതെ! നിനക്ക് ഒരസുഖവുമില്ല. എല്ലാം ഭേദമായി ഉടനെ എഴുന്നേല്ക്കും."

"അതൊന്നും ഇല്ല. ഞാൻ ഇനി അധികനേരം ജീവനോടെ ഇരിക്കില്ല. എന്തോ എനിക്ക് അങ്ങനെ തോന്നുന്നു. അതിൽ എനിക്കു വിഷമവുമില്ല. ധാരിണിച്ചേച്ചിയോട് ഇങ്ങോട്ടു വരാൻ പറയൂ! ചേച്ചിയോട് എൻെറ നന്ദി എനിക്കു രേഖപ്പെടുത്തണം."

"വാസന്തിയെ കൊണ്ടുവരാൻവേണ്ടി പോയിരിക്കുകയാണു ധാരിണി. നീ വിചാരിക്കുന്നതുപോലെ ഒന്നും നടക്കുകയില്ല. എന്നെ ഈ നിലയിലാക്കിയിട്ട് നീ പോയാൽ ദൈവം ക്ഷമിക്കില്ല." രാഘവൻ പറഞ്ഞു. അതേസമയത്തുതന്നെ ഭഗവാനെ മനസ്സിൽ ധ്യാനിച്ച് അയാൾ ഇപ്രകാരം പ്രാർത്ഥിക്കുകയും ചെയ്തു. "ഭഗവാനേ! ഈ ഒരു പ്രാവശ്യമെങ്കിലും നീ സീതയെ രക്ഷിക്കണേ! പിന്നീടു ഞാൻ മര്യാദയ്ക്കു നടന്നു

കൊള്ളാം. ഇനി ഞാൻ ഒരു തെററും ചെയ്യില്ല. ഒരിക്കലും ഞാൻ ഇനി സ്വാതന്ത്ര്യം കാട്ടില്ല.''

''എൻെറ മനസ്സിൽ ഒരു ആശയുണ്ട്. എൻെറ ജീവൻ പോയാലുടനെ നിങ്ങൾ ധാരിണിച്ചേച്ചിയെ വിവാഹം കഴിക്കണം. ചേച്ചി എനിക്കു വാക്കു തന്നിട്ടുണ്ട്. അവർ വാക്കു ലംഘിക്കില്ല.''

അല്പസമയത്തിനുള്ളിൽ ധാരിണിയും സൂര്യനും വാസന്തിയെ കൂട്ടിക്കൊണ്ടു വന്നു. സീത തൻെറ അശക്തമായ കൈകൾ കൊണ്ട് മകളെ തൻെറ മുഖത്തേയ്ക്ക് അടുപ്പിക്കാൻ ശ്രമിച്ചു. പക്ഷേ അവളുടെ കൈകൾക്ക് അതിനുവേണ്ട കരുത്തില്ലായിരുന്നു.

അതു കണ്ട ധാരിണി കുട്ടിയുടെ മുഖം അമ്മയുടെ മുഖത്തോടു ചേർത്തുവെച്ചു.

സീത ചുററും നോക്കി. മുഖംമൂടി ധരിച്ച രൂപത്തെകണ്ട് അവൾ ചോദിച്ചു. ''ഇത് ആരാണ്?''

''എന്നെ നിനക്കു മനസ്സിലായില്ലേ സീതേ?'' ധാരിണി ചോദിച്ചു. ശബ്ദംകൊണ്ട് അതു ധാരിണിയാണെന്നു സീത മനസ്സിലാക്കി.

''ഓഹോ! ചേച്ചി വന്നോ? വളരെ സന്തോഷം! ചേച്ചി അദ്ദേഹത്തോടു സംസാരിച്ചുകൊണ്ടിരുന്നത് കുറച്ച് ഞാൻ കേട്ടു. എനിക്ക് ഇനി ഒരു ദുഃഖവും ഇല്ല. ചേച്ചി എന്തിനാണ് മുഖംമൂടി വെച്ചിരിക്കുന്നത്. ആ തുണി മാററൂ! മരിക്കുന്നതിനുമുമ്പ് എനിക്ക് ഒരിക്കൽകൂടി ആ മുഖം കാണണം. കണ്ടാൽ ആ ഓർമ്മയുമായി എനിക്ക് പരലോകത്തേയ്ക്കു പോകാമല്ലോ!''

ഇങ്ങനെ പറഞ്ഞുകൊണ്ടിരിക്കുമ്പോൾത്തന്നെ സീതയുടെ കണ്ണുകൾ സാവധാനം അടയുന്നുണ്ടായിരുന്നു.

''സീതേ! ഇതാ ഞാൻ മുഖംമൂടി മാററാം. കണ്ണുതുറന്ന് ഒരിക്കൽ എന്നെ ഒന്നു നോക്കൂ! പേടിക്കരുത്! നിൻെറ കുട്ടി വാസന്തിയെ രക്ഷിക്കാനുള്ള ശ്രമത്തിലാണ് ഞാൻ ഇങ്ങനെ ആയത്. പക്ഷേ ഇതുകണ്ട് നീ ഒട്ടും ദുഃഖിക്കേണ്ട........''

ധാരിണി പറഞ്ഞതൊന്നും സീത കേട്ടില്ല.

മുഖംമൂടി മാററി ധാരിണിയെ കണ്ട ഉടനെ അണയുന്നദീപം ആളിക്കത്തുന്നതുപോലെ, അവളുടെ മുഖം ഒന്നു പ്രകാശിച്ചു.

വളരെ പതിഞ്ഞ ശബ്ദത്തിൽ, വിറയലോടും, എന്നാൽ ആനന്ദത്തോടും സീത പറഞ്ഞു—''ചേച്ചീ! ചേച്ചിയുടെ മുഖം

എത്ര മനോഹരമായിരിക്കുന്നു. ആദ്യം ഞാൻ കാണുമ്പോഴും ഉണ്ടായിരുന്നതിനേക്കാൾ അധികം സൗന്ദര്യമുണ്ട് ഇപ്പോൾ! ഇത്രമാത്രം സൗന്ദര്യം ഞാൻ ഈ ലോകത്തു് മററാക്കും കണ്ടി ട്ടില്ല. ദേവലോകത്തു ചെന്നാൽ അവിടെയും ചേച്ചിയെ പോലെ ഒരു സുന്ദരിയെ കണ്ടുകിട്ടുമോ എന്നു സംശയമാണു്. ചേച്ചിയെ കണ്ടു സ്നേഹിച്ചുപോയ എന്റെ ഭർത്താവു് എന്നെ സ്നേഹിച്ചില്ലെങ്കിൽ അതിലെന്താണു് ആശ്ചര്യം? ഞാൻ ഭാഗ്യ വതി! ചേച്ചീ! ഒരു ദുഃഖവുമില്ലാതെ മന:സമാധാനത്തോടെ ഞാൻ പോകുന്നു. ആരും എനിക്കുവേണ്ടി കരയരുതു്! സൂര്യൻ എനിക്കുവേണ്ടി വളരെ കഷ്ടപ്പെട്ടിട്ടുണ്ടു്. അവനോടും വിഷ മിക്കരുതെന്നു പറയണം.''

സീത തന്റെ പേരു പറയുന്നതുകേട്ടു് സൂര്യൻ അവളുടെ അടുത്തുചെന്നുനിന്നു പറഞ്ഞു. ''സീതേ! ഇതാ ഞാൻ ഇവിടെ യുണ്ടു്!'' അപ്പോൾ സൗന്ദരരാഘവൻ കൂടി സൂര്യനെ തടയാൻ ശ്രമിച്ചില്ല.

സീത പതിഞ്ഞ ശബ്ദത്തിൽ പറഞ്ഞു. ''സൂര്യാ! ഞാൻ ഭാഗ്യവതിയാണു്! നീ വേഗം കല്യാണം കഴിക്കു!'' സീത പറഞ്ഞു.

സീത ഭാഗ്യവതിതന്നെ.

സൂര്യൻ വിമ്മിവിമ്മിക്കരഞ്ഞു. രാഘവൻ പൊട്ടിക്കരഞ്ഞു. വാസന്തിയും ധാരിണിയും, ഭാമ പോലും ഉറക്കെ നിലവിളിച്ചു.

പക്ഷേ സീതയുടെ കാതിൽ അതൊന്നും വീണില്ല. അവ ളുടെ മനസ്സിൽപോലും ആ ശബ്ദം കടന്നുചെന്നില്ല.

സീതയുടെ ആത്മാവു് നശ്വരമായ ശരീരത്തെ വിട്ടു പിരിഞ്ഞു.

ആകാശവിതാനത്തിലേക്കു് അവളുടെ ആത്മാവു് ഉയർന്നുയർന്നു പോയി. അങ്ങനെ ഉയർന്നുയർന്നു് മഴവില്ലിന്റെ വർണ്ണങ്ങളിൽ ലയിച്ചുചേർന്നു. വെൺമേഘങ്ങൾക്കിടയിലൂടെ മുകളിലേക്കു യർന്നു. മന്ദമാരുതനിൽ കലർന്നുവന്ന പരിമളവും വഹിച്ചു കൊണ്ടു് ഉയർന്നുപോയി.

അൽപനേരത്തിനകം ദേവലോകത്തു് പാരിജാതപുഷ്പവാടി യിൽ മന്ദാരമലരുകൾ വിരിഞ്ഞു. അവ സീതയുടെ ആത്മാ വിനെ പുളകമണിയിച്ചു.

എത്രയോ ഭുവനങ്ങളേയും, സൂര്യചന്ദ്രന്മാരേയും, നക്ഷത്രമ ണ്ഡലങ്ങളേയും താണ്ടിയാണു് ഇവിടെ എത്തിച്ചേർന്നതു്.

ഇനിയും ഒരേ നീലനിറം തന്നെ. അവസാനമില്ലാത്ത നീല വാനം! ആദിയും അന്തവുമില്ലാത്ത നീലിമ!

സീത ഭാഗ്യവതിയെന്നതിനു് എന്താണു സംശയം?

# 54

ദേവപട്ടണത്തിലെ പ്രധാനവീഥിയിൽ അപ്പുറവും ഇപ്പുറവും നില്ക്കുന്ന ആ വീടുകളുടെ പടിവാതിലിൽ ഇപ്പോഠം ബോർഡു കഠം തൂങ്ങുന്നില്ല. അഡ്വക്കേററു് ആത്മനാഥയ്യരെ പിൻതുടൻു് അദ്ദേഹത്തിൻെറ സുഹൃത്തു് ദാമോദരൻപിള്ളയും ദേവലോകത്തിലെ ജീവിതം കൊണ്ടാടുവാൻ യാത്രയായി.

ദാമോദരൻപിള്ളയുടെ മരണത്തോടെ നാട്ടിൽ വന്നുചേൎന്ന അമരനാഥനും ചിത്രയും വീണ്ടും തിരിച്ചു് കല്ക്കത്തയ്ക്കു പോയില്ല.

കൂട്ടുകാർ രണ്ടുപേരുംകൂടി സ്വതന്ത്രഭാരതത്തിൻെറ അഭിവൃദ്ധിയെ ലക്ഷ്യമാക്കി എന്തെങ്കിലും തൊഴിൽ ചെയ്യണമെന്നു് തീരുമാനിച്ചുകൊണ്ടിരിക്കുമ്പോഴാണു്, മഹാത്മാഗാന്ധിയുടെ മരണവാൎത്ത കേട്ടതു്. ആ വാൎത്ത അവരെ നടുക്കിക്കളഞ്ഞു. കുറേ ദിവസത്തേയ്ക്കു് ആ കാര്യമല്ലാതെ മററൊന്നും അവരുടെ ചിന്തയ്ക്കു വിഷയമായില്ല.

അതിനിടയ്ക്കാണു് സീതയുടെ മരണവാൎത്തയും എത്തിച്ചേൎന്നതു്. ആ വാൎത്ത അവരുടെ ദുഃഖത്തെ ഇരട്ടിക്കുകയാണു ചെയ്തതു്.

കല്ക്കത്തയിലെ തെരുവീഥിയിൽനിന്നു് ബോധമററുകിടന്ന സീതയെ എടുത്തുകൊണ്ടുപോയി രക്ഷിച്ച അമരനാഥനു്, അവളുടെ ദയനീയമായ അന്ത്യം വല്ലാത്ത ആഘാതമായിരുന്നു. പട്ടാഭിരാമനാകട്ടെ, സീത തൻെറ വീട്ടിൽ താമസിച്ചിരുന്ന സന്ദർഭത്തിൽ ജീവിതം എത്ര സന്തോഷകരമായിരുന്നുവെന്നതിനെപ്പററിയും, തൻെറ വിവരക്കേടുകൊണ്ടു് അവഠംക്കുണ്ടായ കഷ്ടതകളേയും ഓൎത്തോൎത്തു് ഉരുകി. സീതയുടെ സദ്ഗുണങ്ങളെയും ദുർഗ്ഗുണങ്ങളെയുംപററി ആ സ്നേഹിതർ തമ്മിൽ സംസാരിച്ചുകൊണ്ടിരുന്നു.

പക്ഷേ അവരുടെ പത്നികളായ ലളിതയും ചിത്രയും,

സീതയ്ക്കു് ഏതെങ്കിലും തരത്തിലുള്ള ദുർഗ്ഗുണങ്ങളുള്ളതായി സമ്മതിക്കാൻ തയ്യാറല്ലായിരുന്നു. ലളിത എല്ലാ തെറ്റുകളും സ്വയം ഏറ്റെടുത്തുകൊണ്ടു് പശ്ചാത്തപിച്ചു. സീതയ്ക്കു് ഏല്പെട്ട എല്ലാ കഷ്ടതകൾക്കും കാരണം താനാണു് എന്നു കരുതി വിലപിച്ചു. തന്നെ കാണാൻവന്ന സൗന്ദരരാഘവനെ സീത സ്നേഹിക്കുകയും കല്യാണംകഴിക്കുകയും ചെയ്തു. അയാളുടെ ഭാര്യയായി ഇരുന്നു് താൻ അനുഭവിക്കേണ്ട കഷ്ടതകളെല്ലാം സീതയല്ലേ അനുഭവിച്ചതു്? അങ്ങനെയുള്ള സീത സ്വന്തം മനോദുഃഖങ്ങൾ വെളിയിൽ കാണിക്കാതെ ഇവിടെ വന്നുകഴിഞ്ഞപ്പോൾ എന്തു സന്തോഷിച്ചു? അവൾ ഉണ്ടായിരുന്നപ്പോൾ വീട്ടിൽ എപ്പോഴും നല്ല ഐശ്വര്യമായിരുന്നു. ഇങ്ങനെയെല്ലാം പറഞ്ഞു വിലപിച്ചുകൊണ്ടിരുന്ന ലളിതയെ ചിത്ര പലതുംപറഞ്ഞു് സമാശ്വസിപ്പിച്ചു.

"നീ എത്രതന്നെ പറഞ്ഞിട്ടും എനിക്കു സമാധാനമാവുന്നില്ലാ, ചിത്രേ. ജീവിതം മുഴുവൻ കഷ്ടപ്പെട്ടു് അവസാനം സീത മരിച്ചുപോയില്ലേ?"

"സീത സന്തോഷമെന്തെന്നു് അറിയാതെ മരിച്ചുപോയെന്നാണോ? ശുദ്ധ പൊളി! ലളിതേ! ഞാനും സീതയും കുറെ ഒക്കെ ഇടപഴകിയിട്ടുണ്ടു്. അവൾ വളരെയധികം സന്തോഷിച്ചിട്ടുമുണ്ടു്, വളരെയധികം ദുഃഖിച്ചിട്ടുമുണ്ടു്. ഈ ലോകത്തിൽ സാധാരണ ആളുകൾക്കു് വലിയ സന്തോഷമോ, വലിയ ദുഃഖമോ ഉണ്ടാവാതെ ജീവിതം മുന്നോട്ടു നീങ്ങുകയാണു പതിവു്. അവരാണു് ലോകത്തിലെ ഭാഗ്യവാന്മാർ എന്നു ഞാൻ വിശ്വസിക്കുന്നില്ല. ബംഗാളിലെ മഹാകവിയായ രവീന്ദ്രനാഥടാഗോർ എന്താണു പറയുന്നതെന്നു് അറിയാമോ? 'ദൈവമേ, എനിക്കു് വേറെ ഒരു ഭാഗ്യവും ഈ ലോകത്തിൽ വേണമെന്നില്ല; കണ്ണീരിൽ മുങ്ങിക്കുളിക്കാനുള്ള ഭാഗ്യം മാത്രം തന്നാൽമതി' എന്നാണു്. ദുഃഖവും സന്തോഷവും ഇടകലർന്ന ജീവിതമാണു് യഥാർത്ഥ ജീവിതം! കാവ്യങ്ങൾ, ഇതിഹാസങ്ങൾ, കഥകൾ എല്ലാം നോക്കു! കഥാനായകനോ കഥാനായികയോ കഷ്ടപ്പെടാത്തവരായി ആരുണ്ടു്?"

"സീതയുടെ ജീവിതവും ഒരു കഥയായി അവസാനിച്ചിരിക്കുന്നു. ചിത്രേ! നിനക്കു് അറിയാമോ എന്തോ, സീതയ്ക്കു് പണ്ടുമുതലേ കഥകളെന്നു പറഞ്ഞാൽ വളരെ പ്രിയമായിരുന്നു. രാജംപേട്ടയിലെ കുളക്കരയിൽ നിലാവുപൊഴിയുന്ന രാത്രികളിൽ . ഞാനും അവളുംകൂടി കഥ പറഞ്ഞിരുന്ന കാലങ്ങൾ

ഓർത്താൽ ഇപ്പോഴും പോലും എനിക്കു കോരിത്തരിക്കുന്നു! എത്ര എത്ര കഥകൾ അവൾ പറഞ്ഞിരിക്കുന്നു! ലൈലാമജ്നുമാരുടെ കഥ, റോമിയോജൂലിയററുമാരുടെ കഥ, അനാർക്കലിയുടെ കഥ, നളദമയന്തിമാരുടെ കഥ, ശകുന്തളാദുഷ്യന്തന്മാരുടെ കഥ— ഇങ്ങനെ എത്രയോ പറഞ്ഞിരിക്കുന്നു. കഥ പറയുമ്പോഴെല്ലാം അതിലെ കഥാനായിക താൻ തന്നെയാണെന്നു് കല്പിച്ചു കൊണ്ടാണു പറയുക. പാവം! അവൾക്കു് ഇങ്ങനെയൊരു ഗതി വന്നല്ലോ? അവൾ എത്രയെത്ര സ്വപ്നങ്ങൾ കണ്ടിരിക്കുന്നു! ഒരു സ്വപ്നവും ഫലിക്കാതെ, ഒരു സുഖവും അനുഭവിക്കാതെ അവൾ പോയ്മറഞ്ഞു!'' എന്നു പറഞ്ഞുകൊണ്ടു് ലളിത കരയാൻ തുടങ്ങി.

ചിത്ര അവളെ സമാധാനിപ്പിക്കാൻ ശ്രമിച്ചു. നല്ല വാക്കുകളൊന്നും പറഞ്ഞിട്ടു് ഫലപ്പെടാത്തതുകൊണ്ടു് അവസാനം കോപിക്കുകയും ചെയ്തു. അവസാനം ചിത്ര പറഞ്ഞു. ''സീതയെപ്പററി ഇത്രമാത്രം കണ്ണീരു തൂകുന്നല്ലോ? എന്നാൽ അവളുടെ ചേച്ചിക്കുവേണ്ടി അല്പം സഹതാപം പ്രകടിപ്പിച്ചുകൂടേ? മരിച്ചുപോയ സീതയേക്കാൾ, ഒരു കണ്ണും, ഒരു കയ്യും നഷ്ടപ്പെട്ട അവളോടല്ലേ സഹതാപം തോന്നേണ്ടതു്. അവളുടെ ഗതി ഇന്നും പരിതാപകരമല്ലേ?''

ലളിതയുടെ കണ്ണീരും കരച്ചിലും പെട്ടെന്നുനിന്നു.

''ശരിയാണു്. അതോർത്താൽ വളരെ കഷ്ടം തോന്നും. എന്റെ മൂത്ത അത്തങ്കാളിനെ ഞാൻ കണ്ടിട്ടേ ഇല്ല. ആദ്യം കാണുമ്പോൾതന്നെ ഈ നിലയിൽ കാണണമെന്നതു പരിതാപകരം തന്നെ.''

''നിന്റെ മന:പ്രയാസങ്ങളുടെ പട്ടികതീർന്നിട്ടില്ല. ലളിതേ! ഇനി നിന്റെ സൂര്യന്റെ കാര്യം നോക്കൂ! ധീരൻ എന്നു പറഞ്ഞാൽ അവനല്ലേ ധീരൻ! അങ്ങനെ അംഗഹീനയായ ഒരുവളെ വിവാഹംകഴിക്കാൻ സാധാരണക്കാർ ആരെങ്കിലും തയ്യാറാവുമോ? നിന്റെ ഭർത്താവാകട്ടെ, എന്റെ ഭർത്താവാകട്ടെ, അങ്ങനെ ഒരുവളെക്കണ്ടാൽ ഒററ ഓട്ടത്തിനു് പത്തു കാതം ദൂരം ഓടിക്കളയും!''

''അതൊക്കെ ശരിതന്നെ. ചിത്രേ! അവരൊക്കെ ഭയങ്കരന്മാരാണെന്നുതന്നെയിരിക്കട്ടേ. സൂര്യൻ ആ കാര്യത്തിൽ ഇടപെടുന്നതു ശരിയാണോ? എനിക്കെന്തോ അത്ര ശരിയായിട്ടു തോന്നുന്നില്ല. അങ്ങനെയാണെങ്കിൽ പിന്നെ എന്തിനാണു് കല്യാണം കഴിക്കുന്നതു്? ഒരു കണ്ണും, ഒരു കയ്യും ഇല്ലാത്തവളെ

കല്യാണം കഴിച്ചാൽ അമ്മ അപ്പോഠംതന്നെ മരിച്ചുകളയും.''

''ചത്താൽ അങ്ങോട്ടു ചാകട്ടെ! ലോകത്തിൽ എത്രയോ പേർ മരിക്കുന്നു. ഒരു സെക്കൻറിൽ ഒരു ലക്ഷംപേർ മരിക്കുന്നുണ്ട്. മഹാത്മാഗാന്ധി പോലും മരിച്ചുപോയി! പിന്നെ ഇനി നിൻെറ അമ്മ മരിച്ചെന്നുവെച്ചാൽ അതു് അത്ഭുതമൊന്നുമല്ല. സൂര്യനെപ്പോലെ ഒരു മകനെ പ്രസവിക്കാൻ നിൻെറ അമ്മ തപസ്സുചെയ്തിരിക്കണം. ഇതൊന്നും നിൻെറ അമ്മ മനസ്സിലാക്കുന്നില്ലെങ്കിൽ ആരുടെ കുററമാണു്? നീയും അമ്മയെപോലെ ആകുന്നതു കഷ്ടമാണു്! ഞാനാണെങ്കിൽ ഇങ്ങനെ ഒരു സഹോദരനെ കിട്ടിയതിൽ എത്രമാത്രം ആനന്ദിച്ചേനെ.''

രാജംപേട്ട ഗ്രാമനിരത്തു് പണ്ടത്തെപ്പോലെ ഇരുവശത്തും ചോലമരങ്ങഠം നിരന്നു വിളങ്ങുന്നു. തപാലാപ്പീസും പതിനഞ്ചു വർഷങ്ങഠംക്കു മുൻപുണ്ടായിരുന്നതിൽനിന്നു് അത്രയേറെ മാററമില്ലാതെ കാണപ്പെടുന്നു.

രാജംപേട്ട അഗ്രഹാരം പഴയ അഴകിനു ഹാനി തട്ടാതെതന്നെ വിലസുന്നു. ലോകം മുഴുവൻ തലകീഴായി മറിഞ്ഞാലും നമ്മുടെ ഗ്രാമങ്ങളിൽ വലിയ മാററമൊന്നും വരില്ല. രാജംപേട്ട പണ്ടത്തെപ്പോലെ ബഹളവും കോലാഹലവും ഉള്ള ഒരു ഇടമായിത്തോന്നുന്നില്ല. കാരണമുണ്ടു്. ഇപ്പോഠം അവിടെ ഗ്രാമമുൻസിഫ് കിട്ടാവയ്യർ ഇല്ല! അദ്ദേഹം നോക്കിവന്ന പാരമ്പര്യ മുൻസിഫ് വേല ഇപ്പോഠം 'ചുണ്ടു' എന്ന ശ്യാമസുന്ദരൻ ആണു് നോക്കിയിരുന്നതു്.

അമ്മയെ കാണാനായി ലളിത ദേവപട്ടണത്തിൽനിന്നു് വന്നു. വാതില്ക്കൽ ''തപാൽ'' എന്ന ശബ്ദം കേട്ട ഉടനെ ലളിത എണീററോടി.

ലളിത കത്തുപൊട്ടിച്ചു വായിച്ചു. അവളുടെ ഭർത്താവിൽ നിന്നു വന്നതാണു്. അതിൽ അയാഠം കുട്ടികളുടെ ക്ഷേമാദികഠം അന്വേഷിച്ചതിനുശേഷം ഇങ്ങനെ എഴുതിയിരിക്കുന്നു:—

''ഒരത്ഭുതവാർത്ത പറയാൻ പോകുന്നു. അത്ഭുതപ്പെട്ടു് ബോധംകെട്ടു് വീഴല്ലേ! നിൻെറ ഏട്ടൻ സൂര്യൻ വന്നിട്ടുണ്ടു്. അയാളുടെ ഭാര്യയേയും കൊണ്ടുവന്നിട്ടുണ്ടു്. അയാളുടെ ഭാര്യയെ കാണുമ്പോഠം നിനക്കു് അബദ്ധം പററിയേക്കാം. കാര്യമെന്താണെന്നു് ഈ കത്തിലെഴുതുന്നില്ല. നേരേകണ്ടു മനസ്സിലാക്കിക്കൊള്ളുക. ഞങ്ങഠം മൂന്നുപേരും നാളെ അവിടെയെത്തും.''

ഇതു വായിച്ചതോടെ ലളിത ആകെ കുഴങ്ങി. അവഠം പ്രധാ

നമായും രാജംപേട്ടയ്ക്കു വന്നതു് അമ്മയോടു സൂര്യന്റെ കല്യാണ ക്കാര്യം പറയാനാണു്. പക്ഷേ ഇന്നോളം അവാംക്കതിനു ധൈര്യമുണ്ടായില്ല. ഇനി അതു നീട്ടിവെച്ചുകൂടാ. അവരെല്ലാം നാളെ വരികയാണല്ലോ.

സരസ്വതിഅമ്മാളോടു് ലളിത ഭർത്താവിന്റെ കത്തുവന്ന കഥ ആദ്യം പറഞ്ഞു. സൂര്യനേയും അദ്ദേഹം കൂട്ടിക്കൊണ്ടുവരു മെന്നു പിന്നെപ്പറഞ്ഞു. സൂര്യൻ കല്യാണം കഴിഞ്ഞു് ഭാര്യ യേയും കൂട്ടിക്കൊണ്ടുവരുമെന്നു് ഒടുവിലും പറഞ്ഞു.

സരസ്വതിഅമ്മാാം അത്ഭുതപ്പെട്ടുപോയി; സന്തോഷിക്കയും ചെയ്തു; ഒടുവിൽ പരിഭ്രാന്തയുമായി.

"കല്യാണമോ? അതെന്താ? നമ്മളോടാരോടും പറയാതെ? ഇങ്ങനെയും ഉണ്ടോ? പെണ്ണേതാ, എന്താ, ഒന്നും മനസ്സിലാവു ന്നില്ലല്ലോ."

"അതെന്തോ എങ്ങനെയോ! ഞാനും മുമ്പേ ഇതിനെപ്പററി കേട്ടിരുന്നു. സത്യമായിരിക്കില്ലെന്നു ഞാൻ വിചാരിച്ചു. ഇപ്പോാം വന്ന എഴുത്തു കണ്ടാൽ നേരാണെന്നും തോന്നുന്നു."

"എന്താടീ നേരു്? നീ എന്താണു കേട്ടതു്?"

"സൂര്യൻ കല്യാണംകഴിച്ചു കൊണ്ടുവരുന്ന പെണ്ണിനു് ഏതോ അംഗഭംഗം ഉണ്ടെന്നാണു കേട്ടതു്. ചിലർ 'ഒരു കണ്ണി'ല്ലെന്നു പറയുന്നു; ചിലർ 'ഒരു കയ്യി'ല്ലെന്നും. സൂര്യന്റെ കാര്യമേ ഇങ്ങനെയാണു്. കഷ്ടം അമ്മേ, ആകെ ഓർത്തിട്ടു് ഒരു വല്ലായ്മ."

"ഇതെന്തൊരന്യായമാണെടീ കോംക്കുന്നതു്? ഇങ്ങനെ ഒരു മകൻ പ്രവർത്തിക്കുമോ? ഇതു നേരാണോടീ? നേരാണെങ്കിൽ നാലുപേരുടെ മുഖത്തു് എങ്ങനെ നോക്കും?" സരസ്വതി അമ്മാാം വ്യസനിച്ചു.

പട്ടാഭിരാമനും സൂര്യനും സൂര്യന്റെ ഭാര്യയും 'ജല്ജല്' എന്നു മണികിലുങ്ങുന്ന കാളവണ്ടിയിൽ വന്നിറങ്ങി. ലളിത പരിഭ്രാന്തയായി ഇടനാഴിയിലേയ്ക്കു് ഓടി. ധാരിണിയെ കാണാൻ അവളുടെ മനസ്സു തുടിച്ചു. മനസ്സിനെ എങ്ങനെ യെല്ലാം നിയന്ത്രിച്ചാലും സമയം വരുമ്പോാം അതനുസരി ക്കില്ല. നെഞ്ചു പടപടാ എന്നടിച്ചുകൊണ്ടിരുന്നു. ധാരി ണിയെ കാണുമ്പോാം അമ്മ എന്തെല്ലാം ബഹളം കൂട്ടുമെന്ന ഭീതി വേറെയും!

ആദ്യം പട്ടാഭിയും സൂര്യനും വണ്ടിയിൽ നിന്നിറങ്ങി. പിന്നാലെ ഒരു സ്ത്രീ ഇറങ്ങി. ഇതെന്തൊരത്ഭുതം? പ്രതീക്ഷി

ച്ചപോലെ അല്ലല്ലോ! രണ്ടു കൈകളിലും രണ്ടു കൈപ്പെട്ടികളും തൂക്കിപ്പിടിച്ചാണല്ലോ ഇറങ്ങുന്നതു്? കണ്ണിനൊന്നും തകരാറി ല്ലല്ലോ! കറച്ചു പുതുപ്പരിഷ്ക്കാരത്തിൽ മുഴുകിയ മട്ടുണ്ടു്. മററുവി ധത്തിൽ അംഗഭംഗം ഒന്നും അറിയാനില്ല. പിന്നാലെ ഒരു പക്ഷേ ധാരിണീദേവി ഇറങ്ങിയേക്കുമോ എന്നും ശങ്കിച്ചു. പിന്നെ ആരും ഇറങ്ങുന്നതു കണ്ടില്ല. വന്നവരെ സ്വാഗതം ചെയ്തു് അകത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി. "സൂര്യാ, ഈ ലേഡി ആരു്? നീ എഴുതിയിരുന്നല്ലോ........?"എന്നിങ്ങനെ ആരംഭിച്ചു.

"ഞാൻ എഴുതിയിരുന്നതു വേറെ. ഈ മഹതി, എന്നെ വിവാഹംചെയ്യാൻ മുന്നോട്ടുവന്ന എൻെറ ഭാര്യ, ദിവാൻ ആദിവരാഹാചാര്യരുടെ മകൾ, പേരു് ഭാമ. ഞങ്ങളുടെ കല്യാണം നടന്നിട്ടു് രണ്ടാഴ്ചയായി. ഹണിമൂണിനു വന്നിരി ക്കയാണു്." സൂര്യൻ പറഞ്ഞു.

പിന്നീടു് ലളിത സൂര്യനെ ഒററയ്ക്കുകണ്ടു സംസാരിച്ചപ്പോൾ അയാൾ ഇങ്ങനെ പറഞ്ഞു. "നിനക്കു് എന്തോ ഒരു പററു പററിയ മട്ടുണ്ടല്ലോ? എനിക്കും ഒരു പററുതന്നെ പററി. കൂടു തൽ പററുപററി! പക്ഷേ പററിച്ചയാൾ അത്തങ്കാൾ ധാരിണി അല്ലാ; സൗന്ദരരാഘവനാണു്. അയാളുടെ സ്വഭാവം അറി ഞ്ഞിരുന്ന എല്ലാവരേയും അയാൾ പററിച്ചു. ധാരിണിയെ തന്നെ കല്യാണം കഴിക്കുമെന്നും, അവളുടെ മുഖലാവണ്യത്തിനു വേണ്ടി അല്ലാ താൻ അങ്ങനെ ചെയ്യുന്നതെന്നും അയാൾ പ്രതിജ്ഞചെയ്തു. സ്നേഹം സൗന്ദര്യത്തിനോടല്ലെന്നും പറഞ്ഞു. മാത്രവുമല്ല ധാരിണി സീതയ്ക്കു നല്കിയ വാക്കും ഓർത്തു. അതു മാററിക്കൂടല്ലോ. തന്നോടും അതേ കാര്യം സീത പറഞ്ഞി ട്ടുണ്ടു് എന്നു് അയാൾ വാശി പിടിച്ചു. ധാരിണി പല ആക്ഷേപങ്ങൾ പറഞ്ഞു; അയാൾ കേട്ടില്ല. ലളിതേ, ധാരി ണിക്കും രാഘവനോടു് അകളങ്കസ്നേഹമുണ്ടെന്നു ഞാൻ മനസ്സി ലാക്കിയിട്ടുണ്ടു്. അതുകൊണ്ടു് ഞാൻ വിട്ടുകൊടുത്തു. അവ രുടെ വിവാഹംകൂടെ നടത്തിക്കൊടുത്തു. സൗന്ദരരാഘവൻ പറഞ്ഞപോലെ ഉദ്യോഗവും വലിച്ചെറിഞ്ഞു. ഇരുവരും കൂടെ വാസന്തിയേയും കൊണ്ടു് രജനീപുരത്തേയ്ക്കു പോയിരിക്ക യാണു്. രജനീപുരം സംസ്ഥാനം ഇന്ത്യാരാജ്യത്തോടു ലയിച്ചു ചേർന്നാലും രജനീപുരം റാണിക്കു് സ്വന്തമായി ധാരാളം സ്വത്തുണ്ടു്. ധാരിണിയുടെ പേരിൽ അവക്കുള്ള സ്നേഹം ഇത്ര എന്നു പറകവയ്യ. പഞ്ചാബിൽനിന്നു് രജനീപുരത്തേയ്ക്കു

വന്ന അഭയാർത്ഥികളെ സഹായിച്ചുകൊണ്ടു് ഇരുവരും അവിടെത്തന്നെ പാക്കണമെന്നു റാണി എഴുതി അയച്ചു. അതുകൊണ്ടു് ഇരുവരും അങ്ങോട്ടുതന്നെ പോയി.''

പിന്നീടു് ലളിത ചോദിച്ചു. ''ഈ പെണ്ണിനെ കല്യാണം കഴിച്ചതെങ്ങനെ?''

''ആദ്യം ഇവളോടു് എനിക്കു് വലിയ വെറുപ്പായിരുന്നു. ഇവളുടെ ഗുണാതിശയങ്ങളെപ്പററി തീരെ തെററായ ധാരണയായിരുന്നു എനിക്കു്. ധാരിണിയാണു് ഇവളെപ്പററി എന്നോടു പറഞ്ഞതു്. ആദ്യംമുതല്ക്കേ എന്നെ കണ്ടനാൾ തുടങ്ങി ഇവൾക്കു് എന്നോടു് ഇഷ്ടംതോന്നിയിരുന്നുവെന്നും പറഞ്ഞു. അതുമാത്രവുമല്ലാ; 1942—ാമാണ്ടിലെ കലാപകാലത്തു് ഇവൾ സക്കാർ ഉദ്യോഗസ്ഥമണ്ഡലവുമായി ഇടപെട്ടു് ആന്തരമായി പല കാര്യങ്ങളും ചെയ്തുകൊടുത്തു. ധാരിണിയെ പോലീസുകാർ പിടിച്ചു വിലങ്ങുവയ്ക്കാത്ത തരത്തിൽ ഇവളാണു് പലനാൾ കാത്തുരക്ഷിച്ചതു്. എന്നെ പോലീസിൽനിന്നു വിടുവിക്കുന്നതിനും വേണ്ട ഒത്താശകൾ ചെയ്തതു് ഇവൾ തന്നെയാണു്. ഇതിനെല്ലാം പുറമേ ഇവൾ പഞ്ചാബിലെത്തി സീതയെ രക്ഷിക്കാൻവേണ്ട ശ്രമങ്ങൾ ചെയ്തു. ഇതെല്ലാം കേട്ടതോടെ എൻെറ മനസ്സു് അടിയോടെ മാറിപ്പോയി. സംസാരിച്ചുനോക്കിയതിൽനിന്നു് ഞങ്ങളുടെ ഇരുവരുടേയും ലക്ഷ്യം ഒന്നെന്നു കണ്ടു. ഇവളുടെ പുറമേയുള്ള രൂപം കണ്ടു് ഒന്നും തീരുമാനിക്കല്ലേ, ലളിതേ! നീ നിൻെറ ഈ ഏടത്തിഅമ്മയുമായി നല്ലപോലെ പരിചയിച്ചതിനുശേഷം പറ.''

വെളിയിലെങ്ങോ പോയി തിരിച്ചുവന്ന ശ്യാമസുന്ദർ ഏട്ടനേയും ഏടത്തിഅമ്മയേയും കണ്ടു് വളരെ സന്തോഷിച്ചു. ഏട്ടൻെറ കല്യാണം കഴിഞ്ഞല്ലോ!

''ഏട്ടാ! റിട്ടേൺടിക്കററു് വാങ്ങിക്കൊണ്ടാണോ വന്നിരിക്കുന്നതു്, അതോ കുറേനാൾ ഇവിടെ കൂടണമെന്നാണോ ഉദ്ദേശം?'' ശ്യാംസുന്ദർ ചോദിച്ചു.

''നീ ഞങ്ങളെ വിരട്ടി ഓടിച്ചില്ലെങ്കിൽ കുറേനാൾ ഇവിടെ കഴിയണമെന്നാണു് ഉദ്ദേശം. നാടു് സ്വതന്ത്രമായി. മഹാത്മാ ഗാന്ധി അവസാനം ആത്മത്യാഗം ചെയ്തു് നാട്ടിൽ ശാന്തി വളത്തി. ഇനിമേൽ നാട്ടിൽ ചെയ്യേണ്ടതു് പണവും ഭക്ഷ്യവും വളത്തുക എന്നതാണു്. ആദ്യം നമ്മുടെ സ്വന്തം ഗ്രാമത്തിൽ

നിന്നു് ആരംഭിക്കാമെന്നാണു് ഉദ്ദേശിക്കുന്നതു്. ഉഴുതു വിഷമിക്കുന്നവർക്കു് ഉത്സാഹമുണ്ടാക്കണം........"

"ഇപ്പോഴം ഇവിടങ്ങളിൽ അത്രമാത്രം 'ക്ലാസ്' തകരാറുകൾ ഇല്ല. വിപ്ലവത്തിന്റെ നേതൃത്വം വഹിച്ചവൻ കിസാൻസംഘം വക അയ്യായിരത്തിൽ കുറയാത്ത തുക അടിച്ചുകൊണ്ടുപോയി! അതോടെ പ്രസ്ഥാനം പടിഞ്ഞുവീണു! ഇനി ആരംഭിക്കണം ആദിയുതി!"

"കിസാൻപ്രസ്ഥാനം പൊളിയോയി എന്നു തൃപ്തിപ്പെടുന്നതുകൊണ്ടെന്താ ഫലം? കൃഷിക്കാർ തൃപ്തിയും ഉത്സാഹവും അടയട്ടെ. തങ്ങൾ ഉണ്ടാക്കുന്നതിൽ തങ്ങൾക്കു് ന്യായമായ പങ്കു കിട്ടണമെന്നുള്ള ബോദ്ധ്യം അവർക്കുണ്ടാവണം. ഇല്ലെങ്കിലോ എന്നും ബഹളവും തകരാറും ആയിരിക്കും. ഭക്ഷ്യോല്പാദനം കമ്മിയാവുകയും ചെയ്യും. അതുകൊണ്ടു് കർഷകരെ യോജിപ്പിക്കാനാണു് ശ്രമം. പിന്നെ, കൃഷിയിൽ പുതിയ മുറകൾ ഏർപ്പെടുത്താൻ ശ്രമിക്കും. എന്റെ ഭാര്യ ഭാമയും എനിക്കു വേണ്ട സഹായങ്ങൾ ചെയ്യാൻ ഒരുങ്ങിയിരിക്കയാണു്. ചുണ്ടു, നീയെന്തു പറയുന്നു?"

"എന്തു പറയാനാണു് ഏട്ടാ? നമ്മുടെ നിലങ്ങൾ മുഴുവനും കർഷകർക്കായി ഭാഗിച്ചുകൊടുത്താലും എനിക്കു സമ്മതമാണു്. ഏട്ടൻ ഇനി നാടുതോറും അലഞ്ഞുനടക്കാതെ ഈ നാട്ടിൽ ഇരുന്നാൽ മതി! ഞാൻ എവിടെയെങ്കിലും പോയി എന്തെങ്കിലും വേലചെയ്തു ജീവിച്ചുകൊള്ളാം." ചുണ്ടു പറഞ്ഞു.

"അങ്ങനെ നിലം ഭാഗിച്ചുകൊടുക്കേണ്ടുന്ന കാലവും വരും. അതിനും നാം തയ്യാറായിരിക്കണം. വേറെവേറെ തൊഴിലുകൾ ചെയ്യാൻ നാം ഇപ്പോഴേ അഭ്യസിച്ചിരിക്കണം!" സൂര്യൻ അഭിപ്രായപ്പെട്ടു.

ഈസമയം അവരുടെ അമ്മ അവിടെവന്നു് "എന്റെ കുഞ്ഞുടയുംവരെ ക്ഷമിക്കിൻ; പിന്നെ എന്തുവേണമെങ്കിലും ചെയ്തുകൊള്ളിൻ!" എന്നു പറഞ്ഞു.

"ഞങ്ങൾ കാത്തിരുന്നുകൊള്ളാം അമ്മേ! പക്ഷേ, ഭൂകമ്പവും കൊടുങ്കാറ്റും അഗ്നിപർവ്വതവും പ്രളയവും കാത്തിരിക്കുമോ?" സൂര്യനാണു ചോദിച്ചതു്.

ഉടനെ ലളിത പറഞ്ഞു: "ഭൂകമ്പം, പ്രളയം എന്നെല്ലാം പറയുന്നതു കേട്ടിട്ടു്, അത്തയും സീതയും അടിക്കടി 'കാതിൽ അലയൊലി കേൾക്കുന്നല്ലോ' എന്നു പറയുന്നതു് ഓർമ്മയിൽ

വരുന്നു. അവർക്കു വല്ല ചിത്തഭ്രമമോ അതോ കാതിൽ തക രാറോ ഉണ്ടായിരുന്നോ?''

''ഭ്രമമോ കാതിൽ തകരാറോ എന്നെനിക്കു പറകവയ്യ. അഥവാ വല്ല ദൈവികശക്തികൊണ്ട് അവരുടെ മനസ്സിൽ ഭാവിയിൽ വരാൻപോകുന്നതിനെപ്പററിയുള്ള സൂചന ഉണ്ടായ താണോ എന്നും അറിഞ്ഞുകൂടാ. പഞ്ചാബിൽനിന്ന് ഓടി വന്ന് നദിയിൽ മുങ്ങിയപ്പോഠം സീതയുടെ കാതിന് നിശ്ശേഷം ശ്രവണശക്തി നഷ്ടപ്പെട്ടിരുന്നു. ശക്തിയേറിയ അലയൊലിപോലെ ഭയങ്കര ശബ്ദം മാത്രം നിൽക്കാതെ കേട്ടു കൊണ്ടിരുന്നു. പക്ഷേ ഗാന്ധിജിയുടെ പാവനശരീരം ചിത യിൽ ദഹിച്ച അന്ന് കാതിന് ആ ശക്തി വീണ്ടുമുണ്ടായി. 'ഹരേ! ജനങ്ങളുടെ ദുഃഖത്തെ ഇല്ലാതാക്കണേ' എന്ന മഹാ ത്മാവിൻെറ മനസ്സിനിഷ്ടപ്പെട്ട ഗീതമാണ് ആദ്യമായി അവ ളുടെ കാതിൽ വീണതു്. ഇതൊരു ശുഭശകുനം എന്നാണെ നിക്കു തോന്നുന്നതു്. മഹാത്മാവിൻെറ മഹാത്യാഗത്തിനു ശേഷം ഈ വലിയ നാടിനു ഒരു വിപത്തും വരില്ല. ഇനി മേൽ സുഭിക്ഷതയും പുരോഗതിയും മാത്രം!'' സൂര്യൻ പറഞ്ഞു.

ആ ദേശഭക്തനായ ത്യാഗിയുടെ അഭീഷ്ടം നിറവേറുമാറാ കട്ടെ!



Printed at Decent Offset, Naraina Indl. Area Ph. I, New Delhi-110 028.